# ശനിദശ

(നോവൽ)




ഗ്രന്ഥകർത്താ:

## ചെറുകാട്

# SANIDESA

NOVEL

AUTHOR:

***CHERUKAD***



PUBLISHERS

**P. K. BROTHERS,**

CALICUT.

***Rs. 7***

# ശനിദശ

(നോവൽ)



ഗ്രന്ഥകർത്താ:

**ചെറുകാട്**

പ്രസാധകന്മാർ
പി. കെ. ബ്രദേർസ്
കോഴിക്കോട്.

# പേജുകൾ മറിക്കുമ്പോൾ



# സ്വത്ത്

'എന്നിട്ട്? കുഞ്ഞുകുട്ടൻ സമ്മതിക്കണം.'

പാലപ്പുറത്ത് നമ്പൂതിരി പത്തായപ്പുരയുടെ മുകളിൽ കയറിച്ചെന്നു മകന്റെ അടുത്തിട്ടിരുന്ന കസേലയിൽ ഇരുന്നുകൊണ്ട് തുടർന്നു:— 'അപ്പുമേനവനും വാസന്തിയും മുപ്പതാം തിയ്യതി കൽക്കത്തക്കുപോവും. അവർ പോകുന്നതിന്റെ മുമ്പെ കല്യാണം കഴിഞ്ഞു കുട്ടിയെ കൂട്ടിക്കൊണ്ടുവരണമെന്നാണ് എല്ലാവരുടെയും മോഹം. കുഞ്ഞുകുട്ടനെന്താണ് ഒന്നും പറയാത്തത്?'

'ഹ്ഹ-ഹേ-ഹേ?'— സ്കൂൾ കുട്ടികളുടെ അരക്കൊല്ലപ്പരീക്ഷയുടെ ഉത്തരക്കടലാസ്സ് നോക്കിക്കൊണ്ടിരുന്ന മകൻ

അച്ഛൻെറ മുഖത്തുനോക്കി. എഴുന്നേററു നിന്നു കണ്ണട എടുത്തു കയ്യിൽ പിടിച്ചുകൊണ്ട് ചോദിച്ചു.

'ആ കാര്യം ഇപ്പോൾ നടത്തണം. ഞങ്ങൾക്കൊക്കെ മോഹം അതാണ്.'—അച്ഛൻനമ്പൂതിരി സസ്നേഹം തുടർന്നു:—'കുഞ്ഞുകുട്ടനിരിക്കു. കുഞ്ഞുകുട്ടനെന്താണ് ഒന്നും പറയാത്തതു്?'

'ഇത്ര ബദ്ധപ്പെടണോ അച്ഛാ? ഒന്നു രണ്ടു കൊല്ലവുംകൂടി കഴിഞ്ഞിട്ടു പോരെ?'

'ഇപ്പോൾത്തന്നെ കഴിക്കാനെന്താ വിരോധം? കുഞ്ഞുകുട്ടൻ വല്ല പെൺകുട്ടികളേയും കണ്ടുവെച്ചിട്ടുണ്ടെങ്കിൽ പറഞ്ഞോളൂ. എനിക്കും അമ്മക്കും ഇതുതന്നെ വേണമെന്ന വാശിയൊന്നുമില്ല. ഇതു സമ്മതിക്കാതിരിക്കുമ്പോൾ ഞങ്ങൾക്ക് അങ്ങനെയൊരു സംശയം തോന്നുകയാണ്.'

'അങ്ങനെയൊന്നുമില്ല അച്ഛാ, സത്യമായിട്ടുമില്ല. അമ്മയും അച്ഛനുംകൂടി തിരഞ്ഞുപിടിച്ചു തരുന്ന പെൺകുട്ടിയെ കല്യാണം കഴിക്കാൻ ഞാൻ ഒരുക്കമാണ്. പക്ഷേ കുറച്ചു കഴിഞ്ഞിട്ടുമതി എന്നു തോന്നുകയാണ്.'

'എന്താ അങ്ങനെ തോന്നാൻ. അതു പറഞ്ഞു ബോദ്ധ്യപ്പെടുത്തിത്തരൂ. കുഞ്ഞുകുട്ടന് ഇരുപത്തഞ്ചു വയസ്സു കഴിഞ്ഞു. ബി. എ. വരെ പഠിച്ചു ട്രെനിങ്ങ് കഴിച്ചു ഹൈസ്കൂളിൽ ഒരു ജോലിയും കിട്ടി. ഇനി എപ്പോഴാ ഈ കാര്യം നടത്തേണ്ടതു്?'

'രണ്ടു മൂന്നു കൊല്ലവുംകൂടി കഴിയട്ടെ.'

'അതതു കാലത്തു ചെയ്യേണ്ടതു ചെയ്യണം. എന്താ ഈ രണ്ടു കൊല്ലത്തിന്റെ കണക്ക്? മനസ്സിലാവാഞ്ഞിട്ടു ചോദിക്കുകയാണ്.'

'അതോ'—കുഞ്ഞുകുട്ടക്കുറുപ്പ് തുടർന്നു. അപ്പോൾ ആ യുവാവിന്റെ മുഖത്തു ഒരു ചെറുപുഞ്ചിരി പരന്നിരുന്നു. 'അച്ഛനല്ലേ പറഞ്ഞതു്: എനിക്കിപ്പോൾ ശനിദശയാണെന്നു്. അവന്റെ പുറപ്പാടൊന്നു കണ്ടിട്ടുമതി. ജാതകപ്രകാരം ചീത്തകാലത്തുതന്നെ വേണമല്ലോ. ഈ കാലഘട്ടം കഴിഞ്ഞോട്ടെ.'

'ശനിദശ കഴിയണമെന്നാണോ പറയുന്നതു്? അതു പത്തൊമ്പതു കൊല്ലമുണ്ട്. ഈ തക്കന്തരങ്ങൾ കേൾക്കുമ്പോഴാണ് ഞങ്ങൾക്ക് സംശയം തോന്നുന്നതു്. പ്രായപൂർത്തി വന്നാൽ പിന്നെ എന്തും തുറന്നു പറയാം. കുഞ്ഞുകുട്ടൻ തുറന്നു പറഞ്ഞോളൂ. അച്ഛനോടു് പറയാൻ പാടില്ലെന്നൊന്നും വിചാരിക്കേണ്ട. പതിനാറു വയസ്സു കഴിഞ്ഞാൽ പുത്രനെയും മിത്രത്തെപ്പോലെ ആദരിക്കണമെന്നാണ് പ്രമാണം. അതിനുള്ള ഹൃദയവിശാലതയൊക്കെ എനിക്കുണ്ട്. കുഞ്ഞുകുട്ടൻ ഒരു പെൺകുട്ടിയെ കണ്ടുവെച്ചിട്ടുണ്ടെങ്കിൽ അതു തുറന്നു പറയൂ. അപ്പുമേനോൻ പോകുംമുമ്പെ അതു ഞങ്ങൾ നടത്തിത്തരാം.'

'രണ്ടു കൊല്ലം കഴിയട്ടെ.'

'എന്താ ഈ രണ്ടു കൊല്ലത്തിന്റെ കണക്ക്? അതാണെനിക്കു മനസ്സിലാവാത്തതു്. കുട്ടി സുന്ദരിയാണ്. മേലേടത്തിന്റെ മകളാണ്. മൊറാമ മേലേടവും സമ്പ്ര

ഹ്മചാരികളായിരുന്നു. തങ്കമ്മ പത്താംതരം പാസ്സായി ട്ടുമുണ്ട്. നെടുമ്പുറത്തു നായരുവീട്ടുകാരും സ്ഥാനികളാണ്, തറവാടികളാണ്. എനിക്കിതു കഴിഞ്ഞുകാണാൻ വൈകി. ഇതിനു സമ്മതമില്ലെങ്കിൽ വേറെ ഏതാണ് വേണ്ടതെന്നു പറയണം. അതു നടത്തണം. ഈ ഉരുണ്ടുകളി കാണുമ്പോൾ പ്രേമത്തിൻെറ സുഖക്കേടുണ്ടെന്നാവും ഞങ്ങളുടെ ഊഹം.'

'അതുമാത്രം എനിക്കില്ലെന്നു തെളിയിക്കാൻ ഞാൻ ഇതു സമ്മതിച്ചിരിക്കുന്നു. പക്ഷെ ഒരു കാര്യമുണ്ട്.'

'അതെന്താ.'

'ആ കുട്ടിയോടും ചോദിക്കണം. അച്ഛൻ പറയുമ്പോലെ ഇതു നോവലിൻെറ കാലമാണ്. പ്രേമത്തിൻെറയും. ആ പെൺകുട്ടിക്ക് പ്രേമത്തിൻെറ സുഖക്കേട് വല്ലതുമുണ്ടെങ്കിലൊ? അതു നേരിട്ടു ചോദിച്ചു തീർച്ചപ്പെടുത്തണം.'

'അതിനെന്താ? ഒരു വിരോധവുമില്ല. നാളെത്തന്നെ ശ്രീദേവിയും കുഞ്ഞുകുട്ടനുംകൂടി നെടുമ്പുറത്തു നായരുവീട്ടിലേക്കു പൊയ്ക്കോളു: ആ കുട്ടിയെ കണ്ടു ചോദിച്ചോളു. ആ കുട്ടിക്കു സമ്മതമാണെങ്കിൽ നടത്തിയാൽ മതി. ഈ പുതിയ പരിഷ്കാരങ്ങളൊക്കെ എനിക്കും സമ്മതമാണ്. നല്ലതുമാണ്.'—നമ്പൂതിരി ചിരിച്ചുകൊണ്ട് എഴുന്നേററു വരാന്തയിലേക്കു കടന്നു. കുറച്ചുറക്കെ വിളിച്ചു പറഞ്ഞു: 'പിന്നെയ് ശ്രീദേവി, ഇവിടെയൊന്നു വരു.'

നമ്പൂതിരി മടങ്ങിവന്നു തുടന്നു:

'നമ്മുടെ പുരാണങ്ങളിലെ പാർവ്വതിയുടെ കഥ, ദമയന്തിയുടെ കഥ, ഇതൊക്കെ പ്രേമത്തിന്റെയും ജീവിതത്തിന്റെയും കഥകളാണ്. വധുവിനോട് ചോദിക്കണം. ഉറപ്പിച്ചു ചോദിക്കണം.'

'എന്തിനാ അമ്മയെ വിളിക്കുന്നത്? കാര്യമെല്ലാം ഉറപ്പിച്ചില്ലെ? നാളെ കാലത്ത് ചായ കഴിച്ചു നെടുമ്പുറത്തേക്ക് പോവുക, കുട്ടിയെ കണ്ടു ചോദിക്കുക. സമ്മതമാണെങ്കിൽ മറ്റെന്നാൾത്തന്നെ റജിസ്ട്രാപ്പീസിൽ പോവുക, റജിസ്റ്റാക്കുക. കഴിഞ്ഞില്ലെ പണി.'

'അങ്ങനെയൊന്നും കഴിച്ചാൽ പററില്ല; ഒരു വിധം ഭംഗിയായി കഴിക്കണം. അതൊക്കെ ഞങ്ങൾ വേണ്ടതുപോലെ കഴിച്ചോളാം.'

'എന്നാൽ അച്ഛന്റെ ഇഷ്ടംപോലെ കഴിച്ചോളു. ഞാൻ കുട്ടികളുടെ ഈ കടലാസ്സ് നോക്കട്ടെ. അമ്മയെ ഇങ്ങോട്ട് വിളിച്ചു ബുദ്ധിമുട്ടിക്കേണ്ട.'—കുഞ്ഞുകുട്ടക്കുറുപ്പ് ചാരുകസേലയിൽ ഇരുന്നു കണ്ണടവെച്ചു ഒരു ഉത്തരക്കടലാസ്സെടുത്തു നോക്കിത്തുടങ്ങി.

'എന്തിനേ വിളിച്ചത്?' എന്നു ചോദിച്ചുകൊണ്ട് ശ്രീദേവിയമ്മ പത്തായപ്പുരയുടെ വരാന്തയിൽനിന്ന് തളത്തിലേക്ക് കടന്നു. അവരുടെ കയ്യിൽ ഒരു കൊച്ചു കൂജാവിൽ മകനുള്ള കാപ്പിയുമുണ്ടായിരുന്നു.

'ഇതാ കാപ്പി'—ശ്രീദേവിയമ്മ കാപ്പി കുഞ്ഞുകുട്ടക്കുറുപ്പിന്റെ ചാരുകസേലയുടെ അടുത്തുള്ള ബെഞ്ചിന്റെ തലക്കൽ വെച്ചുകൊണ്ട് തുടർന്നു:—'കാപ്പിയുണ്ടാക്കണിത്തരായാൽ വെച്ചിട്ട്. പോയി കഴിച്ചോളു.'

'ഒരുങ്ങിക്കൊള്ളൂ നാളെ നെടുമ്പുറത്തേക്ക് പോവാൻ.'—നമ്പൂതിരി തുടർന്നു:—'കുട്ടിക്ക് സമ്മതമാണെങ്കിൽ കുഞ്ഞുകുട്ടനും സമ്മതമാണ്.'

'കയറുപൊട്ടുള്ള ഒരു പൂരിക്കുട്ടിയെപ്പോലെ യാതൊരു ചടക്കവുമില്ലാതെ ഞാൻ അമ്മയുടെ പിന്നാലെ പോരികയായി.'—കുറുപ്പ് കൂജ തുറന്നു ഗ്ലാസ്സെടുത്ത് കാപ്പി ഒഴിച്ചു കുടിക്കാൻ തുടങ്ങി. ആ ചെറുപ്പക്കാരൻ മൂളി.

'അമ്മതാൻതന്നെ പകർന്നു തരുമ്പോഴേ
നമ്മൾക്കമൃതുമമൃതായ് തോന്നൂ.'

'അമ്മക്ക്, അച്ഛനും മൂത്തമകനും ഒരുപോലെയാണ്. ഒന്നര ഉറുപ്പികത്തൂക്കം കാപ്പിപ്പൊടി, മൂന്ന് സ്പൂൺ പഞ്ചസാര, ഉരിപ്പാലും ഒന്നര ഗ്ലാസ്സ് വെള്ളവും കൂട്ടി തിളപ്പിക്കണം. അതിൽ ഇതു രണ്ടുംകൂടി ആററി രണ്ടു കൂജാവിലും ഒപ്പം ഒഴിച്ചുവെക്കണം.' ആ കുടുംബിനി അഭിമാനിച്ചു.

'ഒക്കെ ഉറച്ചു'—നമ്പൂതിരി തുടർന്നു: 'ഇന്നുതന്നെ ഗോപാലന്റെ കാറേല്പിക്കാം. നാളെ കാലത്തു അമ്മയും മകനുംകൂടി നെടുമ്പുറത്ത് പോവുക. തങ്കമ്മയുടെ സമ്മതം ചോദിക്കുക. മടങ്ങിപ്പോരിക.'

'തങ്കമ്മക്ക് സമ്മതമാണ്.'—ശ്രീദേവിയമ്മ തുടർന്നു: 'കഴിഞ്ഞ കൊല്ലം വിലാസിനിയുടെ കല്യാണത്തിന് പോയപ്പോൾ ഞാൻ ചോദിച്ചു. ഇനി എന്തിനാണെന്നെ കെട്ടിയെഴുന്നള്ളിക്കുന്നത്? വലിയമ്മാമനോട് പറഞ്ഞു അദ്ദേഹത്തെ അയച്ച് ദിവസം നിശ്ചയിച്ചാൽ മതി.'

'കുഞ്ഞുകുട്ടന് നേരിട്ടുതന്നെ ചോദിക്കണമെന്നുണ്ട്. അതു് വേണ്ടതുമാണ്. ശ്രീദേവിക്ക് പോവാൻ ഞെരുക്കമാണെങ്കിൽ ഞാൻതന്നെ പോവാം.' നമ്പൂതിരി പറഞ്ഞു

'ഞെരുക്കമൊന്നുമില്ല്യ. ഞാൻ ഒരുക്കമാണ്.' ശ്രീദേവിയമ്മ തുടർന്നു: 'കുട്ടിക്ക് സമ്മതമാണ്. പിന്നെ എന്തിനാണെന്ന് വിചാരിച്ചു.'

'അത്ര ഉറപ്പാണെങ്കിൽ വലിയമ്മാമൻ പോയാൽ മതി അച്ഛാ. എനിക്ക് വാശിയൊന്നുമില്ല. അമ്മയും അച്ഛനും ഒരു ചീത്ത പെൺകുട്ടിയെ പിടിച്ചു തരില്ലെന്ന് എനിക്കുറപ്പുണ്ട്. എനിക്ക് നിങ്ങളെ വിശ്വാസമാണ്.'

'അല്ല്യ പോണം, ചോദിക്കണം. ഞാൻ ഇപ്പോൾത്തന്നെ ഗോവിന്ദൻകുട്ടിയെ വിളിച്ച് കാറിനു് ഏർപ്പാടുചെയ്യാം.' നമ്പൂതിരി പറഞ്ഞു: 'ഞാൻ മുമ്പെത്തന്നെ ജാതകം നോക്കിച്ച് വെച്ചിരുന്നു. എനിക്ക് ക്ഷ സന്തോഷമായി.'

'പോയി കാപ്പികുടിക്കൂ'– ശ്രീദേവിയമ്മ തുടർന്നു ചോദിച്ചു: 'ഈ സന്തോഷംകൊണ്ട് കാപ്പിയും വേണ്ടാ എന്നുണ്ടോ, പോട്ടെ.'

ശ്രീദേവിയമ്മ കുളിമുറിവട്ടത്ത് വരാന്തയിലേക്ക് കടന്നു. നമ്പൂതിരി പിന്നാലെയും. കുഞ്ഞുകുട്ടക്കുറുപ്പ് ചാരുകസേലയിൽ ചാരിക്കിടന്നു. പടിഞ്ഞാറെ ജനലിൽക്കൂടെ–കുളപ്പുരയുടെ മീതെ–തെങ്ങുകൾക്കിടയിലൂടെ പാടത്തേക്ക് നോക്കി. അവിടെ കരിയിടപ്പേ

ന്ന കറുത്തുയരുന്ന നെൽച്ചെടികൾ നൃത്തം വെക്കുകയായിരുന്നു.

'അപ്പുളേയ്'–താഴത്തേക്കിറങ്ങി മുററത്ത് ചെന്ന നമ്പൂതിരി ചോദിച്ചു: 'നേക്കു ശ്രീദേവി, ആരെ ആ ഒട്ടുമാവിൻകൊമ്പൊടിച്ചത്?'

മുററത്തുനിന്നു കിഴക്കുപുറത്തുള്ള കുന്നിൻപുറത്തേക്ക് കയറുന്ന കല്പടയുടെ വടക്കുഭാഗത്ത് പൂത്ത് മലച്ചു നില്ക്കുന്ന ഒട്ടുമാവിന്റെ അടുത്തുചെന്ന്, ഒടിഞ്ഞു തൂങ്ങിക്കിടക്കുന്ന ഒരു കൊമ്പുനോക്കിക്കൊണ്ട് നമ്പൂതിരി നിന്നു.

'കുറുപ്പിവിടെയില്ലെ?' ലദർബാഗും ഒക്കത്തുവെച്ച് മുററത്തേക്കിറങ്ങാൻ ഒരുങ്ങിനില്ക്കുന്ന ഒരു ചെറുപ്പക്കാരൻ ചോദിച്ചു.

'എവിടുന്നാ?'–മാവിൻകൊമ്പത്തുനിന്ന് കണ്ണെടുത്ത് ആഗതന്റെ മുഖത്ത് ചാർത്തിക്കൊണ്ട് നമ്പൂതിരി പറഞ്ഞു: 'ഉണ്ട്–പത്തായപ്പുരയുടെ മുകളിലാണ്. അങ്ങോട്ട് പോവാം.'

വന്ന ചെറുപ്പക്കാരൻ മുററത്തിറങ്ങി. പത്തായപ്പുരയുടെ കോലായിൽ കയറി മുകളിലേക്ക് പോയി.

'ആരാ?' ശ്രീദേവിയമ്മ ചോദിച്ചു.

'മനസ്സിലായില്ല്'–നമ്പൂതിരി തുടർന്നു: 'വല്ല സബ്രഹ്മചാരികളുമാവും.'

'വരൂ–ആ കാപ്പി ആറിത്തണുക്കും.'

'കഷ്ടം! ഈ മാവിന്റെ കൊമ്പ്! ആരെ ഇതൊടിച്ചത്.?'

'അതു് സാരമില്ല, ഞാനാണ് അതു് ചെയ്തതു്. കാളപ്പയ്യിന്റെ കുട്ടിയെ അതിന്മേൽ കെട്ടി. പയ്യിനെ പറമ്പിലേക്ക് കൊണ്ടുപോവുമ്പോൾ കാളക്കുട്ടിയാണ് അതു് വലിച്ചോടിച്ചതു്. സാരമില്ല. പോരു.'

'സാരമൊക്കെ സാരംതന്നെയാണ്, ഉം-ം' നമ്പൂതിരി നെടുവീർപ്പിട്ടു തുടർന്നു: 'നിറച്ചും പൂവ്. അതു് നശിച്ചു.'

'അമ്മെ-ഒരു ഗ്ലാസ്സ് ചായയുണ്ടാക്കി കൊടുത്തയക്കു.'— കുറുപ്പ് വരാന്തയിൽ വന്നു വിളിച്ചുപറഞ്ഞു.

നമ്പൂതിരിയും ശ്രീദേവി അമ്മയും അകത്തേക്ക് പോയി. പോകുമ്പോൾ ഒന്നുകൂടി തിരിഞ്ഞുനിന്നു നമ്പൂതിരി പറഞ്ഞു: 'കഷ്ടായി! കഷ്ടായി ഉം.'

പത്തായപ്പുരമുകളിലേക്ക് കയറിയതു് കുഞ്ഞുകുട്ടക്കുറുപ്പിന്റെ ഒരു സഹപാഠിയായിരുന്ന ശങ്കരൻകുട്ടിമേനോനായിരുന്നു. അവിചാരിതമായിരുന്നു അവരുടെ ആ സന്ദർശനം. അന്നേക്ക് അവർ തമ്മിൽ കണ്ടിട്ട് തികച്ചും നാല്പകൊല്ലമായിരുന്നു. അന്നു് അവർ എറണാകുളം മഹാരാജാസ് കോളേജിൽ ബി. എ. ക്ലാസ്സിൽ പഠിക്കുകയായിരുന്നു. ക്ലാസ്സിൽ പാഠം നടന്നുകൊണ്ടിരിക്കുമ്പോൾ, ശിപായി വന്നു് ലക്ചററുടെ കയ്യിൽ ഒരു കുറിപ്പ് കൊടുത്തു.

'ശങ്കരൻകുട്ടിമേനവനെ പ്രിൻസിപ്പാൾ ആവശ്യപ്പെടുന്നു' ലക്ചറർ പറഞ്ഞു.

ശങ്കരൻകുട്ടി മേനോൻ പുറത്തുപോയി. പിന്നെ കുറുപ്പ് അയാളെ കാണുന്നതു് ഇപ്പോഴാണ്. സബ്

ഇൻസ്പെക്ടർ ആവശ്യപ്പെട്ടിട്ടാണ് പ്രിൻസിപ്പാൾ ആയാളെ വിളിച്ചത്. അയാൾ രാജദ്രോഹിയായിരുന്നുവത്രെ. അയാളെ കൊണ്ടുപോയതു് വിയ്യൂർ സെൻട്രൽ ജെയ്ലിലേക്കായിരുന്നുവെന്ന് കുറുപ്പ് അന്നു വൈകുന്നേരം അന്വേഷിച്ചു മനസ്സിലാക്കുകയാണുണ്ടായതു്. അതിൽപിന്നെ, കുറുപ്പ് പരീക്ഷ പാസ്സായി, ബി. ടി. യും കഴിഞ്ഞു. കക്കാട്ട ഹൈസ്കൂളിലെ അദ്ധ്യാപകനായി ഒന്നരമാക്കാലും പ്രവൃത്തിയെടുത്തുകഴിഞ്ഞിരിക്കുന്നു. നാലുകൊല്ലത്തിനിപ്പുറം ഒരു വട്ടമെങ്കിലും കുറുപ്പ് മേനവനെപ്പററി ഓർത്തിട്ടില്ല. പെട്ടെന്നു ആ സുഹൃത്തിനെ കണ്ടപ്പോൾ കുറുപ്പ് സന്തോഷിച്ചു.

'എവിടുന്നു വരുന്നു എസ്. കെ.?'—കുറുപ്പ് ചോദിച്ചു. കുട്ടികളുടെ ഉത്തരക്കടലാസ്സു കെട്ടിവെച്ച് തളത്തിൽനിന്നു പുറത്തുകടന്നു അമ്മയോടു ചായയുണ്ടാക്കാൻ പറഞ്ഞു മടങ്ങിച്ചെന്നു് തുടർന്നു്:—'കണ്ടതു സന്തോഷമായി. ഇരിക്കൂ. തൻെറ പൊളിററിക്സൊക്കെ എങ്ങിനെ ഇരിക്കുന്നു?'

'അങ്ങനെ വരുന്നു' —എസ്. കെ. ലദർ ബാഗ് മേശപ്പുറത്തുവെച്ചു കുറുപ്പിന്നഭിമുഖമായി ഇട്ടിരുന്ന കസേലയിൽ ഇരുന്നു. 'പോളിററിക്സൊക്കെ അങ്ങനെ നടക്കുന്നു. താൻ ഭാഗ്യവാനാണ്.'

'അതെന്താ?'

'ഈ നാട്ടു മുഴുവനും തൻെറ തറവാട്ടുകാരുടെയാണെന്ന് കേട്ടു. താൻ വലിയൊരു തറവാടിയാണ്. ഞാ

ത്തുതന്നെ. പിന്നെ ഈ ദിക്കിലെങ്ങും പൊളിററിക്സുമില്ല.'

'തറവാടിതന്നെയാണ്'—കുറുപ്പ് തുടർന്നു. 'പിന്നെ ഭാഗ്യവാനുമാണ്. പണ്ടു ഞങ്ങളുടെ തറവാട്ടുകാർ ഇവിടുത്തെ നാടുവാഴികളായിരുന്നു. ഇപ്പോൾ ഞങ്ങളൊക്കെ ഭാഗിച്ചുപിരിഞ്ഞു. എന്റെ താവഴിയിൽ ഞാനാണ് കാരണവർ. നാലയ്യായിരം പറ നെല്ലു പാട്ടം കിട്ടാനുണ്ട്. കാര്യങ്ങളൊക്കെ നോക്കാൻ നല്ലൊരച്ഛനുണ്ട്. കുടുംബത്തിലെ കാരണവർ നല്ലൊരു ഹൈസ്ക്കൂളുണ്ടാക്കിയിട്ടുണ്ട്. എനിക്കവിടെ ജോലിയുണ്ട്. ഇനിയെന്താണ് വേണ്ടതു്? ഒരു ഭാര്യയല്ലേ? അതിനും വഴിയായിട്ടുണ്ട്.'

'ഞാൻ വിചാരിച്ചതു കല്യാണവും കഴിഞ്ഞിട്ടുണ്ടാവുമെന്നാണ്.'

'അതില്ല. ഇനി കഴിയുകയായി. നാളെ പെണ്ണു കാണാൻ പോവുകയാണ്.'

'ഭാഗ്യവാൻ.'

'അസൂയയുണ്ടോ?'

'ഇല്ല'—എസ്. കെ. തുടർന്നു:—'തനിക്കുള്ളതുപോലെ എല്ലാവർക്കും ഉണ്ടായിക്കണ്ടാൽ കൊള്ളാമെന്നുണ്ട്. അത്രമാത്രം.'

'അതിനല്ലേ സ്വാതന്ത്ര്യം കിട്ടിയതു്. പതുക്കെ രാഷ്ട്രപുരോഗതിയുണ്ടാവും.'

'തിരിച്ചുണ്ടാവില്ല. പ്രവൃത്തിക്കണം'–എസ്. കെ തുടർന്നു: 'പഠിക്കുന്ന കാലത്തു താൻ ഇത്രയൊക്കെ കേമനാണെന്നു വിചാരിച്ചിരുന്നില്ല. നല്ലവണ്ണം പഠിക്കുന്ന ഒരു 'കരണ്ടി'യാണെന്നേ വിചാരിച്ചിരുന്നുള്ളു. തന്റെ പെരുമാററത്തിൽനിന്നും ഇത്ര വലിയ നാട്ടുവാഴിയാവുമെന്നു ഊഹിക്കാൻ പോലും കഴിഞ്ഞില്ല. നാലുകെട്ടും പത്തായപ്പുരയും പടിപ്പുരയും കുളപ്പുരയും എല്ലാം കൂടി നോക്കിക്കണ്ടപ്പോഴാണ് തന്റെ തറവാടിത്തം തികച്ചും ബോദ്ധ്യപ്പെട്ടതു്.'

'ഇതൊക്കെപ്പറഞ്ഞുകൊണ്ട് കോളേജിൽ നടക്കാൻ കഴിയുമോ? ഞാൻ നാട്ടുവാഴിയാണ്, പടനായരാണ്, കക്കാട്ടുകുറുപ്പാണ്, എന്നൊക്കെ അവിടെ വിളംബരം ചെയ്യേണ്ട ആവശ്യമുണ്ടായിരുന്നില്ല. ഞാൻ പഠിക്കാൻ വന്നതായിരുന്നു. പഠിച്ചു. നല്ലവണ്ണം പഠിച്ചു. ഫസ്റ്റ്ക്ലാസ്സായി പാസ്സായി. ബി. ടി. കഴിഞ്ഞു, മാസ്റ്ററായി.'

'നല്ല സ്കൂളാണോ? മാനേജരെങ്ങനെ?'

'സ്കൂളൊന്നും തരക്കേടില്ല. ഞാൻ പറഞ്ഞില്ലേ, എന്റെ കുടുംബത്തിലെ ഒരു കാരണവരാണ് മാനേജർ. പേരിനൊരു കമ്മററിയൊക്കെയുണ്ട്. പക്ഷെ സർവ്വാധികാരിയും ഹെഡ്മാസ്റ്ററാണ്. എനിക്കദ്ദേഹത്തിന്റെ സ്വഭാവം പിടിക്കുന്നില്ല. അദ്ദേഹത്തിന്നു എന്റേയും. അതുകൊണ്ട് ഞാനിപ്പോൾ കമ്മ്യൂണിസ്റ്റായിരിക്കുന്നുവെന്നാണ് അദ്ദേഹം പറയുന്നത്. ഇതുവരെ കോൺഗ്രസ്സിന്റെ ബദ്ധശത്രുവായിരുന്ന അദ്ദേഹം കോൺഗ്രസ്സും.

അദ്ദേഹം ഇപ്പോൾ ഇരുനൂറുറുപ്പികക്ക ഖദർവാങ്ങി ഉടുപ്പു തുന്നിച്ചിരിക്കുന്നു; ഗാന്ധിജിയെ വെച്ചു പൂജിക്കുന്നു. ഗാന്ധിജിയുടെ ഫോട്ടോവിന്റെ മുമ്പിൽ ഒരു കൊച്ചു നിലവിളക്കും കർപ്പൂരത്തട്ടും ചന്ദനത്തിരിക്കാലും പൂപ്പാലികയും എല്ലാമുണ്ട്. എന്തുണ്ടായിട്ടെന്താ ഹൃദയം ഒരു ഗുഹയാണ്. അവിടെ തനി ഇരുട്ടാണ്. അതിൽ നിറച്ചും ഹിംസ്രജന്തുക്കളാണ്. മാസ്റ്റർമാരെ പിഴിഞ്ഞെടുക്കും. ഒരു പണ്ഡിററുണ്ട്. ആയാൾക്കു് അമ്പതുറുപ്പിക ശമ്പളമാണെന്നാണ് റിക്കാർട്ട്. ഇരുപത്തഞ്ചുറുപ്പിക എണ്ണി കയ്യിൽകൊടുത്തു ശമ്പളപ്പട്ടികയിൽ ഒപ്പു വെപ്പിക്കും.'

'ഇവിടെ പൊളിററിക്സുണ്ടാവുകയാണ്. ഈ സ്കൂൾ ഇവിടെ വലിയൊരു വിപ്ലവമുണ്ടാക്കും. ഇതുവരെ കോൺഗ്രസ്സില്ലാത്തിടത്തും കോൺഗ്രസ്സുണ്ടായില്ലേ? ഇനി തുടർച്ചയായി ഓരോന്നുണ്ടാവും. മാനേജർ തന്നോടും കമ്മീഷൻ വാങ്ങുന്നുണ്ടോ?

'ഇല്ലെന്നു പറഞ്ഞുകൂടാ. ഞാൻ എമ്പതുറുപ്പികക്കാണ് ഒപ്പിട്ടു കൊടുക്കുന്നത്. അറുപതുറുപ്പികയേ വാങ്ങുന്നുള്ളു. എന്റെ കാര്യത്തിൽ എനിക്കാക്ഷേപമില്ല. ഈ ജോലിയില്ലെങ്കിൽത്തന്നെ ഞാൻ ജീവിക്കും. എന്നാൽ മററുള്ള ടീച്ചർമാരുടെ കഥയതല്ല. അവരുടെ കഷ്ടപ്പാടു കാണുമ്പോൾ എനിക്കു കഷ്ടം തോന്നാറുണ്ട്. ഒരു ദിവസം ഞാൻ എന്തോ പറയാൻ ഭാവിച്ചു. കുട്ടന്നുണ്ണി ഏട്ടൻ വിഷയം മാററി. പിന്നെ ആരോടോ പറഞ്ഞുവത്രെ — കുഞ്ഞുകുട്ടൻ കമ്യൂണിസ്റ്റാണെന്ന്. എനി

ക്കള കൊണ്ടൊന്നുമില്ല. ഓരോ മാസവും ടൂപ്പർ ഈ വൈറസ്സുളകൊണ്ടു മുന്നൂറുറുപ്പിക സമ്പാദിക്കുന്നുണ്ട്. നിങ്ങൾക്കിതൊന്നും രസിക്കില്ല.'

‘എനിക്കല്ല, നിങ്ങൾക്കും രസിക്കുന്നില്ലല്ലോ. മനുഷ്യത്വമുള്ള ഒരാൾക്കും ഇത്തരം തട്ടിപ്പറി രസിക്കില്ല. ഈ തട്ടിപ്പറിക്ക് വളരെയധികം കാലത്തെ ആയുസ്സില്ല. മർദ്ദനവും ചൂഷണവും സഹിക്കാൻ വയ്യാതാവുമ്പോൾ, ആളുകൾ അവകാശം പറഞ്ഞുവാങ്ങും.’

‘എനിക്കെത്ര മാർക്കുണ്ട്’—കുഞ്ഞുകുട്ടക്കുറുപ്പിന്റെ അനുജൻ വാസുണ്ണി. ചായയുമായി വന്നു ചോദിച്ചു. ‘എന്റെ പേപ്പറു നോക്കിയോ?—ഇതാ ചായ.’

വാസുണ്ണി ചായ ബെഞ്ചിന്മേൽ വെച്ചു. ഉത്തരക്കടലാസ്സുകെട്ട് അഴിക്കാൻ ശ്രമിച്ചു.

‘അവിടെവെക്കു. കടലാസ്സു നോക്കിയിട്ടില്ല.’ കുറുപ്പ് മേനവനോടു പറഞ്ഞു: ‘എസ്. കെ. ചായ കഴിക്കു.’

‘ഏട്ടൻ എന്റെ പേപ്പറു നോക്കിയിട്ടുണ്ടാവും. ഞാൻ പാസ്സാവൊക്കെ ചെയ്യും. അതിനെനിക്കു സംശയല്ല. ആരാ ഹയസ്റ്റ്’–വാസുണ്ണി ചോദിച്ചു.

‘ഞാൻ പറഞ്ഞില്ലേ? നോക്കിയിട്ടില്ല.’

‘അപ്പോൾ വല്യേട്ടൻ പറഞ്ഞില്ലേ ഉച്ചക്ക് പേപ്പറ് നോക്കി മാർക്കു പറയാമെന്ന്. വിശ്വനാഥന്റെ പേപ്പർ നോക്കിയോ?’

'ഇല്ല.'

'ഒരു പേപ്പറും നോക്കിയിട്ടില്ലേ?'

'ഇല്ല.'—കുറുപ്പ് തുടർന്നു: 'ഇപ്പോൾ പൊയ്ക്കോളൂ. ഞാൻ നാളെ രാവിലെ വാസുണ്ണിയുടെയും വിശ്വനാഥ ന്റെയും പേപ്പർ നോക്കി മാർക്ക് പറയാം.

വാസുണ്ണി, മേനവൻ കുടിച്ചു് ഒഴിച്ചുവെച്ച ചായഗ്ലാസ് എടുത്ത് പോവാനൊരുങ്ങി.

'ഞാൻ ചോദിക്കട്ടെ'—വാസുണ്ണി തുടർന്നു: 'നാളെ കാറിൽ ഞാനും പോരട്ടെ?

'എങ്ങോട്ട്?' കുറുപ്പ് ചോദിച്ചു.

'ഒക്കെ എനിക്കു് നിശ്ചണ്ട്.' വാസുണ്ണി തുടർന്നു: 'നെട്ടമ്പുറത്തേക്ക്, വല്യേട്ടന്റെ ഏടത്തിയമ്മയുടെ വീട്ടിലേക്ക്. ഗോവിന്ദൻകുട്ടി കാറേല്പിക്കാൻ പോയിരിക്കുന്നു.'

'പോന്നോളൂ'—കുറുപ്പ് പറഞ്ഞു: 'ഒന്നു പോയാട്ടെ.'

'എത്രാം ക്ലാസ്സിലാ പഠിക്കണത്?' മേനവൻ ചോദിച്ചു.

'ഫോർത്ത് ഫോമില്.'—വാസുണ്ണി വിവരിച്ചുകൊടുത്തു. 'ഞാൻ വല്യേട്ടന്റെ ക്ലാസ്സിൽത്തന്നെയാണ്.'

വാസുണ്ണി താഴത്തേക്ക് ഇറങ്ങി.

'താൻ ഇവിടെ എങ്ങിനെ വന്നുചേർന്നു?' കുറുപ്പ് ചോദിച്ചു.

'പൊളിററിക്സല്ലെ? തിരൂർക്കാട്ട് നമ്പൂതിരിപ്പാടിനെ ഒന്നു കാണേണ്ട ആവശ്യമുണ്ടായിരുന്നു. അതിന്ന് വന്നതാണ്. അപ്പോഴാണ് താൻെറ വീട്ട് ഇവിടെയാണെന്ന് മനസ്സിലായത്. അറിഞ്ഞ സ്ഥിതിക്ക് ഒന്ന് കണ്ടുപോവാമെന്ന് വിചാരിച്ചു.' മേനവൻ പറഞ്ഞു. അയാൾ പോക്കററിൽനിന്നു ഒരു ബീഡി എടുത്ത് കത്തിച്ചു വലിക്കാൻ തുടങ്ങി.

'വന്നതും കണ്ടതും സന്തോഷമായി—താൻ പിന്നെ പരീക്ഷക്കൊന്നും പോയില്ലല്ലൊ? ഇപ്പോൾ എന്തു ചെയ്യുന്നു?'

'പരീക്ഷക്കൊന്നും പോയില്ല. മുഴവൻ സമയവും രാഷ്ട്രീയപ്രവർത്തനമായങ്ങിനെ നടക്കുന്നു.'

'നിങ്ങളെയൊക്കെ ബഹുമാനിക്കണം. എനിക്കൊരു ജോലിയില്ലാതെ ജീവിക്കാൻ വയ്യ; ഇങ്ങനെ മുന്നൂററുപത്തഞ്ചേകാൽ ദിവസവും അലഞ്ഞുതിരിഞ്ഞു നടക്കുക എന്നത് ഓർക്കാൻപോലും എനിക്ക് സാദ്ധ്യമല്ല.'

'പ്രവൃത്തിക്കാനൊന്നും വിഷമമില്ല. പക്ഷെ നെഞ്ച് വേദനിക്കുകയാണ്. ഒരു മാസം മരുന്ന് കഴിച്ചു വിശ്രമിക്കണമെന്നാണ് ഡോക്ടർ പറയുന്നത്. മരുന്നെല്ലാം വാങ്ങി സഞ്ചിയിലാക്കിയിരിക്കുന്നു. എവിടെ വെച്ചിട്ടാണ് എപ്പോഴാണ് കഴിക്കേണ്ടതെന്നുമാത്രം ഉറപ്പിച്ചിട്ടില്ല.'

'ഈ രാഷ്ട്രീയപ്രവർത്തകരധികവും ക്ഷയരോഗികളാവുകയാണ് പതിവ്, താനേതായാലും ക്ഷയരോ

ഗിയായിത്തീരാതിരിക്കുക. വേണമെങ്കിൽ ഇവിടെ താമസിച്ചു മരുന്നു കഴിച്ചോളൂ.'

'അതു് തനിക്കു് വിഷമമാവുമോ എന്നാണു് എന്റെ ഭയം.'

'ഒരു വിഷമവുമില്ല. എസ്. കെ.ക്കു് വേണ്ട സൌകര്യങ്ങളെല്ലാം ചെയ്തുതരാം. എനിക്കു് ചെയ്യാൻ സാധിക്കുന്ന ഒരുപകാരമാണു് അതു്.'

'ഔദാര്യത്തിനു് നന്ദി—ഒരാഴ്ച ഇവിടെ താമസിക്കാൻ തീരുമാനിച്ചു.'

'ഉറച്ചില്ലേ?'

'ഉറച്ചു.'

'എന്നാൽ എസ്. കെ. ആദ്യമായൊന്നു് കുളിക്കണം. സൌഹാർദ്ദംകൊണ്ടു് പറയുകയാണു്. ഞാൻ എണ്ണ കൊണ്ടുവരാം. എന്തെണ്ണയാണു് വേണ്ടതു്?'

'എന്തെണ്ണയായാലും വിരോധമില്ല.'

കുറുപ്പു് അകത്തേക്കു് പോയി.

ശങ്കരൻകുട്ടിമേനോൻ വീണ്ടും ഒരു ബീഡി കത്തിച്ചു. തളത്തിൽ നിന്നു് മുറിയിലേക്കു കടന്നു.

അതാണു് കുറുപ്പിന്റെ കിടപ്പറ. അതിൽനിന്നു കിഴക്കോട്ടും വടക്കോട്ടും തെക്കോട്ടും നീലകർട്ടനിട്ട ഓരോ വലിയ ജനവാതിലുണ്ടു്. തെക്കുകിഴക്കെ മൂലയിലാണു് ഓവറ. വടക്കെ ചുമരിനോടടുത്തു് കൊതുവലയുള്ള ഒരു കട്ടിലുണ്ടു്. ആ കട്ടിലിൽ കിഴക്കോട്ടു് തല

വെച്ച് ഇടത്തോട്ട് ചെരിഞ്ഞു കിടന്നാൽ കാണത്തക്ക വിധം തെക്കെ ജനാലിന്റെ മീതെ ചുമരിൽ ലക്ഷ്മീഭഗവതിയുടെയും സരസ്വതിയുടെയും ഓരോ ചിത്രങ്ങൾ ചില്ലിട്ട് തൂക്കിയിരിക്കുന്നു. താമരപ്പൂവിൽ നിൽക്കുന്ന ലക്ഷ്മീഭഗവതിയുടെ രണ്ട് ഭാഗവും ഓരോ വെള്ളാനകൾ മുൻകാലുകളുയർത്തി നിന്ന് ലക്ഷ്മീഭഗവതിയെ സേവിക്കുന്നു. സരസ്വതി ഒരു പാറപ്പുറത്തിരുന്നു വീണ വായിക്കുകയാണ്; തെക്കുപടിഞ്ഞാറെ മൂലയിൽ ചുവരിനോടടുപ്പിച്ചിട്ട ഒരു ടീപ്പോയിയും അതിന്ന് അഭിമുഖമായി പടിഞ്ഞാട്ട തിരിച്ചിട്ട് ഒരു വിട്ടിക്കസേലയുമുണ്ട്. ടീപ്പോയ് ഒരു റബ്ബർഷീററുകൊണ്ട് കവർ ചെയ്തിരിക്കുന്നു, അതിന്മേൽ കാളവായയുള്ള അടപ്പോടുകൂടിയ ഒരു മൺകൂജാവും സോഡാഗ്ലാസുകൊണ്ട് അടപ്പുള്ള ഒരു സ്ഫടികക്കൂജാവും വെച്ചിരിക്കുന്നു, കട്ടിലിന്റെ തലക്കൽ ചുവരിൽ തറച്ചുവെച്ച ഒരു ബഡ്‌റൂം ലാമ്പുമുണ്ട്.

മേനവൻ അതൊക്കെ നോക്കിക്കൊണ്ട് തളത്തിലേക്കുതന്നെ കടന്നു; ആ തളം വിശാലമാണ്, അതിൽനിന്നു തെക്കോട്ട് മൂന്ന് ജനാലുകളും പടിഞ്ഞാട്ട് വലിയൊരു ജനാലുമുണ്ട്. തളത്തിന്റെ വടക്കുകിഴക്കെ മൂലയിൽ ചുമരോടടുപ്പിച്ചിട്ട വലിയ ഒരു ചില്ലലമാറയിൽ പുസ്തകങ്ങളടുക്കി വെച്ചിരിക്കുന്നു; അറയുടെ വാതിലിന്റെ തെക്കുഭാഗത്ത് ഒരു സ്റ്റാൻറുണ്ട്, ഷർട്ടും ബനിയനും ദോത്തിയും അതിന്മേൽ തൂക്കിയിട്ടിരിക്കുന്നു. ആ സ്റ്റാൻറിന്റെ ചുവട്ടിൽ വലിയൊരു കാൽ

പ്പെട്ടി, അതിന്റെ മുകളിൽ ഒരു തോൽപ്പെട്ടിയും. നടുവിലെ ജനലിന്റെ കിഴക്ക് ഭാഗത്ത് ചുവരിനോടടുപ്പിച്ചിട്ട ഒരു മേശയും തെക്കോട്ട് തിരിച്ചിട്ട ഒരു കസേലയും കിടക്കുന്നു. ചുവരിൽ അല്പം ചെരിച്ചുവെച്ച വലിയ ആൾക്കണ്ണാടിയുമുണ്ട്. മേശപ്പുറത്ത് പൌഡറിന്റെ ടിന്നുകളും ഷേവിങ്ങ്സെറ്റും ഒരു മൺകൂജയുമുണ്ട്. തെക്കുഭാഗം ഉയന്ന കുന്നാണ്. പടിഞ്ഞാട്ടുള്ള ജനലിന്റെ അടുത്ത് വടക്കോട്ട് തിരിച്ചിട്ട ഒരു ചാരുകസേല, വലത്ത്ഭാഗത്ത് ഉയരം കുറഞ്ഞ ഒരു ബെഞ്ച്, അതിന്മേൽ വായിക്കുന്ന പുസ്തകവും സ്കൂൾകുട്ടികളുടെ ഉത്തരക്കടലാസ്സുകെട്ടുകളും ഫൌണ്ടൻപേനകളും പെൻസിലുകളും ഒരു വാച്ചും കിടപ്പുണ്ട്. ആ ചാരുകസേലക്കഭിമുഖമായി ഇരിക്കത്തക്കവിധം കയ്യില്ലാത്ത ഒരു ചാരുകസേല തെക്കോട്ട് തിരിച്ചിട്ടിട്ടുണ്ട്.

വടക്കുഭാഗത്തുള്ള വരാന്തയിൽനിന്ന് തളത്തിലേക്ക് കടക്കുമ്പോൾത്തന്നെ കാണുമാറ് തെക്കെ ചുവരിൽ ചില്ലിട്ട് തൂക്കിയ മഹാത്മാഗാന്ധിയുടെ പടം പുഞ്ചിരിതൂകിക്കൊണ്ടിരിക്കുന്നു; പടിഞ്ഞാറെത്തലക്കലിട്ട ചാരുകസേലയിലിരുന്ന് കിഴക്കോട്ട് നോക്കിയാൽ കാണത്തക്കവിധം കിടപ്പറവാതിലിന്റെ മുകളിൽ ചുവരിന്മേൽ വിവേകാനന്ദന്റെ വലിയൊരു പടമുണ്ട്: കാവിയുടുപ്പണിഞ്ഞ് തലയിൽ കെട്ടുകെട്ടി കൈ രണ്ടും മാറിൽ പിണെച്ച് എന്തോ ചിന്തിച്ച് നിൽക്കുന്ന ആ ചിത്രം തളത്തിൽ ശാന്തഗംഭീരമായ ഒരു ഭാവം വിരിച്ചിട്ടുണ്ടോ എന്നു തോന്നും.

ശങ്കരൻകുട്ടി മേനവൻ അതെല്ലാം നോക്കികണ്ടു വരാന്തയിലേക്കു കടന്നു.

'എസ്. കെ. ആദ്യമായി ഒന്നു കുളിച്ചു ഉടുപ്പു മാററു'-കുറുപ്പ് രണ്ടു വെള്ളിക്കിണ്ണങ്ങളിൽ എണ്ണയും കുഴമ്പുമായി വരാന്തയിൽ കയറി തുടർന്നു:-'ഇവിടെ വെച്ചാവുമ്പോൾ കക്കാട്ടു നാടുവാഴിയുടെ വിശിഷ്ടാതിഥിയെപ്പോലെ പെരുമാറണം. തലക്ക് അസനവില്വാദി എണ്ണ. മേലേക്ക് ബലാശ്വഗന്ധാദി കുഴമ്പ്, ലക്സ്സോപ്പ്, കുളത്തിൽ നല്ലവെള്ളം. എന്തിനു കുളിക്കാതിരിക്കണം?'

ശങ്കരൻകുട്ടിമേനോൻ തളത്തിലെ അയക്കോലിൽ നിന്ന് തോർത്തുമുണ്ടെടുത്തു ഉടുപ്പ് മാററി കുളിക്കാനൊരുങ്ങി. കുറുപ്പ് തളത്തിലെ ചാരുകസേലയിലിരുന്നു. വാസുവിന്റെ ഉത്തരക്കടലാസ്സു നോക്കാനും.



# 2

## കൂടിക്കാഴ്ച

പിറേറന്ന് കാലത്തൊമ്പതു് മണിക്ക് ഗോപാലന്റെ കാർ നെട്ടമ്പുറത്തു് നായരുവീടിന്റെ മുററത്തു് ചെന്നുനിന്നു. കാറിൽനിന്ന് ആദ്യം പുറത്തു് ചാടിയതു് വാസുണ്ണിയായിരുന്നു. ഉടൻ ഡ്രൈവർ ഗോപാലൻ പുറത്തിറങ്ങി വാതിൽ തുറന്നുകൊടുത്തു. ശ്രീദേവിയമ്മയും കുഞ്ഞുകുട്ടക്കുറുപ്പും പുറത്തിറങ്ങി.

ശ്രീദേവിയമ്മ പൂമുഖത്തേക്ക് കയറിയപ്പോഴേക്കും കുഞ്ഞിക്കാവുനേത്യാർ ഉമ്മറത്തെത്തിക്കഴിഞ്ഞിരുന്നു.

'ഇതു് വിചാരിക്കാത്തതാണ്'—നേത്യാർ തുടർന്നു: 'ശ്രീദേവിയമ്മക്ക് വഴി [illegible]'

'ഒട്ടും പിഴച്ചിട്ടില്ല. നേരെ ഇങ്ങോട്ട് വന്നതാണ്. ൊട്ടിൽക്കൂടെത്തന്നെ.'

'ഇതൊട്ടും വിചാരിച്ചതല്ല. വന്നതേതായാലും സന്തോഷമായി. ഇന്നിവിടെ തങ്കമ്മയുടെ പിറന്നാളാണ്. വരൂ, അകത്തേക്ക് വരൂ. കാല്് കഴുകൂ!' നേത്യാർ പൂമുഖക്കോലായിലേക്കിറങ്ങി വിളിച്ചുപറഞ്ഞു. 'വാസുണ്ണി— വാസുണ്ണിയെന്താ അവിടെത്തന്നെ നിൽക്കണതു്? ഇങ്ങോട്ട് പൂമുഖത്തേക്ക് വരൂ.'

വാസുണ്ണിയും കുഞ്ഞുകുട്ടക്കുറുപ്പും പൂമുഖത്തേക്ക് കയറി.

'നമ്പൂതിരിയെവിടെ?-' ശ്രീദേവിയമ്മ ചോദിച്ചു.

'ഇന്ന് മുൽപ്പെട്ട് ശനിയാഴ്ചയും പിറന്നാളുമല്ലെ? അച്ഛനും മകളുംകൂടി അയ്യപ്പൻകാവിൽ കുളിച്ചു തൊഴാൻ പോയിരിക്കുന്നു. ഇപ്പോൾ വരും. ഒന്നും കഴിക്കാതെ പോയതല്ലെ?'-നേത്യാർ ഉറക്കെ വിളിച്ചു: 'എമ്പ്രാന്തിരീ'

'ഏതായാലും വന്ന ദിവസം നന്നായി, കുഞ്ഞുകുട്ടാ'—ശ്രീദേവിയമ്മ പറഞ്ഞു.

'അതെന്താ?'—കുറുപ്പ് ചോദിച്ചു.

'ഇന്നിവിടെ തങ്കമ്മയുടെ പിറന്നാളാണത്രെ'

'പൂമുഖപ്പടിയിന്മലതാ വെള്ളവും കിണ്ടിയും ഇരിക്കുന്നു. കുഞ്ഞുകുട്ടൻ കാല്് കഴുകൂ. ഇരിക്കൂ.' നേത്യാർ ക്ഷണിച്ചു.

'നേത്യാരു വിളിച്ചോ?' എന്ന് ചോദിച്ചുകൊണ്ട് എമ്പ്രാന്തിരിക്കുട്ടി പൂമുഖത്തേക്ക് വന്നു.

'ചായക്ക് വെള്ളം അടുപ്പത്ത് വെക്കൂ. ഒന്നിച്ചു വെച്ചോളൂ. നമ്പൂതിരിയും തങ്കമ്മയും വരാറായി'—നേത്യാർ പറഞ്ഞു: 'വരൂ ശ്രീദേവിയമ്മേ, അകത്തേക്ക് പോവാം.'

ശ്രീദേവിയമ്മയും നേത്യാരും അകത്തേക്ക് പോയി. കുറുപ്പ് വെള്ളമെടുത്ത് കാലും മുഖവും കഴുകി, പോക്കററിൽനിന്ന് ടവ്വലെടുത്തു കയ്യും മുഖവും തുടച്ചു. പൂമുഖപ്പടിയിൽ ഇരുന്നു.

നെടുമ്പുറത്ത് നായർവീട് ഭാഗിച്ചപ്പോൾ കുഞ്ഞിക്കാവ് നേത്യാരാണ് തറവാടെടുത്തത്. തെക്കിനിയും പടിഞ്ഞാററിയും ഉയർത്തി പടിഞ്ഞാട്ട് പൂമുഖമുള്ള ആ വീട് പഴക്കം തോന്നിക്കുന്നതായിരുന്നു. കനപ്പടിയായ മരങ്ങൾകൊണ്ട് പണിതീർത്ത ആ പൂമുഖത്ത് ഇരിക്കാൻ ഇപ്പോൾ ആളുമില്ല. കുഞ്ഞിക്കാവുനേത്യാരുടെ മൂത്ത മകൻ, രാഘവനുണ്ണിനായർ പട്ടാളത്തിലാണ്. ഇക്കാലത്ത് അവിടെ ആണായിട്ട നമ്പൂതിരി മാത്രമാണുള്ളത്. അദ്ദേഹം അന്തഃപുരത്തിലാവും അധികസമയവും. വൈകുന്നേരം സന്ധ്യാവന്ദനം കഴിഞ്ഞാൽ ഒരു അരമണിക്കൂർ നേരംമാത്രം ആ പൂമുഖത്തിരുന്നു ജപിക്കും. ആർക്കും ആവശ്യമില്ലെങ്കിലും പൂമുഖം അടിച്ചുതളിച്ച് വൃത്തിയാക്കി ഇടാൻ കുഞ്ഞിക്കാവുനേത്യാർ പണിക്കാരികളെ നിർബ്ബന്ധിച്ചിരുന്നു. കുഞ്ഞിക്കാവുനേത്യാർക്ക് രാഘവനുണ്ണിനായരുടെ താഴെ മൂന്ന്

പെൺമക്കളാണുള്ളത്. സത്യഭാമ, വിലാസിനി, തങ്കമ്മ. സത്യഭാമയുടെ ഭർത്താവ് അവിട്ടത്തൂർ ശങ്കരനുണ്ണിനായർ; മജിസ്ട്രേട്ടാണ്. വിലാസിനിയുടെ ഭർത്താവ് കല്ലൂർ ശങ്കരപ്പണിക്കർ, പൊല്ലീസ് ഡിപ്പാർട്ടുമെൻറിലാണ്. ആ വലിയ നാലുകെട്ടിൽ നേത്യാരും നമ്പൂതിരിയും തങ്കമ്മയും മാത്രമേ ഇപ്പോൾ സ്ഥിരതാമസമുള്ളൂ. വെപ്പുകാരൻ വെങ്കിട്ടനെമ്പ്രാന്തിരിയും ഒരു വാലിയക്കാരനും ഒന്നുരണ്ട് ദാസികളും പുറമെയുണ്ട്. ആ വലിയ നാലുകെട്ടിൻെറ ഭൂരിഭാഗം സ്ഥലവും ഇന്നൊഴിഞ്ഞു കിടക്കുകയാണ്.

ചിത്രപ്പണിയും പിച്ചളക്കെട്ടുമുള്ള പൂമുഖവാതിലിൻെറ മുകളിൽ ശംഖുചക്രഗദാപത്മധാരിയായി ഉണ്ടമാലകൾ ചാർത്തി നിൽക്കുന്ന ഗുരുവായൂരപ്പൻെറ ഒരു ചിത്രമുണ്ട്. ആളുകളാരുമില്ലെങ്കിലും ആ ഭഗവാൻ ഉമ്മറം കാവൽ കഴിക്കുന്നു.

ഒരു വീട്ടിലെ സംസ്കാരത്തിൻെറയും പരിഷ്കാരത്തിൻെറയും നിലവാരം അവിടത്തെ ചുവരുകളിൽ സ്ഥലം പിടിച്ച ചിത്രങ്ങൾ വിളിച്ചു പറയുമെങ്കിൽ, കക്കാട്ട് മേലേപ്പാട്ടേക്കാൾ ഒരു നൂററാണ്ട് പിന്നിലാണ് നെടുമ്പുറത്തെ നായരുവീട്.

'ഗോപാലാ! കാറിൽനിന്ന് ആ പെട്ടിയൊന്നെടുത്തോളൂ'—കുറുപ്പ് തുടർന്നു: 'എന്നിട്ട് കാറ് ആ അശോകത്തണലിലേക്ക് നീക്കിയിട്ട് കുളത്തിൽപ്പോയി കാലും മുഖവും കഴുകിക്കോളൂ.'

വാസുണ്ണി കാറിൻെറ അടുത്ത് ചെന്ന്, വരുന്നവഴിക്ക് വാങ്ങിയ അന്നത്തെ വർത്തമാനക്കടലാസ്സെടുത്ത് കൊണ്ടുവന്ന് കറുപ്പിന് കൊടുത്തു. കറുപ്പ് അത് വാങ്ങി അതിൽ കണ്ണോടിച്ചുകൊണ്ടിരുന്നു.

ഗോപാലൻ കാർ സ്റ്റാർട്ടുചെയ്ത് അശോകത്തണലിലേക്ക് നീക്കിയിട്ടു. അയാൾ കുളത്തിലേക്ക് പോയി, വാസുണ്ണിയാണ് കഷ്ടത്തിലായത്; അമ്മ അകത്തേക്ക് പോയി, ജ്യേഷ്ഠൻ കടലാസ്സ് വായിക്കുകയാണ്. ആ ശൂന്യാന്തരീക്ഷത്തിൽ താനെന്ത് ചെയ്യണമെന്നറിയാതെ വാസുണ്ണി പരുങ്ങി. അശോകമരത്തിൽ പൂക്കുലകൾ നിൽക്കുന്നുണ്ട്. വാസുണ്ണി പോയി ഒരു കുലപൂ പറിച്ചു, ഗോപാലൻ പോയ കുളത്തിലേക്ക് നടന്നു.

'തങ്കമ്മ അകത്തേക്ക് നടന്നോളൂ. ഞാൻ വേഗം കുളത്തിൽപോയി വരാം.'—മേലേടത്ത് നമ്പൂതിരിയുടെ ശബ്ദം കേട്ട് കറുപ്പ് മുററത്തേക്ക് നോക്കി.

കുളിച്ച്, അലക്കിയതുടുത്ത്, വരച്ച് കുറിയിട്ട് കണ്ണെഴുതിയ തങ്കമ്മ കയ്യിലൊരു കുഞ്ഞിച്ചരക്കിൽ, അയ്യപ്പൻകാവിലെ നിവേദ്യമായ പായസവുമായി പൂമുഖത്തേക്ക് വരികയാണ്. കറുപ്പ് കടലാസ്സിൽനിന്നു കണ്ണെടുത്ത് ആ യുവതിയെ ഒന്ന് നോക്കി.

കറുപ്പിനെ കണ്ടമാത്രയിൽ തങ്കമ്മ വടക്കോട്ട് തിരിഞ്ഞു. അവൾ പൂമുഖത്തേക്കു കയറാതെ, പടിഞ്ഞാറ്റപ്പുറക്കൊരു പ്രദക്ഷിണം വെച്ച് വടക്കോട്ട് തിരിയാനാണ് ഭാവമെന്ന് കറുപ്പിന്നു തോന്നി.

'ഇതിലെത്തന്നെ അകത്തേക്ക് പോവാം. പേടിക്കാനൊന്നുമില്ല.'—കറുപ്പ് തുടർന്നു: 'വേണമെങ്കിൽ ഞാൻ ഇവിടെനിന്ന് മാറി നിൽക്കുകയും ചെയ്യാം.'

'അത്ര പേടിയൊന്നുമില്ല'—തങ്കമ്മ വടക്കോട്ട് വെച്ച കാൽ വലിച്ചെടുത്ത് കിഴക്കോട്ട് തിരിച്ചുവെച്ച് പൂമുഖത്തേക്കുതന്നെ കയറി. എങ്കിലും അവൾക്കൊരു സങ്കോചമുണ്ടായിരുന്നു.

'കുളിയും ഭജനവും കഴിഞ്ഞുവരുന്ന ആൾ, വടക്കെ ഉമ്മറത്തുകൂടെ അകത്തേക്ക് കടക്കുന്നത് അശ്രീകരമാണ്.'—കറുപ്പ് പറഞ്ഞു.

തങ്കമ്മ ഒന്നും പറഞ്ഞില്ല. അവൾ പൂമുഖത്ത് കയറി പതുക്കെ അകത്തേക്ക് കടന്നു. അവളുടെ ഉടുപ്പിൽനിന്ന് കൈതപ്പൂവിന്റെ സുഗന്ധം ആ പൂമുഖത്ത് പരന്നിരുന്നു. കറുപ്പതു നുകർന്നു.

'വന്നിട്ട് കുറച്ചുനേരമായി ഇല്ലേ?'—കുളത്തിൽ പോയി തിരിച്ചുവരുന്ന നമ്പൂതിരിയുടെ ചോദ്യം കറുപ്പിന്റെ കണ്ണുകളെ തങ്കമ്മയുടെ ചുരുൾമുടിയിൽനിന്ന് വലിച്ചെടുത്തു.

'തങ്കമ്മേ...ഠേ'—നമ്പൂതിരി വിളിച്ചു.

തങ്കമ്മ തിരിഞ്ഞുനിന്നപ്പോൾ കറുപ്പ് ആ സൌന്ദര്യത്തിടമ്പിനെ ആകെയൊന്നുകൂടി നോക്കി.

'മാണിയോട് വേഗം കാപ്പി തെക്കിനിത്തറയിലേക്ക് കൊണ്ടുവരുവാൻ പറയൂ.'—നമ്പൂതിരി പൂമുഖത്തു കയറിക്കൊണ്ട് തുടർന്നു: 'ഇന്ന് മുപ്പട്ട് ശനിയാ

ച്ചയല്ലെ, അമ്പലത്തിലൊന്നു് പോയി. കുറുപ്പ് വന്നി ട്ട് വല്ലതും കഴിച്ചുവോ?'

'ഇല്ല.'

'എന്നാൽ വരൂ, കാപ്പി കഴിക്കുക.' നമ്പൂതിരി അകത്തേക്ക് നടന്നു. കുറുപ്പ് പിന്നാലെയും.

പൂമുഖത്തുനിന്ന് പുറത്തളത്തിലേക്കും അവിടെനി ന്ന് നാലിറയത്തേക്കും കടന്ന നമ്പൂതിരി തെക്കിനിത്ത റയിലേക്ക് കയറി.

'മാണി' — നമ്പൂതിരി എമ്പ്രാന്തിരിയെ വിളിച്ച ശേഷം തുടർന്നു: 'കുറുപ്പ് ഇരിക്കൂ.'

തെക്കിനിത്തറയിലുള്ള അയക്കോലിൽ തൂക്കിയി ട്ടിരുന്ന പുല്ലുപായ എടുത്തു നിലത്തു് വിരിച്ചുകൊടുത്ത ശേഷം നമ്പൂതിരി ഒരാവണപ്പലകമേൽ ഇരുന്നു. അ ദ്ദേഹം അന്വേഷിച്ചു:

'എവിടെ? വാസുണ്ണിയെവിടെ?'

വാസുണ്ണി പൂമുഖത്തുതന്നെ നിൽക്കുകയായിരുന്നു. നമ്പൂതിരി എഴുന്നേററു പുറത്തുപോയി വാസുണ്ണിയേ യും വിളിച്ചുകൊണ്ടുവന്ന് കുറുപ്പിൻെറ അടുത്തിരുത്തി.

വൃത്തിയായി മുറിച്ചു മടക്കിയ നാലഞ്ചു നാക്കില ത്തുണ്ടു വലത്തെക്കയ്യിലും ഇഡ്ഢലി നിറച്ച പ്ലേയിററ് ഇ ടത്തു കയ്യിലുമായി എമ്പ്രാന്തിരി തെക്കിനിത്തറയിൽ ക യറി ഇലവെച്ചു, വാസുണ്ണിക്കും കുറുപ്പിന്നും മൂന്നു ഇ ഡ്ഢലി വിളമ്പി.

'വലിയ പിശുക്കൊന്നും വേണ്ടാ മാണി. ഒരെണ്ണ ഞ്ഞെള്ളം അങ്ങട്ട വിളമ്പാം' നമ്പൂതിരി പറഞ്ഞു.

'ഇപ്പോൾ ഇതുമതി. ഞങ്ങൾ കാലത്തു കുളിച്ചു ചായയും പലഹാരവും കഴിച്ചിട്ടാണ പോന്നത്'-കുറുപ്പ് വിലക്കിക്കൊണ്ടു പറഞ്ഞു.

കുഞ്ഞിക്കാവുനേത്യാര് ഒരു മരികയിൽ ചട്ടിണിയുമായി വന്നു. വാത്സല്യത്തിക്കം കുറുപ്പിന്നും വിളമ്പിക്കൊണ്ടു നമ്പൂതിരിയോടു ചോദിച്ചു: 'കാപ്പി കഴിക്ക്ാ യില്ലെ?

'കഴിക്ക്'യി'-നമ്പൂതിരി എമ്പ്രാതിരിയോടു പറഞ്ഞു:- 'മാണീ എനിക്കൊരഞ്ഞെള്ളം വിളമ്പിക്കോളു. എന്റെ തേവാരം കഴിഞ്ഞിട്ടില്ല. അതുകൊണ്ടു ചട്ടിണി വെണ്ടാ. പൊടിയും എണ്ണയും കൊണ്ടുവരൂ.'

എമ്പ്രാന്തിരി നമ്പൂതിരിക്ക് ഇല്ലി വിളമ്പി, എണ്ണയും പൊടിയുമെടുക്കാൻ അടുക്കളയിലേക്ക പോയി. നേത്യാർ ഒരിലയും ഇഡ്ഡ്ലിപ്പാത്രവും എടുത്തു പുറത്തേക്കപോയി, ഡ്രൈവർക്ക വിളമ്പിക്കൊടുത്തിട്ട വന്നു.

'എന്റെ അജ്ഞാനം മാറിയിട്ടില്ല'-നമ്പൂതിരി തുടർന്നു:-'തേവാരം കഴിയുന്നതുവരെ ഞാൻ ശുദ്ധംമാറാതെ കഴിക്കം.'

'അവിടെ അച്ഛനു ഈ അജ്ഞാനമൊന്നുമില്ല'-കുറുപ്പ് തുടർന്നു:-അമ്മ വിളമ്പി കൊടുത്താൽ അച്ഛൻ ഉണ്ണാറുണ്ട്.'

'എനിക്ക അജ്ഞാനമാണ്. എന്നാലും......'-നമ്പൂതിരി പറഞ്ഞു കഴിഞ്ഞില്ല.'

'ഞാൻ തീണ്ടിത്തീറാറില്ല. എന്തിനാ ആ മ ഹാപാപം വലിച്ച് ഏററുന്നത്.'—നേത്യാർ തുടർന്നു: 'ബ്രാഹ്മണരല്ലെ? അവരെക്കൊണ്ട് നമ്മുടെ ചോറൂട്ടണ മെന്നില്ലല്ലൊ. നാലഞ്ചുറുപ്പിക ശമ്പളം അധികം കൊ ടുത്താലും വെക്കാൻ എമ്പ്രാന്തിരിയെത്തന്നെ വെക്കുന്ന ത് അതുകൊണ്ടാണ്.'

'പണ്ടൊക്കെ അച്ഛനും ഇങ്ങനെത്തന്നെയായിരു ന്നുവത്രെ.'—കുറുപ്പ് തുടർന്നു: 'ഗുരുവായൂർ ക്ഷേത്രപ്ര വേശനത്തിനുശേഷം അച്ഛൻ ഈ വിഷ്ണുത്തം വേണ്ടെ ന്ന് വെച്ചിരിക്കുന്നു. ഇപ്പോൾ അമ്മ വിളമ്പിക്കൊടു ത്താൽ ഊണ് കഴിക്കും. എന്ന് മാത്രമല്ല മററാര് വിളമ്പിയാലും തൃപ്തിയുമാവില്ല.'

'ഇടനേരത്തെ കാപ്പി മാത്രമേ ഞാൻ ശ്രദ്ധംമാ റി കഴിക്കാറുള്ളൂ. രാവിലെ തേവാരം കഴിഞ്ഞശേ ഷം ഗീതാപാരായണമുണ്ട്. അത് കഴിഞ്ഞ് ഊണ കഴിച്ചാൽ ശ്രദ്ധംമാറും. മുകളിൽപോയി കുറച്ച് കിട ന്നുറങ്ങും. നാലുമണിക്ക് മാണി കാപ്പി കൊണ്ടുവരും. അപ്പോൾ അജ്ഞാനമൊന്നും വിചാരിക്കാതെ അത ങ്ങോട്ട് കുടിക്കും. പിന്നെ ആറുമണിക്ക് കുളിച്ച് സ ന്ധ്യാവന്ദനം കഴിച്ച് കുറച്ച് ജപിക്കും. ഊണുകഴി ഞ്ഞാൽ പിന്നെയും ശ്രദ്ധംമാറും'

'ഈ ശ്രദ്ധംമാറ്ാച്ചാലെന്താ വല്യേട്ടാ'—വാസു ണ്ണി ചോദിച്ചു.

വാസുണ്ണിയെ സംബന്ധിച്ചേടത്തോളം ഈ ശ്ര ദ്ധംമാറലെന്തെന്നവന്ന് അറിഞ്ഞുകൂടായിരുന്നു. നെട്ടൂ

ന്പുറത്ത് നായരുവീട്ടിലേതു പോലെത്തന്നെയായിരുന്നു കക്കാട്ട് മേലേപ്പാട്ടേയും നില. രണ്ടു ദിക്കിലും അച്ഛൻ നമ്പൂതിരിയുണ്ട്. വാസുണ്ണിയുടെ അച്ഛന് ശുദ്ധം മാറലില്ല. അതുകൊണ്ട് അവന് മേലേടത്ത് നമ്പൂതിരി പറഞ്ഞ വാക്കിന്റെ അർത്ഥം ഒട്ടും മനസ്സിലായില്ല.

'അവിടുന്ന് നമ്പൂതിരിയല്ലേ, വാസുണ്ണീ?'—കുഞ്ഞിക്കാവുനേത്യാരാണ് വിവരിച്ചുകൊടുത്തത്: 'നമ്മളൊക്കെ നായന്മാരല്ലേ? നമ്മൾ നമ്പൂതിരിയെ തൊട്ടാൽ നമ്പൂതിരി ശുദ്ധംമാറും.'

'അച്ഛനായാലും?'—വാസുണ്ണി ചോദിച്ചു.

'അച്ഛനായാലും'—നേത്യാർ തുടർന്നു: 'അവിടുന്ന് നമ്പൂതിരിയാണ്. കണ്ടില്ലേ മാറത്ത് പൂണൂല് കിടക്കുന്നത് കണ്ടില്ലേ?'

പിന്നെ വാസുണ്ണിയൊന്നും പറഞ്ഞില്ല. അവരുടെയെല്ലാം കാപ്പികുടി കഴിഞ്ഞു. പൂമുഖത്തുപോയി കയ്യ് കഴുകി ഇരിപ്പായി.

'തങ്കമ്മേ—മേശ്യകളിൽ പോയിട്ട് എന്റെ ആ വെള്ളിച്ചെല്ലം ഒന്നെടുത്ത് പൂമുഖത്തേക്ക് കൊണ്ടുവരൂ.'—നമ്പൂതിരി പൂമുഖത്തെ വടക്കേപ്പടിമേൽ ഇരുന്നുകൊണ്ട് വിളിച്ചുപറഞ്ഞു. അദ്ദേഹം പൂമുഖത്തുള്ള ചാരുകസേല ചൂണ്ടിക്കൊണ്ട് തുടർന്നു: 'ഇരിക്കു.'

കുറുപ്പ് ആ കസേല ഒഴിവാക്കി തെക്കേപ്പടിമേൽ ഇരുന്നു.

'മുറുക്കില്ല, ഉവ്വോ?'—നമ്പൂതിരി ചോദിച്ചു.

'ഇല്ലാ'

'സിഗരററു കൊണ്ടുവരുവിക്കാം'

'വേണ്ടാ'–കുറുപ്പു തുടൎന്നു:–'ഞാൻ പുകയില തീരെ ഉപയോഗിക്കാറില്ല.'

ഷഷ്ടിപൂൎത്തി കഴിഞ്ഞ നമ്പൂതിരിക്കും യുവാവായ കുറുപ്പിന്നും സംസാരിക്കാനുള്ള ഒരു പൊതുവിഷയമുണ്ടായിരുന്നില്ല. കുറുപ്പ് കടലാസ്സെടുത്ത് അതിൽ കണ്ണോടിച്ചുകൊണ്ടിരുന്നു. എന്തുവേണമെന്നറിയാതെ വാസ്സുണ്ണിയും പരുങ്ങുകയായിരുന്നു.

തങ്കമ്മ അച്ഛൻനമ്പൂതിരിയുടെ വെള്ളിച്ചെല്ലം കൊണ്ടുവന്നു പൂമുഖപ്പടിയിൽ വെച്ചുകൊണ്ടു പറഞ്ഞു:– 'എമ്പ്രാന്തിരി പ്രഥമനുള്ള പരിപ്പ് അടുപ്പത്തുവെച്ചിരിക്കുന്നു. അച്ഛനോട് ഒന്നങ്ങോട്ടു ചെല്ലാൻ പറഞ്ഞു അമ്മ'

'ഇതാ വന്നായി'–നമ്പൂതിരി വെററിലയെടുത്തു നുറുക്കിക്കൊണ്ടു തുടൎന്നു:–'ഞാനൊന്നു അടുക്കളയിൽ പോയി മേൽനോട്ടം നടത്തി വരാം. അല്ലെങ്കിൽ മാണിയത്ത് കേടു വരുത്തും.'

'ഓ' കുറുപ്പു മൂളി. അദ്ദേഹം പൂമുഖത്തുനിന്നു പുറത്തളത്തിലേക്കു കടക്കുന്ന തങ്കമ്മയെ ഒന്നു നോക്കി.

'പാലപ്പുറത്തിനെ കണ്ടിട്ടു കാലം കുറച്ചായി. എപ്പോഴും വിചാരിക്കും ഒന്നു കാണണമെന്ന്, ഞങ്ങൾ ബ്രഹ്മചാരികളായിരുന്നു. ഒപ്പമാണ് ഓത്തു ചൊല്ലിയിരുന്നത്. കാവ്യം പഠിച്ചതും ഒപ്പമാണ്.'

'അച്ഛനും പറയാറുണ്ട്'

'ഇപ്പോൾ രണ്ടുകൂട്ടർക്കും ചുമതലകളായി, ഒന്നിനും ഒഴിവില്ല' നമ്പൂതിരി പുകയില വായിലിട്ടുകൊണ്ടു തുടർന്നു:—'ഞാൻ അട്ടക്കളയിലേക്ക് ഒന്നു ചെല്ലട്ടെ.'

'ഓ'—കുറുപ്പ് വീണ്ടും അനുസരിച്ചു, നമ്പൂതിരി അകത്തേക്കുപോയി. എന്തുചെയ്യണമെന്നറിയാതെ പതുങ്ങിക്കൊണ്ടു നിന്നിരുന്ന വാസുണ്ണിയും പതുക്കെ അകത്തേക്കു കടന്നു. കുറുപ്പ് കടലാസ്സിലെ പരസ്യങ്ങളടക്കമുള്ള അക്ഷരങ്ങൾ പെറുക്കി വായിക്കുവാനൊരുങ്ങി.

'കുഞ്ഞുകുട്ടാ' ശ്രീദേവിയമ്മ പൂമുഖത്തെ വാതില്ക്കൽ വന്നുനിന്നു വിളിച്ചുകൊണ്ടു തുടർന്നു:—'ഞാൻ തങ്കമ്മയെ ഇങ്ങോട്ടയക്കാം. എന്താച്ചാൽ ചോദിച്ചോളൂ.'

ശ്രീദേവിയമ്മ പോയി, കുറുപ്പ്, ആലോചനയിൽ മുഴുകി. എന്തു ചോദിക്കണം? എങ്ങനെ തുടങ്ങണം? അങ്ങിനെ ഒരു നിമിഷം ആ ജീവിതത്തിൽ അതിനു മുമ്പൊരിക്കലും വന്നിട്ടില്ല. ഒരു യുവതിയുടെ മുഖത്തു നോക്കി അവൾക്കു തന്നെ വിവാഹം കഴിക്കുന്നതു് സമ്മതമാണോ എന്നു ചോദിക്കുക. ആ നിമിഷം വരേണ്ടിയിരുന്നില്ലെന്നുപോലും കുറുപ്പിന്നു തോന്നി. രക്ഷിതാക്കന്മാർ, കാര്യങ്ങളെല്ലാം പറഞ്ഞുറപ്പിച്ചു കല്യാണക്കാര്യം ശരിപ്പെടുത്തുകയാണെങ്കിൽ ഈ നിമിഷം വരുമായിരുന്നില്ല. താൻ തന്നെയാണതു വരുത്തിവെച്ചതു്. അതു വരികയാണ്, കുറുപ്പ് മനസ്സടക്കി കടലാസ്സിൽ കണ്ണുറപ്പിച്ചുകൊണ്ടിരുന്നു.

പുറന്തളത്തിൽ അടക്കിയൊതുക്കിവെക്കുന്ന ഒരു കാലൊച്ച. കുറുപ്പിന്റെ ഹൃദയം പിടച്ചുതുടങ്ങി. അതു വീണ്ടുംവീണ്ടും അടുത്തടുത്തടുത്തു വരികയാണ്.

'എന്താ ചോദിക്കാനുള്ളത്?'-തങ്കമ്മ പൂമുഖത്തുവന്നു വടക്കേപ്പടിമേൽ ചാരിനിന്നുകൊണ്ടു ചോദിച്ചു. അങ്ങിനെ കുറുപ്പ് രക്ഷപ്പെട്ടു.

'പലതും ചോദിക്കണമെന്നു വിചാരിച്ചിരുന്നു' കുറുപ്പു തുടർന്നു:-'ഇപ്പോൾ ഒന്നും തോന്നുന്നില്ല.'

'ശ്രീദേവിയമ്മ പറഞ്ഞു; നിങ്ങൾക്കെന്നോടു എന്തോ ചോദിക്കാനുണ്ടെന്നു്. അതില്ലെങ്കിൽ ഞാൻ പോകുന്നു'-തങ്കമ്മ ഒരടി മുന്നോട്ടുവെച്ചു.

'ചോദിച്ചാൽ ഉള്ളതുന്നു പറയുമോ?' കുറുപ്പ് ചോദിച്ചു.

'എനിക്കു ഉള്ളതു് തുറക്കാതെ പറയാൻ വയ്യാ'.

'തങ്കമ്മക്കു സമ്മതമാണോ, ഞാൻ തങ്കമ്മയെ വിവാഹം കഴിക്കുന്നതു്?'

'ഈ ചോദ്യം ശ്രീദേവിയമ്മ എന്നോടു ചോദിച്ചിരുന്നു; ഞാൻ മറുപടിയും പറഞ്ഞിരുന്നു.'

'എന്തായിരുന്നു മറുപടി?'

'എനിക്കു സമ്മതമാണ് എന്നു്'

'നല്ലപോലെ ആലോചിച്ചിട്ടുതന്നെയാണോ മറുപടി പറഞ്ഞതു്.'

'അതെ'

'എന്റെകൂടെ എന്തു വിഷമവും സഹിക്കാൻ ഒരുക്കമാണോ?'

'ഒന്നാലോചിച്ചിട്ടല്ലെ ഒരാളെ വിവാഹം കഴിക്കാനൊരുങ്ങുക?'

'എന്നാൽ കാര്യങ്ങളുറപ്പിക്കാം, അല്ലേ?'

'ഉറപ്പിക്കാം'

'പത്തു ദിവസത്തിനുള്ളിൽ കാര്യങ്ങൾ നടത്തണമെന്നുണ്ട്. അപ്പുമേനോന് കല്ക്കത്തക്ക പോകണം. അതിന്റെ മുമ്പെ കഴിക്കണമെന്നാണ് അച്ഛൻ പറയുന്നത്.'

'ശ്രീദേവിയമ്മ പറഞ്ഞു'

'ഒന്നു നേരിട്ടു ചോദിക്കണമെന്നു വിചാരിച്ചു. അതു കഴിഞ്ഞു. എന്നാലിനി നമ്മളൊന്നാണ്,'

തങ്കമ്മ കറുപ്പിന്റെ മുഖത്തുതന്നെ നിർന്നിമേഷം നോക്കിനിന്നു. അവളൊന്നും പറഞ്ഞില്ല.

'എനിക്ക ചോദിക്കുവാനുള്ളതു കഴിഞ്ഞു. ഇനി പൊയ്ക്കോളൂ'

തങ്കമ്മ അകത്തേക്കുപോയി. കറുപ്പ് അവളെത്തന്നെ നോക്കിനിന്നു.

'ഇങ്ങനെ വികൃതി കാട്ടിയാലോ വാസുണ്ണി?'

ശ്രീദേവിയമ്മ വാസുണ്ണിയെ പിടിച്ചുകൊണ്ടുമുറത്തേക്ക വന്നു.

'എന്തുകാട്ടി?'–കറുപ്പ് സ്വപ്നത്തിൽനിന്നുണർന്നുകൊണ്ട് ചോദിച്ചു.

'വാസുണ്ണി മേലേടത്തു നമ്പൂതിരിയെ തൊട്ട ശുദ്ധം മാറ്റി.'—ശ്രീദേവിയമ്മ തുടർന്നു: 'വാസുണ്ണിയും തങ്കയും കൂടി അകത്തേക്ക കടക്കുമ്പോൾ നമ്പൂതിരി പുറത്തേക്ക വരികയായിരുന്നു. ഇവൻ വാതിൽക്കൽക്കൂടെ തിരക്കിക്കടന്നു. നമ്പൂതിരിയെ തൊട്ടു.'

'സാരമില്ല, ഞാനൊന്നു കളിച്ചോളാം'—നമ്പൂതിരിയും പുറത്തുവന്നു തുടർന്നു:—'എനിക്കൊന്നു കളിക്കാൻ ഒരു വിഷമവുമില്ല' നമ്പൂതിരി കുളത്തിലേക്ക നടന്നു.

വാസുണ്ണി അല്പമൊരു വല്ലായ്മയോടെ പൂമുഖപ്പടിയും പിടിച്ചു അശോകപ്പൂങ്കുല നോക്കിനിന്നു.

'ചോദിച്ചില്ലേ'—ശ്രീദേവിയമ്മ ചോദിച്ചു.

'ഉവ്വ്'

'സമ്മതമല്ലേ?'

'അതെ എന്നാണ് പറഞ്ഞതു്.'

'സമ്മതമാണെന്ന് മാത്രമല്ല വളരെയധികം സന്തോഷവുമാണ്. ഇനി ഒട്ടും താമസിക്കേണ്ട. കഴിയുന്ന വേഗം നടത്തണം.'

'നാളെത്തന്നെയാവാനും എനിക്ക വിരോധമില്ല' കുറുപ്പ് തുടർന്നു: 'ഊണു കഴിഞ്ഞാൽ ഉടനെ നമുക്ക പോണം. മേനോൻ തനിച്ചു ആ പത്തായപ്പുരയിലിരുന്നു വിഷമിക്കുന്നുണ്ടാവും.'

അതുവരെ വളരെയധികം സ്വകാര്യമായി വെച്ചിരുന്ന ആ വിഷയം പരസ്യമായി. വികസിച്ച മുഖവുമായി കുഞ്ഞിക്കാവ് നേത്യാരും പുറത്തേക്കുവന്നു.

അച്ഛൻനമ്പൂതിരിമാർ വളരെ കാലമായി ആഗ്രഹിച്ചിരുന്നതാണ് ഈ ബന്ധം. ഇങ്ങനെ എല്ലാവർക്കുംകൂടി സമ്മതമായൊരു ബന്ധം വേറെയുണ്ടാവില്ല.' നേത്യാർ തുടർന്നു:-'അവളുംകൂടി ഇവിടെ നിന്നു പോയാൽ എങ്ങിനെയാണ് കഴിഞ്ഞുകൂടാ എന്നാണെനിക്ക്'

'ഞാൻ ഇപ്പോൾ എങ്ങനെയാ കഴിഞ്ഞുകൂടുന്നതു ? ഒരു മകളേ എനിക്കുള്ളു. അവളെന്നും കല്ലത്തയിലാണ്'

'എനിക്ക മൂന്നാളുണ്ട്. അതിൽ രണ്ടാളും പോയിക്കഴിഞ്ഞു. മൂന്നാമത്തെവളും പോവുകയായി.' നേത്യാക്കൊരു നെടുവീർപ്പുയർന്നു. അവർ തുടർന്നു:- 'ഇവിടെ അടുത്താണല്ലൊ. കൊണ്ടുപോയാലും ഇടക്കിടക്ക ഇവിടേക്ക വരാമല്ലൊ.'

'അതുവ്വ്. ഊം-ഊം' അതുവരെ, വിഷണ്ണനായി നിന്നിരുന്ന വാസുണ്ണി തുടർന്നു:-'കൊണ്ടുപോയാൽ പിന്നെ ഏട്ടത്തിയമ്മ ഞങ്ങളുടെയാണ്'

വാസുണ്ണിയൊഴികെ എല്ലാവരും പൊട്ടിച്ചിരിച്ചു.

'ഇതേവരെ അവൻ നന്നെ വിഷമത്തിലായിരുന്നു. നമ്പൂതിരിയെ തൊട്ട ശ്രദ്ധം മാററിയ്ക്കുകൊണ്ട് അബദ്ധത്തിൽ നില്ക്കുകയായിരുന്നു'-കുറുപ്പ പറഞ്ഞു.

'അതാ തൊട്ട എന്നു നമ്പൂതിരി പറഞ്ഞപ്പോൾ ഞാൻ ഞെട്ടി'-വാസുണ്ണി പറഞ്ഞു.

'അതൊന്നും സാരമില്ല' നേത്യാരപേക്ഷിച്ചു:- 'ഇടക്ക് ഏട്ടത്തിയമ്മയെ ഒന്നിങ്ങോട്ട പറഞ്ഞയക്കണേ വാസുണ്ണി'

'ഇനി താമസിക്കണ്ടാ, ഉണ്ണ്യാറായില്ലേ?' എന്നു ചോദിച്ചുകൊണ്ട് നമ്പൂതിരി കളിച്ചുവന്നു. അദ്ദേഹം തുടർന്നു:– 'ഞാൻ വേഗം ഈറൻ മാററി വരാം' നമ്പൂതിരി അകത്തേക്കു പോയി.

'ഞാൻ അവിടെ ചെന്നാൽ ഇന്നുതന്നെ അമ്മാവനോടു പറയും. നാളെയോ മററന്നാളോ തന്നെ അമ്മാവൻ ദിവസം നിശ്ചയിക്കാൻ വരും.' ശ്രീദേവിയമ്മ പറഞ്ഞു.

'അടുത്തുതന്നെ നല്ലൊരു മുഹൂർത്തമുണ്ടായാൽ മതിയായിരുന്നു.'–നേത്യാർ തുടർന്നു:- 'ഞാനും ഇവിടെ മൂപ്പിൽനായരോടു പറയാം. ഇങ്ങനെ ഒരാലോചനയുണ്ട്, കാട്ടു വലിയ കുറുപ്പ് വരും എന്ന്.'

'അച്ഛൻ കളിച്ചുവന്നില്ലേ?' തങ്കമ്മ ഉമ്മറത്തുവന്നു എത്തിനോക്കിക്കൊണ്ട് തുടർന്നു:– 'ഉണ്ണ്യാറായിരിക്കുന്നു.'

'പോവുക; ഊണുകഴിക്കുക'- നമ്പൂതിരി ഒരുങ്ങിവന്നു.

അവരെല്ലാം അകത്തേക്കു പോയി. ഓരോരുത്തരുടേയും ഹൃദയത്തിൽ, വരാനിരിക്കുന്ന ആ വിവാഹഘോഷത്തെപ്പററി വിവിധങ്ങളായ ഭാവനകൾ ഉയർന്നുകൊണ്ടിരുന്നു.

---

# 3

## വഴിത്തിരിവ്

വാസന്തിയും അപ്പുമേനവനും വന്നു.

കുഞ്ഞുകുട്ടക്കുറുപ്പിന്റെ കല്യാണത്തിനുള്ള ക്ഷണക്കത്തുകൾ അച്ചടിച്ചു കൊണ്ടുവന്നതു അപ്പുമേനവനായിരുന്നു. ഭംഗിയുള്ള മഞ്ഞക്കടലാസ്സിൽ വൃത്തിയായി അച്ചടിച്ച കത്തിന്റെ പുറത്തു അഷ്ടമംഗല്യപ്പാത്രത്തിന്റെ ഒരു ബ്ലോക്കുണ്ടായിരുന്നു. മേൽവിലാസമെഴുതാൻ ഇംഗ്ലീഷിൽ, ടി. ഒ. എന്നുകൂടി അച്ചടിച്ചു വെച്ചിട്ടുണ്ട്.

വിവാഹം വെള്ളിയാഴ്ചയാണ്. അതിന്റെ പിറ്റേദിവസം ഭംഗിയായി ഒരു ടീപാർട്ടി നടത്താനുണ്ട്

പരിപാടി. ചുരുങ്ങിയത് അഞ്ഞൂറാളെങ്കിലും പങ്കെടുക്കുന്നതാവും ടീപ്പാർട്ടി. അത് ഹൈസ്കൂളിൽവെച്ച് നടത്താമെന്നായിരുന്നു കുഞ്ഞുകുട്ടക്കുറുപ്പിന്റെ അഭിപ്രായം.

'അതു പാററില്ല.'—പാലപ്പുറത്ത് നമ്പൂതിരി ഉറപ്പിച്ചു പറഞ്ഞു. 'ഇവിടെ ഉമ്മറത്തുവെച്ചുതന്നെ നടത്തണം. നല്ലൊരു പന്തലിടാം. കുറച്ചു വർണ്ണക്കടലാസ്സ് കൊണ്ടുവന്ന് ഒന്ന് കെട്ടിവിതാനിക്കുകയും ചെയ്യാം. സ്വന്തമായി ഒരു സ്ഥലമുള്ളപ്പോൾ മറെറാരുദിക്കിലേക്ക് പോവുന്നത് എനിക്കിഷ്ടമല്ല.'

'അവിടെയാണെങ്കിൽ ബെഞ്ചുകളും ഡസ്കുകളും കസേലകളുമൊക്കെയുണ്ടായിരുന്നു'—കുഞ്ഞുകുട്ടക്കുറുപ്പ് പറഞ്ഞുനോക്കി.

'വാസന്തിയുടെ കല്യാണത്തിനൊരു പന്തലുണ്ടായിരുന്നില്ലേ? അതുപോലെ ഒരു പന്തല് വേണം. ബെഞ്ചുകളും മററും സ്കൂളിൽനിന്ന് കൊണ്ടുവരാം.' നമ്പൂതിരിക്ക് വാശിതന്നെയുണ്ടായിരുന്നു. ടീപ്പാർട്ടി സ്വന്തം ഉമ്മറത്ത് വെച്ചിട്ടുതന്നെ വേണമെന്ന്.

കുഞ്ഞുകുട്ടക്കുറുപ്പും അപ്പുമേനവനും അതു് സമ്മതിച്ചു. അങ്ങനെ ആ തീരുമാനമനുസരിച്ചാണ് ക്ഷണക്കത്തുകൾ അടിച്ചുകൊണ്ടുവന്നിരുന്നതു്.

—ലഡ്ഡു, ജിലേബി, പൂവൻപഴം, ഉഴുന്നുവട, വാഴക്ക വറുത്തതു്—അങ്ങിനെ വിഭവസമൃദ്ധമായിരിക്കണം പാർട്ടി എന്ന് അപ്പുമേനവന്ന് നിർബ്ബന്ധമുണ്ട്.

പലഹാരങ്ങളുണ്ടാക്കാൻ പാറളിയിൽനിന്നു പട്ടന്മാരെ ത്തന്നെ വിളിക്കണമെന്നു് നമ്പൂതിരി പറഞ്ഞു.

ഇതൊക്കെ വിഡ്ഢിത്തവും അനാവശ്യവുമാണെന്നായിരുന്നു കുഞ്ഞുക്കുട്ടക്കുറുപ്പിന്റെ അഭിപ്രായം.

'വല്യഗ്രഹക്കാർ, എന്തുവേണമെങ്കിലും ചെയ്തുകൊള്ളട്ടെ. നമ്മളെന്തിനു വേണ്ടാതെ പണം ചിലവഴിക്കുന്നു. രണ്ടു കാറേല്പിക്കണം, പത്തുപേരുടെ കൂടെ അവിടെപോയി സ്ത്രീയെ കൂട്ടിക്കൊണ്ടുവരണം.' — കുഞ്ഞുക്കുട്ടക്കുറുപ്പ് പറഞ്ഞുനോക്കി.

നമ്പൂതിരിയും അപ്പുമേനവനും അതിനു സമ്മതിച്ചില്ല. ഒടുക്കം കുഞ്ഞുക്കുട്ടക്കുറുപ്പ് മററുള്ളവരുടെ ഇഷ്ടത്തിന്നു് വിധേയനായിത്തീർന്നിരിക്കുകയാണ്.

കുറുപ്പും മേനവനും നമ്പൂതിരിയും കൂടി ഒരു നീണ്ട ലിസ്റ്റുണ്ടാക്കി. തപാലിൽ അയക്കേണ്ടവർക്കുള്ള കത്തുകൾ മുദ്രപതിച്ച് പോസ്റ്റ്ചെയ്തു. അടുത്ത് കൈവഴിക്കെത്തിക്കേണ്ടവർക്കുള്ളതെത്തിക്കാൻ ഗോവിന്ദൻകുട്ടിയെ ഏല്പിച്ചു.

'ഏതായാലും ചിലവാണ്. എന്റെ കുട്ടികൾക്കും ഒരു ടീപ്പാർട്ടി കൊടുക്കണം' — കുറുപ്പഭിപ്രായപ്പെട്ടു.

'വേണ്ടതാണ് —' നമ്പൂതിരിക്കും അതു സന്തോഷമായിരുന്നു, അദ്ദേഹം ചോദിച്ചു: 'എത്ര കുട്ടികളുണ്ടാവും?'

'എണ്ണൂറോളമുണ്ടാവും —' കുറുപ്പ് തുടർന്നു: — അതു വാസുണ്ണിയുടെ മേൽനോട്ടത്തിലാവണം.'

വാസ്വണ്ണി ആ ഉത്തരവാദിത്വം അഭിമാനത്തോടെ ഏറ്റെടുത്തു കഴിഞ്ഞിരിക്കുന്നു.

'അതു കല്യാണത്തിന്റെ തലേദിവസംതന്നെ കഴിഞ്ഞോട്ടെ'—മേനവന്റെ അഭിപ്രായം അതായിരുന്നു.

'അപ്പോൾ പാലക്കാട്ടുപോയി സാമാനം വാങ്ങാൻ?' നമ്പൂതിരി ചോദിച്ചു: 'ഉടുക്കാനൊടുക്കണം. മാലയും മോതിരവും വാങ്ങണം. പിന്നെ വേണ്ടതൊക്കെയും.'

'അതിനു ഞാൻ പൊയ്ക്കൊള്ളാം. കുഞ്ഞുകുട്ടൻ കുട്ടികളുടെ ടീപ്പാർട്ടി കഴിച്ചോട്ടെ.'—മേനോൻ അതു പറഞ്ഞുതീരും മുമ്പ വാസ്വണ്ണി പറഞ്ഞു: 'വല്യേട്ടൻ വിടെ നിന്നാൽ മതി. ഞാനാണതിന്റെ നേതാവ്.'

'രണ്ടായിരം ഉറുപ്പിക ഈ ചിലവിനു എണ്ണിവെച്ചിട്ടുണ്ട്; അതു മേനവന്റെ കയ്യിൽത്തരാം. ഒക്കെ വേണ്ടതുപോലെയാക്കണം.'—നമ്പൂതിരി തുടർന്നു: 'പാലക്കാട്ടേക്ക് പോവുമ്പോൾ കുറച്ചു വർണ്ണക്കടലാസ്സും കൊണ്ടുവരുവിക്കണം. ആ സ്കൂളിലെ ഡ്രോയിങ്ങ് മാസ്റ്ററെ ഒന്നയച്ചുതരികയും വേണം.'

'ഡ്രോയിങ്ങ് മാസ്റ്ററെയും കുട്ടികളേയുമെല്ലാം അയച്ചുതരാം'—കുറുപ്പ് പറഞ്ഞു.

അങ്ങനെ കുടിവെപ്പിനുള്ള പരിപാടികൾ തകൃതിയായി നടക്കുന്നതിൽ ആ വീട്ടുകാർ ആവേശംകൊണ്ടു.

അപ്പുമേനവൻ ബുധനാഴ്ചതന്നെ പാലക്കാട്ടേക്കുപോയി. വസ്ത്രങ്ങളും മാലയും മോതിരവും വർണ്ണക്കടലാസ്സും സിഗററ്റുപെട്ടികളും ചെറുനാരങ്ങയും അശോകപാക്കും

അങ്ങനെ ഒരു കല്യാണസംബന്ധത്തിലേക്കാവശ്യമുള്ള തെല്ലാം വാങ്ങിക്കൊണ്ടുവന്നു. പുറമെ ഒരു പവൻകൊണ്ടൊരു മോതിരവും മുക്കാൽ പവൻകൊണ്ടു മറെറാരു മോതിരവും.

'പെണ്ണുങ്ങൾക്കു കനക്കുറവുണ്ടാവും അല്ലേ?' ആ രണ്ടു മോതിരവും കയ്യിൽ കൊടുത്തപ്പോൾ വാസന്തി ചോദിച്ചു:

'അങ്ങനെയൊന്നും വിചാരിച്ചില്ല.'—മേനവൻ തുടർന്നു: ആരെയും കുററം പറഞ്ഞിട്ടു കാര്യമില്ല. പെണ്ണിന്റെ കൈവിരൽ വണ്ണം കുറഞ്ഞതല്ലെ?'

'ഏട്ടനു നിങ്ങൾ ഒരു പവന്റെ മോതിരം സമ്മാനം കൊടുക്കുമ്പോൾ, ഏട്ടത്തിയമ്മക്കു ഞാൻ മുക്കാൽ പവന്റെ മോതിരം കൊടുത്താൽ പോരാ'—വാസന്തി പറഞ്ഞു.

'ആ ചൈനീസ് സിൽക്കുസാരിയുംകൂടി കൊടുത്തോളു'—അപ്പുമേനവൻ സമ്മാനത്തിനു കനംകൂട്ടി കൊടുത്തു.

വാസന്തിയും ശ്രീദേവിയമ്മയുംകൂടി ഉടുക്കാനെടുത്തു കൊണ്ടുവന്ന വസ്ത്രങ്ങൾ വൃത്തിയായി മടക്കി, വലിയ തോൽപ്പെട്ടിയിൽ അടുക്കിവെച്ചു. വധുവിനു കൊടുക്കുവാൻ വാങ്ങിക്കൊണ്ടുവന്ന ശീലക്കട ആ പെട്ടിയുടെ മീതെയും. മാലയും മോതിരവും അടുക്കി വർണ്ണക്കടലാസ്സുകൊണ്ടു പൊതിഞ്ഞ പെട്ടികൾ വാസന്തി സ്വന്തം പെട്ടിയിൽ വെച്ചു പൂട്ടി. പക്ഷെ അവരൊന്നും അങ്ങിനെ അടങ്ങിയിരുന്നില്ല. വിവാഹോത്സവ

ത്തിൽ പങ്കുകൊള്ളാൻ വന്ന വിരുന്നുകാരികൾക്കൊക്കെ അതു കാട്ടിക്കൊടുക്കേണ്ടതുണ്ടായിരുന്നു. അപ്പുമേനവൻെറ അമ്മയും പെങ്ങന്മാരും വന്നപ്പോൾ, വലിയ കുറുപ്പിൻെറ ഭാര്യയും മക്കളും വന്നപ്പോൾ, അങ്ങിനെ സ്ത്രീകൾ വന്നപ്പോഴൊക്കെ ഉടുക്കാനുള്ളതും മാലയും മോതിരവും എല്ലാം കാണാനാഗ്രഹം പ്രകടിപ്പിച്ചു. വാസന്തിയും ശ്രീദേവിയമ്മയും അവരുടെ മുമ്പിലെല്ലാം ആ സാമാനങ്ങൾ എടുത്തു നിരത്തിക്കാട്ടി.

കോളേജിൽ പഠിക്കുന്ന വിജയനുണ്ണിയും ഗോപാലനുണ്ണിയും ജ്യേഷ്ഠൻെറ കല്യാണത്തിനു വന്നു. അവരും ഡ്രോയിങ്ങ് മാസ്റ്ററും, മററു ചില അദ്ധ്യാപകന്മാരും, ശങ്കരൻകുട്ടി മേനവനുംകൂടി പത്തായപ്പുരത്തളത്തിൽവെച്ചു കടലാസ്സു വെട്ടുകയും പശ തേക്കുകയും പൂക്കളുണ്ടാക്കുകയും ചെയ്തുതുടങ്ങി. കെട്ടിവിതാനത്തിൻെറ പണിക്ക് വാസുണ്ണിയുടെ നേതൃത്വത്തിൽ പല വിദ്യാർത്ഥികളും പങ്കെടുത്തു.

മലയാളപണ്ഡിതർ വാസുനമ്പീശൻ, ഭംഗിയുള്ള പദങ്ങൾ പെറുക്കിയെടുത്തു കോർത്ത് ഒരു മംഗളപത്രം എഴുതി അച്ചടിപ്പിക്കാൻ ഏല്പിച്ചു കഴിഞ്ഞിരുന്നു. കെട്ടിവിതാനത്തിൻെറ പ്രവൃത്തികൾക്കിടയിൽ അതിലെ ചില വരികൾ കുട്ടികൾ ചൊല്ലിക്കൊണ്ടിരുന്നു.

ഒരാശാരിയും രണ്ടുമൂന്നു കൂലിക്കാരും നമ്പൂതിരിയും പന്തൽപ്പണിയിൽ മുഴുകിയിട്ടു രണ്ടു ദിവസമായി. ഇരുന്നൂറുപേർക്കു ഒപ്പം ഇരുന്നു ചായ കുടിക്കത്തക്ക വലുപ്പ

ത്തിലൊരു പന്തൽ, വൃക്ഷത്തിൻെറയും പത്തായപ്പുരയുടെയും ഇടയിൽ ഉയർന്നു പൊങ്ങിക്കൊണ്ടിരുന്നു.

പാളിക്കാരായ പട്ടന്മാർ വന്നു. വടക്കിനിയിൽ കടന്നു പലഹാരപ്പണി തുടങ്ങിയിരിക്കുന്നു. അയ്യായിരം കായ വെട്ടിപ്പഴുപ്പിച്ചതു് തെക്കിനിത്തറയിലെ തെക്കേയരികിലെ വളകളിൽ തൂങ്ങി.

പന്തലിൻെറ പണി തീർന്നു. പത്തായപ്പുരത്തളത്തിൽ ഇരുന്നു് പണിയെടുത്തിരുന്നവർ കടലാസ്സുപൂക്കളും മാലകളുമായി പന്തലിലേക്കുവന്നു. ആ പന്തൽ ഭംഗിയായി അലങ്കരിക്കപ്പെട്ടു.

വ്യാഴാഴ്ചയും വന്നു. അന്നാണു് ഹൈസ്കൂളിലെ വിദ്യാർത്ഥികൾക്കുള്ള ടീപ്പാർട്ടി. വാസുണ്ണിയുടെ മേൽനോട്ടത്തിൽ, വിദ്യാർത്ഥികൾക്കുള്ള പഴക്കുലകളും പലഹാരക്കൊട്ടകളും ഗോവിന്ദൻകുട്ടിയും കൂലിക്കാരുംകൂടി സ്കൂളിലേക്കു കടത്തി. ചായക്കു വെള്ളം തിളപ്പിക്കാനും അതു കൂട്ടി ശരിപ്പെടുത്താനും വിജയനുണ്ണിയും ഗോപാലനുണ്ണിയും രണ്ടുമണിക്കുതന്നെ സ്കൂളിലേക്കു പോയി.

'പഴൊന്നും ഒട്ടും പിശുക്കണ്ട.'—നമ്പൂതിരി വാസുണ്ണിയോടു പറഞ്ഞു: വല്യേട്ടൻെറ കല്യാണത്തിൻെറ ടീപ്പാർട്ടി പൊടിപാറണം. ആ അയ്യായിരം പടർകായയും കുട്ടികൾക്കുവേണ്ടി ചിലവാക്കാം. നല്ല ആയിരം നാട്ടുപൂവൻകായയുംകൂടി മച്ചിലുണ്ടു്. ശനിയാഴ്ചക്കു അതുമതി.'

'എത്ര പഴം കൊടുക്കണം?'—വാസുണ്ണി ചോദിച്ചു.

'നന്നാലെണ്ണം കൊട്ടത്തേങ്ങ.' — നമ്പൂതിരി തുടർന്നു: 'ഒരു കാരോലപ്പം' ഓരോ ഉഴുന്നുവട, നന്നാലു പഴം, ഒരു ഗ്ലാസ്സ് ചായ. കുട്ടികളോടൊക്കെ വലിയേട്ടനും ഏട്ടത്തിയമ്മക്കും മംഗളമാശംസിക്കാൻ ഞാൻ പറഞ്ഞു എന്നു പറയണം.'

'അച്ഛനും പോരുന്നില്ലേ?' — വാസുണ്ണി ചോദിച്ചു.

'ഇല്ല' — നമ്പൂതിരി തുടർന്നു: 'നമ്മുടെ പൂന്തോട്ടം നനച്ചിട്ടു രണ്ടുമൂന്നു ദിവസമായി. അച്ഛനതു നനക്കണം.'

വാസുണ്ണി ഉൽസാഹഭരിതനായി സ്കൂളിലേക്കു പോയി.

വിവാഹാഘോഷത്തിൽ പങ്കെടുക്കാൻ വന്ന വിരുന്നുകാരും പലഹാരപ്പണിക്കാരും പന്തൽപ്പണിക്കാരും മററുമായി ആ വീട്ടു° നിറഞ്ഞിരിക്കുകയാണ്. പാലപ്പുറത്തു നമ്പൂതിരി സ്വന്തം ജോലിക്കു മുതിർന്നു. വെയിലാറി. അദ്ദേഹം മുണ്ടുമാററി.

'ആരെക്കൊണ്ടെങ്കിലും നനപ്പിച്ചുകൂടെ പൂന്തോട്ടം?' നമ്പൂതിരിയുടെ ഒരുക്കം കണ്ടുകൊണ്ടുവന്ന ശ്രീദേവിയമ്മ ചോദിച്ചു.

'എനിക്കിപ്പോൾ എന്താണു പണി? അതു ഞാനായാലേ ശരിയാവൂ' കഴുത്തിന്മേൽ കിടന്നിരുന്ന പവിത്രമോതിരം ഊരി മുണ്ടിന്റെ കോന്തലക്കൽ കെട്ടി, അദ്ദേഹം കുളത്തിലേക്കു നടന്നു.

കുളപ്പുരയുടേയും പത്തായപ്പുരയുടേയും ഇടയിൽ ഭാഗിയുള്ള ഒരു പൂന്തോട്ടം നമ്പൂതിരിയും വാസുണ്ണിയും കൂ

വെച്ചുപിടിപ്പിച്ചിട്ടുണ്ട്. ആ ജോലി അച്ഛനും കൊച്ചുമകനും കൂടിയുള്ള ഒരു വിനോദമാണ്. കളപ്പുരയുടെ കിഴക്കുഭാഗത്തുള്ള താഴ്‌വാരത്തിന്റെ വടക്കെത്തലക്കുള്ള മുറിയിൽ അവരുടെ പണിയായുധങ്ങളും കൃഷിപ്പണിയുടെ കണക്കുപുസ്തകം സൂക്ഷിച്ച മേശയും ഒരു കസേലയുമുണ്ട്. മൂന്നു മണിക്കുശേഷം നമ്പൂതിരിയുടെ ആപ്പീസവിടെയാണ്. സ്കൂൾ വിട്ടുവന്നു കാപ്പി കഴിച്ചാൽ വാസുണ്ണിയുടെയും.

കക്കാട്ടു കുറുപ്പന്മാർ, പണ്ടുപണ്ടേ ആ നാട്ടിലെ നാട്ടുവാഴികളായിരുന്നു. കക്കാട്ടുദേശവും അതിന്റെ തൊട്ടു വടക്കു കിടക്കുന്ന മേൽമുറിയും തെക്കുകിടക്കുന്ന കീഴ്മുറിയും കൂടി ഒരഞ്ചുനാഴിക വിസ്തീർണ്ണമുള്ള നാട്ടു അവരുടെ തറവാട്ടുവക ജന്മമായിരുന്നു. ഏതോ ഒരു കാരണവരുടെ കാളപ്പൂട്ടുകമ്പവും മറെറാരു കാരണവരുടെ സ്വാർത്ഥവും കാരണമായി കുറെ സ്വത്തു നശിച്ചു, എന്നിട്ടും അവർക്കു മാനമായി ജീവിക്കാനുള്ള സ്വത്തവശേഷിച്ചു.

അടുത്തകാലത്തു് ആ വീട്ടുകാർ ഭാഗിച്ചു. ഭാഗിക്കുമ്പോൾ നാല്പത്തിയെട്ടു അംഗങ്ങളുണ്ടായിരുന്നു. ആ കുടുംബത്തിൽ ഒരോഹരിക്കു് ആയിരം പറ നെല്ലു പാട്ടം കിട്ടാനുള്ള ജന്മഭൂമിയും അഞ്ഞൂറുറുപ്പികയിൽ കുറയാതെ വരുമാനമുണ്ടാവുന്ന കാടും മുതലായി കിട്ടുവാനുണ്ടായിരുന്നു. പറയത്തക്ക കടമൊന്നുമുണ്ടായിരുന്നുമില്ല.

ഭാഗിക്കുമ്പോൾ, ശ്രീദേവിയമ്മയുടെ താവഴിയിൽ അവരും, ആറുമക്കളുമാണുണ്ടായിരുന്നതു്. വാസുണ്ണിയുടെ താഴെയുണ്ടായിരുന്ന പെൺകുട്ടിക്കു ഭാഗം കിട്ടി

യെങ്കിലും ഇരുപത്തെട്ടു കഴിയുംമുമ്പെ ആ കുട്ടി മരിച്ചുപോയി. ആ കുട്ടി മരിച്ചതു പാലപ്പുറത്തിന്റെ ഭാഗ്യമാണെന്നു മറ്റൊരു താവഴിയിലെ സംബന്ധക്കാരൻ നമ്പൂതിരി പറയുകയുണ്ടായി. എന്നാൽ വത്സലനായ നമ്പൂതിരി അദ്ദേഹത്തോടു പറഞ്ഞതു് ഇങ്ങനെയായിരുന്നുവത്രെ:-'ആ കുട്ടിയുടെ ജീവൻ മടക്കിത്തരാമെങ്കിൽ രണ്ടോഹരി സ്വത്തു അങ്ങട്ടു തരാം.'

ഭാഗപ്രകാരം എണ്ണായിരം പറ നെല്ലു പാട്ടംകിട്ടുന്ന ഉള്ള ജന്മഭൂമിയും മൂവ്വായിരത്തോളം ഉറുപ്പിക വരുമാനമുണ്ടാകാവുന്ന മലവാരവും ശ്രീദേവിയമ്മയുടെ താവഴിക്കു കിട്ടി. തറവാട്ടിന്നു നിശ്ചയിച്ച വിലയുടെ വിഹിതമായി പുരവില എന്നനിലക്ക് പതിനയ്യായിരം ഉറുപ്പികക്ക് ഒരു പ്രോനോട്ട് വേറെയും. ശ്രീദേവിയമ്മയുടെ ചെറിയമ്മയായ അമ്മാളുവമ്മയാണ് അതു് കൊടുക്കുവാനുണ്ടായിരുന്നതു്. അമ്മാളുവമ്മയുടെ മൂത്ത മകനാണ് ഹൈസ്കൂൾ മാനേജരായ കുട്ടനുണ്ണിക്കുറുപ്പ്. ഇപ്പോഴും ആ ഇടപാടു ബാക്കിനിൽക്കുകയാണ്. കുട്ടനുണ്ണിക്കുറുപ്പ് ആ സംഖ്യ ഹൈസ്കൂളിനുവേണ്ടി മുടക്കി. പ്രതിമാസം മാസ്റ്റർമാരിൽനിന്നു മുന്നൂറോളം ഉറുപ്പിക പിഴിഞ്ഞെടുക്കും. കൊല്ലത്തിൽ തൊള്ളായിരം ഉറുപ്പിക ശ്രീദേവിയമ്മക്കു പലിശ കൊടുത്തുവരികയാണ്.

നമ്പൂതിരിയാണ് ശ്രീദേവിയമ്മയുടെ മാനേജ്മെൻറ് നടത്തിവരുന്നതു്. സ്വന്തം ഇല്ലത്തു പറയത്തക്ക ധനസ്ഥിതിയൊന്നുമുണ്ടായിരുന്നില്ല. കുറച്ചുകാലം ഇല്ലത്തെ ഭരണം നടത്തി. ഉള്ളതൊക്കെ ഒരുക്കൂട്ടി ക

ഷ്ടിച്ച ഭക്ഷണത്തിനുള്ള വകയുണ്ടാക്കിയപ്പോൾ ജ്യേഷ്ഠന്റെ മകൻ ഒന്നു പിറുപിറുത്തു. അതോടെ സ്വന്തം അവകാശം ഒഴിമുറി വെച്ചുപോന്നതാണ്. ഉള്ളതു വൃത്തിയിലും ചിട്ടയിലും ഒതുക്കി ഉറപ്പിക്കാൻ നമ്പൂതിരി സമർത്ഥനാണ്.

കണ്ണെത്താത്ത സ്ഥലത്തു കിടന്നിരുന്ന രണ്ടായിരം പാട്ടത്തിന്റെ ജന്മഭൂമി വിററു പണമാക്കി മാററി. നശിക്കാൻപോവുന്ന മേലേപ്പാട്ടു നമ്പൂതിരിയുടെ ഇല്ലവും അയ്യപ്പൻകാവും തൊട്ടുകിടക്കുന്ന പറമ്പും ശ്രീദേവിയമ്മയുടെ പേർക്കു വാങ്ങി, പുരയുടെ കേട്ടുതീർത്തു വൃത്തിയാക്കി. അതിന്റെ അടുത്തുള്ളതും സ്വന്തം ജന്മവുമായ നാലായിരത്തോളം പാട്ടത്തിന്റെ ജന്മഭൂമി കൈവശപ്പെടുത്തി കൃഷിനടത്താൻ ഏർപ്പാടുചെയ്തു. താൻ ഇല്ലത്തു മാനേജരായിരുന്ന കാലത്ത് തന്റെ വിശ്വസ്തശിഷ്യനായിരുന്ന ഗോവിന്ദൻകുട്ടിയെ കൃഷിപ്പണിയുടെ മേൽനോട്ടത്തിന്നു താമസിപ്പിക്കുകയും ചെയ്തു.

ആ നമ്പൂതിരിയുടേയും വാലിയക്കാരന്റെയും സശ്രദ്ധമായ മേൽനോട്ടത്തിൽ പത്തു കൊല്ലംകൊണ്ട് ചുററുപാടുമുണ്ടായിരുന്ന പറമ്പു തോട്ടമായി. മരം കാട്ടുന്ന അഞ്ഞൂറോളം തെങ്ങിൻതയ്യുകൾ, കായ കൂടിയ മൂന്നൂറോളം ഒട്ടുമാവുകൾ, മററു പലതരം ഫലവൃക്ഷങ്ങൾ അങ്ങനെ ആ പറമ്പു പച്ചപ്പുടർപ്പുകൊണ്ടു മൂടിപ്പുതച്ചു നിന്നു.

കൈപ്പിടിയിലൊതുങ്ങാത്തതു വിററു; കൈപ്പിടിയിലൊതുക്കാവുന്നതു മുഴുവനും ഒതുക്കി. സ്വന്തം പടി

ക്കൽ ഇരുപതേക്കർ ഭൂമി കൃഷി നടത്താൻ അദ്ദേഹം ഒ ഴിപ്പിച്ചെടുത്തതിൽ ഒരൊററ കുടിയാനും അദ്ദേഹത്തെ വെറുത്തില്ല. കക്കാട്ടുദേശത്ത് രാഷ്ട്രീയപാർട്ടികൾ ഉ ണ്ടായിരുന്നില്ല. മാത്രമല്ല പാട്ടബാക്കി വിട്ടുകൊടുത്തു കൊണ്ടു അദ്ദേഹം ഭൂമി ഒഴിഞ്ഞു വാങ്ങുന്നതുപോലും ഉപ കാരമായിട്ടാണ് കൃഷിക്കാർ കരുതിയത്. ഇരുപതേ ക്കർ ഭൂമി മൂവായിരം പാട്ടത്തിന്റേതായിരുന്നു. അ തിൽ കൃഷി നടത്തി അദ്ദേഹം അയ്യായിരം പറക്കുത്തു വിളവുണ്ടാക്കി, ബാക്കി രണ്ടായിരം പറ നെല്ലു പാട്ട ത്തിനുള്ള ഭൂമി അപ്പോഴും കൃഷിക്കാരുടെ കയ്‌വശം കി ടക്കുകയാണ്. ദൂരത്തുള്ള മലവാരംകൊണ്ടെന്തു ചെയ്യ ണമെന്നറിയാതെ നമ്പൂതിരി വിഷമിച്ചു.

ഭാഗകാലത്തു് കുഞ്ഞുക്കുട്ടക്കുറുപ്പ് ഫസ്റ്റ് ഫാറ ത്തിൽ പഠിക്കുകയായിരുന്നു; വാസന്തി അഞ്ചാംതര ത്തിലും. വാസന്തിയെ പത്തുവരെ പഠിപ്പിച്ചു. കു ഞ്ഞുക്കുട്ടക്കുറുപ്പിനെ ബി. എ; ബി. ടി.യാക്കി. മററു ള്ള കുട്ടികളെയും പഠിപ്പിക്കുകയാണ്. വാസന്തിയെ പോററുവാൻ തികച്ചും കഴിവുള്ള മണ്ണൂർമഠത്തിൽ അപ്പു മേനവനു വിവാഹം ചെയ്തുകൊടുത്തു. അദ്ദേഹം കൽ ക്കത്തയിലൊരു കമ്പനിയുടെ മാനേജിങ്ങ് ഡയരക്ടറാ ണ്, അദ്ദേഹത്തിന്നു പ്രതിമാസം ആയിരത്തോളം ഉറു പ്പിക വരുമാനമുണ്ട്.

സുഖമായി ജീവിതം നയിക്കണമെന്ന വാശിയുള്ള ആളാണ് പാലപ്പുറത്തു നമ്പൂതിരി. അനാവശ്യമായി ഒരു പൈപോലും ചിലവു ചെയ്യാൻ

അദ്ദേഹത്തിന്നു ഇഷ്ടമുണ്ടായിരുന്നില്ല. വളരെ ചിട്ടയിലാണ് കാര്യങ്ങളൊക്കെ നടത്തിക്കൊണ്ടുപോവുക. ആയിരം പറ നെല്ലും മൂവായിരം ഉറുപ്പികയുമാണ് ഒരു കൊല്ലത്തെ ബജററ്. കൃഷിപ്പണിക്ക ആദ്യത്തെ കൊല്ലത്തിൽ മുടക്കിയ പതിനായിരം ഉറുപ്പിക ഇന്നും കേട്ടുകൂടാതെ നിലനിൽക്കുകയാണ്. എല്ലാ ചിലവും കഴിച്ച് കൊല്ലം പതിനായിരത്തിലധികം ഉറുപ്പിക നമ്പൂതിരി കെട്ടിവെക്കും; ഭാര്യയോടും മക്കളോടും കൊല്ലാവസാനം കണക്കപറഞ്ഞു ബോദ്ധ്യപ്പെടുത്തുകയും ചെയ്യും.

എന്തിനാണ് ഇങ്ങിനെ കണക്കപറഞ്ഞു ബോദ്ധ്യപ്പെടുത്തുന്നത്?— ശ്രീദേവിയമ്മ ചോദിക്കും.

'ഞാനെയ്, ഇവിടുത്തെ ജോലിക്കാരനാണ്.' നമ്പൂതിരി തുടരും: 'അരക്കാശില്ലാത്ത ഒരെരപ്പാളി! നിങ്ങളുടെ ജോലി എടുത്തു ജീവിക്കുന്നു. ഞാൻ നിങ്ങളോട് കണക്ക പറയണം.'

'ഞങ്ങളന്യരാണെന്നാണോ വിചാരം?' ശ്രീദേവിയമ്മ തുടരും: 'ഞങ്ങളോട് കണക്ക പറയരുത്. നമ്മളൊന്നാണ്.'

കണക്കപറയുന്ന കാര്യത്തിൽ ശ്രീദേവിയമ്മ എന്തുപറഞ്ഞാലും നമ്പൂതിരി അതു വിലവെക്കാറില്ല. കൊല്ലം തികയുമ്പോൾ, ഭാര്യയേയും മക്കളേയും വിളിച്ചിരുത്തി കണക്ക പറയും; അവരതൊക്കെ കേട്ടേതീരൂ.

കൃഷി അദ്ദേഹത്തിന്നൊരു വിനോദമാണ്. പൂന്തോട്ടംമുതൽ തേക്കിൻകാടുവരെ അദ്ദേഹം നട്ടുപിടിപ്പിച്ചിട്ടുണ്ട്. നല്ല കന്നുകളും പ്രവൃത്തിക്കാരും അദ്ദേഹത്തി

ന്നുണ്ട്. അവയെയെല്ലാം അദ്ദേഹം ആത്മാർത്ഥമായി സ്നേഹിക്കുന്നു. ഗോവിന്ദൻകുട്ടിക്ക് എല്ലാ ചിലവും കഴിച്ചു മാസം പത്തുറുപ്പിക ശമ്പളമാണെന്നായിരുന്നു വെപ്പ്. എപ്പോൾ എത്ര ചോദിച്ചാലും കൊടുക്കും. ഒരു ദിവസം നമ്പൂതിരി ഗോവിന്ദൻകുട്ടിയെ വല്ലാതെ അത്ഭുതപ്പെടുത്തുകയുണ്ടായി. ആയാൾ നാട്ടിലേക്കു പോവാൻ ഒരുങ്ങി നിൽക്കുകയായിരുന്നു. നമ്പൂതിരിയോടു ചോദിച്ചിരുന്ന പത്തുറുപ്പിക കിട്ടാൻ കാത്തു നില്ക്കുകയാണ്.

'ഗോവിന്ദൻകുട്ടി നാട്ടിൽ പോവുമ്പോൾ ഒരമ്പതു പാട്ടത്തിന്റെ വസ്തു കിട്ടാനുണ്ടോ എന്നന്വേഷിക്കണം. ജന്മമായാലും കാണമായാലും വേണ്ടില്ല' നമ്പൂതിരി പറഞ്ഞു. പത്തുറുപ്പികയും കൊടുത്തു.

ഗോവിന്ദൻകുട്ടി മടങ്ങിവന്നു.

'അന്വേഷിച്ചുവോ?' നമ്പൂതിരി ആ കഥ മറന്നിരുന്നില്ല.

'അന്വേഷിച്ചു.'

'എന്നിട്ടോ?'

'ഒരു മുപ്പത്തഞ്ചു പാട്ടത്തിന്റെ ജന്മഭൂമി വില്ക്കാനുണ്ട്; വാരിയത്തവർ വിൽക്കുകയാണ്.'

'വില എന്താവും?'

'ആയിരംവരെ ചോദിച്ചിട്ടുണ്ടത്രെ. വാരിയർ ആയിരത്തിഇരുന്നൂറെന്നു പറഞ്ഞു നിൽക്കുകയാണ്.'

'എന്നാൽ ആയിരത്തിഇരുനൂറുറുപ്പിക തരാം. ഗോവിന്ദൻകുട്ടി അതു വാങ്ങിക്കോളൂ.'

'അടിയനൊ?' ഗോവിന്ദൻകുട്ടി അമ്പരന്നു ചോദിച്ചു. 'അടിയനെങ്ങനെയാ വാങ്ങുന്നത്?'

'ഗോവിന്ദൻകുട്ടിക്കു ഞാൻ ആയിരത്തി ഇരുനൂറുറുപ്പിക തരികയാണ്. സ്വന്തം പേരിൽ ഭൂമി വാങ്ങിക്കോളു.'

ഗോവിന്ദൻകുട്ടി മിഴിച്ചുനിന്നു.

'അമ്പരക്കാനൊന്നുമില്ല. ഗോവിന്ദകുട്ടിക്ക് ഞാൻ പത്തുറുപ്പികയല്ലേ ഇതുവരെ ശമ്പളം തന്നിരുന്നുള്ളു, ഇരുപതുറുപ്പികവീതം തരണമെന്നാണ് ഞാൻ വിചാരിച്ചിരുന്നത്. പത്തെന്നേ പറഞ്ഞുള്ളു എന്നുമാത്രം. ബാക്കി പത്തുറുപ്പികവീതം ഞാൻ സൂക്ഷിച്ചുവെച്ചിരുന്നു. ഗോവിന്ദൻകുട്ടി ഇവിടെ വന്നിട്ടു പത്തു കൊല്ലമായി; സ്നേഹത്തോടുകൂടി ഇവിടുത്തെ കാര്യങ്ങളും നോക്കി. ഞാൻ തരാൻ നിശ്ചയിച്ചതിൽ തന്നതു കഴിച്ചു ആയിരത്തി ഇരുനൂറുറുപ്പിക എന്റെ പക്കൽ നില്പുണ്ട്.'

'അടിയൻ ഇത് വിചാരിച്ചിട്ടില്ല'– ഗോവിന്ദൻകുട്ടിയുടെ കണ്ഠം ഇടറി: 'അടിയൻ ജന്മം വാങ്ങേ്?'

'ജന്മമോ കാണമോ വെറുമ്പാട്ടമോ എന്താ വേണ്ടതെന്നുവെച്ചാൽ വാങ്ങിക്കോളു. പക്ഷെ ഭൂമി കയ്‌വശം വരുത്തണം. വീട്ടുകാരെക്കൊണ്ട് കൃഷി നടത്തിക്കയും വേണം. കാലം മാറി വരികയാണ്.'

പിറ്റേന്നു രാവിലെത്തന്നെ നമ്പൂതിരി ഗോവിന്ദൻകുട്ടിക്ക് ആയിരത്തി ഇരുനൂറുറുപ്പിക എടുത്തുകൊടുത്തു. അന്നുമുതൽക്ക് ആ വാലിയക്കാരന് ഇരുപതുറുപ്പികവീതം ശമ്പളവും നിശ്ചയിച്ചു.

ഗോവിന്ദൻകുട്ടി ഭൂമി വാങ്ങി അനുജനെ ഏല്പിച്ചിരിക്കുകയാണ്. അന്നുമുതൽ അവർ നമ്പൂതിരിയെ കൂടുതൽ വിശ്വസിച്ചു. കുട്ടൻ ആത്മാർത്ഥതയോടെ കൃഷിപ്പണിയിൽ ശ്രദ്ധിച്ചു. ഇന്നും ഗോവിന്ദൻകുട്ടിക്ക് ഇരുപത്തുറുപ്പിക ശമ്പളമാണ്. അമ്പതറുപതു നിത്യപ്പണിക്കാരുടെ മേലാളാണ് ഗോവിന്ദൻകുട്ടി. അവനു മുപ്പതു വയസ്സ് തികയുകയാണ്.

കന്നുകളുടെ മേൽനോട്ടം വഹിക്കുക, പ്രവൃത്തിക്കാരെക്കൊണ്ട് പണിയെടുപ്പിക്കുക, കൃഷിസ്ഥലത്തു മുഴുവനും കണ്ണെത്തിക്കുക, വെള്ളം കെട്ടുക, പ്രവൃത്തിക്കാരുടെ കൂലി കണക്കാക്കി വാങ്ങിക്കൊടുക്കുക—ഇതൊക്കെയാണ് ഈ അടുത്തകാലത്ത് അവന്റെ ജോലി.

മാതൃകാപരമായ ഒരു ദിനചര്യയാണ് നമ്പൂതിരിക്കുണ്ടായിരുന്നത്. കാലത്തു കുളിക്കും. മേലെപ്പാട്ട് ഇല്ലം കക്കാട്ട് ശ്രീദേവിയമ്മ വാങ്ങിയപ്പോൾ കൈവശം വന്ന അയ്യപ്പൻകാവിൽ നിവേദിക്കും. അകത്തുചെന്നു വെറുംകാപ്പി കഴിച്ചു പുറത്തിറങ്ങും. കയ്യിൽ ഒരു കൊട്ടയുമുണ്ടാവും. പുരയുടെ കിഴക്കും തെക്കും ഭാഗത്തുള്ള ഉയർന്ന പ്രദേശത്തോ, കുളത്തിന്റെ വടക്കെഭാഗത്തോ, പടിപ്പുരയുടെ തെക്കുള്ള ഞാറുകെട്ടിയിലോ നട്ടുണ്ടാക്കിയ കയ്പൂറികൾ അറുത്തു മടങ്ങിവരും. അതുകൊണ്ട് അന്നേക്കുള്ള കറിക്ക് നുറുക്കിക്കൊടുക്കും. അപ്പോഴേക്കു വെപ്പുകാരൻ ഉണ്ടാക്കിവെച്ച കാപ്പിയും പലഹാരവുമായി ശ്രീദേവിയമ്മ അടുത്തുവരും. സുഖമായി കാപ്പിയും പലഹാരവും കഴിച്ചു, ആത്മവല്ലഭയുണ്ടാക്കിക്കൊടുത്ത മു

റുക്കാൻ വാങ്ങി മുറുക്കും; വെററില നൂറു തേച്ചു തെറുത്ത് അടക്കയും പുകയിലയും കൂട്ടി പൊതിഞ്ഞ ഒരു പൊതികൂടി ആ ഗൃഹണി ഭർത്താവിനെ ഏല്പിക്കും. അതും വാങ്ങി കുടയുമെടുത്തു നമ്പൂതിരി പാടത്തേക്കിറങ്ങും. നെൽകൃഷിക്കണ്ടങ്ങളുടെ വരമ്പുകളിൽക്കൂടെ നടന്ന് നെല്ലെല്ലാം കണ്ടശേഷം പടിഞ്ഞാറേത്തലക്കൽ നിന്ന് തെക്കോട്ടു പറമ്പിലേക്കു കയറും. അവിടെനിന്ന് പറമ്പിൽക്കൂടെ നേരെ കിഴക്കോട്ടു നടക്കും. വഴിക്കുള്ള എല്ലാ ഫലവൃക്ഷങ്ങളേയും നോക്കിക്കണ്ടു, പത്തുമണിക്കു മുമ്പ് പൂമുഖത്തുവരും. പൂമുഖത്തു വെച്ചിട്ടുള്ള വെള്ളമെടുത്ത് കാലും മുഖവും കഴുകി ചാരുകസേരയിൽ കിടക്കും. അപ്പോഴേക്കും പ്രവൃത്തിക്കാർക്കു ജോലി ഏല്പിച്ചുകൊടുത്തു, അന്നത്തെ ദിനപത്രവുംവാങ്ങി ഗോവിന്ദൻകുട്ടി അവിടെ ഹാജരായിട്ടുണ്ടാവും. തന്റെ സന്ദർശനത്തിൽ കൃഷിസ്ഥലത്തു കണ്ട വൈകല്യങ്ങൾ ഗോവിന്ദൻകുട്ടിയോടു പറഞ്ഞശേഷം നമ്പൂതിരി ദിനപത്രം വായിക്കും.

ഒരു അരമണിക്കൂർ കഴിയുമ്പോഴേക്ക് ശ്രീദേവിയമ്മ മൂന്നാമത്തും ഒരു ഗ്ലാസ്സ് കാപ്പിയും ചെല്ലവുമായി പൂമുഖത്തു വരും. കാപ്പി കുടിച്ചു കുറച്ചു സൊള്ളിയാൽ നമ്പൂതിരി കണക്കുപുസ്തകമെടുത്തു, തലേദിവസം കുറിച്ചുവെച്ച കണക്കുകൾ അസ്സലെഴുതും. വല്ല കുടിയാന്മാരും വന്നിട്ടുണ്ടെങ്കിൽ കാണാൻ ഇഷ്ടപ്പെടുന്ന സമയം അതാണ്.

കൃത്യം പന്ത്രണ്ടുമണിക്ക് ഊണുകഴിക്കും. പടിഞ്ഞാററയുടെ മുകളിൽപോയി ഒരു മണിക്കൂർ കിടന്നാ

ണ്ടും. ഉണരുമ്പോഴേക്ക് കാപ്പിയുമായി ശ്രീദേവിയമ്മ ഹാജരാവും. ആ കാപ്പി കുടിച്ചാൽ മുറുക്കലില്ല. ഒരു മണിക്കൂറിൽ കുറയാതെ വാത്മീകിരാമായണം പാരായണമാണ്. ഉറക്കെയാണ് വായന. വൃത്തിയായി അർത്ഥം പറയും. ശ്രീദേവിയമ്മ കട്ടിലിന്മേൽ ഇരുന്നു അതൊക്കെ കേൾക്കും. നിരന്തരമായ ആ പാരായണംകൊണ്ട് അർത്ഥം പറഞ്ഞിട്ടില്ലെങ്കിലും ശ്രീദേവിയമ്മക്ക് കഥ മനസ്സിലാകത്തക്ക വിജ്ഞാനമുണ്ടായിരിക്കുന്നു. ആ പാരായണത്തെ സ്വന്തം ജീവിതവുമായി അടുപ്പിച്ചു പിടിച്ച് അർത്ഥവും സാരവും പറഞ്ഞുകൊടുത്തിരുന്നതുകൊണ്ട് ആ തറവാട്ടമ്മയെ സംസ്കാരസമ്പന്നയാക്കി മാററുവാനും നമ്പൂതിരിക്ക് സാധിച്ചിരുന്നു.

മൂന്നുമണി കഴിഞ്ഞാൽ പിന്നെ അഞ്ചുമണിവരെ തോട്ടപ്പണിയാണ്. സ്കൂൾ വിട്ടുവന്ന വാസുണ്ണിയേയും തുണക്കുകൂട്ടും. പടിക്കലെ ഞാററുകണ്ടത്തിൽ കായ്കറിപ്പണിയോ, പത്തായപ്പുരയുടെ പടിഞ്ഞാറെ മുററത്തു പൂന്തോട്ടപ്പണിയോ അങ്ങനെ വല്ലതും ചെയ്യും. ആ വീട്ടിലേക്കവേണ്ട പച്ചക്കറി മുഴവനും, പൂക്കളും തന്റെ കൈകൊണ്ടുണ്ടാക്കമെന്നാണ് നമ്പൂതിരിയുടെ തീരുമാനം.

ആട്ടിൻകാട്ടം പൊടിച്ച പൊടി, വളപ്പൊടി, വെണ്ണീറ്, കോഴിക്കാട്ടം തുടങ്ങിയ എല്ലാപ്പെട്ട വളങ്ങളും കളപ്പുരയുടെ തെക്കേത്തലക്കലുള്ളമുറിയിൽ സൂക്ഷിച്ചിട്ടുണ്ടാവും. കൈക്കോട്ട്, പിക്കാസ്, ചുരുക്ക്, ചെപ്പുകുടങ്ങൾ, കൊട്ടകൾ, വെട്ടുകത്തികൾ അങ്ങിനെ പണിയായുധങ്ങ

ളും, പലതരം പൂച്ചെടിവിത്തുകളും കായ്കറിവിത്തുകളും അവർ സൂക്ഷിച്ചിരുന്നു. കിളച്ച മണ്ണിളക്കും, കഴികുത്തും, വിത്തു കുത്തിയിടും, വളം ചേർക്കും, കുടങ്ങളെടുത്തു കുളത്തിലിറങ്ങി വെള്ളംമുക്കി രണ്ടുകയ്യിലും തൂക്കി പൂച്ചെടികൾക്കും മറ്റും നനക്കും. വേനൽക്കാലത്ത് വാടിത്തളരുന്ന പൂന്തോട്ടം നനക്കാൻ, തകരംകൊണ്ടുണ്ടാക്കിയ ഒരു വലിയ കിണ്ടിയുടെ മുരലിൽ സുഷിരങ്ങളുള്ള അടപ്പു പിടിപ്പിച്ച ഒരു യന്ത്രം അദ്ദേഹത്തിനുണ്ട്. ധാരായന്ത്രം എന്നാണ് അദ്ദേഹം അതിനു പേരിട്ടിരിക്കുന്നത്. അതിൽ വെള്ളം നിറച്ചു ചെടികളുടെമേൽ നനക്കുമ്പോൾ, മഴകൊണ്ടതുപോലെ ചെടികൾ ഉണർന്നുനിൽക്കുന്നതു കാണുക—അതദ്ദേഹം ജന്മസാഫല്യമായി കരുതാറുണ്ടായിരുന്നു.

വിയർക്കുന്നതുവരെ വേല ചെയ്താൽ അദ്ദേഹം കുളപ്പുരയുടെ വടക്കേത്തലക്കലുള്ള ആപ്പീസുമുറിയുടെ ഉമ്മറത്തിട്ട കസേലയിൽ ചെന്നിരിക്കും. അപ്പോഴേക്കും ശ്രീദേവിയമ്മ കാപ്പിയുമായി കുളപ്പുരയിലെത്തും. അവർ ആ കാപ്പിയും മുറുക്കാനും നമ്പൂതിരിക്കു കൊടുത്തു പൂന്തോട്ടത്തിൽ കടന്നു മുല്ലപ്പൂ പറിക്കും. നമ്പൂതിരിയുടെ ജീവിതംപോലെ എന്നും പുഞ്ചിരി പൊഴിച്ചുനില്ക്കുന്ന നിത്യമംഗളയായൊരു മുല്ല, ആ പൂന്തോട്ടത്തിലെ ഒരൊട്ടുമാവിന്മേൽ പടർന്നുനിന്നിരുന്നു. ആ ദമ്പതികളുടെ അന്തഃപുരത്തിലെ മേശപ്പുറത്തുള്ള വെള്ളിത്തളികയിലേക്കു ഒരുപിടി മൊട്ടെങ്കിലും ആ മുല്ലവള്ളി സമ്മാനിക്കാത്ത ദിവസമുണ്ടായിരുന്നില്ല. പൂ പറിച്ചുകഴിഞ്ഞാൽ ശ്രീദേവിയമ്മ കുളത്തിലിറങ്ങി മേൽ കഴുകും.

ഗോവിന്ദൻകുട്ടി പണിക്കാരുടെ കൂലിക്കണക്കുമായി വന്നിട്ടുണ്ടാവും. ആ കണക്കെല്ലാം കേട്ട് അനുവദിച്ചശേഷം നമ്പൂതിരി കുളിക്കും. സന്ധ്യാവന്ദനം കഴിക്കും. സുഖമായി ഊണുകഴിച്ചു കിടക്കും. നമ്പൂതിരിയുടെ ഈ ദിനചര്യ ഒരു ടൈംപീസിൻേറതുപോലെ തെററാത്തതായിരുന്നു.

അന്നും നമ്പൂതിരി പുറത്തോട്ടത്തിലേക്കു പോയി. വിവാഹബഹളംകൊണ്ട് നന്ന തെററിപ്പോകയാൽ വാടിത്തളർന്ന ആ പൂന്തോട്ടം നനയ്ക്കാൻ കുടങ്ങളെടുത്തു കുളത്തിലിറങ്ങി. പത്തിരുപതു കുടം വെള്ളം മുക്കിക്കയറ്റി നനച്ചു.

'വലിയ മരാമത്തിലാണല്ലോ'

കുളത്തിലേക്കിറങ്ങാൻ തുടങ്ങുന്ന നമ്പൂതിരിയുടെ പിന്നിൽനിന്നൊരാൾ പറഞ്ഞു. നമ്പൂതിരി തിരിഞ്ഞു നോക്കി: തിരൂർക്കാട്ട് അനുജൻ നമ്പൂതിരിപ്പാട്!

ബാല്യകാലമത്രയും പുത്രനിർവ്വിശേഷമായ വാത്സല്യത്തോടെ തന്നെ വളർത്തിയ തിരൂർക്കാട്ട് നാരായണൻ നമ്പൂതിരിപ്പാടിൻെറ രണ്ടാമത്തെ മകൻ ശങ്കരൻ നമ്പൂതിരിപ്പാട്ട് പന്തലിൽ നിന്നു വിളിച്ചു ചോദിക്കുകയാണ്:

'ശിവശിവ! എന്താ ഇതു കഥ!'–നമ്പൂതിരി കുടം രണ്ടും കുളപ്പുരക്കോലായിൽ വെച്ചുകൊണ്ടു തുടർന്നു: 'ഇതാ വര്ായി.'

അമ്പതടി നടന്നാൽ മതി, കുളപ്പുരക്കോലായിൽ നിന്നു മുററത്തെ പന്തലിലെത്താൻ. ആ കുറച്ചു നിമി

ഷങ്ങൾക്കുള്ളിൽ പാലപ്പുറത്തു നമ്പൂതിരിയുടെ ഉള്ളിൽ ഭൂതകാലത്തിന്റെ ഒരു നീണ്ട ചരിത്രം നിഴലടിച്ചു;

കുട്ടിക്കാലത്ത് തിരൂർക്കാട്ട് ഓത്തുചെല്ലാൻ താമസിച്ച കഥ, അച്ഛൻ നമ്പൂതിരിപ്പാടിന്റെ ഔദാര്യവും വാത്സല്യവും. ഓയ്ക്കന്റെ ശുണ്ഠി. മേലേടത്തിന്റെ ശ്രദ്ധാശ്രദ്ധം. ശാസ്ത്രികളുടെ വരവ്, സംസ്കൃതപാഠം. നാല്വകൊല്ലത്തെ ശാന്തി. അങ്ങനെ പലതും. അവസാനം ഇല്ലത്തെ കാര്യം കുളത്തിലിറങ്ങുന്നതുകണ്ടു ഇരുപതാം വയസ്സിൽ മടങ്ങിയതു്.

'പാലപ്പുറം വലിയ ജോലിത്തിരക്കിലാണല്ലൊ' തിരൂർക്കാട്ടനുജൻ നമ്പൂതിരിപ്പാട്ട് തുടർന്നു: 'എന്താണ് അവിടെ നനയ്ക്കുണതു്?'

'ഒരു നേരംപോക്ക്. കുറച്ചു പൂച്ചെടിയുണ്ടു്' പാലപ്പുറം തുടർന്നു: 'മനുഷ്യനായാൽ എന്തെങ്കിലും ഒരു ജോലിവേണം എന്ന പക്ഷക്കാരനാണു ഞാൻ. എനിക്കു സ്വന്തമായി ഒരു പൂന്തോട്ടവും കാസ്സറിത്തോട്ടവുമുണ്ടു് ഇവിടെ. കണ്ടതു സന്തോഷമായി, പോവ്ാ, പൂമുഖത്തേക്കു പോവ്ാ, ഇവിടെ കഞ്ഞുകുട്ടന്റെ കല്യാണശ്രമമാണ്.'

'എനിക്കും ക്ഷണം കിട്ടിയിട്ടുണ്ട്.' തിരൂർക്കാട്ടനുജൻ തുടർന്നു: 'എനിക്കു കുറച്ചു ബദ്ധപ്പാടുണ്ട്. കാറു റോട്ടിൽ നിർത്തി പോന്നിരിക്കുകയാണ്.'

'അങ്ങനെ പറഞ്ഞാൽ പററില്ല.' പാലപ്പുറം ഉറക്കെ വിളിച്ചു: 'വാസന്തീ.'

'ഇവിടെ ഇല്ലേ മേനോൻ? അദ്ദേഹത്തെക്കണ്ടു ഒരു വിവരം പറയാൻ വന്നതാണ്.'

'കാപ്പി കഴിച്ചിട്ടേ പോവാൻ പാടുള്ളൂ. നാളെ വരികയും വേണം'—പാലപ്പുറം തുടർന്നു: 'മേനോൻ പത്തായപ്പുരമുകളിലുണ്ട്, സുഖക്കേടു കുറെ ഭേദമാണ്.'

'എന്നാൽ വേഗം കാപ്പിയുണ്ടാക്കിക്കോളൂ. ഞാൻ മേനവനെ കണ്ടു സംസാരിച്ചു പൂമുഖത്തേക്കു വരാം.'

'അപ്പൻ വിളിച്ചുവോ?'-വാസന്തി പൂമുഖത്തുനിന്നു മുററത്തിറങ്ങിക്കൊണ്ടു ചോദിച്ചു.

'വേഗം ഒരു ഗ്ലാസ്സു കാപ്പിയുണ്ടാക്ക്' പാലപ്പുറം തുടർന്നു: 'എൻെറ മകളാണ്. ഒരു മകളേയുള്ളൂ. കുഞ്ഞുകുട്ടൻെറ തഴെ.'

'എന്താ പേര്?' അനുജൻ ചോദിച്ചു.

'വാസന്തി.'

'ആരാ അപ്പാ.'

'എൻെറ കുട്ടി'-പാലപ്പുറം തുടർന്നു: 'എൻെറ പ്രത്യക്ഷദൈവമായിരുന്ന തീത്ത്രർക്കാട്ട് നമ്പൂതിരിപ്പാട്. അദ്ദേഹത്തിൻെറ രണ്ടാമത്തെ മകനാണ്. വേഗം ഒരു ഗ്ലാസ്സു കാപ്പിയുണ്ടാക്കു. നന്നാവണം.'

നമ്പൂതിരിപ്പാട് പത്തായപ്പുരയിലേക്കും വാസന്തി അകത്തേക്കും പോയി. പാലപ്പുറം നെററിയിലെ വിയർപ്പും വടിച്ചുകളഞ്ഞു, കുളപ്പുരക്കോലായിൽചെന്നു കുടത്തുമെടുത്തുവെച്ച് പന്തലിലേക്കുതന്നെ മടങ്ങി. താ

വിടെ ഇട്ടിരുന്ന ചാരുകസേല പൊടിതട്ടി ശരിപ്പെടുത്തി അടുത്തുള്ള മററൊരു കസേലയിൽ ഇരുന്നു. പടിഞ്ഞാറേ പാടത്തുനിന്നുവന്ന ഒരിളംകാററ് പാലപ്പുറത്തിന്റെ നെററിയിൽ തലോടിക്കൊണ്ടിരുന്നു.

'ആരാ അത്?' പാലപ്പുറം ചോദിച്ചു.

ചടപടചടപട എന്നൊരു ശബ്ദം! നേരം ഇരുട്ടുവാൻ തുടങ്ങുകയാണ്. മറുപടിയൊന്നുമില്ല.

'ആരാ അത്? പിന്നെയ് കാളപ്പയ്യ് കയററുത്തു പോന്നിട്ടുണ്ടോ?' പാലപ്പുറം വീണ്ടും ഉറക്കെ വിളിച്ച് ചോദിച്ചു.

'ആ വിളക്കൊന്നു കൊണ്ടുവരൂ; അല്ലെങ്കിൽ വേണ്ടാ–സ്കൂളിൽനിന്ന് കുഞ്ഞുകുട്ടനും കുട്ടികളും പെട്രോമാക്സുമായി വരുന്നുണ്ട്.'

കുഞ്ഞുകുട്ടക്കുറുപ്പും വാസുണ്ണിയും ഗോവിന്ദൻകുട്ടിയും വിളക്കുമായി മുററത്തേക്കിറങ്ങി. ആ പെട്രോമാക്സിന്റെ പ്രഭയിൽ പന്തലും മുററവും പ്രകാശിച്ചു.

'ആരാ അവിടെ?' നമ്പൂതിരി എഴുന്നേററുനോക്കി. പത്തായപ്പുരയുടെ മുമ്പിൽ കാക്കിയുടുപ്പും തോക്കുമായി രണ്ടു പട്ടാളക്കാർ നില്ക്കുന്നു!

കൂടുതലന്വേഷിക്കാനൊന്നും ഇടയുണ്ടായില്ല. പത്തായപ്പുരയുടെ മുകളിൽനിന്നു മേനവനേയും തിരൂർക്കാട്ട് അനുജൻ നമ്പൂതിരിപ്പാടിനേയും ഇടത്തും വലത്തുമായി ആമംവെച്ചു പൂട്ടിക്കൊണ്ട് സബ് ഇൻസ്പെക്ടർ ശങ്കരൻനായർ വരാന്തയിലെത്തി.

'കുഞ്ഞുക്കുട്ടക്കുറുപ്പല്ലേ അത്?' ഇൻസ്പെക്ടർ ചോദിച്ചു.

'അതെ.'–

'ഇവിടെ വരണം.'

കുഞ്ഞുക്കുട്ടക്കുറുപ്പും പത്തായപ്പുരയുടെ വരാന്തയിലേക്ക് ചെന്നു. ഇൻസ്പെക്ടറുടെ കൂടെയുണ്ടായിരുന്ന ഹെഡ്കോൺസ്റ്റബിൾ കുഞ്ഞുരാമൻനായർ കുറുപ്പിന്റെ രണ്ടു കൈകളും കൂട്ടി ആമം വെച്ചു.

'അച്ഛാ കാപ്പി ഇതാ.' വാസന്തി ഒരു കൊറ്റിലിൽ കാപ്പിയുമായി പന്തലിലേക്ക് ചെന്നു.

'ഇതെന്താ കഥ?' പാലപ്പുറം ചോദിച്ചു.

'ഉത്തരാസ്വയംവരം'–കുഞ്ഞുരാമൻനായരാണ് പറഞ്ഞത്.

'പോവുക'–സബ് ഇൻസ്പെക്ടർ വിസിലടിച്ചു. പത്തായപ്പുര വളഞ്ഞു നിന്നിരുന്ന പത്തുപന്ത്രണ്ടു് എം. എസ്. പി.ക്കാർ വന്നു വരിയായി നിന്നു.

'എനിക്കൊന്നും മനസ്സിലായില്ലല്ലോ, ഇതെന്താ കഥ?'— പാലപ്പുറം സബ്ഇൻസ്പെക്ടറുടെ അടുത്തേക്ക നീങ്ങി ചോദിച്ചു.

'ഇതാണു നമ്പൂതിരി ഗോഗ്രഹണം'–ഇൻസ്പെക്ടർ തുടർന്നു: 'ഉത്തരാസ്വയംവരത്തിൽ ഗോഗ്രഹണമില്ലേ, അതുതന്നെ.'

'പോവുക'

സബ്ഇൻസ്പെക്ടർ നടന്നു. അരഡസൻ എം. എസ്. പി.ക്കാർ, മുമ്പിൽ, നടുക്ക് തിരൂർക്കാട്ടുരാജനും കുറുപ്പും മേനവനും, ബാക്കി പോലീസുകാരും എം. എസ്. പി. ക്കാരും പിന്നിൽ. ആ ജാഥ അങ്ങനെ നടന്നുനീങ്ങി.

'പോയി വരട്ടെ അച്ഛാ' പോവുമ്പോൾ കുഞ്ഞുക്കുട്ടക്കുറുപ്പ് പറഞ്ഞു.

'എന്താണച്ഛാ?' വാസന്തി ചോദിച്ചു.

'ഒന്നും മനസ്സിലായില്ല.'—നമ്പൂതിരി പറഞ്ഞു.

ആ കല്യാണപ്പന്തൽ കുറച്ചിട ഒരു നിശ്ചലചിത്രമായി നിലകൊണ്ടു.



# 4

# മാലയും മോതിരവും

പോലീസ് പാർട്ടി കക്കാട്ടു മേലേപ്പാട്ടുനിന്നു പടി കടന്നു, കിഴക്കോട്ടു നടന്നു. ഹൈസ്കൂളിന്റെ അരികെ റോഡിൽ നിർത്തിയിരുന്ന ലോറിയുടെ അടുത്തുചെന്നു. ആ മൂന്നു പുള്ളികളേയും ലോറിയിൽ കയററി. എം. എസ്. പി. ക്കാരും പോലീസുകാരും അതിൽ കയറിയിരുന്നു. സബ് ഇൻസ്പെക്ടർ ശങ്കരൻനായരും സ്പെഷൽ ബ്രാഞ്ച് സബ് ഇൻസ്പെക്ടർ മാധവമേനോനും ഹെഡ് കോൺസ്റ്റബിൾ കുഞ്ഞിരാമൻനായരും അടുത്തു നിന്നിരുന്ന കാറിൽ കയറി. കാർ സ്റ്റാർട്ടുചെയ്തു മുന്നോട്ടു നീങ്ങി. പിന്നാലെ ലോറിയും.

രാത്രി എട്ടരമണിക്കടുത്ത് അവർ പോലീസ്സ്റ്റേഷനിലെത്തി. തടവുകാരെ മൂന്നുപേരെയും പോലീസ് സ്റ്റേഷന്റെ വരാന്തയിൽ ഇരുത്തി. പോലീസുകാർ അവർക്കു പാറാവുനിന്നു. എം. എസ്. പിക്കാർ ലോറിയിൽ കയറി സ്ഥലം വിട്ടു. ഇൻസ്പെക്ടരും, എസ്. ബി. സബ്ഇൻസ്പെക്ടരും, ഹെഡ്കോൺസ്റ്റബിളും സ്റ്റേഷൻറൈറ്ററുടെ ആപ്പീസുമുറിയിലേക്കു കടന്നു. അവർ ചായവരുത്തി കഴിച്ചു. ഒരഞ്ചുമിനുട്ട് കഴിഞ്ഞ ശേഷം ഹെഡ്കോൺസ്റ്റബിൾ വരാന്തയിലേക്കു് വന്നു. ഒററക്കു ആമം വെച്ചിരുന്ന കുറുപ്പിനെ ആപ്പീസുമുറിയിലേക്കു കൊണ്ടുപോയി.

ആ ആപ്പീസുമുറി ഭീഷണമായിരുന്നു. കടന്ന ഉടനെ കിഴക്കുഭാഗത്ത് തെക്കു വടക്കു നീളത്തിൽ കൂട്ടിവെച്ച മരച്ചട്ടത്തിൽ ഇരുപതു തോക്കുകളിരിക്കുന്നു. ആ തോക്കുകളുടെ തലപ്പത്ത് ഉറപ്പിച്ചു നിർത്തിയ ബയനറ്റുകൾ ആപ്പീസിലെ പെട്രോമാക്സിന്റെ പ്രഭയിൽ മിന്നിത്തിളങ്ങിയിരുന്നു. ചട്ടത്തിന്റെ തലക്കൽ അഞ്ചെട്ടു ചങ്ങലകൾ തൂക്കിയിട്ടിരിക്കുന്നു. ഒരു മൂക്കിൽ പത്തിരുപതു ലാത്തികൾ കൂട്ടിയിട്ടിട്ടുണ്ട്. വടക്കു പടിഞ്ഞാറേ മൂലയിൽ കിടക്കുന്ന മേശപ്പുറത്തു കുറെ ആമങ്ങൾ കിടക്കുന്നു. തടവുകാരെ ഭീഷണിപ്പെടുത്തുന്ന ആ രംഗത്തു കുറുപ്പ് തല താഴ്ത്തി നിന്നു.

ആപ്പീസിലെ പടിഞ്ഞാറേവരിയിൽ കിഴക്കോട്ടു തിരിച്ചിട്ട ഒരു കസേലയും അതിനു മുമ്പിൽ ഒരു നീണ്ട മേശയും ഉണ്ട്! ആ കസേലയിൽ സ്പെഷൽ ബ്രാഞ്ച്—

സബ്ഇൻസ്പെക്ടർ ഇരിക്കുന്നു. മേശയുടെ വടക്കേത്തലക്കൽ തെക്കോട്ടു തിരിച്ചിട്ട കസേലയുടെ മുമ്പിൽ സബ് ഇൻസ്പെക്ടർ ശങ്കരൻനായർ നിൽക്കുകയാണ്. അതേ വരിയിൽ അദ്ദേഹത്തിൻെറ പിന്നിലൊരു മേശയും കസേലയും കിടക്കുന്നുണ്ട്. മേശപ്പുറത്തൊരു കമ്പിവിളക്കിരുന്നു കത്തുന്നു. ആ കസേലയിൽ ഇരുന്നു സ്റ്റേഷൻ റൈററർ വർഗ്ഗീസ് എന്തോ എഴുതുകയാണ്. ഹെഡ് കോൺസ്റ്റബിൾ കുഞ്ഞിരാമൻനായർ വാതില്ക്കൽ ചാരി നിന്നു.

'എന്താ കുറുപ്പേ നിങ്ങളെന്നാ കമ്യൂണിസ്റ്റായതു്?' സബ് ഇൻസ്പെക്ടർ ചോദിച്ചു.

'ഞാൻ കമ്യൂണിസ്റ്റല്ല'—കുറുപ്പു് തലയുയർത്തി സബ്ഇൻസ്പെക്ടരുടെ മുഖത്തുനോക്കിപ്പറഞ്ഞു.

'അല്ലേ എടാ അല്ലേ?' സബ്ഇൻസ്പെക്ടർ കുറുപ്പിൻെറ ഇടത്തെ ചെകിടത്തു് ആഞ്ഞൊരടിവെച്ചുകൊടുത്തു: 'അല്ലാത്രെ—കമ്യൂണിസ്റ്റല്ലാത്രെ.'

'ഞാൻ കമ്യൂണിസ്റ്റല്ല'—കുറുപ്പ് ഭാവം പകർന്നു സബ്ഇൻസ്പെക്ടറെ നോക്കിക്കൊണ്ടു തുടർന്നു: 'കമ്യൂണിസ്റ്റാണെങ്കിൽ എനിക്കതു തുറന്നു പറയാൻ കഴിയും. എന്നാൽ സത്യമായും ഞാൻ കമ്യൂണിസ്റ്റല്ല.'

ഓർക്കാപ്പുറത്തു കൊണ്ട ആ അടി കുറുപ്പിൻെറ രക്തം തിളപ്പിച്ചിരുന്നു. ആ മുഖം ചെമ്പരുത്തിപ്പൂപോലെ തുടുത്തു. കണ്ണുകളിൽ അമർഷം മുററിനിന്നു.

'എന്തെടാ തുറിച്ചുനോക്കുന്നതു്?'

സബ്ഇൻസ്പെക്ടർ ബൂട്സിട്ട കാലുകൊണ്ട്, നിവർന്നുനിൽക്കുന്ന കുറുപ്പിന്റെ നാഭിക്കൊരു ചവിട്ടു വെച്ചുകൊടുത്തുകൊണ്ട് തുടർന്നു:

'കമ്യൂണിസ്റ്റല്ലാത്രെ! കമ്യൂണിസ്റ്റുകാരെ മുഖത്തു നോക്കി സംസാരിക്കു. തറവാടു കേടുവരുത്താൻ പിറന്ന ജന്തു! കക്കാട്ടു കുറുപ്പായാലും വേണ്ടില്ല; സാമൂതിരിപ്പാട്ടു തമ്പുരാനായാലും വേണ്ടില്ല. ചവിട്ടി നാവു വലിക്കും, നോക്കിക്കോ.'

ചവിട്ടിന്റെ ശക്തികൊണ്ട് കുറുപ്പ് ഇരിക്കെത്തന്നെ വീണു. അദ്ദേഹം കൈകൾ കുത്തി എഴുന്നേൽക്കാനാലോചിച്ചു. ആമങ്ങളിൽ കുടുങ്ങിയ കൈകൾ അദ്ദേഹത്തെ സഹായിച്ചില്ല; അദ്ദേഹം അങ്ങനെത്തന്നെ ഇരുന്നു.

'എണീക്കെടാ നായേ, എണീക്ക്—' ഇൻസ്പെക്ടർ മുന്നോട്ടു നീങ്ങി അരഞ്ഞ് ഒന്നുകൂടി ചവിട്ടി. 'കക്കാട്ട് തറവാട്ടിൽ നീയെങ്ങനെയുണ്ടായി? റാസ്കൾ!'

കുറുപ്പ് പതുക്കെ കുന്തിച്ചിരുന്നു. എഴുന്നേററുനിന്നു കഴിഞ്ഞില്ല, അതിന്നുമുമ്പ് ഇൻസ്പെക്ടരുടെ ഇടത്തുകൈകൊണ്ട് കുറുപ്പിന്റെ വലത്തെ ചെകിടത്ത് ഒരടികൂടി വീണു. അടിപ്രയോഗത്തിൽ താൻ സവ്യസാചിയാണെന്നു ആ പോലീസുദ്യോഗസ്ഥൻ തെളിയിക്കുകയായിരുന്നു.

കുറുപ്പ് കുറച്ചുനേരം തലതാഴ്ത്തിനിന്നു,

'എന്തിനേ്യ എടാ മററേ ചെററയെ അവിടെ താമസിപ്പിച്ചതു്?' മേശപ്പുറത്തു കിടക്കുന്ന ചൂരലെടുത്തു വളച്ചുകൊണ്ടു് സബ്ഇൻസ്പെക്ടർ ചോദിച്ചു.

'ഈ അടിക്കുന്നതിൻെറ ആവശ്യം ഒട്ടും മനസ്സിലാവുന്നില്ല.' കുറുപ്പ് വികാരങ്ങൾ അടക്കി ശാന്തനായിത്തുടർന്നു:

'നിങ്ങൾക്കെന്താണാവശ്യം?'

'എന്താ എടാ അടിച്ചാൽ?' സബ്ഇൻസ്പെക്ടർ ആ നീണ്ട ചൂരൽകൊണ്ടു് വീണ്ടും കുറുപ്പിനെ ആഞ്ഞടിച്ചു. 'ഈ നാട്ടിൽ കമ്യൂണിസ്റ്റുകാരുണ്ടാവാൻ പാടില്ല. അതിനാണു് അടിക്കുന്നതു്, മനസ്സിലായോ. ഇഞ്ചി ചതക്കുംപോലെ ചതക്കും. കമ്യൂണിസത്തിൻെറ നീരു് ഒരിററു ഉള്ളിലുണ്ടെങ്കിൽ തെറിപ്പിക്കും. നിയൊരു കക്കാട്ടുകുറുപ്പ്!' ഇൻസ്പെക്ടർ വീണ്ടും ചവിട്ടാൻ കാലോങ്ങി.

'അരുതു്' സ്പെഷൽ ബ്രാഞ്ച് സബ്ഇൻസ്പെക്ടർ എഴുന്നേററു തടഞ്ഞു.

'ഈ ദിക്കിൽ കമ്യൂണിസമില്ലെന്നു വിചാരിച്ചിരിക്കുമ്പോൾ, ഇവൻ അതിന്റെ വിത്തു കൊണ്ടുവന്നു കുത്തിയിട്ടിരിക്കുന്നു. നിൻെറ ആരാടാ മററവൻ. നീയെന്തിന്നു അവന്നു ചോറുകൊടുത്തു?'

'അയാളെൻെറ ക്ലാസ്മെയ്ററാണ്.'

'ക്ലാസ്മെയ്ററ്! അവനും നീയും നമ്പൂതിരിപ്പാട്ടുംകൂടി ഗൂഢാലോചന നടത്തുകയായിരുന്നില്ലേ, ഈ കോൺഗ്രസ്സ് ഗവർമ്മേണ്ടിനെ അട്ടിമറിക്കാൻ? അല്ലേ?'

'ഞാൻ അതൊന്നും ചെയ്തിട്ടില്ല. മേനവൻ എന്റെ ക്ലാസ്‌മെയ്റ്റായിരുന്നു. അയാൾ എന്റെ വീട്ടിൽ വന്നു, സുഖക്കേടാണ്, മരുന്നുകഴിച്ച് ഒരാഴ്ച വിശ്രമിക്കണമെന്ന് പറഞ്ഞു. ഞാനതിന്നനുവദിച്ചു. ഇതാണ് സത്യം.'

'നിന്റെ വീട്ടിൽ അവൻ വന്നിട്ടെത്ര ദിവസമായി.'

'ഒരാഴ്ച കഴിഞ്ഞു '

'ഒരാഴ്ചയായിട്ട ഇതുവരെ ഇവിടെ വന്നു പറയാതിരിക്കാൻ കാരണം?'

'വീട്ടിൽ ഒരു വിരുന്നുകാരൻ വന്നാൽ പോലീസ് സ്റ്റേഷനിൽ വന്നു പറയണമെന്നു നിയമമുണ്ടോ? ഉണ്ടെങ്കിൽ ഇതുവരെ എനിക്കു മനസ്സിലായിട്ടില്ല.'

'ചിലക്കണ്ടാ?'

'ചിലക്കുകയല്ല. അങ്ങനെയൊരു നിയമമുണ്ടെന്നെനിക്കു മനസ്സിലായിട്ടില്ല.'

'നിയമമിളക്കാൻ വരുന്നു! വേറെയാരൊക്കെ അവിടെ വരാറുണ്ട്?'

'പലരും വരാറുണ്ട്.'

'ആരൊക്കെ?'

'പലരും. എന്റെ ബന്ധുക്കളും സ്നേഹിതന്മാരുമൊക്കെ വരാറുണ്ട്.' കറുപ്പ് തുടർന്നു: 'അവരുടെയൊക്കെ പേർ പറയണമെങ്കിൽ വിഷമമാണ്.'

'അവരെപ്പററിയല്ല ഞാൻ ചോദിക്കുന്നതു്. കമ്യൂണിസ്റ്റ്കാരൊക്കെ വരാറുണ്ട്? അതാണെനിക്കറിയേണ്ടതു്.'

'ആരൊക്കെയാണ് കമ്യൂണിസ്റ്റ്കാരെന്നെനിക്കറിഞ്ഞുകൂടാ. എനിക്ക് കമ്യൂണിസ്റ്റ്കാരുമായി ഒരു ബന്ധവുമില്ല.'

'പിന്നെ എങ്ങനെ ശങ്കരൻകുട്ടിമേനവൻ അവിടെ വന്നു? അവൻ ആമ്പല്ലൂരിലെ മൂരച്ച കമ്യൂണിസ്റ്റല്ലേ'

'ആയാളെന്റെ ക്ലാസ്മെയ്റ്റാണെന്നു പറഞ്ഞില്ലേ? ആയാൾ കമ്യൂണിസ്റ്റാണോ അല്ലയോ എന്നു ഞാനന്വേഷിച്ചിട്ടില്ല. ഇതാണ് സത്യം.'

'സത്യം! ആയാളൊരു കൊലക്കേസ്സിലെ പ്രതിയാണ് എന്നു നീയറിഞ്ഞിട്ടില്ല.'

'ഇല്ല.'

'ആയാളൊരു കൊലപ്പുള്ളിയാണ്.'

'ഞാനതു വിശ്വസിക്കുന്നില്ല.'

'തിരൂർക്കാട്ട് അറജൻ നമ്പൂതിരിപ്പാടും കമ്യൂണിസ്റ്റല്ലേ?'

'എനിക്കറിഞ്ഞുകൂടാ'

'ആയാളെന്തിനവിടെ വന്നു?'

'നാളെ എന്റെ വിവാഹമാണ്. ഞാൻ ക്ഷണിച്ചിരുന്നു.'

'വിവാഹം! വിവാഹം ഇവിടെവെച്ച നടത്താം' ഇൻസ്പെക്ടർ തുടർന്നു: നീ ഒരു സ്കൂൾമാസ്റ്ററല്ലേ? സ്കൂ

ളിൽ കുട്ടികളെ കമ്യൂണിസം പഠിപ്പിക്കുകയാണെന്നു പറഞ്ഞുകേട്ടുവല്ലോ.'

'ആര് പറഞ്ഞു.'

'നിന്റെ ഹെഡ്മാസ്റ്റർ.'

'കുട്ടനുണ്ണിയേട്ടനോ?'

'അതെ.'

കുറുപ്പ് പെട്ടെന്നു തരിച്ചുനിന്നു.

'ഏതായാലും കുറച്ചുകാലം ജെയിലിൽ താമസിച്ചിട്ടു പോവാം.' ഇൻസ്പെക്ടർ തുടർന്നു: 'കുഞ്ഞിരാമൻനായരേ, ഈയാളെ കൊണ്ടുപോവൂ. ആ നമ്പൂതിരിപ്പാടിനെ ഇങ്ങോട്ടെഴുന്നള്ളിക്കൂ.'

കുഞ്ഞിരാമൻനായർ കുറുപ്പിനെ കൊണ്ടുപോയി.

'ഇതു ഞാനാലോചിച്ചിരുന്നില്ല.' സബ്ബ്ഇൻസ്പെക്ടർ തുടർന്നു: 'കക്കാട്ടംശത്തിൽ കമ്യൂണിസ്റ്റ്കാർ ഒളിച്ചിരിക്കുന്നുണ്ടെന്ന് നിങ്ങൾ പറഞ്ഞപ്പോൾ ഞാൻ വിശ്വസിച്ചില്ല.'

'കുട്ടനുണ്ണിക്കുറുപ്പാണ് വിവരം പറഞ്ഞത്. കുറച്ചു കാലമായിരിക്കുന്നു കുഞ്ഞുക്കുട്ടക്കുറുപ്പ് കമ്യൂണിസ്റ്റാവാൻ തുടങ്ങീട്ടു എന്നും പറഞ്ഞു. ഒരു ദിവസം കുട്ടനുണ്ണിക്കുറുപ്പ് മേലേപ്പാട്ടു ചെന്നപ്പോൾ മേനവനെ കണ്ടുവത്രെ. അയാൾ പെട്ടെന്നു ഒളിക്കുന്നതുപോലെ കളപ്പുരയിലേക്കു കടന്നു. അപ്പോൾ സംശയം തോന്നിയത്രെ. ഉടനെ എന്നെ വിവരമറിയിച്ചു.'

'കൊലക്കേസു തന്നെയാണോ മേനവന്റെ പേരിലുള്ള കുററം?'

'നല്ല നിശ്ചയമില്ല, കൊച്ചിൻസ്റ്റെയിററിലേക്ക് എഴുതി അന്വേഷിക്കണം.' സ്പെഷൽ ബ്രാഞ്ച് ഇൻസ്പെക്ടർ തുടർന്നു: 'ഏതായാലും നല്ലൊരു കരിമൂർഖൻ കമ്യൂണിസ്റ്റിനെയാണ് നമുക്ക കിട്ടിയതു്. ആ കാര്യത്തിൽ സംശയമില്ല.'

'കുറച്ചു ദിവസം മുമ്പ് കമ്യൂണിസ്റ്റ്കാരെ പിടിച്ച് ശിക്ഷിപ്പിക്കാത്തതിന്നു സർക്കിൾ ഇൻസ്പെക്ടർ കുറെ ചാടികളിച്ചു. എന്നെ ഹെഡ്കോൺസ്റ്റബിളാക്കി തരംതാഴ്ത്തുമെന്നുകൂടി ഭീഷണിപ്പെടുത്തി.'

'ഏതായാലും നിങ്ങൾക്ക് ശുക്രദശയാണ്. അമത്തി ചാർജ്ജുചെയ്തോളു. ജാമ്യം കൊടുക്കാനനുവദിക്കയുമരുതു്.'

'കുഞ്ഞിരാമൻനായരേ' ഇൻസ്പെക്ടർ വിളിച്ചു. 'ഈ ചട്ടത്തൊപ്പി മാററി വീണ്ടും കുമ്പൻതൊപ്പിവെച്ചു ഇനിയും നടക്കേണ്ടിവന്നാൽ......'

'ഈ കേസു ശിക്ഷിച്ചാൽ ചട്ടത്തൊപ്പിതന്നെ തലയിലമർത്തിവെക്കാം.'

കുഞ്ഞിരാമൻനായർ നമ്പൂതിരിപ്പാടിനെ വേർതിരിച്ച് രണ്ടു കയ്കളിലും ആമംവെച്ച് ആപ്പീസുമുറിയിൽ ഹാജരാക്കി.

'കുറച്ചു കാലമായി മായംതിരിഞ്ഞു നടക്കുന്നു അല്ലേ തിരുമേനി?' മാധവമേനോൻ ചോദിച്ചു.

'എന്നെ അടിക്കരുതു്' തിരുമേനി തുടർന്നു: 'ഞാനെല്ലാം പറയാം.'

'എന്നാൽ തുടങ്ങാം.'

'ഞാൻ ഒന്നും ചെയ്തിട്ടില്ല. സഖാക്കൾ വന്നു ചോദിക്കുമ്പോൾ കുറേശ്ശെ കാശു കൊടുത്തിരുന്നു. അതിലധികം ഒന്നും ഞാൻ ചെയ്തിട്ടില്ല.'

'അവിടെ ഏലങ്കുളത്തെ നമ്പൂതിരിപ്പാട് വരാറില്ലേ?'

'ഇല്ല.'

'ദാമോദരൻ?'

'ഇല്ല.'

'പണം ആർക്കാ കൊടുക്കാറ്?'

'വാരിയർക്ക്'

'ഏതു വാരിയർക്ക്'

'ശേഖരന്'

'എം. എസ്. വാരിയർക്ക് അല്ലേ? എന്താ അവന്റെ പാർട്ടിപ്പേര്?'

'സുകുമാരൻ എന്നാണ് എന്റെ ഓർമ്മ.'

'മാസം എത്ര ഉറുപ്പിക കൊടുക്കാറുണ്ട്?'

'പതിപ്പത്തുറുപ്പിക.'

'ആരുടെ കയ്യിൽ കൊടുക്കും?'

'ഇല്ലത്തെ അടുത്ത ഒരു ചെക്കനുണ്ട്, അവൻ വാരിയരുടെ ഒരു കുറിപ്പു കൊണ്ടുവന്നു തരും. ഞാൻ അവന്റെ കയ്യിൽ പത്തുറുപ്പികയും കൊടുക്കും.'

'ഏതാ ചെറുക്കൻ?'

'കടവത്ത് ബാലകൃഷ്ണൻ.'

'പണം അധികമായിട്ടുള്ള തകരാറാണ് തിരുമേനി, ഇതൊക്കെ' സബ് ഇൻസ്പെക്ടർ ഇടയിൽ കടന്നു പറഞ്ഞു: 'ഒരാറുമാസം ജയിലിൽ കിടക്ക.'

'ഞാനിനി കമ്യൂണിസ്റ്റ് പാർട്ടിക്കുവേണ്ടി ഒന്നും ചെയ്യില്ല. എന്നെ രക്ഷിക്കണം.' നമ്പൂതിരി തുടർന്നു: 'എന്നെ വിട്ടയക്കണം.'

'എം. എസ്. വാരിയരെ പിടിച്ചുതരാൻ കഴിയോ?' മാധവമേനോൻ ചോദിച്ചു.

'ഇല്ല. ആയാളെവിടെയാണെന്നെനിക്കറിയില്ല.'

'എന്നാലിവിടെ കിടന്നോളു.'

'അങ്ങനെ പറയരുത്. എല്ലാവരും അറിയുന്നതിന്റെ മുമ്പേ എന്നെ ഒഴിവാക്കണം.'

'അതിനൊന്നും നിവൃത്തിയില്ല. കമ്യൂണിസ്റ്റ്പാർട്ടി നിയമവിരുദ്ധസംഘടനയാണ്. അതുമായി ബന്ധം വെക്കുമ്പോഴാണ് ആലോചിക്കേണ്ടത്.' സബ് ഇൻസ്പെക്ടറാണ് അതു പറഞ്ഞത്.

'ഇന്നെന്തിനേ കക്കാട്ടുമേലേപ്പറമ്പു പോയത്?' മാധവമേനോൻ ചോദിച്ചു.

'എസ്. കെ. ക്ക് ഒരമ്പതുറുപ്പിക കൊടുക്കാൻ.'

'എന്തിന്?'

'ആയാൾക്ക് മരുന്നു വാങ്ങാനാണെന്നു പറഞ്ഞു.

ഒരമ്പതുറുപ്പിക ആവശ്യപ്പെട്ടുകൊണ്ട് എനിക്കൊരു കത്തെഴുതി.'

'എന്തു കണ്ടിട്ടാണ് ഈ കമ്യൂണിസ്റ്റ്കാർക്കു പണം കൊടുത്തു കമ്യൂണിസം ഉണ്ടാക്കുന്നത്. തറവാടിന്റെ തറക്കല്ലു തകർക്കുന്ന ഏർപ്പാടല്ലേ കമ്യൂണിസം?

'മുല്ലേമ്പറമ്പത്തു ഭഗവതിയാണ് ഇനി ഞാൻ പാർട്ടിയെ സഹായിക്കില്ല' നമ്പൂതിരി തുടർന്നു:

'കയ്യു വേദനിക്കണു; പുറം ചൊറിയുണു.'

'കുറച്ചു വേദനിക്കണം നമ്പൂതിരീ.' മാധവമേനോൻ തുടർന്നു: 'കടവത്തു ബാലകൃഷ്ണനെ പിടിച്ചു തരാമോ?'

'അതിനൊരു വിഷമവും ഇല്ല.'

'അവന്റെ വഴിക്ക് പോയാൽ എം. എസ്. വാരിയരെ കിട്ടില്ലേ.'

'നിശ്ചല്യ'

'ഒന്നു നോക്കിയാലോ?'

'ശ്രമിക്കാം,'

'നമ്പൂതിരിയുടെ പാർട്ടിപ്പേരെന്താ?'

'കെ. പി. മേനോൻ.'

'എന്നാൽ അവിടെ പോയിരിക്കു, നമുക്ക് ഇന്നു രാത്രിയൊന്നു പരിശോധിക്കണം.'

മാധവമേനോൻ നമ്പൂതിരിപ്പാടിന്റെ പോക്കററു പരിശോധിച്ചു. അതിലൊരു പേഴ്സും ഫൌണ്ടൻ

പെന്നുമുള്ളതെടുത്തു മേശപ്പുറത്തുവെച്ചു. അരക്കെട്ടുമുഴുവനും തപ്പിനോക്കിക്കൊണ്ടു ചോദിച്ചു:

'നിക്കറുണ്ട്; ഇല്ലേ? നമ്പൂതിരിമാർ കോണകമുപേക്ഷിച്ചു നിക്കറാക്കിയ കാലമാണ്, നിക്കറിന്റെ പോക്കററിലെന്താ?'

'ഒരു കത്തുണ്ട്.'

'പിന്നെ?'

'ഒരു കട്ടാരവും ഉണ്ട്.'

'വിഡ്ഢി നമ്പൂതിരി, ഈ കട്ടാരംകൊണ്ടാണോ യുദ്ധം?' മാധവമേനോൻ കത്തും കട്ടാരവും പുറത്തെടുത്തു. കട്ടാരം മേശപ്പുറത്തുവെച്ചു.

മാധവമേനോൻ കത്തു തുറന്നു വായിച്ചുകൊണ്ടു ചോദിച്ചു:

'അപ്പോൾ ഇന്നു രാത്രി ശങ്കരൻകുട്ടി മേനവനെ സ്വന്തം ഇല്ലത്തേക്കു കൂട്ടിക്കൊണ്ടു പോവാൻ ചെന്നതായിരുന്നു അല്ലേ?'

'അല്ല. എനിക്കു അതിനു കഴിയില്ലെന്നു പറയാൻ ചെന്നതാണ്.'

'അമ്പുറുപ്പിക കൊടുത്തു ഇല്ലേ?'

'കൊടുത്തു. പണം ഞാൻ കൊടുത്തു.'

'പാർട്ടിയെപ്പററി പിന്നെയൊന്നും അറിയില്ല.'

'ഒന്നും അറിയില്ല. സത്യമാണ്.'

'ആളെ അവിടെ പോയി ഇരിക്കു,' മാധവമേനോൻ തുടർന്നു: 'നമുക്കിന്നു രാത്രി ഒരു സർക്കീട്ട് പോണം. ഈയാളെ കൊണ്ടുപൊയ്ക്കോളൂ.'

'ഈ ശ്രമം ഒന്നൊഴിച്ചുതരണം. മേലൊക്കെ ചൊറിയുന്നു.' നമ്പൂതിരിപ്പാട് അപേക്ഷിച്ചു.

പോലീസുദ്യോഗസ്ഥൻ ആ അപേക്ഷ കേട്ടതായി നടിച്ചില്ല. കുഞ്ഞിരാമൻ നായർ നമ്പൂതിരിപ്പാടിനെ കൊണ്ടുപോയി.

'പാവം സാധു നമ്പൂതിരി.' മാധവമേനോൻ തുടർന്നു: 'കാറു വിളിക്കണം. നമുക്ക് ഈയാളുടെകൂടെ ഒന്നു പോയി നോക്കണം. ചിലപ്പോൾ ചില നായാട്ടിൽ വലിയ പന്നികളെത്തന്നെ കിട്ടിയേക്കും.'

'ഈയാൾക്കെന്തിനാണ് ഈ കട്ടാരം?' ഇൻസ്പെക്ടർ ചിരിച്ചുകൊണ്ട് തുടർന്നു: 'തനി പാവം, കമ്യൂണിസ്റ്റ്കാരാവണമെങ്കിൽ കട്ടാരം കൊണ്ടുനടക്കണമെന്നു ധരിച്ചുവെച്ചിട്ടുണ്ടാവും.'

കുഞ്ഞിരാമൻനായർ ശങ്കരൻകുട്ടി മേനവനെ ഹാജരാക്കി. അയാൾക്കൊരു ഭാവഭേദവുമുണ്ടായിരുന്നില്ല. തലയുയർത്തിപ്പിടിച്ചുകൊണ്ട് മേനോൻ ആ മുറിയാകെ ഒന്നു നോക്കിക്കണ്ടു.

'ശങ്കരൻകുട്ടിമേനവനു ജീവനിൽ കൊതിയുണ്ടോ?' മാധവമേനോൻ കസേലയിലിരുന്നുകൊണ്ട് ചോദിച്ചു.

'എല്ലാവർക്കും ജീവനിൽ കൊതിയുണ്ടാവുമല്ലോ. എനിക്കും ഉണ്ട്.' ശങ്കരൻകുട്ടിമേനോൻ പറഞ്ഞു.

'എനിക്ക് ചിലത് ചോദിക്കാനുണ്ട്. സംഗതികൾ ഉടനെ പറഞ്ഞേക്കൂ. ഇല്ലെങ്കിൽ പറയിക്കും.' മാ

ധവമേനോൻ തുടർന്നു ചോദിച്ചു:- 'ഏലങ്കുളത്ത് മനക്കൽ ശങ്കരൻ നമ്പൂതിരിപ്പാടിനെ ഇപ്പോൾ എവിടെ പോയാൽ കാണാം?'

'എനിക്കറിഞ്ഞുകൂടാ'

'കണ്ടിട്ടെത്ര കാലമായി?'

'രണ്ടുകൊല്ലത്തിനടുത്തായിരിക്കും'

'നിങ്ങളുടെ ഷെൽട്ടറുകൾ എവിടെയൊക്കെയാണ്. ചില സ്ഥലങ്ങൾ പറഞ്ഞുതരണം.'

'അതു മാത്രം പറഞ്ഞുതരില്ല. ജനങ്ങൾ ഞങ്ങളെ വിശ്വസിച്ചു പൊന്നുപോലെ കാത്തു സൂക്ഷിക്കുകയാണ്. ഞാനതു പറഞ്ഞു ആ വീട്ടുകാർക്കും കമ്യൂണിസ്റ്റ് പാർട്ടിക്കും ആപത്തുണ്ടാക്കുകയില്ല.'

'മര്യാദക്ക് പറയുകയാണ് ഭേദം. നിങ്ങളിപ്പോൾ ഞങ്ങളുടെ കൈപ്പിടിയിൽ പെട്ടുകഴിഞ്ഞിരിക്കുന്നു. ഞങ്ങൾ നിങ്ങളെക്കൊണ്ടു പറയിക്കും. പറയിക്കാൻ ശ്രമിക്കുമ്പോൾ ഒരു പക്ഷേ നിങ്ങൾ മരിച്ചുപോയാലും ഞങ്ങളോടു ചോദിക്കാനാരാളില്ല'

'വേണ്ടിവന്നാൽ മരിച്ചോളാം.' ശങ്കരൻകുട്ടിമേനോൻ ഒരു കുന്നുപോലെ കുലുങ്ങാതെ നിന്നു.

'ഈ കെ. പി. മേനോൻ ആരാ?'

'എനിക്കു നിശ്ചയമില്ല'

'തന്റെ പേരെന്താ?'

'എന്റെ പേർ ശങ്കരൻകുട്ടി എന്ന്'

'അതല്ല് ചോദിച്ചത്. തൻെറ പാർട്ടിപ്പേരെന്താണ് എന്നാണ്.'

'അങ്ങനെയൊന്നില്ല. ഉണ്ടെങ്കിൽ പറയാൻ വിചാരിക്കുന്നുമില്ല.'

'ഇ. എം. എസ്സിൻെറ പാർട്ടിപ്പേരെന്താ?'

'നിങ്ങൾ ചോദിക്കുന്ന പല കാര്യങ്ങളും എനിക്കറിഞ്ഞുകൂടാ. അറിവുള്ള കാര്യങ്ങൾ പറഞ്ഞു ഞാൻ പാർട്ടിക്കു വിഷമമുണ്ടാക്കുകയുമില്ല.'

'പറയില്ലെന്നുറച്ചില്ലേ?'

'പണ്ടേ ഉറച്ചതാണ്.'

തടി വെടക്കാക്കാതെ എല്ലാം തുറന്നു പറയുകയാണ് നല്ലത്'-മാധവമേനോൻ എഴുന്നേററു. കുപ്പായത്തിൻെറ കൈചുരുട്ടി മേൽപ്പോട്ടു കയററിക്കൊണ്ടു തുടർന്നു: 'പറയുകയാണ് നല്ലത്.'

'ഞാൻ തുറന്നു പറഞ്ഞു. പാർട്ടിയുടെ രഹസ്യങ്ങളൊന്നും എന്നോടു ചോദിക്കേണ്ട. ഞാൻ പറയാനൊരുക്കമില്ല.'

'മിസ്റ്റർ ശങ്കരൻകുട്ടിമേനോൻ'—മാധവമേനോൻ ശാന്തനായി തുടർന്നു: 'ഞങ്ങൾക്കു നിങ്ങളെ വേദനിപ്പിക്കണമെന്നു മോഹമില്ല. കാര്യങ്ങളൊക്കെ തുറന്നു പറഞ്ഞോളൂ. നിങ്ങളെ ഒഴിവാക്കാം.'

'എനിക്കൊന്നും പറയാനില്ല'-ശങ്കരകുട്ടിമേനവൻ ഉറപ്പിച്ചു നിന്നു.

പെട്ടെന്ന പിന്നിൽനിന്നൊരു ചവിട്ട ശങ്കരൻകുട്ടിയുടെ നട്ടെല്ലുകത്ത് വന്നു വീണു. അതിന്റെ ശക്തി കൊണ്ടു അയാൾ നിലത്തു കമിഴ്ന്നു വീണു. ഹെഡ് കോൺസ്റ്റബിൾ കുഞ്ഞിരാമൻനായർ ശങ്കരൻകുട്ടിയെ നാലഞ്ചു ചവിട്ടികൊണ്ട് കല്പിച്ചു:-'എഴുന്നേൽക്കെടാ, എഴുന്നേൽക്ക്.'

'എഴുന്നേൽക്കാനാണ് പറഞ്ഞതു്.'- മാധവമേനോൻ, ഒരു ചൂരല്യമായി ശങ്കരൻകുട്ടിയുടെ അടുത്തുചെന്നു കല്പിച്ചു: 'കുഞ്ഞിരാമൻനായരെ, ഈ ശവത്തിനെ വലിച്ചെഴുന്നേൽപ്പിക്കു.'

ഹെഡ്കോൺസ്റ്റബിൾ ശങ്കരൻകുട്ടിയെ എഴുന്നേല്പിച്ചു. മാധവമേനോൻ ചൂരൽകൊണ്ട് ശങ്കരൻകുട്ടിയെ ആഞ്ഞടിച്ചുകൊണ്ടു ചോദിച്ചു: 'ഇം. എം. എസ്. എവിടെ?'

ശങ്കരൻകുട്ടി മാധവമേനോനെ തുറിച്ചു നോക്കി.

'അവനെക്കൊണ്ടൊന്നു പറയിപ്പിച്ചാട്ടെ'-മാധവമേനോൻ കല്പിച്ചു: 'രണ്ടാളുകളെ വിളിച്ചോളൂ, കൊന്നാലും ചോദ്യം വരില്ല.'

പറയെടാ, നായേ പറ'-ഹെഡ്കോൺസ്റ്റബിൾ ഒരു ലാത്തിയെടുത്തു ശങ്കരൻകുട്ടിയുടെ നാഭിക്ക കുത്തി. കാൻ മുട്ടിൽ അടിച്ചു; കൈമുട്ടിൽ, തലയുടെ ഓട്ടിൽ, ശങ്കരൻകുട്ടി കല്പണ്ടാതെ നിന്നു.

'മട്ടന്നൂർ എക്സർസൈസ്'—മാധവമേനോൻ കല്പിച്ചു.

ഹെഡ് കോൺസ്റ്റബിൾ പുറത്തു കടന്നു. രണ്ടു കോൺസ്റ്റബിൾമാരെ വിളിച്ചു. കോൺസ്റ്റബിൾ ബാവയും ചന്തുക്കുട്ടിയും അകത്തുവന്നു.

'ഇവനെയൊന്നു പറയിപ്പിച്ചാട്ടെ'–ഹെഡ് കോൺസ്റ്റബിൾ തുടർന്നു:–'ഒരു മട്ടന്നൂർ എക്സർസൈസ്'.

'ഇരിയവിടെ.'–ബാവ കല്പിച്ചു.

ശങ്കരൻകുട്ടി ഇരുന്നില്ല. ബാവയും ചന്തുക്കുട്ടിയും ബലം പ്രയോഗിച്ചു ശങ്കരൻകുട്ടിയെ ഇരുത്തി. കാൽ രണ്ടും വലിച്ചുനീട്ടി. ബാവ ശങ്കരൻകുട്ടിയുടെ കാൽമുട്ടുകളിൽ ഇരുന്നു. ചന്തുക്കുട്ടി ചൂരലെടുത്തു ശങ്കരൻകുട്ടിയുടെ കാലുകളുടെ വെള്ളയടിയിൽ അടിച്ചു. ഈ ശിക്ഷാസമ്പ്രദായം മട്ടന്നൂരിലുണ്ടായിരുന്ന ഒരു സബ്ബ് ഇൻസ്പെക്ടരുടെ കണ്ടുപിടുത്തമായിരുന്നതുകൊണ്ട് പോലീസുകാർ ഇതിന്ന് മട്ടന്നൂർ എക്സർസൈസ് എന്നാണ് പേർ കൊടുത്തിരുന്നതു്.

'പറയില്ലേ എടാ—പറയില്ലേ?' മാധവമേനോൻ ചോദിച്ചു.

ശങ്കരൻകുട്ടി മാധവമേനോനെ പരുഷമായി ഒന്നു നോക്കുകമാത്രം ചെയ്തു.

'ഉം. കൊടുക്ക്' മാധവമേനോൻ കല്പിച്ചു.

'ചന്തുക്കുട്ടി ചെരിഞ്ഞുനിന്നു ശങ്കരൻകുട്ടിയുടെ കാൽവെള്ളകളിൽ ആഞ്ഞാഞ്ഞടിച്ചു.

'ചിലി. ചിലി. ചിലി.' ആ അടിയുടെ ശബ്ദത്തിന്നു വേഗതകൂടി. ഒരു നൂറുനൂറമ്പതടി. ഓടിന

ന്നെ രണ്ടു കാൽവെള്ളയിലും കൊള്ളുന്നതുകൊണ്ട് രണ്ടടിയുടെ ഫലം അതിന്നുണ്ടായിരുന്നു.

'ഫായ്— ഉം'—ശങ്കരൻകുട്ടി ഒന്നു പുളഞ്ഞു.

'എന്തെടാ കയ് കഴഞ്ഞുവോ?' മാധവമേനോൻ ചന്തുക്കുട്ടിയോട് ചോദിച്ചു.

'മററവന്റെ കയ്യിൽ കൊടുക്ക്'

കൈ കഴഞ്ഞതുകൊണ്ട് ചന്തുക്കുട്ടി ചൂരൽ ബാവയെ ഏല്പിച്ചു. ബാവ കാൽമുട്ടുകളിൽനിന്നു എഴുന്നേററു. ചന്തുക്കുട്ടി അവിടെ ഇരുന്നു. ബാവ ചന്തുക്കുട്ടിയേക്കാൾ ശക്തനായിരുന്നു. അയാൾ ഉള്ള ശക്തി മുഴുവനും ഉപയോഗിച്ചു ആ കാൽവെള്ളകളിലടിച്ചു. ശങ്കരൻകുട്ടി മലർന്നുകിടന്നു. കണ്ണുകൾ ഇറുക്കി ചിമ്മി. ഇടക്കിടക്ക് അയാൾ ഞെരങ്ങിയിരുന്നു.

ആ ചെമ്പഴക്കാച്ചൂരൽ പൊട്ടി. ബാവ അടി നിത്തിയില്ല. ചൂരലിന്റെ തുണ്ടുകൾ തെറിച്ചു. അതുകൊണ്ടു് അടിക്കാൻ കഴിയാതായി.

'മേനോൻ'—മാധവമേനോൻ വിളിച്ചുനോക്കി. മറുപടി കിട്ടിയില്ല. 'ചത്തുവോ?'

'ഉം— ം' ശങ്കരൻകുട്ടി ഒന്നുകൂടി ഞെരങ്ങി.

'മറെറാരു ചൂരലെടുക്ക്'—മാധവമേനോൻ തുടന്നു: 'അല്ലെങ്കിൽ വേണ്ട. ആ ആമം അഴിച്ചു കൈ പിന്നോക്കം കെട്ട്.'

പോലീസുകാർ ശങ്കരൻകുട്ടിയെ എഴുന്നേൽപ്പിച്ചു ഇരുത്തി. ആമം അഴിച്ചു കൈപിന്നിലേക്കാക്കി. വീണ്ടും പൂട്ടി.

'എഴുന്നേൽക്കെടാ. എഴുന്നേൽക്ക്' മാധവമേനോൻ ശങ്കരൻകുട്ടിയുടെ ചെവി പിടിച്ചു ഉയർത്തി. 'ആ ചുവരിന്റെ അടുത്തുകൊണ്ടുപോയി ചുമരിന്നഭിനേരെ നിർത്ത്.'

പോലീസുകാർ ശങ്കരൻകുട്ടിയെ വടക്കെ ചുമരിന്റെ അടുത്തേക്ക തള്ളിനീക്കി, ചുമരിന്നഭിമുഖമാക്കി നിർത്തി. ഇൻസ്പെക്ടർ ചെരിപ്പിട്ട കാൽകൊണ്ടു ശങ്കരൻകുട്ടിയെ ചവിട്ടിത്തെറിപ്പിച്ചു. ശങ്കരൻകുട്ടിയുടെ മുഖം ചുവരിന്മേൽ ചെന്നു ശക്തിയായി ഇടിച്ചു. വീണ്ടും ആ മനുഷ്യശരീരത്തെ ചുവരിൽ നിന്നു നാലുവാര പിന്നോക്കം നിർത്തി പിന്നിൽനിന്നു് ചവിട്ടിക്കൊണ്ടു മാധവമേനോൻ ആ ക്രൂരവിനോദം ആവർത്തിച്ചു. ശങ്കരൻകുട്ടിയുടെ നെററിയും മൂക്കും ചുണ്ടും പൊട്ടി ചോരയൊലിച്ചു.

'ഒന്നുകിൽ ഈ കഴുത ചാവണം. അല്ലെങ്കിൽ ഇവൻ പറയണം' മാധവമേനോൻ കല്പിച്ചു. 'പിടിച്ചിരുത്തിൻ അവനെ. മട്ടന്നൂർ എക്സർസൈസ് ഒന്നുകൂടി നോക്കിൻ.'

പോലീസുകാർ വീണ്ടും ശങ്കരൻകുട്ടിയെ പിടിച്ചിരുത്തി. ചന്തുക്കുട്ടി കാൽമുട്ടുകളിൽ കയറിനിന്നു. ബാവ മറെറാരു ചൂരലെടുത്തു അടിതുടങ്ങി.

'നീ പറയില്ലേ?'മാധവമേനോൻ ചോദിച്ചു.

ശങ്കരൻകുട്ടി നെററി ചുളിച്ചു അവജ്ഞയോടെ ഇൻസ്പെക്ടരെ നോക്കി.

'ഇന്നു നിന്നെ കൊന്നാലും എന്നോടൊരാളും ചോദിക്കാനില്ല'—മാധവമേനോൻ തുടർന്നു: 'മര്യാദക്ക് നീ

ശ്രേയമുള്ളതൊക്കെ പറഞ്ഞോ.'

ശങ്കരൻകുട്ടി തളരുകയായിരുന്നു. ആയാൾ മലന്നു വീണു.

'ഹാവു'—ആ ചുണ്ടുകളിൽ നിന്നു അടന്നു വീണു.

കൈ കഴച്ചപ്പോൾ ബാവ അടി നിർത്തി, ചന്തുക്കുട്ടി കാൽമുട്ടുകളിൽ നിന്നെഴുന്നേററു.

'എടാ നായെ'—മാധവമേനോൻ കാലുകൊണ്ടു ശങ്കരൻകുട്ടിയെ തട്ടിയുരുട്ടി വിളിച്ചു. 'കള്ളത്തരമാണ്—കള്ളത്തരം.'

ബാവ ശങ്കരൻകുട്ടിയുടെ തലയിൽ നിന്നു ഒന്നു രണ്ടു രോമം പറിച്ചുനോക്കി. ആ മുഖത്തൊരു ഭാവഭേദവുമുണ്ടായില്ല.

'ആ മുററത്തേക്ക വലിച്ചിട്ടു തലയിൽ കുറെ പച്ചവെള്ളം ഒഴിച്ചുനോക്കു' ഇൻസ്പെക്ടർ തോററു് കസേലയിൽ ചെന്നിരുന്നു.

'കരിംപൂച്ചയെ തിന്നു വന്നതാണ്' മാധവമേനോൻ അഭിപ്രായപ്പെട്ടു.

'അടിച്ചിട്ട് കാര്യമില്ല.'—ശങ്കരൻനായർ തുടർന്നു: വല്ലാത്ത ഒരു മനക്കരുത്താണ്'

'ചത്താൽ ചത്തു'— മാധവമേനോനാണ് പറഞ്ഞത്.

ബാവയും ചന്തുക്കുട്ടിയും കൂടി ശങ്കരൻ കുട്ടിയെ വലിച്ചു പുറത്തേക്കിട്ടു. വരാന്തയിലുണ്ടായിരുന്ന ബക്കററിലെ വെള്ളം പതുക്കെ ധാരയായി ആ മുഖത്തും തലയിലും ഒഴിച്ചു.

'ഇനി ഒന്നും ചെയ്യണ്ട' — ശങ്കരൻനായർ പോലീസുകാരോടു പറഞ്ഞു: 'ദേഹം പരിശോധിച്ചു ലോക്കപ്പിലേക്ക വലിച്ചിട്ടേക്കിൻ'

'വല്ലാത്തൊരു കുരുന്നു്!' — മാധവമേനോൻ തുടർന്നു: 'ബോധം തെളിയട്ടെ. നാളെയോ മറ്റന്നാളൊ ഒന്നു കൂടി പരിശോധിക്കണം. ഇന്നുണ്ടായ അനുഭവം വെച്ചു ഇനിയും വിഷമിക്കാൻ കഴിയില്ലെന്നു വിചാരിച്ചു് വല്ലതും പറഞ്ഞേക്കും.'

'ഇയാളുടെ മടിയിൽ ഒരു പൊതിയുണ്ടു്.' ബാവ ശങ്കരൻ കുട്ടിയുടെ മടിയിൽനിന്നു കനംകുറഞ്ഞ പച്ചക്കടലാസ്സിൽ പൊതിഞ്ഞ ഒരാഭരണപ്പെട്ടി ഇൻസ്പെക്ടർമാരുടെ മുമ്പിൽ ഹാജരാക്കി.

'എന്താ അതു്?'–ശങ്കരൻനായർ ആഭരണപ്പെട്ടി എടുത്തു തുറന്നു.

മിന്നിത്തിളങ്ങുന്ന ഒരു സ്വർണ്ണച്ചങ്ങല. ഒരു മോതിരവും. മോതിരത്തിന്മേൽ ഇംഗ്ലീഷിൽ കെ. എന്ന ഒരക്ഷരം കൊത്തിയിട്ടുണ്ടു്.

'കല്യാണത്തിനുള്ള മാലയും മോതിരവുമാണു്.' മാധവമേനോൻ കൈനീട്ടിക്കൊണ്ടു തുടർന്നു:–'നോക്കട്ടെ'

'നാലു പവനുണ്ടാവും'—ഇൻസ്പെക്ടർ കൊതിയോടെ ആ ചങ്ങല ഒന്നുകൂടി നോക്കി മാധവമേനോന്റെ കയ്യിൽ കൊടുത്തു.

'ഹാവൂ. അമ്മേ–'–പുറത്തുനിന്നു ശങ്കരൻകുട്ടിയുടെ ശബ്ദം.

'നല്ലപോലെ ആലോചിച്ചോളൂ' മാധവമേനോൻ പുറത്തു കടന്നു താക്കീതു ചെയ്തു:—'നാളെ രാവിലേക്ക

രണ്ടാലൊന്നുറപ്പിച്ചോളൂ: ഒന്നുകിൽ ചാവുക, അല്ലെങ്കിൽ വിവരങ്ങൾ പറഞ്ഞുതരിക'

'ലോക്കപ്പിലടച്ചേക്കിൻ' ശങ്കരൻനായരും കല്പിച്ചു.

'നടക്ക്' ാ'-പോലീസുകാർ ശങ്കരൻകുട്ടിയെ വലിച്ചെഴുന്നേൽപ്പിച്ചു, താങ്ങിയും തള്ളിയും ലോക്കപ്പിലേക്കു കൊണ്ടുപോയി.

'നമുക്ക് വല്ലതും കഴിച്ച് ആ നമ്പൂതിരിയേയുംകൂട്ടി ഒന്നു പുറത്തു പോകണം.-'മാധവമേനോൻ തുടർന്നു: 'ആ കാറു വിളിച്ചോളൂ.

'ആ നമ്പൂതിരിയെ ലോക്കപ്പിലാക്കേണ്ട'_ശങ്കരൻ നായർ പറഞ്ഞു. 'എന്നാൽ പുറത്തു പോകാം.'

ഇൻസ്പെക്ടർമാർ പുറത്തുപോയി. ശങ്കരൻകുട്ടിയേയും കുഞ്ഞുകുട്ടക്കുറുപ്പിനേയും ലോക്കപ്പിലാക്കി വാതിൽ പൂട്ടി.

'ഈ ആമം ഒന്നഴിച്ചുതരണം ഹെഡ്' കൺസ്റ്റബിളെ' അനുജൻ നമ്പൂതിരിപ്പാട്ടു പറഞ്ഞു. 'മേലൊക്കെ വല്ലാതെ ചൊറിയണ്'.'

'മൂപ്പരുവരട്ടെ.' ഹെഡ്'കൺസ്റ്റബിൾ കുഞ്ഞിരാമൻനായർ പാറാവുകാരോടു പറഞ്ഞു;-'ഇൻസ്പെക്ടർ വന്നാൽ ഈ നമ്പൂതിരിപ്പാടിനെ ഏല്പിച്ചുകൊടുക്കണം. എനിക്കും വിശപ്പുണ്ട്'.'

അവസാനം ഹെഡ്'കാൺസ്റ്റബിളും പുറത്തു പോയി.

സബ്'ജെയിൽ പാറാവുകാരായ രണ്ടു മൂന്നു പൊല്ലീസുകാരും നമ്പൂതിരിപ്പാടും ആ വരാന്തയിൽ അവശേഷിച്ചു.

---

# 5



## ഓരിക്കരുക്കൻ

എന്താണ് സംഭവിച്ചതെന്നു നമ്പൂതിരിക്കു മനസ്സിലായില്ല. കുറെ കാക്കിയുടുപ്പുകാർ വന്നുവെന്നും ആ മൂന്നു പേരെ പിടിച്ചുകൊണ്ടുപോയിയെന്നും നമ്പൂതിരിക്കു ബോദ്ധ്യപ്പെട്ടു. പോലീസുപാർട്ടി ഉത്തരാസ്വയംവരമെന്നും ഗോഗ്രഹണമെന്നും മറ്റും പറഞ്ഞതിന്റെ അർത്ഥവും സാരവും നമ്പൂതിരിയുടെ തലയിൽ കയറിയില്ല.

'വല്ല്യേട്ടനും മേനവനും എവിടേക്കാ അച്ഛാ പോണതു്?'—വാസുണ്ണി ചോദിച്ചു.

'ഒന്നും മനസ്സിലായില്ല'—നമ്പൂതിരി ഇരുന്നു സമ്മതിച്ചു.

ഒരു കാര്യം മാത്രം നമ്പൂതിരിക്കറിയാം. അവർ സ്വന്തം ഇഷ്ടത്തിന്നു പോയതല്ലെന്നു്. പോലീസുകാർ അവരുടെ കൈകളിൽ ആമം വെച്ചിരിക്കുന്നു. അവരോട്ട് മയത്തിലല്ല പെരുമാറിയതു്. കുററക്കാരെ പോലീസുകാർ പിടിക്കുമെന്നും ആമം വെക്കുമെന്നും അടിക്കുമെന്നും മററും നമ്പൂതിരി കേട്ടിരുന്നു. തറവാട്ടും മാനവും മര്യാദയുമുള്ള ആ മൂന്നു ചെറുപ്പക്കാർ കുററം ചെയ്തിരിക്കുന്നുവെന്നു് നമ്പൂതിരിക്കു ഓർക്കാൻപോലും കഴിഞ്ഞില്ല. കോൺഗ്രസ്സുകാരായ വലിയ വലിയ വക്കീലന്മാരെ അറസ്റ്റു ചെയ്യുമെന്നും ശിക്ഷിച്ചുവെന്നും നമ്പൂതിരി പത്രത്തിൽ നിന്നു വായിച്ചിട്ടുണ്ട്. അതിന്നു കോഴിക്കോട്ടു പോവുകയും പിക്കററിങ്ങ് ചെയ്യുകയും ഉപ്പുണ്ടാക്കുകയും മററും വേണമെന്നായിരുന്നു അദ്ദേഹത്തിന്റെ ധാരണ. കമ്യൂണിസ്റ്റുകാരെന്ന ഒരു കൂട്ടരുണ്ടെന്നും അവരെ തിരഞ്ഞുകൊണ്ടു് പോലീസുകാർ വീട്ടു പരിശോധിക്കാറുണ്ടെന്നും നമ്പൂതിരി പത്രത്തിൽ വായിച്ചിട്ടുണ്ട്. ആ മൂന്നു ചെറുപ്പക്കാരും കമ്യൂണിസ്റ്റുകാരാണെന്നു നമ്പൂതിരി സ്വപ്നത്തിൽപോലും സംശയിച്ചിരുന്നില്ല. അങ്ങനെ വിശ്വസിക്കാൻ ഒരു വഴിയുമുണ്ടായിരുന്നില്ല. 'മാതൃഭൂമി' പത്രത്തിൽ കമ്യൂണിസ്റ്റുകാരെപ്പററിക്കാണാറുണ്ടായിരുന്ന ഒരൊററ ലക്ഷണമെങ്കിലും ആ മൂന്നു ചെറുപ്പക്കാരിൽ നമ്പൂതിരി കണ്ടിട്ടില്ല.

വടക്കെ മലബാറിൽ ഒരു നമ്പീശന്റെ വീട്ടിൽ ഒരു കൂട്ടം കമ്യൂണിസ്റ്റുകാർ കടന്നുചെന്നു് നെല്ലും പണവും തട്ടിപ്പറിച്ചെടുത്തുവെന്നും അവർ കൊള്ളക്കാരാണെ

ന്നും നമ്പീശന്റെ സുന്ദരിയായ ഭാര്യയുടെ മുല കടിച്ചെടുത്തുവെന്നുമായിരുന്നു മാതൃഭൂമി റിപ്പോർട്ട്. ആ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ കമ്യൂണിസ്റ്റ്കാർ രാക്ഷസഗോത്രമാണെന്നു നമ്പൂതിരി വിശ്വസിച്ചിരുന്നു. ഈ കലിയുഗത്തിലും രാക്ഷസന്മാരുണ്ടാവുമെന്നും ചേലകലാപക്കാലത്തും മാപ്പിളലഹളക്കാലത്തുമുണ്ടായിരുന്ന പോക്കിരികളെപ്പോലെയാവും അവരെന്നുമായിരുന്നു നമ്പൂതിരിയുടെ ഭാവന. കുഞ്ഞുകുട്ടക്കുറുപ്പിന്റെ സ്വഭാവം വളരെ നല്ലതാണെന്നു നമ്പൂതിരിക്കറിയാം. തിരൂർക്കാട്ടു നരജൻ നമ്പൂതിരിപ്പാടും നല്ല ഒരാളാണ്. അവരുടെ രണ്ടുപേരുടേയും സുഹൃത്തായ ചികിത്സക്കാരനും ദുർന്നടപടിക്കാരനാവാനിടയില്ല. പിന്നെ ഈ പോലീസുകാർ ചെയ്തതിന്നർത്ഥമെന്താണ്.

കുറച്ചിട ആ കല്യാണപ്പന്തൽ നിശ്ശബ്ദമായി. വാസന്തി കാപ്പിപ്പാത്രവും കയ്യിൽ പിടിച്ചുകൊണ്ടങ്ങിനെ നിന്നു. വാസുണ്ണി അച്ഛന്റെ മുഖത്തുറ്റുനോക്കി, നമ്പൂതിരി പോലീസുകാർ പോയ വഴിക്കു കണ്ണും നട്ടിരുന്നു.

സ്കൂൾ വിദ്യാർത്ഥികൾക്കുള്ള ടീപ്പാർട്ടിയെല്ലാം കഴിഞ്ഞ് അപ്പുക്കുട്ടമേനവനും വിജയനുണ്ണിയും ഗോപാലനുണ്ണിയും വന്നപ്പോൾ ആ രംഗം സ്തബ്ധമാണ്.

'എന്താ എല്ലാവരും ഇങ്ങനെ നിൽക്കുന്നത്?' അപ്പുമേനവനന്വേഷിച്ചു:—'എവിടെ, കുഞ്ഞുകുട്ടക്കുറുപ്പെവിടെ?'

'ഇവിടെ കുറെ പോലീസുകാർ വന്നിരുന്നു. അവരുടെ കൂടെ പോയി'—വാസുണ്ണിയാണ് പറഞ്ഞതു്.

'പോലീസുകാരോ?' ഗോപാലനുണ്ണി ചോദിച്ചു:— 'എന്തിന്?'

'പോലീസുകാരുടെ കൂടെ സ്വന്തം ഇഷ്ടത്തിനു പോയതല്ല, അതു തീർച്ച'—നമ്പൂതിരി തുടർന്നു: 'കുഞ്ഞുകുട്ടന്റെ കയ്യിന്മേൽ ആമം വെച്ചതുകണ്ടു. എന്താ ഇതിന്റെയൊക്കെ അർത്ഥം? എനിക്കൊന്നും മനസ്സിലാവുന്നില്ല. പോവുമ്പോൾ കുഞ്ഞുകുട്ടൻ പറഞ്ഞു: പോയി വരട്ടെ അച്ഛാ എന്ന്'.

'ആമം വെക്കുകയോ?'—അപ്ഫമനവനും അത്ഭുതത്തോടെ ചോദിച്ചു.

'ശങ്കരൻകുട്ടിമേനോൻ കമ്മ്യൂണിസ്റ്റാണോ അച്ഛാ?' വിജയനുണ്ണിയാണ് പറഞ്ഞത്. 'അങ്ങനെയാവാനാണ് വഴി.'

'അയാൾ വളരെ നല്ല കൂട്ടത്തിലാണ്. കമ്മ്യൂണിസ്റ്റ്കാരനാവാൻ വഴിയില്ല.' നമ്പൂതിരി പറഞ്ഞു.

'അയാൾ ഒളിവിലുള്ള കമ്മ്യൂണിസ്റ്റുകാരനാവാനാണ് വഴി. താഴത്തിറങ്ങാതെ മുകളിൽത്തന്നെ അടച്ചിരിക്കുന്നതു കണ്ടപ്പോൾ എനിക്കങ്ങിനെ തോന്നി. പിന്നെ ചികിത്സയാണ്, മരുന്നുകഴിക്കലാണ് എന്നു പറഞ്ഞപ്പോൾ ഞാനതു വിശ്വസിച്ചു. ഇപ്പോൾ എനിക്കു തോന്നുന്നു, അയാൾ കമ്മ്യൂണിസ്റ്റാണെന്ന്.'

'കമ്മ്യൂണിസ്റ്റാണെങ്കിൽ വേഷം മാറിയിട്ടാണ് നടക്കാറ് എന്ന് കേട്ടിട്ടുണ്ടല്ലോ. ഇയാൾക്ക് അങ്ങിനെയൊന്നുമില്ലല്ലോ'—നമ്പൂതിരി തുടർന്നു:- 'സാധാരണ മനുഷ്യ

നെപ്പോലെയാണ് ഇവിടെ വന്നതു്. താടിയും മീശ യും ഒന്നുമുണ്ടായിരുന്നില്ല.'

'താടിയും മീശയും കാവിവസ്ത്രവുമൊന്നുമുണ്ടാവില്ല. അവർ സാധാരണക്കാരെപ്പോലെതന്നെ ജനങ്ങളുടെ ഇട യിൽ നടക്കും. കമ്യൂണിസ്റ്റ്കാർ കരിക്കത്തയിൽവെച്ചാ ണ് വിപ്ലവം നടത്താൻ യോഗംകൂടി തീരുമാനിച്ചതു്. ആ സമ്മേളനത്തിനു കേരളത്തിലുള്ളവരൊക്കെ വന്നി രുന്നു'—അപ്പുമേനോൻ പറഞ്ഞു.

'ഈ. എം. എസ്സും?'—നമ്പൂതിരി ചോദിച്ചു.

'ഓ. ഈ. എം. എസ്സും'—മേനോൻ പറഞ്ഞു.

'ഞാൻ ധരിച്ചിരുന്നതു് വേഷം മാറിയിട്ടാണ് ഒ ളിഞ്ഞു നടക്കുക എന്നായിരുന്നു. ഏതോ ഒരില്ലത്തു് ഈ. എം. എസ്സിനെ തിരഞ്ഞു ചെന്നുവെന്നും അപ്പോൾ അവിടെ അദ്ദേഹമുണ്ടായിരുന്നുവെന്നും എന്നിട്ട് ആത്തേ ന്മാരുടെ കൂടെ പുതപ്പും കുടയും എടുത്തു് രക്ഷപ്പെട്ടുവെ ന്നും ഒക്കെ മേലേപ്പാട്ട് പറയുകയുണ്ടായി.' നമ്പൂതിരി തുടർന്നു:– 'അതൊക്കെ പോട്ടെ. ഇവിടെ എന്തേ ഉണ്ടാ യതെന്നു ഒന്നറിയാനെന്താ വഴി?'

'ഞാൻ പുറത്തൊന്നിറങ്ങി അന്വേഷിച്ചു വരാം.' അപ്പുമേനോൻ അന്വേഷിച്ചു:–'അവരിവിടെനിന്നു പോ യിട്ടു നേരമെത്രയായി?'

'ഒരു പത്തു മിനുട്ടായിട്ടുണ്ടാവും, അതിലധികമായി ട്ടില്ല.' നമ്പൂതിരി പറഞ്ഞു.

'എന്നാൽ ഞാൻ വേഗം വരാം. ആ പോക്കററ് ലാമ്പൊന്നു എടുത്തുകൊണ്ടുവരൂ.' മേനോൻ വാസന്തി യോട്ട് പറഞ്ഞു.

'അച്ഛന്ന് കാപ്പി വേണ്ടേ? ഈ കാപ്പി യാരാച്ചാൽ കുടിക്കാം.' വാസന്തി കാപ്പി പതലിലുണ്ടായിരുന്ന മേശപ്പുറത്തു വെച്ചിട്ട് അകത്തേക്കു പോയി.

'ശങ്കരൻകുട്ടിമേനോൻ കമ്മ്യൂണിസ്റ്റ് തന്നെയാണ്.' ഗോപാലനുണ്ണി തെളിവു ഹാജരാക്കി. 'ആയാൾ സ്റ്റാലിൻ എഴുതിയ പുസ്തകമാണ് വായിച്ചിരുന്നതു്.'

'കളമൊക്കെ കഴിഞ്ഞിരിക്കുന്നു. ഇനിയും നിന്നു വയ്കിച്ചു തണുപ്പാക്കേണ്ട.'—ശ്രീദേവിയമ്മ മേൽക്കഴുകി വന്നു പറഞ്ഞു: 'കുട്ടികളുടെ ടീപ്പാർട്ടിയൊക്കെ കേമായില്ലേ വാസുണ്ണി? പഴവും പലഹാരവും ഒക്കെ തികഞ്ഞില്ലേ?'

ആരും ഒന്നും മിണ്ടിയില്ല.

'എന്താ ആരും ഒന്നും മിണ്ടാത്തതു്? എട്ടത്തു കുഞ്ഞുകുട്ടൻ? നമ്പൂതിരിപ്പാടു പോയോ?' ശ്രീദേവിയമ്മ വീണ്ടും ചോദിച്ചു

'ഏട്ടനെ പൊല്ലീസുകാർ പിടിച്ചു കൊണ്ടുപോയി അമ്മേ'—വാസുണ്ണി പറഞ്ഞു.

'പൊല്ലീസുകാർ പിടിച്ചുകൊണ്ടു പോവേ? ഏട്ടനെന്താ കള്ളനൊ മറ്റൊ?'—ശ്രീദേവിയമ്മ ചിരിച്ചുകൊണ്ടു ചോദിച്ചു. അവക്കു വാസുണ്ണി പറഞ്ഞതൊന്നും വിശ്വസിക്കാൻ കഴിഞ്ഞില്ല.

'നേരാണ്'—നമ്പൂതിരി വിവരിച്ചു കൊടുത്തു: 'കുറച്ചുമുമ്പേ ഇവിടെ കുറെ പൊല്ലീസുകാർ വന്നു, അവർ നമ്പൂതിരിയേയും ചികിത്സക്കാരൻ മേനോനേയും കുഞ്ഞുകുട്ടനേയും ഒക്കെ പിടിച്ചു ആമംവെച്ചു കൊണ്ടു പോയി.'

'എന്താ ഈ പറയണത്? എനിക്കൊന്നും മനസ്സിലാവുന്നില്ലേ—' —ശ്രീദേവിയമ്മ അമ്പരന്നുനിന്നു.

'എനിക്കും ആദ്യമൊന്നും മനസ്സിലായില്ല. ആ ചികിത്സക്കാരൻ മേനോൻ കമ്യൂണിസ്റ്റാണത്രെ.' നമ്പൂതിരി പറഞ്ഞു.

ആയാൾ കമ്യൂണിസ്റ്റാണെങ്കിൽ ആയാളെ അങ്ങോട്ടു പിടിച്ചുകൊണ്ടുപോയാൽ പോരെ?' ശ്രീദേവിയമ്മക്ക സംശയങ്ങൾ വർദ്ധിക്കുകയാണ്.

'ഇതാ പോക്കററുലാമ്പ്' – വാസന്തി പോക്കററുലാമ്പു കൊണ്ടുവന്നു അപ്പുമേനവനു കൊടുത്തു.

'ഇവിടെനിന്നു പ്രശ്നം വെച്ചതുകൊണ്ടൊന്നുമാവില്ല. ഞാൻ പോയി ഒന്നന്വേഷിച്ചു വരാം.' അപ്പുമേനവൻ പോക്കററുലാമ്പു വാങ്ങി പന്തലിൽനിന്നു പുറത്തു കടന്നു.

'തന്നെ പോണ്ടാ'_വാസന്തി തുടന്നു:_ 'കുട്ടികളെ ആരെയെങ്കിലും ഉണക്ക കൂട്ടിക്കോളൂ.'

'ഞാൻ വരാം' ഗോപാലനുണ്ണിയും അപ്പുമേനവനെ അനുഗമിച്ചു.

'തിരുമേനി' പലഹാരപ്പണിയുടെ മേൽനോട്ടക്കാരൻ ഭരതയ്യർ പുറത്തുവന്നു പറഞ്ഞു: 'പണിയൊക്കെ കഴിഞ്ഞു: സുഖമായി ഒന്നു തേച്ചുകുളിക്കണം'

ആരും ഒന്നും മിണ്ടിയില്ല.

'ഈ കാപ്പി കഴിക്കു അച്ഛാ' വാസന്തി മേശപ്പുറത്തുനിന്നു കാപ്പിയെടുത്തു ഗ്ലാസിൽ ഒഴിച്ച് നമ്പൂതിരിയുടെ അടുത്തുവെച്ചു പറഞ്ഞു.

'മനസ്സിനൊരു സുഖവുമില്ല. എനിക്കിപ്പോൾ വേണ്ട വാസന്തി' നമ്പൂതിരി തുടർന്നു 'ഭരതയ്യർക്കു കുറച്ചു അസനവില്വാദി എണ്ണതന്നെ എടുത്തു കൊണ്ടുവന്നു കൊടുക്കൂ.'

'മനസ്സിനെന്തു പററി?_ഭരതയ്യർ ചോദിച്ചു.

നമ്പൂതിരി ഒന്നും പറയാതെ ഒരു കസേലയിൽ ചെന്നിരുന്നു. ഭരതയ്യർ വാസന്തിയിൽ നിന്നു സംഭവങ്ങളുടെ ഒരേകദേശരൂപം മനസ്സിലാക്കി.

'കമ്മ്യൂണിസ്റ്റാണെങ്കിൽ പിടിച്ചാൽ പിന്നെ വിടില്ല' ഭരതയ്യർ തുടർന്നു:—കമ്മ്യൂണിസ്റ്റ്-കാരെ സഹായിക്കുന്നവരേയും പിടിച്ചു ജയിലിലേക്കയക്കും. വടക്കെങ്ങാണ്ടോ ഒരു മാപ്പിളച്ചെറുക്കൻ കമ്മ്യൂണിസ്റ്റുകാരനായിരുന്നുവത്രെ. അവനെ പോലീസുകാർ തിരയാൻ തുടങ്ങി, അവൻ ഒളിച്ചു നടന്നു. ഒരു ദിവസം രാത്രി അവൻ പാളിപ്പതുങ്ങി വീട്ടിൽ ചെന്നു. അവൻെറ പെററതള്ള അവനു ചോറുകൊടുത്തു. ഈ വിവരം പോലീസുകാരറിഞ്ഞു. ഉമ്മയെ പിടിച്ചുകൊണ്ടുപോയി ശിക്ഷിച്ചു.'

'ഉം'—നമ്പൂതിരി മൂളി.

ഭരതയ്യർ പറഞ്ഞപ്പോൾ നമ്പൂതിരിയും ആ സംഭവം ഓർത്തു: മകനു ചോറുകൊടുത്തതിന്നു പെററമ്മയ്ക്കു നാലു മാസം കഠിനതടവ്. നമ്പൂതിരി ആ കഥ 'മാതൃഭൂമി'യിൽ നിന്നു വായിച്ചിരുന്നു.

മകനെ പോലീസു പിടിക്കുന്നതും ശിക്ഷിക്കുന്നതും സങ്കടമാണ്. അതിലും വലിയ ഒരു വിഷമപ്രശ്നമാണ്

നമ്പൂതിരിയുടെ മുമ്പിൽ. പിറേറന്നു മകൻെറ വിവാഹമാണ്. എല്ലാമൊരുങ്ങിക്കഴിഞ്ഞിരിക്കുന്നു. ഇരുപത്തു മണിക്കൂറുകൂടി കഴിഞ്ഞാൽ പുറപ്പെടാറായി. പിടിച്ചാൽ വിടില്ലെങ്കിൽ......നമ്പൂതിരി നെടുവീർപ്പിട്ടു.

'അപ്പോൾ കുഞ്ഞുകുട്ടക്കുറുപ്പ് കമ്മ്യൂണിസ്റ്റായിരുന്നുവോ?' ഭരതയ്യർ അന്വേഷിച്ചു.

'ഇപ്പോൾ എന്നോടൊന്നും ചോദിക്കണ്ടാ ഭരതയ്യർ' നമ്പൂതിരി തുടർന്നു:—'മനസ്സിനു ഒരു സുഖവുമില്ല. അപ്പോൾ ദേഷ്യം വരും.'

ഭരതയ്യർ പിന്നെയൊന്നും പറഞ്ഞില്ല. വാസന്തി എണ്ണയും സോപ്പും കൊണ്ടുവന്നു ഭരതയ്യർക്കു കൊടുത്തു. ഭരതയ്യർ അതു വാങ്ങി കുളപ്പുരയിലേക്കു നടന്നു. വിജയനുണ്ണിയും വാസുണ്ണിയും അച്ഛൻെറ അടുത്തൊരു ബഞ്ചിന്മേൽ ഇരുന്നു. എന്തോ ആലോചിച്ചു. വാസന്തി അകത്തേക്കു പോയി. അവിടം കുറച്ചിട നിതാന്തനിശ്ശബ്ദമായി.

'ഗോവിന്ദൻകുട്ടി'—നമ്പൂതിരി വിളിച്ചു.

കുന്നിൻ പുറത്തു നിന്നു ഒരു കുറുക്കൻ നിലവിളിച്ചു. തുടർന്നു അവൻെറ കൂട്ടുകാരൊന്നിച്ചു കൂക്കിയാർത്തു. വൃശ്ചികക്കാററ് ഇളകിവന്നു ആ കല്യാണപ്പന്തലിലെ കെട്ടിവിതാനങ്ങളിലാഞ്ഞടിച്ചു.

'മേലേപ്പാട്ടുമ്മപ്പാ...ാ'—നമ്പൂതിരി മാറത്തു കയ്യുവെച്ചു പ്രാർത്ഥിച്ചു:-'എന്നെ അവമാനിക്കരുതെ'

ഗോവിന്ദൻകുട്ടി കല്യാണപ്പന്തലിലേക്കു കടന്നു ചോദിച്ചു:—'അടിയനെ വിളിച്ചുവോ?'

'വിളിച്ചു'—നമ്പൂതിരി തുടർന്നു:—'കന്നിന്നു വൈക്കോലു വെച്ചുകൊട്ടത്തില്ലേ?'

'ഉവ്വ്.'

'പോയിട്ടു കുട്ടനുണ്ണിയോടു ഇത്രത്തോളം ഒന്നു വരാൻ പറയൂ.'

ഗോവിന്ദൻകുട്ടി കുട്ടനുണ്ണിയെ വിളിക്കാൻ നടന്നു.

'വരുന്നതൊക്കെ വരട്ടെ, കുളിക്കൂ'—ശ്രീദേവിയമ്മ പറഞ്ഞു.

'വരട്ടെ. അപ്പുമേനവൻ വരട്ടെ'—നമ്പൂതിരി തുടർന്നു:—'ഇനിയെന്താ വേണ്ടതു?'

'കുട്ടികൾ കുളിക്കിൻ.' ശ്രീദേവിയമ്മ പറഞ്ഞു. ആരും ഒന്നും പറഞ്ഞില്ല.

'കാര്യം വിഷമത്തിലായി. നാളെ മൂന്നു മണിക്കു പുറപ്പെടേണ്ടേ?' നമ്പൂതിരി ചോദിച്ചു.

ഒരു പോക്കററുലാമ്പിൻെറ വെളിച്ചം.

'ആരാണതു്?' നമ്പൂതിരി അന്വേഷിച്ചു.

'ഇതു ഞാനാണ്'—ഗോപാലനുണ്ണി മുററത്തേക്കിറങ്ങി പന്തലിലേക്ക് കടന്നു ചോദിച്ചു:—'ഓപ്പോളെവിടെ?'

'എന്തിനാ? വാസന്തീ'—ശ്രീദേവിയമ്മ വാസന്തിയെ വിളിച്ചു.

'നൂററമ്പതുറുപ്പികയും ആ പഴ്സും എടുത്തുതരാൻ പറഞ്ഞു അപ്പുമേനോൻ' ഗോപാലനുണ്ണി നേരെ അകത്തേക്കു നടന്നു.

'ശനിദശ'— നമ്പൂതിരി നെടുവീർപ്പിട്ടുകൊണ്ടു തുടർന്നു:—'ഇതു നടക്കാതെയിരിക്കാൻ മറെറാരു കാരണവും ഞാൻ കാണുന്നില്ലാ. എല്ലാവർക്കും സമ്മതവും സന്തോഷവുമാണ്'

'ഇപ്പോ ഇതു നടക്കില്ലെന്നു തീർച്ചയാക്കാറായൊ?' ശ്രീദേവിയമ്മ ചോദിച്ചു.

'ഇതു നടക്കാൻ പ്രയാസമാണെന്നു തോന്നുകയാണ് എനിക്ക്'—നമ്പൂതിരി തുടർന്നു: 'അല്ലെങ്കിൽ ഇന്നു ഈ പൊല്ലീസുകാർ വരേണ്ടിയിരുന്നില്ലല്ലൊ.'

'അങ്ങനെ വരില്ല, ഇതു നടക്കാതിരിക്കില്ല' ശ്രീദേവിയമ്മ തുടർന്നു:—'പോയി കുളിക്കൂ.'

ഗോപാലനുണ്ണി പണവും പേഴ്സുമായി വന്നു.

'വരാൻ ഒരു പക്ഷെ കുറച്ചു വൈകും. മേനോൻ ഇൻസ്പെക്ടറെ കാണാൻ പോവുകയാണ്. ഗോപാലന്റെ കാർ ഏല്പിച്ചിട്ടുണ്ട്. അച്ഛനോട് കാത്തിരിക്കേണ്ടെന്നു പറയാൻ പറഞ്ഞു.' ഗോപാലനുണ്ണി കുതിച്ചു നടന്നു,

'എന്നാൽ ഇനി താമസിക്കേണ്ട. വേണമെങ്കിൽ ചൂടുവെള്ളം ഉണ്ടാക്കിത്തരാം. കുളിമുറിയിൽ കുളിച്ചോളൂ.'

ഇനി കുളിയും ഊണുമൊക്കെ ഇതിന്റെ കാര്യമൊന്നു തീർച്ചയായിട്ടേ ഉള്ളൂ.' നമ്പൂതിരി ഉറപ്പിച്ചു പറഞ്ഞു.

'ഏതായാലും കുട്ടനുണ്ണി വരുന്നുണ്ട്.' ശ്രീദേവിയമ്മ ചൂണ്ടിക്കാട്ടിക്കൊണ്ടു പറഞ്ഞു.

'കുട്ടനുണ്ണി കേട്ടില്ലെ ഇവിടുത്തെ വിശേഷങ്ങളൊക്കെ'—നമ്പൂതിരി കല്യാണപ്പന്തലിന്റെ ഗയ്റ്റിലേക്കു

ചെന്നു ചോദിച്ചു:-'ഇവിടെ എന്താ ഉണ്ടായതെന്ന് ആർക്കും നിശ്ചയമില്ല. കുറെ പൊല്ലീസുകാരിങ്ങോട്ടു വന്നു. അവരെ മൂന്നാളെയും പിടിച്ചു ആമം വെച്ചങ്ങോട്ടു കൊണ്ടുപോയി.'

'ഒക്കെ ഞാൻ കേട്ടു' കുട്ടനുണ്ണി ചുമലിലുണ്ടായിരുന്ന ഖദർ വേഷ്ടി ശരിപ്പെടുത്തി കസേലയിൽ ഇരുന്നുകൊണ്ടു തുടർന്നു: 'ഒരിക്കൽ ഞാൻ കുഞ്ഞുകുട്ടനെ ഗുണദോഷിച്ചു. വേണ്ടാത്തതിനൊന്നും പോകേണ്ടാ എന്ന്. അപ്പോൾ അതു രസിച്ചില്ലെന്നു നടിച്ചു. ഞാൻ പിന്നെ പറയാനും പോയില്ല'.

'കുഞ്ഞുകുട്ടൻ കമ്യൂണിസ്റ്റാണോ?' ശ്രീദേവിയമ്മ ചോദിച്ചു.

'കാര്യോക്കെ ശരിയാണു് കുട്ട്യേടത്തി'. കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'കുഞ്ഞുകുട്ടൻ അയാളുടെ കമ്യൂണിസം എന്റെ നേർക്കും എടുത്തുകൂട്ടാൻ ശ്രമിച്ചുനോക്കി. ഈ കമ്യൂണിസ്റ്റ്കാർക്ക് കുടുംബബന്ധംകൂടിയില്ല. പാർട്ടി പറഞ്ഞാൽപ്പിന്നെ അവർക്കൊന്നും ആലോചിക്കാനില്ല. അവർ അച്ഛന്റെയും അമ്മയുടേയും തലയെടുക്കും.'

'എനിക്ക് ഇതൊന്നും വിശ്വാസമാവുന്നില്ല.' നമ്പൂതിരി തുടർന്നു: 'എന്റെ മകനായിട്ടു പറയുകയല്ല. കുഞ്ഞുകുട്ടന്റെ സ്വഭാവം വളരെ നല്ലതാണ്. ആയാൾ കമ്യൂണിസ്റ്റാവില്ല.'

'സ്വഭാവം നല്ലതായിരുന്നു. അതു ഞാനും സമ്മതിക്കാം. അതു പണ്ടായിരുന്നു. നമ്പൂതിരി വിശ്വസി

ക്കണമെന്നില്ല. ഞാനും ആയാളും അമ്മാമനും മരുമകനു മല്ലേ? ആയാൾ എനിക്കെതിരായി ചില മാസ്റ്റർമാരെ പറഞ്ഞിളക്കി എന്നെ കോടതികയററാൻ നോക്കി; ഇ താണ് ഞാൻ പറഞ്ഞത് കമ്യൂണിസ്റ്റായാൽ അച്ഛനമ്മ മാരുടെ തലയെടുക്കാനും മടിക്കില്ലാ എന്ന്.'

'സബ്രഹ്മചാരിയാണ് എന്നു പറഞ്ഞു ഒരു ചെറു പ്പക്കാരൻ ഇവിടെ വന്നു. ആയാൾക്കു കുറച്ചു മരുന്നു ക ഴിച്ചു താമസിക്കണം എന്നും പറഞ്ഞു. കുഞ്ഞുക്കുട്ടൻ അതിന്നു ഏർപ്പാട് ചെയ്തുകൊടുത്തു –ഞാനിതു......'

'അയാളെ ഞാനും കണ്ടു. കണ്ട ഉടനെ ഓടിരയാ ളിച്ചു. അപ്പോൾ എനിക്കു മനസ്സിലായി ഒളിവിലുള്ള കമ്യൂണിസ്റ്റ്കാരനാണെന്ന്. ഞാൻ പിന്നെ അവിടെ നിന്നില്ല.' നമ്പൂതിരി പറഞ്ഞുതീരുംമുമ്പെ കുട്ടനുണ്ണി ക്കുറുപ്പ് കടന്നു പറഞ്ഞു:- 'സ്കൂളിലെ എന്തോ ഒരു കാ ര്യം പറയാനാണ് ഞാൻ പത്തായപ്പുരയിൽ ചെന്നത്. ഞാനതും പറഞ്ഞു ഒന്നും കണ്ടില്ലാ കേട്ടില്ലാ എന്നു നടി ച്ച് കുത്തനെ മടങ്ങി.'

'ആ ചികിത്സക്കാരൻെറ സ്വഭാവം നന്നെന്നാണ് എനിക്കു തോന്നിയത്. ആയാൾ......'

'നമ്പൂതിരി വിഡ്ഢിയാണ്' നമ്പൂതിരിയെ മുഴമി ക്കാൻ കുട്ടനുണ്ണിക്കുറുപ്പ് സമ്മതിച്ചില്ല. അയാൾ തുടർന്നു:- 'അയാൾ ഒരു കൊലപ്പുള്ളിയാണ്. സബ് ഇൻസ്പെക്ടർ എന്നോട് പറഞ്ഞു.'

'അപ്പോൾ കുട്ടനുണ്ണിക്ക് മുമ്പേതന്നെ ഈ വിവ രങ്ങളൊക്കെ നിശ്ചയമുണ്ടായിരുന്നുവെങ്കിൽ ഞങ്ങളോ

ടൊന്നു പറയാമായിരുന്നില്ലെ?' ശ്രീദേവിയമ്മ തുടർന്നു: 'ആയാൾ കൊലക്കുററക്കാരനാണെന്നറിഞ്ഞിരുന്നുവെങ്കിൽ ഞങ്ങളയാളെ പറഞ്ഞയച്ചിരുന്നില്ലെ?'

'അതംബ്ദിനോയല്ല'–കുട്ടനുണ്ണിക്കുറുപ്പ് ഒന്നു പരുങ്ങിക്കൊണ്ടു തുടർന്നു:—'കൊലക്കേസ്സിലെ ഒരു പുള്ളിയെ കിട്ടാനുണ്ടെന്നു പറഞ്ഞു,' ഇൻസ്പെക്ടർ ഒരു ഫോട്ടോ കാണിച്ചുതന്നു. ഞാൻ നമ്മുടെ ചികിത്സക്കാരനെ കണ്ടതല്ലെ? എനിക്കു സംഗതി മനസ്സിലായി. ഞാനൊന്നും പറഞ്ഞതുമില്ല. കൂക്കാട്ടെ തേവരാണ് സത്യം.'

'ആട്ടെ'—നമ്പൂതിരി തുടർന്നു:—'വന്നതൊക്കെ വന്നു, നാളെ മൂന്നു മണിക്കു പുറപ്പെടേണ്ടേ? അതിനു കുഞ്ഞുക്കുട്ടനെ ഒന്നു കിട്ടാനെന്താണ് വഴി? കുട്ടനുണ്ണി ഇപ്പോഴത്തെ പോല്ലീസ് ഇൻസ്പെക്ടരെ അറിയില്ലെ?'

'അറിയും എന്നു വെച്ചാലും ഈ കാര്യം പറയാൻ ഞാൻ അദ്ദേഹത്തിന്റെ അടുത്തേക്കു പോവില്ല. അപ്പുമേനോൻ വന്നു എന്നോടു വർത്തമാനങ്ങളൊക്കെ പറഞ്ഞു. ഗോപാലന്റെ കാർ ഏല്പിച്ചിട്ടുണ്ട്. വേഗം പോയി വരാമെന്നൊക്കെ പറഞ്ഞു. പക്ഷെ ഞാൻ ഒഴിഞ്ഞുമാറി.'

'ഇനി എന്താ വേണ്ടത്?'—നമ്പൂതിരി തുടർന്നു: ആയാളെ വിട്ടുകിട്ടും എന്നു വിചാരിച്ച് നെടുമ്പുറത്തേക്ക് ഒരു വിവരവും അറിയിക്കാതെ ഇരിക്കാൻ വെയ്യോ? ഒന്നും അറിയിക്കാതെ അവരെക്കൊണ്ടൊക്കെ ഒരിക്കിച്ച്, അവസാനം കുഞ്ഞുക്കുട്ടനെ കിട്ടിയില്ലെങ്കിലോ?'

'ഈ കാര്യം അപ്പുമേനവനോട് ഞാനും ചോദിച്ചു. അപ്പോൾ ആയാൾ പറഞ്ഞതു് പോയിട്ട വിവരമൊക്കെ ഒന്നറിഞ്ഞിട്ട് വേണ്ടതുപോലെ ചെയ്യാമെന്നാണ്.'

'എന്തായിരിക്കും കുഞ്ഞുകുട്ടന്റെ പേരിൽ കേസുണ്ടെങ്കിൽ അതു്?'

'എന്തൊക്കെയാണ് ഈ കമ്യൂണിസ്റ്റ്കാർ ചെയ്യുന്നതെന്ന് ആരു കണ്ടു. കുത്തിക്കൊലയും കൂട്ടായ്മക്കവർച്ചയും ഒക്കെ ചെയ്യുന്നവരാണ് അവർ, ഇവരെന്താണു് ചെയ്തിരിക്കുന്നതെന്ന് ദൈവത്തിന്നറിയാം. ഇനി ഒരു കുററവും ഇല്ലെങ്കിലും കമ്യൂണിസ്റ്റാണെങ്കിൽ ശിക്ഷിക്കണമെന്നാണ് കോൺഗ്രസ്സ് ഗവർമ്മെണ്ടിന്റെ കല്പന. വിട്ടുപോരാൻ ഞെരുക്കമാണ്.' കുട്ടനുണ്ണിക്കുറുപ്പ് ഉറപ്പിച്ചു പറഞ്ഞു.

'ഉം. ഒക്കെ വരുമ്പോലെ വരട്ടെ', നമ്പൂതിരി ഉറപ്പിച്ചു: 'ഈശ്വരൻ ഒരാളുണ്ട്. അദ്ദേഹം വിധിച്ചതുപോലെയൊക്കെ വരും.'

'ഞാനിപ്പോൾ മറെറാരു വിഷമത്തിലാണ്', കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'നിങ്ങളുടെ സ്കൂളിൽ വല്ല മാസ്റ്റർമാരും കമ്യൂണിസ്റ്റ്കാരായിട്ടുണ്ടോ എന്നു ചോദിച്ചിട്ടുണ്ട് എന്നോട്. ഞാനെന്താ മറുപടി എഴുതേണ്ടതു്? വളരെയധികം വിഷമത്തിലാണ്.'

പെട്ടെന്നു കല്യാണപ്പന്തലിലിരുന്ന പെട്രോമാക്സ് ആളിക്കത്തി. അമർന്നു മുരണ്ടു. ഒരു ചാട്ടം ചാടി. ശീ—ീ എന്ന ഒരു ശബ്ദത്തോടെ കെട്ടുപോയി.

'ഞാനിറങ്ങട്ടെ', പോക്കറ്റുലാമ്പ് അടിച്ചുകൊണ്ട് കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു.: 'മേനവൻ വരട്ടെ; എന്നിട്ട് ആലോചിക്കാം.'

ആ നാട്ടുവാഴി നടന്നു. 'വാസന്തീ–ീ'-ശ്രീദേവിയമ്മ നീട്ടി വിളിച്ചു പറഞ്ഞു. 'ഒരു കമ്പിവിളക്കിങ്ങോട്ടു കൊണ്ടുവരൂ.'

ആ കല്യാണപ്പന്തലിലുണ്ടായിരുന്നവർ വെളിച്ചത്തിനു ദാഹിച്ചുകൊണ്ടിരുന്നു.






## 6

# താഴ്ത്തിയ തല

'നാളെ നെടുമ്പുറത്തു നായരുവീട്ടിൽ നല്ല തമാശയാവും' കക്കാട്ടുമേലേപ്പാട്ടുനിന്നു് മടങ്ങുമ്പോൾ കുട്ടനുണ്ണിക്കുറുപ്പു വിചാരിച്ചു. 'അതൊന്നു കാണണം, വരനില്ലാത്ത വിവാഹഘോഷം. ഒന്നും അറിഞ്ഞില്ലെന്ന മട്ടിൽ, കാലത്തു നേരത്തെത്തന്നെ അവിടെ ചെന്നുകൂടിയാൽ കാണാൻ നല്ല വകയുണ്ടാവും.'

'എന്തിനേ നമ്പൂതിരി ചെല്ലാൻ പറഞ്ഞതു്?' കുട്ടനുണ്ണി ബങ്ഗ്ലാവിൽ ചെന്നു കയറിയ ഉടനെ ഭാർഗ്ഗവിയമ്മ ചോദിച്ചു.

'എന്നോട്ട സബ്ബ് ഇൻസ്പെക്ടറെ ചെന്നു കണ്ടു കഞ്ഞുകുട്ടനെ ഒന്നു വിട്ടുകൊടുക്കുവാൻ എന്നു പറയാൻ.' കോലായിൽ കയറി വേഷ്ടി ചാരുകസേലയിൽ ഇട്ടു മേശപ്പുറത്തുള്ള ടിന്നിൽനിന്നു ഒരു സിഗരറെറടുത്തു കത്തിച്ചുകൊണ്ട് തുടർന്നു: 'എനിക്കിപ്പോൾ അതിൻെറ തിരക്കല്ലെ?'

'ഒന്നാലോചിക്കംകൂടി ചെയ്യാതെ കാര്യങ്ങളൊക്കെ തീർച്ചപ്പെടുത്തി എന്നു കേട്ടപ്പോൾ എനിക്കു വല്ലാത്തൊരു അസ്വാസ്ഥ്യം തോന്നി. ഈ കാര്യം ചന്ദ്രശേഖരനുണ്ണിക്ക് ആലോചിക്കാൻ പോയപ്പോൾ, ആലോചിച്ചു പറയാമെന്നല്ലേ നമ്മളോട്ട പറഞ്ഞതു്. ചന്ദ്രൻ കുറേശ്ശ കുടിക്കുമെന്നായിരുന്നു കുഞ്ഞിക്കാവ് നേത്യാരുടെ ആക്ഷേപം. ഇപ്പോൾ ഏതായാലും കുടിക്കാത്ത ആളെ കിട്ടിയല്ലോ? ഞങ്ങളുടെ തറവാട്ടിൽനിന്ന് ഇതുവരെ ഒരാളും ജെയിലിൽ പോയിട്ടില്ല.'

'ഞാൻ നാളെ കല്യാണത്തിന്നു പോവുന്നു. തീർച്ചയാക്കി.'

'അതെ ഇപ്പോൾ നന്നായതു്. ഇന്നുച്ചക്കല്ലേ പോകുന്നില്ലെന്നു പറഞ്ഞതു്?'

'ഉച്ചക്ക് അങ്ങിനെ തോന്നി. ഇപ്പോൾ ഇങ്ങനെയും; നാളെ അവിടെയുണ്ടാവുന്ന തമാശകളൊക്കെ ഒന്നു കാണാമല്ലോ'

'ഞാനുമുണ്ട്. എനിക്കു കുഞ്ഞിക്കാവുനേത്യാരോട്ട് ഒന്നു പറയണം, ജെയിലിലേക്കു പോവുന്നതിലും ഭേ

ദമാണ് കള്ള്കുടി എന്ന്'' ഭാർഗ്ഗവിയമ്മ തുടർന്നു ചോദിച്ചു: 'ഇതൊക്കെ കേട്ടാൽ ഇനി ഇതു നടക്കുമോ?'

'നടക്കണമെങ്കിൽ ആളെ കിട്ടിയിട്ടു വേണ്ടേ?'

'ആളെ കൊണ്ടുവരാനല്ലേ അളിയൻ പോയിരിക്കുന്നത്?'

'ചെല്ലേണ്ട താമസമേയുള്ളു. ആളെ ഇങ്ങോട്ടു വിട്ടുകൊടുക്കും! വിചാരിച്ചോട്ടെ', കുറുപ്പ് തുടർന്നു: 'സബ്ബ്ഇൻസ്പെക്ടർ ശങ്കരൻനായർ പൊന്നുകൊണ്ടൊരാനയെ ഉണ്ടാക്കി മുന്നിലിരുത്തിക്കൊടുക്കാമെന്ന് പറഞ്ഞാലും ഈ കേസ് വിടില്ല. ആയാൾക്കു ഈ കേസു ശിക്ഷിപ്പിച്ചാലേ ജോലി ഉറച്ചു കിട്ടു.'

'നാളെ ഇതു മുടങ്ങിയാൽ നെട്ടുമ്പുറത്തുള്ളവരെന്താ ചെയ്യാ.'

'എന്താ ചെയ്യുണത്? വരനും പാർട്ടിക്കും വെച്ചുണ്ടാക്കിയ പരിപ്പുപ്രഥമനും പഞ്ചാരപ്പായസവും പഴനുറുക്കും ഒക്കെ സർവ്വാണിക്കു കൊടുത്തു കയ്യു കഴുകി മുഖം തുടച്ചവിടെ ഇരിക്കും, അതുതന്നെ. അല്ലാതെ എന്തുചെയ്യനാ?'

'അവർക്കും ഒരു വാശിയൊക്കെയുണ്ടാവില്ലേ? എല്ലാം ഒരുക്കി കാത്തിരുന്നിട്ട് കല്യാണത്തിൻെറ മുഹൂർത്തത്തിൽ ആളെ കാണാതിരുന്നാൽ?'

'എന്താ—അങ്ങനെ വന്നാൽ ചന്ദ്രൻെറ കാര്യം ഒന്നുകൂടി ആലോചിക്കണോ?'

'എന്താ, ആലോചിച്ചാൽ' ഭാർഗ്ഗവിയമ്മ തുടർന്നു: 'ആലോചിക്ക്വാച്ചാലും കുറച്ചു വീര്യം പിടിച്ചിട്ടേ സമ്മതിക്കാവൂ.'

'എന്തായാലും ഞാൻ നാളെ നെടുമ്പുറത്തേക്ക പോവാൻതന്നെ തീർച്ചയാക്കി.' കട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'നാളെ നല്ല നേരംപോക്കാവും. ഗോപാലൻെറ കാറേല്പിക്കാം.'

പെട്ടെന്നു മലയാളംപണ്ഡിററ് വാസുനമ്പീശൻ അവിടെ വന്നു.

'എന്താ നമ്പീശാ?' കട്ടനുണ്ണി വേഷ്ടി എടുത്തിട്ട കസേലയിൽ ഇരുന്നു. അധികാരപ്രമത്തത കാട്ടിക്കൊണ്ട് തുടർന്നു: 'എന്താ ഈ സമയത്തൊരു വരവ്?'

'ഇൻസ്പെക്ടർ എന്നോട്ട് പൊല്ലീസ് സ്റ്റേഷനിൽ ചെല്ലാൻ പറഞ്ഞിട്ടുണ്ട് നാളെ.'

'ചെല്ലാൻ പറഞ്ഞിട്ടുണ്ടെങ്കിൽ ചെന്നേക്ക്.' കട്ടനുണ്ണിക്കുറുപ്പ് ഭാര്യയോട്ട പറഞ്ഞു: 'എന്നാൽ പോവാനൊക്കെ ഒരുക്കിവെച്ചോളൂ. നാളെ കാലത്തുതന്നെ പോവാം.'

ഭാർഗ്ഗവിയമ്മ അകത്തേക്ക പോയി.

'എന്തിനാണ് ചെല്ലാൻ പറഞ്ഞതെന്നു മനസ്സിലായില്ല. ഞാനെന്താ വേണ്ടത്?'

'എന്നോടൊന്നും ചോദിക്കേണ്ട. എനിക്കൊന്നും അറിഞ്ഞുകൂടാ. എല്ലാവർക്കും സ്വാതന്ത്ര്യം കിട്ടിയ കാലമാണ്; അവരവർക്ക് ഇഷ്ടമുള്ളതൊക്കെ ചെയ്യാം.'

'കാറ് ഞാനേൽപിക്കാം. എൻെറ കൂടെ ഒന്നു പോരാൻ......'

'എനിക്ക തരമില്ല. ഞാൻ നാളെ നേരത്തേ കുഞ്ഞുകുട്ടൻെറ കല്യാണത്തിനു നെടുമ്പുറത്തു നായരുവ്

ട്ടിലേക്കു പോവുകയാണ്. ചെന്നില്ലെങ്കിൽ അലോഗ്യംകൊണ്ടാണ് ചെല്ലാത്തതെന്നു പരാതിയുണ്ടാവും. കൂടെ പോവാം എന്നു വെച്ചാൽ അതു ശരിയാണോ? സ്ഥാനംകൊണ്ടു ആയാളെന്റെ മരുമകനാണ്.'

'അങ്ങിനെ പറഞ്ഞാൽ പററില്ല.' നമ്പീശൻ തുടർന്നു: 'തന്നെപോവാൻ എനിക്കു ഭയമുണ്ട്. ചിലതു ചോദിക്കാനുണ്ടെന്നാണ് പറഞ്ഞതു്. ഞാൻ കമ്യൂണിസ്റ്റ്കാരനാണെന്നു റിപ്പോർട്ടുണ്ടത്രെ. വല്ലതും സംശയമുണ്ടായിട്ടു അവിടെ പിടിച്ചുവെച്ചാൽ കാര്യം വിഷമത്തിലല്ലേ? അപ്പുറം തള്ളയില്ലാത്ത രണ്ടു കുട്ടികളുമാണ് പുഷ്പോത്ത്.'*

'ഹൈസ്കൂൾ മാനേജരെന്ന നിലക്ക് ഞാൻ ഇതൊന്നും ഏററിട്ടില്ല. ക്ലാസ്സിൽ വന്നു പഠിപ്പിച്ചാൽ കൃത്യമായി ശമ്പളം തരാം. കോൺഗ്രസ്സായാലും സോഷ്യലിസ്റ്റായാലും കമ്യൂണിസ്റ്റ്തന്നെയായാലും എനിക്കു വിരോധമൊന്നുമില്ല.'

'അങ്ങിനെ പറയരുത്. ഇവിടെ അമ്പലത്തിലെ കഴകവും ഈ ശമ്പളവുമാണ് എനിക്കു ആകെയുള്ളതു്. അമ്മയില്ലാത്ത രണ്ടു കുട്ടികൾ, അവരെവെച്ച് മറെറാരു പണിക്ക് തിരിയാൻ പററില്ല. നാലു ദിവസം എന്നെ അവിടെ പിടിച്ചുവെച്ചാൽ......'

'ജോലിപോവും, അതു തീർച്ച. ഇന്നൊരു ഓർഡറു വന്നിട്ടുണ്ട്. സ്കൂളിലുള്ള കമ്യൂണിസ്റ്റുകാരെപ്പററി റിപ്പോർട്ട് ചെയ്യണമെന്നും പറഞ്ഞിട്ടുണ്ട്. സ്കൂ

* നമ്പീശന്റെ വീട്.

ളിൽ ചിലരൊക്കെയുണ്ട്. എനിക്കു നിശ്ചയമില്ലാഞ്ഞിട്ടല്ല. പക്ഷേ ഞാൻ ആരുടെ പേരും റിപ്പോർട്ടു ചെയ്യുന്നില്ല. ഞാനാ മഹാപാപം ചെയ്തു എന്നു വരേണ്ടല്ലോ. എന്റെ മരുമകനാണ് കുഞ്ഞുകുട്ടൻ. ആയാളെക്കൊണ്ടു എന്തു ചെയ്യണമെന്നാലോചിച്ചു വിഷമിക്കുകയായിരുന്നു ഞാൻ. ആ സൊല്ല തീർന്നു. ഈശ്വരൻ രക്ഷിച്ചു'

'അപ്പോൾ കുഞ്ഞുകുട്ടക്കുറുപ്പ് സ്കൂളിൽ നിന്നു വിട്ടുവോ?'

'വിട്ടുകഴിഞ്ഞിട്ടില്ല. വിടാതെ കഴിയുമോ? നാളേക്കു ലീവെഴുതിയിട്ടുണ്ട്. തികച്ചാഴ്ച വന്നില്ലെങ്കിൽ പട്ടികയിൽനിന്നു പേർ വെട്ടും. ആരായാലും വേണ്ടാത്തതിനൊന്നും പോവരുതു്. നിങ്ങളെയൊക്കെ പറഞ്ഞിളക്കിയിരുന്നതു് ആയാളാണ്, എനിക്കറിയാം. ഞാൻ നന്നെ ബുദ്ധിമുട്ടിയിട്ടാണ് ഒരു ഹൈസ്കൂളുണ്ടാക്കിയതു്. അതിന്റെ കടം ഇപ്പോഴും വീട്ടിയിട്ടില്ല. ആ കടം വീട്ടാൻ മാസ്റ്റർമാരുടെ കയ്യിൽനിന്നു ഒന്നോ അരയോ വാങ്ങിയാൽ ആർക്കും ഒരു നഷ്ടവും ഇല്ല. അപ്പോഴാണ് വലിയ കമ്യൂണിസത്തിന്റെ വരവ്. ഞാൻ തരാം. ആർക്കാ വേണ്ടതെങ്കിൽ തരാം, പട്ടികയിൽ കാണിച്ച ശമ്പളം. പക്ഷേ അതു തികച്ചും കിട്ടണമെന്നു അവരെന്റെ മുമ്പിൽവന്നു പറയണം. ചായപ്പീടികയിലോ മുറുക്കപ്പുരയിലോ ഇരുന്നു പറഞ്ഞാൽ പോരാ. ഞാനറിയാറുണ്ട്, ചില മാസ്റ്റർമാരൊക്കെ ചായപ്പീടികയിലിരുന്നു എന്റെ കുറ്റം പറയാറുണ്ട്, തെമ്മാ

ടികൾ! ഉശിരുള്ളവർ എന്റെ മുഖത്തുനോക്കി പറയണം. എനിക്കു തോന്നിയാൽ ഞാൻ ശമ്പളം തീകച്ചും കൊടുക്കും. അതിനു ഇഷ്ടമില്ലാത്തവരെ പിരിച്ചയക്കും. അതുതന്നെ, നമ്പീശാ, എന്നെപ്പററി ആക്ഷേപമുണ്ടെന്നെനിക്കറിയാം. നമ്പീശന് ശമ്പളം മുഴുവനും വേണമെന്നുണ്ടോ, ഉണ്ടെങ്കിൽ ഈമാസം മുതൽക്കു തരാം. കുറഞ്ഞ ശമ്പളത്തിന്നു വേറെ ആളെക്കിട്ടുമെങ്കിൽ ഞാൻ നിയമപ്രകാരം നിങ്ങളെ ഒഴിവാക്കും.'

'എനിക്കു ശമ്പളം വേണ്ടാ. മാനേജ്മെൻറിനോട്ട് എതിർത്തുനിൽക്കാൻ ഞാൻ ശക്തനല്ല.'

'ശക്തനാണെങ്കിൽ എതിർക്കും എന്നല്ലേ ഇതിന്റെ അർത്ഥം?'

'അയ്യോ—ഞാനതൊന്നും വിചാരിച്ചു പറഞ്ഞതല്ല. എനിക്കു വലിയ മോഹമൊന്നുമില്ല. നന്നെ ബുദ്ധിമുട്ടി പഠിച്ചു വിദ്വാൻപരീക്ഷ പാസ്സായി, ദൈവാധീനംകൊണ്ട് അപ്പോഴേക്ക് ഇവിടെ ഒരു ഹൈസ്കൂളായി. ഇവിടന്ന് ജോലി തന്നു. ജോലിയായപ്പോൾ കല്യാണം കഴിച്ചു. രണ്ടു കുട്ടികളായി. ഭാര്യ മരിച്ചു. ഇവിടെ അമ്പലത്തിലെ കഴകവും കഴിച്ച് കിട്ടുണ ശമ്പളംകൊണ്ട് ഉപ്പും മുളകും വാങ്ങി കുട്ടികളെയും അച്ഛനെയും നോക്കി ഇരിക്കണമെന്നേയുള്ളൂ.' നമ്പീശൻ തുടർന്നു: 'ഞാൻ കൂക്കാളെ കുറുപ്പന്മാരോട് എതൃക്കാനൊന്നും ആളല്ല.'

'അതൊക്കെ എനിക്കറിയാം നമ്പീശാ, ഞാൻ ബി. ടി. പാസ്സായിരിക്കുന്നു. മനഃശാസ്ത്രം പഠിച്ചിട്ടു

ണ്ട്.' കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'എതിർക്കാൻ ശക്തനല്ല എന്നു പറഞ്ഞാൽ അതിന്റെ അർത്ഥം ശക്തിയുണ്ടെങ്കിൽ എതിർക്കുമായിരുന്നുവെന്നും, ഇല്ലാത്തതുകൊണ്ടു അടങ്ങിയിരിക്കുകയാണെന്നുമാണ്. നമ്പീശൻ അറിഞ്ഞുകൊണ്ട് പറഞ്ഞതാവില്ല. പക്ഷെ നിങ്ങളുടെ ഉള്ളിന്റെ ഉള്ളിലുള്ളതാണ് ആ തിളച്ചു പൊങ്ങിയത്.'

'കുമാരേട്ട തേവരാണ സത്യം, ഞാനതൊന്നും വിചാരിച്ചു പറഞ്ഞതല്ല. എന്നെ കുട്ടനുണ്ണിക്കുറുപ്പ് രക്ഷിക്കണം. നാളെ എന്റെ കൂടെ സ്റ്റേഷനിലൊന്നു പോരണം.'

'അതിനൊന്നും എന്നെക്കൊണ്ടാവില്ല. നമ്പീശൻ ഇപ്പോൾ പൊയ്ക്കോളു. അവിടെ കുഞ്ഞുകുട്ടരുണ്ട്. നിങ്ങളുടെയൊക്കെ മഹാരാജ നേതാവ്.' കുട്ടനുണ്ണിക്കുറുപ്പ് കസേലയിൽ നിന്നെഴുന്നേറ്റു. വേഷ്ടി, ചുമരിൽ തറച്ചു നിറുത്തിയ മാൻതലയിലെ ഒരു കൊമ്പിന്മേൽ തൂക്കി. ഖദർഷർട്ടഴിച്ചു മറ്റൊരു കൊമ്പിലും. എന്നിട്ട് ബനിയൻ വലിച്ചു് ഖദർമുണ്ടിന്റെ മുകളിലാക്കി; ഇടത്തുകയ്യ് ബനിയന്റെ ഉള്ളിൽ കടത്തി വയർ തടവിക്കൊണ്ട് ഉറക്കെ വിളിച്ചുചോദിച്ചു. 'ബാലകൃഷ്ണാ, കുളിമുറിയിൽ ചൂടുവെള്ളമില്ലേ?'

'ഇനി ഞാനെന്താ വേണ്ടത്?' നമ്പീശൻ തുടർന്നു: 'ഞാൻ കമ്യൂണിസ്റ്റാണെന്ന് ആരോ എന്റെ ശത്രു ഏഷണി പറഞ്ഞുകൊടുത്തിരിക്കുന്നു. ഞാനങ്ങോട്ട് ചെന്നാൽ എന്നെയും പിടിച്ചു ലോക്കപ്പിലിടും. ഇങ്ങനെ ദയയില്ലാതെ എന്നോടു കാണിക്കാൻ ഞാൻ വല്ല കാര്യവും ചെയ്തോ

ണ്ണിക്കുറുപ്പിനോടു ചെയ്തിട്ടുണ്ടോ? ഉണ്ടെങ്കിൽ അതു തുറന്നു പറയണം. ഞാൻ അറിഞ്ഞുകൊണ്ടൊന്നും ചെയ്തിട്ടില്ല.'

'ഒരു കുററവും ചെയ്തിട്ടില്ല.' കുറുപ്പ് തുടർന്നു: 'എൻെറ മുഖത്തുനോക്കി, ഒപ്പിട്ടുതരുന്ന സംഖ്യ മുഴുവനും തരണമെന്നു പറഞ്ഞു. അതിലെന്താ കുററം?'

'ഒരിക്കലങ്ങനെ പറഞ്ഞുപോയി എന്നുവെച്ചിട്ട് അതിങ്ങനെ കരുതിയിരിക്കരുത്. കുറുപ്പിന് ഇഷ്ടമുള്ള ശമ്പളം തന്നാൽ മതി. എനിക്ക മറെറാരു ദിക്കിൽ പോയി പണിയെടുക്കാൻ കഴിയില്ല. പടിക്കൽ പാറപൊന്നാണ് എന്നു പറയുംപോലെ ഇവിടെ വീട്ടിൻെറ അടുത്തുള്ള ഈ ജോലി മതി എനിക്ക്. നാളെ കുറുപ്പ വന്നു എന്നെ രക്ഷിക്കണം. ഭാര്യ മരിച്ച തള്ളയില്ലാത്ത രണ്ടു കുട്ടികളെ വയസ്സായ അച്ഛൻെറ അടുത്തേൽപിച്ചു ഞാൻ പോയി, എന്നിട്ടു എന്നെ അവിടെ പിടിച്ചു ജെയിലിൽ ഇട്ടു എന്നുവെച്ചാൽ......'

'എനിക്ക പോരാതൊന്നും തരമില്ല. നാളെ നെട്ടുമ്പുറത്തേക്ക പോകണമെന്നു ഞാൻ പറഞ്ഞില്ലേ? ഞാൻ വേണമെങ്കിൽ ഒരു കത്തുതരാം' കുറുപ്പ് തുടർന്നു: 'ജെയിലിൽ പോയി നാലുദിവസം കിടക്കട്ടെ എന്നു വെക്കുകയാണ് വേണ്ടതു്. അടുത്തുള്ളവരല്ലേ എന്നു വിചാരിച്ചിട്ടാണ് എഴുത്തുതന്നെ തരുന്നതു്.'

കുട്ടനുണ്ണിക്കുറുപ്പ് കസേലയിൽ വന്നിരുന്നു. മേശ തുറന്നു ലെറററ്ഹെഡ്ഡെടുത്തു ഒരു കത്തെഴുതാൻ തുടങ്ങി.

'വേണമെങ്കിൽ കാർ ഏർപ്പാടു ചെയ്യാമായിരുന്നു. വരായിരുന്നു വേണ്ടിയിരുന്നത്. കമ്യൂണിസ്റ്റാണെന്ന് സംശയം തോന്നിയാൽ ആദ്യം അടിച്ചിട്ടേ ഇൻസ്പെക്ടർ കാര്യം ചോദിക്കുള്ളു എന്നാണ് എല്ലാവരും പറയുന്നത്'

'ഈ കത്ത് അവിടെ കൊണ്ടുപോയി കൊടുത്തേക്കു. ഇൻസ്പെക്ടർ വല്ല കാര്യവും പറഞ്ഞാൽ, അതു ചെയ്യാൻ സമ്മതിക്കുകയും ചെയ്യേക്കു'. കുറുപ്പ് കത്ത് കവറിലാക്കിക്കൊണ്ടു തുടർന്നു: 'ഇനിയെങ്കിലും മനസ്സിരുത്തിക്കോളു. അല്പം അടക്കവും ഒതുക്കവുമുണ്ടാക്കിക്കൊണ്ട് സ്കൂളിൽ പെരുമാറിയാൽ മതി. സ്കൂളിന്റെ ഉള്ളിലേക്കു ഇൻകിലാബൊന്നും കടത്തിക്കൊണ്ടുവരാതിരിക്കുകയാണ് എല്ലാവർക്കും ഗുണം.'

നമ്പീശൻ രണ്ടു കയ്യുംകാട്ടി കത്തു വാങ്ങി.

'ഇനി നില്ക്കേണ്ട, പൊയ്ക്കോളു.' കുറുപ്പ് വീണ്ടും ബാലകൃഷ്ണനെ വിളിച്ചുകൊണ്ട് അകത്തേക്കു പോയി.

'എന്റെ കക്കാട്ടെ തേവരേ!' നമ്പീശൻ തുടർന്നു: 'ഇതൊക്കെയാണ് സ്വാതന്ത്ര്യമെങ്കിൽ ഇതു വേണ്ടിയിരുന്നില്ല.'

നമ്പീശൻ പോവാനൊരുങ്ങി മുറ്റത്തേക്കിറങ്ങി.

'നമ്പീശനെന്താ ബദ്ധപ്പാട്?' എന്നു ചോദിച്ചുകൊണ്ട് ഭാർഗ്ഗവിയമ്മ ഉമ്മറത്തേക്കു വന്നു. ഭാർഗ്ഗവിയമ്മ തുടർന്നു ചോദിച്ചു: 'നമ്പീശനുണ്ടായിരുന്നുവോ റോട്ടിൽ? ഹൈസ്കൂളിന്റെ ഉമ്മറത്തുവെച്ച് കുഞ്ഞുകുട്ടക്കുറുപ്പിനെ പൊല്ലീസുകാർ അടിക്കുകയും ചവിട്ടുകയും ഒക്കെ ചെയ്തുവെന്നു കേട്ടു. നമ്പീശൻ കണ്ടുവോ?'

'ഞാൻ കണ്ടില്ല.'

'ഉമ്മറത്തെ ഒരു പല്ല് പോയിരിക്കുന്നുവത്രെ.' ഭാർഗ്ഗവിയമ്മ തുടർന്നു: 'ബാലകൃഷ്ണനാ പറഞ്ഞത്. അവൻ സിഗരററുവാങ്ങാൻ ആലിയുടെ പീടികയിലേക്കു പോയിരുന്നു.'

'ഇപ്പോൾ പൊല്ലീസിൻെറ കാലമാണ്, അവർക്കെന്തും കാണിക്കാം.' നമ്പീശൻ തിരിഞ്ഞുനിന്നു തുടർന്നു: 'ഞാൻ ഇറങ്ങട്ടെ. വത്സല ശാഠ്യംപിടിച്ച് അച്ഛനെ ബുദ്ധിമുട്ടിക്കുന്നുണ്ടാവും.'

'വയസ്സുകാലത്തു ആ രാമൻനമ്പീശനെ ഇങ്ങിനെ ബുദ്ധിമുട്ടിക്കണ്ടല്ലോ. നമ്പീശനു് ഒരു കല്യാണം കഴിച്ച് ഒരു ബ്രാഹ്മണിയമ്മയെ കൊണ്ടുവന്നുകൂടെ?'

'അതിനു തോന്നുണില്യ. വല്ലവരേയും കെട്ടിവലിച്ച് കൊണ്ടുവന്നിട്ട് ഉപകാരത്തിനു പകരം ഉപദ്രവമായാലോ? പാപ്പിക്കുട്ടി മരിക്കുമ്പോൾ പറഞ്ഞു...' നമ്പീശൻെറ കണ്ഠമിടറി. 'എൻെറ കുട്ടികളെ...' നമ്പീശൻ മുഴമിച്ചില്ല. ആയാൾ നിറഞ്ഞ കണ്ണുകൾ തുടച്ചു.

'മരിക്കലൊക്കെ സാധാരണയല്ലേ നമ്പീശാ. എത്ര കാലാ ഇങ്ങനെ കഷ്ടപ്പെട്വാ. നമ്പീശൻ വേഗം ഒരു കല്യാണം കഴിച്ചോളു. അതാണ് നല്ലതു്.'

'വരട്ടെ, ഒരു കൊല്ലം കഴിയട്ടെ. ജയിലിൽ പോയി കഴിക്കേണ്ടി വരുമോ എന്നുകൂടി എനിക്കു ഭയമുണ്ട്. ചീത്തക്കാലാണ് എനിക്ക്. കമ്യൂണിസം എന്നു പറഞ്ഞാൽ അങ്ങാടിമരുന്നോ പറിമരുന്നോ എന്നെനിക്കു

നിശ്ചയമില്ല. എന്നിട്ട് ആരോ എന്നെ കമ്യൂണിസ്റ്റുകാരനാക്കിയിരിക്കുന്നു.'

'അപ്പോൾ നമ്പീശൻ കമ്യൂണിസ്റ്റല്ലേ? ഇവിടെ പറയുന്നതു കേൾക്കാറുണ്ട്; കുഞ്ഞുകുട്ടക്കുറുപ്പും നമ്പീശനും ഡ്രോയിങ്ങ്മാസ്റ്ററും ഒക്കെ കമ്യൂണിസ്റ്റുകാരാണെന്നു്.'

'ആളുകൾക്ക് പറയാൻ പാടില്ലാത്തതൊന്നുമില്ല. ഞാനിറങ്ങട്ടെ' നമ്പീശൻ നടന്നു.

അളമാറ തുറന്നു അലക്കിയ ഖദർമുണ്ടും ബനിയനും എടുത്തു മേശപ്പുറത്തു വെച്ചശേഷം ഭാർഗ്ഗവിയമ്മ ഒരു കസേലയിൽ ഇരുന്നു.

'നമ്പീശൻ പോയില്ലേ?' എന്നു ചോദിച്ചുകൊണ്ട് കുട്ടനുണ്ണിക്കുറുപ്പ് പുറത്തുവന്നു: 'ഒട്ടു പാകം വന്നിരിക്കുന്നു. ഇൻകുവിലാബ്യംകൊണ്ടു കളിച്ചാൽ ഇങ്ങിനെയാണ്.'

കുട്ടനുണ്ണിക്കുറുപ്പ്, മുണ്ടു മാറി. ബനിയനിട്ടു, തോർത്തു അയക്കോലിന്മേൽ ഇട്ടു. കസേലയിൽ ഇരുന്നു.

'എന്തിനേ നമ്പീശൻ വന്നിരുന്നതു്?' ഭാർഗ്ഗവിയമ്മ ചോദിച്ചു.

'എന്നെ തുണക്കു കൂട്ടാൻ. നമ്പീശനോടു് പോലീസ്സ്റ്റേഷനിലേക്കു ചെല്ലാൻ പറഞ്ഞിട്ടുണ്ട്, ഇൻസ്പെക്ടർ.'

'ആ പാവത്തിനെ എന്തിനാ കെട്ടിവലിക്കുന്നതു്?'

'പാവം!' കുറുപ്പ് തുടർന്നു:-'പാവമാണെന്നൊക്കെ തോന്നും. ഗ്രഹണസമയത്തു ഞാഞ്ഞൂലും പടമെടുക്കും. അറുപതുറുപ്പികക്കാണ് നമ്പീശൻ സ്കൂളിൽ ഒപ്പി

ടുന്നതു്. അതു മുഴവനം കിട്ടണമെന്നു മുഖത്തു നോക്കി എന്നോടു പറഞ്ഞു. ഇപ്പോൾ തടി ഊരിക്കിട്ടിയാൽ മതി എന്നായിരിക്കുന്നു.'

'എന്നിട്ടു നാളെ ഇൻസ്പെക്ടരെ കാണാൻ പോകുന്നുണ്ടോ?'

'പോകാനൊന്നും എനിക്കു വയ്യ. ഞാൻ ഒരു കത്തു കൊടുത്തിട്ടുണ്ട്. അവിടെ ചെന്നാൽ നല്ലപോലെ ഒന്നു പേടിപ്പിച്ചു വിടും, പിന്നെ ഇവിടെ വന്നാൽ ചാട്ടവും കളിയും ഒന്നും ഉണ്ടാവില്ല'. കുറുപ്പ് തുടർന്നു ചോദിച്ചു: 'പോവാനൊക്കെ ഒരുങ്ങിയില്ലെ?'

'ഒക്കെ ഒരുങ്ങി. പക്ഷെ; കാറു കിട്ടണ്ടേ? കാറും കൊണ്ടു് അപ്പുമേനവൻ ഇൻസ്പെക്ടരെ കാണാൻ പോയതല്ലെ? കുഞ്ഞുകുട്ടക്കുറുപ്പിനെ വിട്ടുകൊണ്ടുവരെ്ാ അപ്പുമേനോൻ?'

'പിന്നെയല്ലേ? സ്കൂളിൽ കത്തിത്തിരുപ്പ് ഉണ്ടാക്കിയപ്പോൾ അയാൾ എന്റെ മരുമകനാണെന്നു് വിചാരിക്കേണ്ടിയിരുന്നു. ഒരാറു മാസമെങ്കിലും ശിക്ഷിക്കാതെ വിട്'ല്യാ.' കുറുപ്പു തുടർന്നു:—'നേരം പത്തു മണി'യായി. ഊണു കഴിച്ചു കിടക്കുക. നാളെ പോകേണ്ടതല്ലെ?'

'ബാലകൃഷ്ണാ'–ഭാർഗ്ഗവിയമ്മ വിളിച്ചുപറഞ്ഞു: 'ഞങ്ങൾ വരികയായി, ഉണ്ണാനൊരുക്കു്.'

കുറുപ്പും ഭാർഗ്ഗവിയമ്മയും ഉണ്ണുവാൻ പോയി. അവർക്കു സന്തോഷമായിരിക്കുന്നു, അവരുടെ മുഖത്തു പ്രസന്നത കളിയാടികൊണ്ടിരുന്നു.

---




# 7

# ലോക്കപ്പിൽ

'വല്ലാതെ തണുക്കുന്നില്ലേ?' കുറുപ്പ് തുടർന്നു പറഞ്ഞു: 'എഴുന്നേല്ക്കൂ. ആ മുണ്ടഴിച്ചു തരൂ. ഞാനൊന്നു മുറുക്കി പിഴിഞ്ഞു തരാം.'

'ഒന്നും വേണ്ടാ' മേനവൻ തുടർന്നു: 'എനിക്കനങ്ങാൻ വയ്യ. ശരീരമാകെ തരിച്ചിരിക്കുന്നു, അവരെന്നെ ഇടിച്ചു പിഴിഞ്ഞിരിക്കുന്നു.'

മേനവനെ നനഞ്ഞ തുണിയും കുപ്പായവുമായി അങ്ങനെത്തന്നെ ലോക്കപ്പിലേക്കു തള്ളിയതാണ്. വന്ന വഴിയെ അയാൾ ആ സിമിന്റിട്ട നിലത്തു കമിഴ്ന്നു കിടന്നു. അയാളുടെ വസ്ത്രങ്ങളിൽ നിന്നു പൊഴിയുന്ന

ചോരയും വെള്ളവും കൂടി ഒരു കൊച്ചു ചാലായി ലോക്കപ്പുമുറിയിൽ ഒഴുകിയിരുന്നു.

‘അടിയുടെ ശബ്ദം ഞാൻ ഇവിടെ കേട്ടിരുന്നു. ഹാവൂ! വല്ലാത്തൊരടി; ശങ്കരൻകുട്ടിയുടെ മനശ്ശക്തിയെ ഞാൻ ബഹുമാനിക്കുന്നു.’

‘സഖാക്കൾക്ക് കുറച്ചൊക്കെ മനശ്ശക്തിയില്ലെങ്കിൽ കമ്മ്യൂണിസ്റ്റ് പാർട്ടിക്കു ഇവിടെ നിലനില്ക്കാനാവില്ലല്ലൊ.’

‘എന്നാലും ഇത്ര മനശ്ശക്തിയുണ്ടാവുമെന്നു ഞാൻ വിചാരിച്ചില്ല’–കുറുപ്പ് കുറച്ചിട ആലോചിച്ചിരുന്ന ശേഷം തുടർന്നു: ‘ഈ അടിക്കുന്നവർ മനുഷ്യരല്ലെ?’

‘അവരുടെ മനുഷ്യത്വം മുഴുവനും ഈ കോൺഗ്രസ്സ് ഗവർമ്മെണ്ട് നശിപ്പിക്കുകയാണ്. കമ്മ്യൂണിസ്റ്റ്കാരോടു ക്രൂരമായി പെരുമാറണമെന്നാണ് അവർക്കുള്ള കല്പന. അവരതനുസരിക്കുന്നു.’

‘ഈ അടികളൊക്കെ ഏൽക്കാൻ ശരീരത്തിന്നു കഴിയുമോ?’

‘രണ്ടാമതും അടി തുടങ്ങിയപ്പോൾ എന്റെ ബോധം കെട്ടു. ബോധക്കേടു നല്ലതാണ്. പിന്നെ ഒന്നും അറിയില്ലല്ലൊ. പാർട്ടിക്കെതിരായി ഒന്നും പറയുകയില്ല.’

‘ഏതായാലും ഈ ഈറൻ ചുററി കിടക്കേണ്ട’—കുറുപ്പ് തുടർന്നു: ‘എണീക്കൂ. മുണ്ടും കുപ്പായവും അഴിക്കൂ. ഞാൻ അതൊന്നു പിഴിഞ്ഞ് ഈ നിലത്തു വിരിക്കാം. അതുണങ്ങുന്നതുവരെ എന്റെ മുണ്ടും കുപ്പായവും തരാം. എനിക്കു നിക്കറും ബനിയനും മതി.’

'ഒന്നും വേണ്ടാ. ഞാനിങ്ങനെ കിടന്നുകൊള്ളാം.'

'തണുക്കുന്നില്ലേ?'

'തണുക്കാഞ്ഞിട്ടല്ല. ഇളകാൻ വയ്യ. മേലൊക്കെ നുറുങ്ങിനോവുന്നു. എഴുന്നേല്ക്കാൻ വയ്യ. പിന്നെ താൻ നിക്കും പരിചയമായിട്ടിരുന്നാലോ?'

'ഒരു തകരാറുമില്ല. ആ ഗൂർഖപ്പട്ടരോട് ആദ്യത്തെ ഒരടി കൊണ്ടതു മുതല്ക്ക് ഞാൻ കക്കാട്ട് കുറുപ്പല്ലാതായിരിക്കുന്നു. ഞാനും ഒരു കൃമിനിസ്സാരംപോലെ ഒരു തോന്നൽ. പിന്നെ ഇതു പോലീസ്‌ലോക്കപ്പല്ലേ? രാത്രിയുമാണ്. ഇവിടെ വെളിച്ചവും വരില്ല. എണീക്കൂ.'

കുറുപ്പ് മേനവനെ താങ്ങി പതുക്കെ എഴുന്നേല്പിച്ചു. ആയാളെ ചുമരിൽ ചാരിയിരുത്തി.

'ഹായ്-ഹാവൂ'-മേനവനിൽ നിന്നു വേദനയുടെ ആവികൾ പോലുള്ള ശബ്ദങ്ങളുയർന്നു. അദ്ദേഹം തുടർന്നു: 'വലിയൊരബദ്ധം പറ്റിയിട്ടുണ്ട്.'

'എന്തു പറ്റി'

'നിങ്ങളെല്ലാവരും ഹൈസ്കൂളിലേക്കു പോയപ്പോൾ അച്ഛൻ നമ്പൂതിരി പത്തായപ്പുരമുകളിൽ വന്നു. ആ മാലയും മോതിരവും ഒന്നു കാട്ടിത്തരാമോ എന്നു ഞാൻ ചോദിച്ചു. ഞാനതു ചോദിക്കേണ്ടിയിരുന്നില്ല'.

'എന്തേ?'-കുറുപ്പ് തുടർന്നു: 'കയ്യമത്ത, ഞാൻ ഈ നനഞ്ഞ കുപ്പായം അഴിക്കട്ടെ.'

'ഉടനെ അച്ഛൻ നമ്പൂതിരി അകത്തുപോയി മാലയും മോതിരവും എടുത്തു കൊണ്ടുവന്നു. അപ്പോഴേക്കും

ആരോ അദ്ദേഹത്തെ താഴത്തുനിന്നും വിളിച്ചു. ആഭരണങ്ങൾ എന്റെ പക്കൽതന്നു അദ്ദേഹം അങ്ങോട്ടു പോയി. ഞാനതു നോക്കിക്കണ്ടു, മടിയിൽ വെച്ചു. അറസ്റ്റ് ചെയ്യുമ്പോഴും മർദ്ദിക്കുമ്പോഴുമെല്ലാം അതെന്റെ മടിയിലുണ്ടായിരുന്നു. നാഭിക്കൊരിടി വന്നു വീണപ്പോൾ അതെന്റെ ശരീരത്തിൽ തറച്ചു. ഞാൻ പതുക്കെ അതു മടിയിൽ തിരുകി ഭദ്രമാക്കിവെച്ചു. രണ്ടാമതും മർദ്ദനം തുടങ്ങിയപ്പോൾ അതതെന്റെ മടിയിലുണ്ടായിരുന്നു. ഇവിടെ വന്നു തപ്പിനോക്കിയപ്പോൾ കാണാനില്ല.'

'അതൊന്നും സാരമില്ല' കുറുപ്പ് തുടർന്നു: 'പണ്ടങ്ങൾ അവരുടെ കയ്യിലുണ്ടാവുമല്ലോ. കയ്യുപൊക്കു. ഞാൻ ഷർട്ടഴിക്കട്ടെ.'

മേനവൻ നിലത്തു കയ്യൂന്നി ശരീരം ചുമരിന്മേൽ നിന്നു വേർപെടുത്തി. പതുക്കെ കയ്യുകൾ പൊക്കി. കുറുപ്പ് മേനവന്റെ ഈറൻ കുപ്പായം അഴിച്ചെടുത്തു പിഴിഞ്ഞു നിലത്തു വിരിച്ചു.

'എന്റെ കയ്യിൽ ആ സാധനങ്ങളുണ്ടായിരുന്നുവെന്നതിന്നു നമുക്ക് ഒരു തെളിവുമില്ലല്ലോ. അവ നഷ്ടപ്പെട്ടുവെന്നാണെനിക്കു തോന്നുന്നത്, ആ സബ് ഇൻസ്പെക്ടർമാരുടെ ഭാര്യമാരുടെ നല്ലകാലം.'

'അവർ സുന്ദരിമാരായിരിക്കട്ടെ' കുറുപ്പ് മേനവന്റെ ബനിയനും ഊരി പിഴിഞ്ഞു നിലത്തുവിരിച്ചുകൊണ്ട് തുടർന്നു: 'എനിക്കതുകൊണ്ടൊരു വിഷമവുമില്ല. കുറച്ചു സ്വർണ്ണമല്ലേ? അതു പോയതുകൊണ്ടൊന്നും എ

ന്റെ തറവാട് കലിച്ചപോവുകയില്ല. ഒന്നെഴുന്നേൽക്കാമോ നിക്കറും മുണ്ടും അഴിക്കാൻ?'

'കാലിന്റെ ഉള്ളനടി നിലത്തു വെച്ചുകൂടാ. അവിടെയായിരുന്നു അവരുടെ തായമ്പക. മുണ്ട് ഇതാ' മേനവൻ പതുക്കെപ്പെട്ടുക്കൊ നനഞ്ഞ ശരീരത്തോടൊട്ടിപ്പിടിച്ചു കിടന്നിരുന്ന മുണ്ട് വലിച്ചു നീക്കിക്കൊണ്ടു തുടർന്നു: 'നിക്കറഴിക്കേണ്ട.'

'ഈ മുണ്ടെടുത്തോളൂ.' കുറുപ്പ് തന്റെ മുണ്ടഴിച്ചു മേനവനു കൊടുത്തുകൊണ്ട് തുടർന്നു: 'ഇതു ചുററിയ ശേഷം പതുക്കെ നിക്കറഴിച്ചോളൂ.'

കുറുപ്പ് മുണ്ടും പിഴിഞ്ഞു. അതു വിരിക്കാൻ ലോക്കപ്പുമുറിയിൽ സ്ഥലം കഷ്ടിയായിരുന്നു. അതു മടക്കി ഒഴിവുള്ള സ്ഥലത്തു വിരിച്ചു.

മേനവൻ പതുക്കെ കൈ കുത്തി എഴുന്നേൽക്കാൻ നോക്കി. അവശനായി ഇരുന്നു. കുറുപ്പ് മുണ്ടെടുത്തു മേനവന്റെ നഗ്നത മറച്ചു. തന്റെ ഷർട്ടും ആ സുഹൃത്തിനു കൊടുത്തു. മേനവൻ ഷർട്ടിട്ടു. വളരെയധികം വിഷമിച്ച് നിക്കറഴിച്ചു ഒരു മൂക്കിലേക്ക വലിച്ചെറിഞ്ഞു.

'ഇരിക്കാൻ വയ്യാ.' മേനവൻ പറഞ്ഞു.

'കിടന്നോളൂ'.

മേനവൻ കിടന്നു. കുറുപ്പ് മേലിട്ട മുണ്ടുകൊണ്ട് മേനവനെ പുതപ്പിച്ചു. ആയാളുടെ കാൽവെള്ളയിൽ പതുക്കെ തലോടിക്കൊണ്ടിരുന്നു.

പുറത്തു സബ്ജെയിലും ഖജാനയും കാക്കുന്ന പാറാവുകാരിൽ ചിലരുണ്ടായിരുന്നു. ' അപ്പോൾ പാറാവു

ജോലിയിലായിരുന്ന കോൺസ്റ്റബിൾ അറുമുഖൻ ബയനറ്റുറപ്പിച്ച തോക്കുമായി സബ്ജയിലിന്റെ കോലായിൽക്കൂടെ കിഴക്കുപടിഞ്ഞാറു നടക്കുകയാണ്. ഒരു വയസ്സനായ കോൺസ്റ്റബിൾ സബ്ജയിലും ഖജാനയും കൂട്ടി ചേർത്തുകൊണ്ടുണ്ടാക്കിയ നടപ്പുരയുടെ പടിഞ്ഞാറെ വക്കത്തു ബഡ്ഡ് വിരിച്ചു കിടക്കാനൊരുങ്ങുകയാണ്. വൃത്താകൃതിയിൽ വളച്ചുവെച്ച ബെൽട്ടിന്റെ മദ്ധ്യത്തിൽ കുമ്പൻതൊപ്പി വെച്ചിരിക്കുന്നു. അടുത്തുതന്നെ പാറാവുജോലി ഏറ്റുവാങ്ങുവാൻ കാത്തുനിൽക്കുന്ന അവറാൻ നടപ്പുരയുടെ തെക്കുകിഴക്കേ മൂലയിൽ ഇട്ടിരുന്ന ഒരു സ്റ്റൂളിന്മേൽ ഇരുന്നു സിഗരറ്റു വലിക്കുകയാണ്; പാറാവിന്റെ മേൽനോട്ടം വഹിക്കുന്ന ഹെഡ്കോൺസ്റ്റബിൾ, ഗാഡാപ്പീസറെന്ന നിലക്കു എഴുതി സൂക്ഷിക്കേണ്ട റിക്കാർഡുകൾ ശരിപ്പെടുത്തിക്കൊണ്ട് നടപ്പുരയുടെ തെക്കു ഭാഗത്തുള്ള മുറിയിലെ മേശക്കടുത്തു കസേരയിൽ ഇരിക്കുകയാണ്.

ആമം വെക്കപ്പെട്ട കൈകളുമായി ആ നടപ്പുരയുടെ തെക്കുഭാഗത്തു ഖജാനയുടെ ചുവരിന്മേൽ ചാരിക്കൊണ്ടു തിരൂർക്കാട്ടു അനുജൻ നമ്പൂതിരിപ്പാട്ട് ഇരുത്തപ്പെട്ടിരിക്കുന്നു.

'തിരുമേനിയുടെ അവറെത്തൊന്നും കഴിഞ്ഞില്ലാ അല്ലേ?' അവറാൻ തുടർന്നു: 'ഇൻസ്പെക്ടർ വന്നാൽ പട്ടരുടെ ഹോട്ടലിലേക്ക് ആളെ അയച്ചു കൊണ്ടുവരുവിക്കാം.'

'ഊണൊന്നും വേണ്ടിയിരുന്നില്ല. ഒപ്പു ചായ കിട്ടിയാൽ മതിയായിരുന്നു. വല്ലാതെ ദാഹിക്കുന്നു.' നമ്പൂതിരിപ്പാട്ട പറഞ്ഞു.

'ആട്ടെ ഏർപ്പാടു ചെയ്യാം.' അവറാൻ തുടർന്നു: 'അറമുഖാ നീ പുറത്തു പോയാൽ ആ പട്ടരുടെ ഹോട്ടലിൽ പോയി നമ്മുടെ നമ്പൂതിരിപ്പാടിനു ഒരു ചായ കൊടുത്തയക്കാൻ പറയണം.'

നമ്പൂതിരിപ്പാട്ട് കയ്യ് രണ്ടും ഉയർത്തി ഇടത്തെ കണ്ണുതിരുമ്മിക്കൊണ്ട് പറഞ്ഞു: 'കണ്ണു ചൊറിയുന്നു.'

'ഇടത്തെക്കണ്ണല്ലേ?' അറമുഖൻ ചോദിച്ചു.

'അതെ' നമ്പൂതിരി സമ്മതിച്ചു.

'നമ്പൂതിരിക്കു ചീത്തക്കാലമാണ്', അറമുഖൻ പറഞ്ഞു.

'സംശയമില്ല. ഈ ഇരുമ്പുകാപ്പിടാനുള്ള യോഗം വന്നില്ലെ?' നമ്പൂതിരി സമ്മതിച്ചു.

'ശ്...്...ശ്' റിമാണ്ടുമുറിയിൽനിന്നു ഒരു ശബ്ദം ഉയർന്നു. 'ഇതു നോക്കി, ഞാൻ ബടെണ്ട്. ങ്ങട്ട് ട്ടടി'

'ചക്കമമ്മതകാക്കയല്ലേ?' അവറാൻ തുടർന്നു: 'പുതച്ചുമൂടി അവിടെ കിടന്നോളി മമ്മതക്കാ.'

'വല്ലാതെ കളിരുന്നു, ഒരു പുക.'

'ഇന്നിവിടെ ഇൻസ്പെക്ടർമാർ രണ്ടാളാണ്. നിങ്ങള് കണ്ടില്ലേ? അല്ലെങ്കിൽ തന്നെ മാപ്പിളമാരൊക്കെ കാസിം റസ്ചിയുടെ ആൾക്കാരാണെന്നാണ് പറയണത്. നിങ്ങൾക്കു സിക്രട്ട തന്നാൽ അവറാന്റെ ഈ ഏപ്പാന്നും തൊപ്പി തെറിക്കും.'

'ങ്ങട്ട് ട്ടടിം, ഓല് വരുമ്പളത്തിനു ഞാൻ അതു വലിച്ചെറിഞ്ഞോള്ളാം.' ചക്കമമ്മതു വീണ്ടും ഇരന്നു നോക്കി.

ആ അപേക്ഷക്ക ഫലമുണ്ടായില്ല. അവറാൻ സിഗരററിൻെറ കററി മുററത്തേക്ക വലിച്ചെറിഞ്ഞു. ഒരിഞ്ചിലധികം നീളമുള്ള ആ സിഗരററുകററി കാററു തട്ടിപ്പകഞ്ഞെരിഞ്ഞുകൊണ്ടു മുററത്തു കിടന്നു.

മണി പന്ത്രണ്ടടിച്ചു. അറമുഖൻ തോക്കം തോക്കിന്മേൽക്കന്തവും അവറാൻെറ അട്ടത്തു ചുമരിന്മേൽ ചാരി വെച്ചു. ആ പോലീസ്സുകാരൻ കെട്ടഴിച്ചുവിട്ട ഒരു പട്ടിക്കുട്ടിയെപ്പോലെ പുറത്തേക്ക നടന്നു.

'അയാൾ ചായ കൊടുത്തയക്കമോ? അതോ എന്നെ കളിപ്പിക്കാൻ പറഞ്ഞതോ?' നമ്പൂതിരിപ്പാട് ചോദിച്ചു.

'അതൊന്നും കാത്തിരിക്കേണ്ടാ. ഇപ്പോൾ കോൺഗ്രസ്സുകാരുടെ ഭരണമാണ്. വല്ല കമ്യൂണിസ്റ്റ്കാർക്കും ഒരു പോലീസ്സുകാരൻ സഹായം ചെയ്തതു മേലധികാരത്തിലറിഞ്ഞാൽ അവനു പിന്നെ വീട്ടിൽ പോയി സുഖമായി കാലുംനീട്ടി ഇരിക്കാം.' അവറാൻ വിശദീകരിച്ചുകൊണ്ടു തുടർന്നു. 'മാപ്പിളജാതിയായാൽ പിന്നെ പറയുകയും വേണ്ട. അല്ലെങ്കിൽത്തന്നെ പോലീസിലുള്ള മാപ്പിളമാരെ സ്ഥലം മാററാനും പിരിച്ചുവിടാനും ഒരുങ്ങിയിരിക്കുകയാണ് ഗവർമ്മേണ്ട്.'

'ഞാൻ കമ്യൂണിസ്റ്റല്ല' നമ്പൂതിരി പറഞ്ഞു.

'അതു തീരുമാനിക്കാൻ നിങ്ങളല്ലല്ലൊ. പോലീസ് ഇൻസ്പെക്ടരല്ലെ?'

'ചായയില്ലെങ്കിൽ വേണ്ട. കുറച്ചു മൂത്രം ഒഴിക്കണം' നമ്പൂതിരിപ്പാട് എഴുന്നേററു.

'പാടില്ലാ, അവിടെത്തന്നെയിരിക്കണം' അവറാൻ തുടർന്നു. 'മൂത്രമൊഴിക്കാൻ പോകുന്ന പോക്കിൽ ചാടിയാൽ.........'

'ഞാൻ ചാടില്ല'

'വേണ്ട. അവിടെ ഇരുന്നാൽമതി' അവറാൻ ബെൽട്ട മുറുക്കി; തൊപ്പി തലയിൽവെച്ചു തോക്കെടുത്തു നടക്കാൻ തുടങ്ങി.

പെട്ടെന്നു നിരത്തിൽനിന്നൊരു ലോറി കയറിവന്ന് പോലീസ് സ്റ്റേഷൻെറ ഉമ്മറത്തു നിന്നു. കിടന്നു കൂർക്കംവലിച്ചിരുന്ന കുഞ്ഞന്പിള്ള നായർ പിടഞ്ഞെഴുന്നേറ്റ് ഇരുന്നു. പത്തു പതിനഞ്ചു എം. എസ്. പി. ക്കാർ ചടപടാ എന്നു ലോറി വിട്ടിറങ്ങി. അവർ സബ് ജയിൽ കോലായിലേക്കു കയറി.

'ഹൂ കംസ് ദേർ' പെട്ടെന്ന് അവറാൻ ഒരുങ്ങിനിന്നു വിളിച്ചു ചോദിച്ചു.

'ഫ്റണ്ട്' സർദാർ ചോദിച്ചു: 'ഇൻസ്പെക്ടരെവിടെ?'

'വീട്ടിൽ പോയിരിക്കുന്നു. വന്നിട്ടില്ല.'

'ഞങ്ങളോട് വരാൻ പറഞ്ഞിട്ട ഇപ്പോൾ വീട്ടിൽ പോയി ഇരിക്കുകയാണ്. രാത്രിയൊന്നു കിടന്നുറങ്ങാൻ പോലും സമ്മതിക്കില്ലാ എന്നുവെച്ചാൽ...'

'കിടന്നുറങ്ങാനല്ല ശമ്പളം തരുന്നത്.'

'വരാറായോ?'

'എനിക്കറിഞ്ഞുകൂടാ', അവറാൻ കോലായിൽക്കൂടെ നടന്നു.

'വല്ലാത്ത മാരണം!' സർദാർ തുടർന്നു: 'ഇനി യെങ്ങോട്ടാണാവൊ യാത്ര'.

'ഈ തിരുമേനിയുടെ നാട്ടിലേക്കാണെന്നു തോന്നുന്നു' ശങ്കരൻ പറഞ്ഞു.

'ഇവിടെനിന്നു എത്ര നാഴികയുണ്ട്'

'അഞ്ചാറു നാഴികയുണ്ട്'—നമ്പൂതിരിപ്പാടാണ് മറുപടി പറഞ്ഞത്.

'കുണ്ടനിടവഴികളിൽക്കൂടെ എത്ര നടക്കേണ്ടിവരുമാവോ.'

പെട്ടെന്നൊരു കാർ വന്നു നിന്നു. ഇൻസ്പെക്ടർമാർ പുറത്തിറങ്ങി.

'ഗുഡ് കംസ് ദേർ'—ശങ്കരൻ ആചാരാനുഷ്ഠാനം നടത്തി.

ഇൻസ്പെക്ടർ കോലായിലേക്കു കയറി. നടപ്പാതയിലേക്കു വന്നു. ശങ്കരൻ ശരിക്കു നിന്നു. തോക്കു ചുമലിൽ ചാരി അതിന്മേൽ ആഞ്ഞൊരടി കൊടുത്തു സാല്യൂട്ട് ചെയ്തു.

'കുഞ്ഞിരാമൻനായരേ' സബ്ഇൻസ്പെക്ടർ വിളിച്ചു പറഞ്ഞു: 'ഒരുങ്ങിക്കോളിൻ. ഈ നമ്പൂതിരിപ്പാടിനെ കാറിൽ കയററി ഇരുത്തിക്കോളിൻ.'

നമ്പൂതിരിപ്പാട്ട് എഴുന്നേററുനിന്നു. ഹെഡ്കോൺസ്റ്റബിൾ കുഞ്ഞിരാമൻനായർ സ്റ്റേഷനിൽനിന്നു പുറത്തുവന്നു.

'ഇൻസ്പെക്ടരെ, എനിക്കു കുറച്ചു മൂത്രം ഒഴിക്കണം,' നമ്പൂതിരിപ്പാട്ട് തുടർന്നു: 'വല്ലാതെ ദാഹിക്കുന്നു. മേലൊക്കെ ചൊറിയിണു'.

'അതൊക്കെയുണ്ടാവും. ഒന്നും സാരമില്ല. നടന്നോളു. ഒന്നോരം രണ്ടുമൂന്നു പന്നികളെ പിടിച്ചുതന്നാൽ മതി'. ഇൻസ്പെക്ടർ തുടർന്നു: 'ഇയാളെ കാറിൽ കയററിക്കോളൂ. നിങ്ങളും കാറിന്റെ മുമ്പിലിരുന്നോളൂ'

കുഞ്ഞുകുട്ടക്കുറുപ്പ് എഴുന്നേററു ലോകപ്പിന്റെ അഴി പിടിച്ചുകൊണ്ടു നിന്നു. ഹെഡ്കോൺസ്റ്റബിൾ നമ്പൂതിരിപ്പാടിനെ മുമ്പിലാക്കിക്കൊണ്ട് നടന്നു. നമ്പൂതിരിപ്പാട്ട് ലോകപ്പിലേക്കൊന്നു തിരിഞ്ഞു നോക്കുകയെങ്കിലും ചെയ്യുമെന്നാണ് കുറുപ്പ് വിചാരിച്ചത്. അതും ഉണ്ടായില്ല. കുറുപ്പ് ഒന്നു ഒച്ചയനക്കി നോക്കി. എന്നിട്ടും നമ്പൂതിരിപ്പാട്ട് തിരിഞ്ഞുനോക്കിയില്ല.

'നമ്പൂതിരിപ്പാടിനെ കൊണ്ടുപോയി.' കുറുപ്പ് പറഞ്ഞു.

'കുറച്ച് ആപത്താണ്'. മേനവൻ തുടന്നു: 'അദ്ദേഹം മഹാ ഭീരുവാണ്. നിശ്ചയമുള്ളതു മുഴുവനും പൊല്ലീസുകാർക്ക് പറഞ്ഞുകൊടുക്കും'.

കാറും ലോറിയും സ്റ്റാർട്ട്ചെയ്തു നീങ്ങി.

'ഹാവൂ! ഇനി ഇവിടെയൊന്നു കിടന്നുറങ്ങാമല്ലോ'. അതുവരെ തൂണും ചാരി നിന്നു പതുങ്ങിയിരുന്ന കുഞ്ഞമ്പുനായർ ഇരുന്നുകൊണ്ട് ആവലാതിപ്പെട്ടു. 'അന്തിപ്പാതിരക്കും നായാട്ട്!'

കുഞ്ഞമ്പുനായർ കിടന്നു. കമ്പിളികൊണ്ട് അടിമുടി മൂടിപ്പുതച്ചു.

'പിന്നെയ് മണിയൊന്നു കഴിഞ്ഞു. വലിയ ഉറക്കമൊന്നും ഉറങ്ങേണ്ട'. അവറാൻ താക്കീതുചെയ്തു.

മണി മൂന്നടിച്ചാൽ ഞാനീ തോക്കും കുന്തവും നിങ്ങളുടെ മേൽ ചാരിവെച്ച് ഒരൊററ നട നടക്കും'.

കുഞ്ഞമ്പു നായർ ഒന്നും പറഞ്ഞില്ല.

'എനിക്കു വല്ലാതെ തണുക്കുന്നു. പനിക്കുന്നുണ്ടെന്നാണ് തോന്നുന്നത്', മേനവൻ പറഞ്ഞു.

കുറുപ്പ് മേനവൻെറ അടുത്തു ചെന്നിരുന്നു അയാളുടെ ശരീരം തൊട്ടുനോക്കിക്കൊണ്ട് പറഞ്ഞു: 'നല്ല ചൂടുണ്ട്'.

'തലവേദനയുമുണ്ട്'. മേനവൻ തുടർന്നു: 'കാലിൻെറ വണ്ണ ഉരുണ്ടുകയറുന്നു'.

'ഞാൻ കാലുഴിഞ്ഞുതരാം'. കുറുപ്പ് വീണ്ടും സുഹൃത്തിൻെറ കാൽവണ്ണകൾ ഉഴിഞ്ഞുകൊണ്ട് അടുത്തിരുന്നു.

'വിഷമിക്കേണ്ട; കുറച്ചു കഴിഞ്ഞാൽ മാറിക്കൊള്ളും'. മേനവൻ തുടർന്നു: 'വല്ലാത്തൊരു വിഡ്ഢിത്തമാണെനിക്കു പററിയത്. ആ മാലയും മോതിരവും അച്ഛൻനമ്പൂതിരിയെ ഏല്പിച്ചു കൊടുക്കാതെ മടിയിൽ വെച്ചതായിരുന്നു തെററ്',

'ഇനി ആ കാര്യം ഓർത്തു വിഷമിക്കേണ്ട. ആറുപവനു ഏറിയത് മുന്നൂറുറുപ്പികയോളം വരും, അതു പൊയ്ക്കോട്ടെ'. കുറുപ്പ് കുറച്ചിട കഴിഞ്ഞു തുടർന്നു: 'ഞാൻ കമ്യൂണിസ്റ്റുകാരനല്ലല്ലോ. ഇവരെന്നെ എന്തിനു പിടിച്ചുകൊണ്ടുവന്നു? അതാണ് ഞാനാലോചിക്കുന്നത്'.

■

'താങ്കളെ ഇവർ കമ്യൂണിസ്റ്റാക്കിക്കഴിഞ്ഞു. എന്നെയും അവിടെ താമസിപ്പിച്ചതു അതിന്നൊരു തെളിവുമായി. ഞാനവിടെ വന്നു ചാടേണ്ടിയിരുന്നില്ല ഞാനാണ് താങ്കളെ വിഷമിപ്പിച്ചത്. എനിക്കതിൽ വല്ലാത്തൊരു മനോവേദനയുണ്ട്'.

'ഒരു മനോവേദനയും ആവശ്യമില്ല. താൻ എന്റെ വീട്ടിൽ കയ്യേറിയതല്ല, എന്റെ ക്ഷണനം സ്വീകരിച്ച വിരുന്നുകാരനായി പാർത്തതാണ്. ഈ വീട്ടിൽ താമസിക്കാൻ സൌകര്യമില്ലെന്നു ഞാൻ പറഞ്ഞിരുന്നുവെങ്കിൽ താൻ മറ്റെവിടെ എങ്കിലും പോകുമായിരുന്നു, താൻ കമ്യൂണിസ്റ്റുകാരനാണെന്നും ഒളിവിലാണെന്നും മനസ്സിലാക്കാതെ എനിക്കു വിഡ്ഢിത്തം പററിയതുമല്ല. കോന്തൻ കടിച്ചാൽ കോരപ്പനും ലഹരിയുണ്ടാവുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല. താൻ എന്റെ വീട്ടിൽ താമസിക്കുന്നതറിഞ്ഞാൽ പോലീസുകാർ തന്നെ പിടിച്ചുകൊണ്ടുപോവുമെന്നല്ലാതെ കൂടെ എന്നെയും പിടിക്കുമെന്നു ഞാൻ വിചാരിച്ചിരുന്നില്ല'.

'ഇപ്പോൾ ഈ കോൺഗ്രസ്സുവാഴ്ചക്കാലത്ത് ഇങ്ങനെയാണ്, കോന്തൻ കടിച്ചാൽ കോരപ്പനും കോരപ്പന്റെ കുടുംബങ്ങൾക്കും അവരിൽ ഒരോരുത്തന്റെ ബന്ധുക്കൾക്കുമുണ്ടാവും ലഹരി, കമ്യൂണിസ്റ്റാണെന്നു പറഞ്ഞ് ഇവിടെ ആരെയും എപ്പോൾ വേണമെങ്കിലും അറസ്റ്റുചെയ്യാം, മർദ്ദിക്കാം, ശിക്ഷിക്കാം, കൊല്ലാം. അതാണ് ഗവർമ്മെണ്ടെന്നു പറയുന്ന സ്വാതന്ത്ര്യത്തിന്റെ നയം',

'ബ്രിട്ടീഷ് വാഴ്ചക്കാലത്തും ഇത്ര നീചമായ — നീതിരഹിതമായ — നിലയുണ്ടായിട്ടില്ല'.

'ഇല്ല കുറുപ്പേ- ഇവിടെ ജീവനും സ്വത്തിനും രക്ഷയില്ല. സ്വാതന്ത്ര്യം കിട്ടിയപ്പോൾ ശവം കൊത്തിത്തിന്നാൻ മണത്തറിഞ്ഞുവന്ന കഴുകന്മാരെപ്പോലെ ഇവിടെ കുറേ സ്വാതന്ത്ര്യതാല്പര്യക്കാർ അരങ്ങത്തു വന്നു. അവരുടെ സ്വേച്ഛാപ്രമത്തതയുടെ നഗ്നനൃത്തമാണിവിടെ. അവരിൽത്തന്നെ അഭിപ്രായവ്യത്യാസമുള്ളവനെ കമ്യൂണിസ്റ്റുമുദ്ര കുത്തി കൊന്നു കുഴിച്ചിടാൻ, അധികാരം കയ്യിലുള്ളവർക്കു മടിയില്ല'.

'ഈ ഭരണം മറെറാരു കോളറയാണ്. ഈ മഹാവ്യാധിയോടു പോരാടാതെ നിവൃത്തിയില്ല. കുട്ടനുണ്ണിഏട്ടൻ കോൺഗ്രസ്സു ചമഞ്ഞു എന്നെ കമ്യൂണിസ്റ്റാക്കിയപ്പോൾ തുടങ്ങിയതാണ് എനിക്കു കോൺഗ്രസ്സിനോട് വെറുപ്പ്. അതുവരെ എനിക്കു കോൺഗ്രസ്സിനോട് ബഹുമാനമായിരുന്നു. എൻെറ വീട്ടിൽനിന്നു നിങ്ങളെ പിടി കൊടുത്തതിലെനിക്കൊരു വല്ലായ്മ തോന്നുകയാണ്'.

'അവർക്കൊരു ഭാഗ്യക്കുറി കിട്ടി', മേനോൻ തുടർന്നു: 'ആ സ്ഥലം സുരക്ഷിതമാണെന്നായിരുന്നു എന്റെ വിശ്വാസം. അവിടെ യാതൊരു രാഷ്ട്രീയപ്രസ്ഥാനവുമുണ്ടായിരുന്നില്ലല്ലോ.'

'അവിടെയും കമ്യൂണിസമുണ്ടായിക്കഴിഞ്ഞുവെന്ന് നിങ്ങൾക്കു സമാധാനിക്കാം, ഈ സ്വാതന്ത്ര്യതാല്പര്യങ്ങളോടും സ്വേച്ഛാപ്രഭുത്വത്തോടും മരണം വരെ പോരാ

ടാൻ ഞാനും ഒരുങ്ങിയിരിക്കുന്നു. ഇനി കമ്യൂണിസ്റ്റാവാൻ ഞാനെന്തൊക്കെ ചെയ്യണം?'

'മനസ്സാക്ഷി പണയം വെക്കാതിരിക്കുക, മനുഷ്യനെ സ്നേഹിക്കുക, സംഘടനാബോധമുണ്ടാവുക'. മേനവൻ തുടർന്നു: 'വയ്യ — സംസാരിക്കാൻ വയ്യാ. എനിക്കു വല്ലാത്ത ക്ഷീണം...!'

'വേണ്ടാ, അധികമൊന്നും സംസാരിക്കേണ്ട. ഒന്നുറങ്ങാൻ നോക്കൂ. ഉറങ്ങിയാൽ ഈ തളർച്ചക്കു കുറെ സമാധാനമുണ്ടാവും'.

'നോക്കട്ടെ; ഒന്നുറങ്ങാൻ ശ്രമിച്ചുനോക്കട്ടെ. ഇനി കാലുഴിയേണ്ട, കുറുപ്പും ഉറങ്ങിക്കോളൂ'.

'സുഖം തോന്നുന്നുണ്ടെങ്കിൽ ഉഴിഞ്ഞു തരാം'.

'വേണ്ട കാൽവണ്ണ ഉരുട്ടിക്കയറുന്നതു് മാറി. ഇനി നമുക്ക് കുറച്ചിട മിണ്ടാതെ കിടക്കുക'.

കുറുപ്പ് മേനവൻെറ അടുത്തു നിന്നും മാറി കിഴക്കേ ചുമരും ചാരി ഇരുന്നു. ഒരു കൊതു, ഉൾനാട്ടിൽ നടക്കുന്ന സ്പെഷൽബ്രാഞ്ചുകാരനെപ്പോലെ മൂളിപ്പാറി. കുറച്ചിട മൂളിപ്പാറിയശേഷം ആ കൊതു കുറുപ്പിൻെറ അടുത്തുവന്നു ഇടത്തെ കയ്വണ്ണയിൽ ഇരുന്നു അതിൻെറ കൂർത്ത സൂചിക്കുഴലുകൾ പതുക്കെയൊന്നു കുത്തിനോക്കി. കുറുപ്പ് ആ ക്ഷുദ്രജീവിയെ ആഞ്ഞടിച്ചു നശിപ്പിച്ചു. പതുക്കെ എഴുന്നേററു നീങ്ങി ലോകപ്പിൻെറ ഇരുമ്പഴികൾ പിടിച്ചു നിന്നു. പുറത്തു കത്തിക്കൊണ്ടിരുന്ന വെളിച്ചത്തിൽ വെറും നിക്കറും ബനിയനും മാത്രം ധരിച്ചു നിൽക്കുന്ന തന്നെ കണ്ടപ്പോൾ അല്പം ഒരു നാണക്കേ

ട്ട തോന്നി. അയാൾ ലോകപ്പിലെ ഇരുട്ടുമുക്കിലേക്കുതന്നെ പിൻവാങ്ങി,

'കല്യാണമണ്ഡപം കൽത്തുറുങ്കായ് മാറാം
കല്യാണക്കന്നില്ല മാഴികേറാം'

പെട്ടെന്ന് എവിടെനിന്നോ വന്നുകയറിയ ഈ ഈരടി കുറുപ്പിൻെറ തലച്ചോറിൽ കുടിയിരുന്നു. ആ ഇരുട്ടിൽ ഇരുന്നുകൊണ്ട് കുറുപ്പ് ഈ ഈരടി കുറച്ചുറക്കെയൊന്നു മൂളിപ്പാടി,

'ആരാ എടാ പാടണത്?' അവറാൻ കുരച്ചുചാടി: 'പോട്ടം ബെയ്ത്തും! ഇതു കല്യാണപ്പന്തലൊന്നുമല്ല. അമ്മായി ഉമ്മാൻെറ ബീട്ടിൽ വിരുന്നു വന്നതുമല്ല. ചിലക്കാതെ അവിടെ കിടന്നോ'.

കുറുപ്പ് നാണിച്ചുപോയി. ആ വരികൾ തലച്ചോറിൽ കയറി ഒളിച്ചു. വിത്തിൻെറ വല്ലത്തിൽ കടന്നുകൂടിയ ഒരു ചുണ്ടെലിയെപ്പോലെ ആ ഈരടി തലച്ചോറു കരണ്ടുകൊണ്ടിരുന്നു

'നാളെ......' കുറുപ്പ് ആലോചിച്ചു. 'ക്ഷണിക്കപ്പെട്ടവരെല്ലാം കാലത്തുതന്നെ വീട്ടിൽ വന്നുകൂടാൻ തുടങ്ങും, ഓരോരുത്തരായി ഈ വിവരം അറിയും. എന്നെ അറിയുന്ന പലരും അത്ഭുതപ്പെടും. അക്രമിയായ ഒരു കമ്യൂണിസ്റ്റ്കാരനാണ് ഞാനെന്നു അവരിലൊരാൾക്കും വിശ്വസിക്കാൻ കഴിയില്ല. ഒരു തെളിവുകിട്ടിയ വക്കീലിനെപ്പോലെ കുട്ടനുണ്ണിയേട്ടൻ മാത്രം തൻെറ അഭിപ്രായത്തിൻെറ വിജയലഹരിയിൽ മദിച്ചുനടക്കും. 'കണ്ടില്ലേ കുഞ്ഞുക്കുട്ടൻ കമ്യൂണിസ്റ്റാണ്,' അദ്ദേഹം പെരുമ്പറയടിക്കും.

'പാവം! അച്ഛൻ! ഞാനൊരു വധുവിനെ കൊണ്ടു വന്നു കാണാൻ അദ്ദേഹം വളരെയധികം കൊതിച്ചിരുന്നു. വേണ്ടതെല്ലാം വേണ്ടതുപോലെ ചെയ്യുകയും ചെയ്തു. പെട്ടെന്ന് വന്നുകൊണ്ട ഈ ഇടിവെട്ട് അദ്ദേഹത്തെ സ്തംഭിപ്പിച്ചിട്ടുണ്ടാവും. വിഷാദവിവശനായി ഇരിക്കുന്നു. അദ്ദേഹത്തെ അപ്പുമേനവൻ സമാശ്വസിപ്പിക്കാതിരിക്കില്ല.........

'നാളെ നെടുമ്പുറത്തു നായർവീട്ടിലെ കഥയെന്താവും? പന്തലിൽ വെപ്പുകാരുടെ ബഹളം. നാലുപുറം നിറച്ചും സ്ത്രീകളും കുട്ടികളും. നെടുമ്പുറത്തെ മൂപ്പിൽനായർ നാട്ടുവാഴിയായി പൂമുഖത്തെ ചാരുകസേലയിൽ വന്നിരുന്നു കല്യാണത്തിന്റെ മേൽനോട്ടം വഹിക്കുന്നുണ്ടാവും. വലിയ മുണ്ടുംചുററി ബനിയനിട്ട തോർത്ത് ഇടയിൽ കെട്ടിയ നാട്ടുവാഴികുടുംബാംഗങ്ങൾ ആദ്യപ്രസാനക്കാരായി ബഹളംകൂട്ടി ഓടിനടക്കും. ഒടുക്കം ഈ വിവരമറിയുമ്പോൾ.........

'തങ്കമ്മ......! നാണത്തിൽ പൊതിഞ്ഞ ആനന്ദവുമായി അവൾ ഒതുങ്ങിയ ഒരു മുറിയിലിരുന്നു മാദകസ്വപ്നങ്ങൾ നെയ്തെടുക്കുകയാവും.'

കുറുപ്പിന്റെ ദൃഷ്ടികൾ, അവശനായി കിടക്കുന്ന മേനവന്റെ മേലെ, ആ ചുവരിൽ തറച്ചുനിന്നു. സ്വന്തം മനസ്സിലെ വിചാരവികാരങ്ങളുടെ അനസ്യൂതമായ പ്രവർത്തനം ആ ചുവരിന്മേൽ ഒരു ചലച്ചിത്രപ്രദർശനം ആവിഷ്കരിക്കുകയായി.

അതാ തങ്കമ്മ! കുളിച്ച് കുറിയിട്ട് കണ്ണെഴുതി അലങ്കരിച്ചൊരുങ്ങുന്നത്, അയ്യപ്പൻകാവിലെ നിവേദ്യമായ പാ

യസത്തിൻെറ ഉറുളിയുമായി വരുന്നു. പൂമുഖത്തിന്നു നേക്കതന്നെ തന്നെ കാണുന്നു. സമത്ഥനായ ഒരു ഡ്രൈവർ ആപത്തിൽ നിന്നൊരു കാർ തിരിക്കുംപോലെ ഒരു വികാരം അവളുടെ കാൽ വടക്കോട്ടു നീക്കുകയാണ്.

'ഇതിലെപ്പോകാം—' കുറുപ്പു പതുക്കെ പറഞ്ഞുപോയി.

കാണാൻ കൊതിച്ചിരുന്ന ആ മുഖം ലജ്ജാരുണമായി, വിടരുന്ന ഒരു പനിനീർപ്പൂവുപോലെ തൻെറ ദൃഷ്ടിയിൽ പെടുന്നു. അഭിമുഖമായി വരുന്ന രണ്ടു കാറുകളിൽനിന്നു നാലു വിദ്യുദ്ദീപങ്ങൾ ഒന്നിച്ചു ചിന്നിയ വെളിച്ചം അമ്പരപ്പുണ്ടാക്കുന്നതുപോലെ ആ നാലു കൃഷ്ണമണികളിൽ നിഴലടിച്ച അനുഭൂതികൾ അവിടം സ്തബ്ധമാക്കുന്നു. കണ്ണുകൾ ഇടഞ്ഞു. കുറുപ്പ് കുറച്ചിട ആ മധുരാനുഭൂതിയിൽ ലയിച്ചുപോയി. വിചാരധാരകൾ മുന്നോട്ടുനീങ്ങാൻ കഴിഞ്ഞില്ല.

ആ മനോഹരരൂപം മുന്നിൽ നിൽക്കുമ്പോൾത്തന്നെ—അതാ വരുന്നു മറ്റൊരു തങ്കമ്മ, അകത്തുനിന്ന്. അമ്മ പറഞ്ഞയച്ച് അവൾ തൻെറ അടുത്തേക്കു വരികയാണ്. അടക്കിപ്പിടിച്ച ഹൃദയത്തുടിപ്പുകൾ. ഒരു കുറുഞ്ഞിപ്പൂച്ച പാൽപ്പാത്രത്തിൻെറ അടുത്തേക്കെന്നപോലെ അവൾ വരുന്നു. വടക്കേ പടിയിൽ ചാരി നില്ക്കുന്നു. താൻ കടലാസിൽനിന്നു കണ്ണെടുത്തു ആ മുഖത്തു ചാത്തി. ആ മുഖത്തു സംഭ്രമം ഓളംവെട്ടുകയാണ്. പിന്നിൽ തൂക്കിയ ചെമ്പട്ടുതിരശ്ശീലയുടെ മുന്നിൽനിന്നു നൃത്തം ചെയ്യുന്ന ഒരു കൊച്ചുസുന്ദരിയെപ്പോലെ അവളുടെ

ഭാവം തന്റെ ഹൃദയഭിത്തികളിൽ നിഴലടിച്ചു. ആ ചോദ്യങ്ങൾ! ആ മറുപടികൾ'.

'ഒന്നുറച്ചിട്ടല്ലേ ഒരാളെ വിവാഹം കഴിക്കാനൊരുങ്ങുക?' കുറുപ്പിന്റെ കാതുകളിൽ തങ്കമ്മയുടെ ആ മറുപടി മാറ്റൊലിക്കൊണ്ടു.

ധീരവും ശാന്തവുമായ തങ്കമ്മയുടെ മുഖം നിശ്ചയദാർഢ്യത്തോടെ കുറുപ്പിന്റെ മുമ്പിൽ വിരിഞ്ഞുനിൽക്കുന്നു. ഹൃദയനൈർമ്മല്യവും സ്നേഹബഹുമാനവിശ്വാസങ്ങളും കൂടികലർന്ന അവളുടെ നോട്ടം തന്റെ കരളിലേക്കു കടന്നു അഗാധതയിലേക്കു ആണ്ടുപോവുകയാണ്.

'ഹാൾട്ട്' — ഗാട്ടുകാരൻ അവറാൻ ഗർജ്ജിച്ചു: 'ഹൂ കംസ് ദേർ?'

ഒരു കാർ പോലീസ്സ്റ്റേഷന്റെ മുറ്റത്തു വന്നുനിന്നിരിക്കുന്നു. ഉറങ്ങിക്കിടന്ന നായ്ക്കുട്ടി, അവനറിയാതെ മുറ്റത്തുവന്നു ചാടിയ ഒരു അപരിചിതനെ കണ്ട മാത്രയിൽ പിടഞ്ഞെഴുന്നേറ്റു മുന്നോട്ടായുംപോലെ, അവറാൻ സബ്ജയിലിന്റെ കോലായിൽക്കൂടെ പടിഞ്ഞാറെ തലയ്ക്കലേക്കു ചെന്നു.

'ആരാണതു്?' — അവറാൻ അന്വേഷിച്ചു.

കുറുപ്പ് ചെവിയോർത്തു.

'ഇതു ഞാനാണ്'

അപ്പുമേനവന്റെ ശബ്ദം! കുറുപ്പെഴുന്നേറ്റു മുന്നോട്ടു നീങ്ങി ഇരുമ്പഴികൾ പിടിച്ചുനില്പായി.

'ഞങ്ങളുടെ വിവരം അറിയാൻ വന്നതാവും' — കുറുപ്പു വിചാരിച്ചു.

'ഞാനെന്തു പറഞ്ഞാൽ മനസ്സിലാവില്ല' അവറാൻ തുടർന്നു: 'ആരാണെന്നാണ് ചോദിച്ചതു്. ഇവിടെ എന്തിനാ വന്നു?'

'പേർ അപ്പുമേനവനെന്നാണ്.'

'എന്തുവേണം?'

'ഇന്നു അറസ്റ്റ് ചെയ്തുകൊണ്ടുവന്നവരിൽ ഒരാളുടെ ബന്ധു......'

'എന്താ സബ്ജയിൽ കയ്യേറാൻ വന്നതാണോ?–കാറും ഒരു പത്രാസ്സും! ഇവിടെ വരാൻ പാടില്ല, പുറത്തു പോണം.

'ഒരു വിവരം അറിയാനാണ്.'

'ഇവിടെ നിന്നൊരു വിവരവും അറിയാനൊക്കില്ല. ലോക്കപ്പിലുള്ള ആളെ കാണണമെങ്കിൽ സബ്ഇൻസ്പെക്ടരുടെ സമ്മതം വാങ്ങണം.'

'ഇൻസ്പെക്ടരെ ഒന്നു കാണാനാണ് വന്നതു്'

'അദ്ദേഹം ഇവിടെയില്ല.'

'എങ്ങോട്ടുപോയി? എപ്പോൾവരും'

'അറിഞ്ഞുകൂടാ.' അവറാൻ തുടർന്നു:– 'ഇവിടെ നില്ക്കാൻ പാടില്ല. ഇതു സബ്ജെയിലാണ്.

'ഇനി എന്തു ചെയ്യും?'–അപ്പുമേനവൻ പതുക്കെ പറഞ്ഞു.

'എന്തു ചെയ്താലും വേണ്ടില്ല. ഇവിടെ നിന്ന് സ്ഥലം ഒഴിക്കണം, ഇല്ലെങ്കിൽ വെടിവെക്കും ഞാൻ'—അവറാൻ തുടർന്നു: 'ഇപ്പോൾ കമ്യൂണിസ്റ്റുകാരെയും അവരുടെ ബന്ധുക്കളെയും വെടിവെക്കാനാണ് കല്പന.'

അപ്പുമേനവൻ പിന്നെയൊന്നും പറഞ്ഞില്ല. അദ്ദേഹം മടങ്ങി കാറിന്റെ അടുത്തുചെന്നു അതിൽ കയറിയിരുന്നു. അതു സ്റ്റാർട്ടുചെയ്തു തിരിച്ചു, പുറത്തേക്കുപോയി.

'കാറിൽ കയറി ബന്ധുവിനെ അന്വേഷിക്കാൻ വന്നിരിക്കുന്നു' – അവറാൻ പുലമ്പി: 'പോലീസ് സ്റ്റേഷനിലേക്കു ആരു കയറിവന്നാലും വെടിവെക്കുക. അന്വേഷണം വന്നാൽ കമ്യൂണിസ്റ്റാണെന്നും പറയുക.

'വന്ന ആൾ പോയോ?'–കുറുപ്പ് ചോദിച്ചു.

അവറാനൊന്നും പറഞ്ഞില്ല.

'ഹാവൂ. വല്ലാതെ ദാഹിക്കുന്നു'—ഒന്നു തിരിഞ്ഞു കിടന്നുകൊണ്ട് മേനോൻ പറഞ്ഞു.

'എന്തു വെള്ളമാണ് കുടിക്കുക. ഇങ്ങനെ പനിക്കുമ്പോൾ പച്ചവെള്ളം കുടിച്ചാലോ?'—കുറുപ്പു ചോദിച്ചു.

'പച്ചവെള്ളംതന്നെ.........കിട്ടാൻ......എന്താവഴി?'—മേനോൻ ചോദിച്ചു.

അവറാൻ സബ് ജെയിൽ കോലായയുടെ കിഴക്കേ തലക്കൽ ചെന്നു തിരിച്ചു വരുന്നുണ്ടായിരുന്നു.

'പച്ചവെള്ളം കിട്ടാതിരിക്കുമോ?' – കുറുപ്പു അവറാനോടു പറഞ്ഞു: 'ഈയാൾക്കു പനിക്കുന്നു. കുറച്ചു വെള്ളം വേണമെന്നു പറയുകയാണ്.'

അവറാൻ ഒന്നും പറയാതെ പടിഞ്ഞാട്ടു നടന്നു.

'ഒന്നും–വേണ്ട'–മേനോൻ പറഞ്ഞു.

'ഇവരൊക്കെ രാക്ഷസന്മാരാണോ?'—കുറുപ്പ് തുടന്നു: 'ദാഹിച്ചവെള്ളം ചോദിച്ചാൽ തരാതിരിക്കാൻ?'

'ഇവരെയൊക്കെ രാക്ഷസന്മാരാക്കിയിരിക്കുന്നു—കോൺഗ്രസ്സിന്റെ ഭരണം'

അവറാൻ കിഴക്കോട്ടുതന്നെ തിരിഞ്ഞു ലോക്കപ്പു മുറിയുടെ അടുത്തെത്തുന്നതുവരെ കുറുപ്പ് കാത്തുനിന്നു.

'എയ് കോൺസ്റ്റബിൾ, കുറച്ചു വെള്ളം വേണം.' കുറുപ്പ് വിളിച്ചു പറഞ്ഞു.

'വെള്ളം!' അവറാൻ തുടർന്നു: 'പാലു കുറുക്കി പഞ്ചസാര ഇട്ടു തരാം. പുത്യാപ്ല വന്നവരല്ലെ? ചിലക്കാതെ അവിടെ കിടന്നോ'

കുറുപ്പ് അമ്പരന്നു നിന്നു. 'കുടിക്കാൻ വെള്ളവും കൂടി കൊടുക്കാത്തതാണോ ഗാന്ധിശിഷ്യന്മാരുടെ ലോക്കപ്പുമുറി?' അയാൾ തന്നെത്താൻ ചോദിച്ചു.

'അവരോടു ചോദിച്ചിട്ടു കാര്യമില്ല' മേനവൻ തുടർന്നു:—'ദാഹം സഹിക്കാം'

കുറുപ്പ് അവിടെത്തന്നെ നിന്നു. അവറാൻ വീണ്ടും അടുത്തെത്തുകയാണ്.

'എന്താഹേ നിങ്ങൾ ഈ പറയുന്നതിനൊക്കെ അർത്ഥം? നിങ്ങൾ മനുഷ്യനല്ലെ? ഒരാൾ ദാഹിച്ച് വെള്ളം ചോദിക്കുമ്പോൾ നിങ്ങളെന്താണ് കളിയാക്കുന്നത്? ഒരു ഗ്ലാസ്സ് പച്ചവെള്ളമാണ് ചോദിക്കുന്നത്.'

'മൂത്രം ഒഴിച്ച് കുടിച്ചോ'–അവറാൻ തുടർന്നു: 'കമ്യൂണിസ്റ്റ്കാർ കുടിക്കാൻ വെള്ളം ചോദിച്ചാൽ മൂത്രം കൊടുക്കണമെന്നാണ് കോൺഗ്രസ്സുനിയമം.'

'തരക്കേടില്ല. നല്ല നിയമം!'

കുറുപ്പ് പിന്നെയൊന്നും പറഞ്ഞില്ല. കുറച്ചിടകൂടി ആ ഇരുമ്പഴികൾ പിടിച്ചു നിന്നു. ഭരണാധികാരത്തിന്റെ ക്രൂരത അയാളുടെ ഹൃദയത്തിൽ ചുളുചുളു കുത്തി. ഒടുക്കം ഒരു നെടുവീർപ്പോടെ കിഴക്കേ ചുവരും ചാരി ഇരിപ്പുറപ്പിച്ചു.

നിമിഷങ്ങളങ്ങനെ നീങ്ങി.

'ഏയ് കുഞ്ഞമ്പുനായർ'–പാറാവുകാരൻ വിളിച്ചു പറഞ്ഞു:–'സമയം രണ്ട് അമ്പതു കഴിഞ്ഞു'

കുഞ്ഞമ്പുനായർ എഴുന്നേറ്റു. പുതപ്പു വിരിപ്പു മടക്കി കെട്ടിവെച്ചു. ഉടുപ്പു ശരിപ്പെടുത്തി. ഒരു ബക്കററിലിരുന്ന വെള്ളം ഗ്ലാസ്സിലെടുത്തു മുഖം കഴുകി. സ്ററൂളിന്മേൽ ഇരുന്നു ഒരു ബീഡി കത്തിച്ചു പുകവിട്ടു.

മണി മൂന്നടിച്ചു. അവറാൻ തോക്കും കുന്തവും കുഞ്ഞമ്പുനായരെ ഏല്പിച്ചു സ്ഥലം വിട്ടു. കുഞ്ഞമ്പുനായർ, സബ്ബ്ജയിലിന്റെ കോലായിൽക്കൂടി രണ്ടു ചാൽ നടന്നു.

'ഇതാ വെള്ളം'—ആ വയസ്സനായ പൊല്ലീസുകാരൻ ഒരു ഗ്ലാസ് വെള്ളമെടുത്തു ലോക്കപ്പിന്റെ അഴികൾക്കിടയിൽക്കൂടെ അകത്തേക്കു വെച്ചു.

കുറുപ്പ് ചാരിയിരുന്നു ഉറങ്ങുകയായിരുന്നു. ആയാൾ കൺമിഴിച്ചു നോക്കി.

'വെള്ളം വേണമെങ്കിൽ എടുത്തു കുടിച്ചു ആ ഗ്ലാസ് ഇങ്ങോട്ടു തരണം.'—കുഞ്ഞമ്പുനായർ തുടന്നു:–'ദാഹിച്ചാൽ വെള്ളം കൊടുക്കാൻ പാടില്ലെന്നു ആമു സു

ഒപ്രന്നുകൂടി പറഞ്ഞിട്ടില്ല– വെള്ളം തന്ന വകയിൽ എന്റെ തൊപ്പി തെറിച്ചാൽ തെറിച്ചോട്ടെ.'

'എസ്. കെ.' –കുറുപ്പ് വെള്ളമെടുത്തുകൊണ്ട് മേനവനെ സമീപിച്ചു:– 'ഇതാ വെള്ളം കുടിക്ക.'

മേനവൻ, കുറുപ്പ് കൊടുത്ത വെള്ളം ഒന്നിച്ചു കുടിച്ചുതീർത്തു. 'ഹാവൂ' എന്നു സമാശ്വസിച്ചു. കുറുപ്പ് ഗ്ലാസ്സ് മടക്കിക്കൊടുത്തു.

'ഇനിയും വേണോ?' കുഞ്ഞന്പുനായർ ചോദിച്ചു.

'വേണ്ട'— കുറുപ്പ് തുടർന്നു ചോദിച്ചു:-'ദാഹിച്ചവെള്ളം കൊടുക്കരുതെന്നു വല്ല കല്പനയുമുണ്ടോ പോലീസ്സുകാർക്ക്'



'അങ്ങിനെയൊന്നുമില്ല.' — കുഞ്ഞന്പുനായർ തുടർന്നു: 'കമ്യൂണിസ്റ്റുകാർക്ക് യാതൊരു സഹായവും ചെയ്യരുതെന്നു മേലധികാരികൾ പറയാറുണ്ട്.'

'നിങ്ങളുടെ നടപ്പാക്കുന്നു അല്ലേ?'

'എല്ലാവരും അങ്ങിനെ ചെയ്യാറില്ല. ചിലർ കല്പന അക്ഷരം നോക്കി അനുസരിക്കും. ഇപ്പോൾ മാപ്പിളമാർ പ്രത്യേകിച്ചും. അവർ ഇന്ത്യായൂനിയനെതിരാണെന്നാണ് കോൺഗ്രസ്സ് ഗവമ്മെണ്ടിന്റെ വിശ്വാസം. അവരെയൊക്കെ തമിഴ്നാട്ടിലേക്ക മാററുകയാണത്രെ!'

'വല്ലാത്തൊരു മൃഗമാണ് ആ മാപ്പിളച്ചെറുക്കൻ.'

'അതവന്റെ കുററമല്ല. ഗവമ്മെണ്ടിന്റെ നയമാണ്. അടിച്ച വടിയോട് അരിശപ്പെട്ടിട്ട കാര്യമില്ല. ഞങ്ങൾ വെറും വടികളാണ്. വെള്ളക്കാർ കോൺഗ്ര

സ്സുകാരെ അടിക്കാൻ പറഞ്ഞു. ഞങ്ങളടിച്ചു. കോൺഗ്രസ്സുകാർ അധികാരത്തിൽ വന്നു. അവർ ഞങ്ങളെ അടിക്കാൻ പറയുന്നു. ഞങ്ങളടിക്കുന്നു. ഇനി നിങ്ങളധികാരത്തിൽവന്നു കോൺഗ്രസ്സുകാരെ അടിക്കാൻ പറഞ്ഞാൽ അന്നു ഞങ്ങളവരെയും അടിക്കും.'

'തരക്കേടില്ല.'

'മിണ്ടാതെ കിടന്നുകൊള്ളണം.'

'അപ്പോൾ നിങ്ങളെന്തിനു വെള്ളം തന്നു?'

'വെള്ളം തന്ന വകക്ക് എന്നെ പിരിച്ചയച്ചാൽ ഞാൻ പൊയ്ക്കൊള്ളാം.' —കുഞ്ഞന്നുനായർ ഒരു പാട്ടു പാടിക്കൊണ്ടു പടിഞ്ഞാട്ടു നടന്നു.

'രേഷൻഷാപ്പിൽ താങ്ങിവടി,
ബാർബർഷാപ്പിൽ താടിവടി......'

# 8



# കാലൻകോഴി

ആ മനുഷ്യവേട്ടക്കാർ പുറത്തേക്കിറങ്ങി. കാറും ലോറിയും നേരെ തിരൂർക്കാട്ടേക്ക തിരിച്ചു.

'ആരെയാണ് ആദ്യം അന്വേഷിക്കേണ്ടതു്?' — സബ്ബ് ഇൻസ്പെക്ടർ ശങ്കരൻ നായർ അന്വേഷിച്ചു.

'ഒരു പദ്മനില്ലേ?' മാധവമേനോൻ തുടർന്നു: 'നമ്പൂതിരിപ്പാടിനോട്ട് പണം വാങ്ങി പാർട്ടിക്കെത്തിച്ചുകൊടുക്കുന്നവൻ. അവനെ ആദ്യം കസ്റ്റഡിയിലാക്കണം.'

'കൃഷ്ണൻ കുട്ടിയില്ലേ? അവന്റെ വീട്ടിലേക്കാണ് ആദ്യം പോകേണ്ടതു്. തിരൂർക്കാട്ടെത്തിയാൽ നമ്പൂതിരിപ്പാട്ടു വഴി പറഞ്ഞു തരണം.'

'കൃഷ്ണൻകുട്ടിയോ? കൃഷ്ണൻകുട്ടിയല്ല, ബാലകൃഷ്ണനാണ്. കടവത്ത് ബാലകൃഷ്ണൻ.'

'അതെ, അവന്റെ വീട്ടിലേക്കു തന്നെ.'

'അവന്റെ പേർ ബാലകൃഷ്ണനെന്നാണ്', കൃഷ്ണൻ കുട്ടി എന്നു കേട്ടപ്പോൾ ഞാൻ അന്ധാളിച്ചു.

'നന്നായി' ശങ്കരൻ നായർ തുടർന്നു: 'അവന്റെ വീട്ടിന്റെ അടുത്തേറം കാറു പോവുമോ?'

'ഇല്ലത്തെ മുറ്റത്തേറം കാറു പോവും, ബാലകൃഷ്ണന്റെ വീട്ട് ആറാട്ടുകടവിന്റെ അടുത്താണ്.'

'ചോദിച്ചതിന്നു സമാധാനം പറഞ്ഞാൽ മതി. അവന്റെ വീട്ടിലേക്കു കാറു പോവുമോ എന്നാണു ചോദിച്ചത്.'

'ഇല്ല'

'കാറിൽ നിന്നു ഇറങ്ങിയാൽ എത്ര നടക്കണം?

'തിരുർക്കാട്ട് അമ്പലനടക്കൽ ചെന്നു തെക്കോട്ടു പോയാൽ ഇല്ലത്തെത്തും.'

'ഇല്ലത്തെത്താനുള്ള വഴിയല്ല ചോദിച്ചത്'–മാധവമേനോൻ ഭാവം പകർന്നു പറഞ്ഞു.

'കാറിറങ്ങിയാൽ ബാലകൃഷ്ണന്റെ വീട്ടിലേക്കെത്ര നടക്കണം?' ശങ്കരൻ നായർ വീണ്ടും ചോദിച്ചു.

'ഇല്ലത്തേക്കു മൂന്നു ഫർലോങ്ങു തെക്കോട്ടു പോവണം.'

'ചോദിച്ചതിന്നു സമാധാനം പറയട' –മാധവമേനോൻ നമ്പൂതിരിയ്ക്കൊരിടി വെച്ചുകൊടുത്തു: 'ഇതെത്ര പറഞ്ഞാലും ഒരില്ല!'

'പറഞ്ഞതാളും—പറഞ്ഞതാളും.' നമ്പൂതിരിപ്പാടു ചിരിച്ചുകൊണ്ടു തുടർന്നു: 'ഏകദേശം അത്ര വഴി ബാലകൃഷ്ണന്റെ വീട്ടിലേക്കുമുണ്ടാവും. മൂന്നു നാലു ഫർല്ലോങ്ങ്?'

'ബാലകൃഷ്ണന്റെ വീടാണ് ആദ്യം സർച്ചു ചെയ്യേണ്ടതു്. അതിനു കാറ് എവിടെ ചെല്ലും?'—മാധവമേനോൻ ചോദിച്ചു.

'കാറ് അമ്പലത്തിന്റെ കിഴക്കേ നടവരെ ചെല്ലും.'

'അവിടെനിന്നവന്റെ വീട്ടിലേക്ക് എത്ര നടക്കണം?'

'ഒരു മൂന്നു നാല് ഫർല്ലോങ്ങ് നടക്കേണ്ടി വരും.'

'നമ്പൂതിരിപ്പാട് അവനെ പിടിച്ചു തരണം.'

'ആയിക്കോട്ടെ' നമ്പൂതിരിപ്പാടു ഒരു സെക്കൻറ് ആലോചിച്ചതിനുശേഷം ചോദിച്ചു: 'ആ ചെക്കനെ പിടിച്ചു തന്നാൽ എന്നെ ഒഴിവാക്കിക്കൂടെ?'

'അതു നമുക്കാലോചിക്കാം' മാധവമേനോൻ തുടർന്നു: 'നമ്പൂതിരിപ്പാട് പോയി അവനെ വിളിച്ചു പുറത്തിറക്കിത്തരണം. എന്നിട്ട് അവനെക്കൊണ്ടു സഖാക്കളെവിടെയുണ്ടെന്നു പറയിക്കണം. ഞാനും ഒരു സഖാവാണെന്നു നടിക്കാം. ഞാൻ ഒരു വലിയ സഖാവാണെന്നു നമ്പൂതിരിപ്പാട് അവനെ ബോദ്ധ്യപ്പെടുത്തിയാൽ പാർട്ടിരഹസ്യങ്ങൾ അവൻ പറയും.'

'ആയിക്കോട്ടെ' നമ്പൂതിരിപ്പാട് തുടർന്നു:—'അപ്പോൾ, ഏതു സഖാവാണെന്നാണു പറയേണ്ടതു്?'

'രണ്ടേകാലിനു അമ്പലപ്പടിക്കലെത്തും'– നമ്പൂതിരിപ്പാട്ട് പറഞ്ഞു.

'അവിടെ എത്തിയ ഉടനെ നമ്പൂതിരിപ്പാട് മുമ്പേ നടക്കണം; കടവത്ത് ബാലകൃഷ്ണനെ വിളിച്ചുണർത്തി പുറത്തു വരുത്തണം'

'എനിക്കു തനിച്ചു പോവാൻ പേടിയാവും'

'ആരെയാ പേടിക്കുന്നത്?'

'വല്ല നായ്ക്കളോ, ഒടിയന്മാരോ, കൈയ്യുണ്ടാവും എന്നാണ് പേടി. ആറാട്ടുകടവിന്റെ അടുത്തുള്ള ഊടുവഴിയിൽക്കൂടെ ഒടിയന്മാരുടെ സർക്കീട്ടുണ്ടെന്നു വാലിയക്കാരൻ ശങ്കരൻ പറയുന്നതു കേട്ടിട്ടുണ്ട്.'

'നമ്പൂതിരിപ്പാടിന്റെ കയ്യിലൊരു കട്ടാരമുണ്ടായിരുന്നുവല്ലൊ. അതെന്തിനായിരുന്നു?'

'ഇരുമ്പു കയ്യിലുണ്ടായാൽ ശത്രുക്കളെട്ടുക്കില്ല. പിന്നെ ദേവീമാഹാത്മ്യം നിശ്ചയമുണ്ടെങ്കിൽ ചെകുത്താൻ മാത്രം ദേവതകളും ബാധിക്കില്ല.'

'ദേവീമാഹാത്മ്യം അറിയാമോ?'

'കുറച്ചു നിശ്ചയുണ്ട്.'

'എന്നാലങ്ങനെ നമ്പൂതിരിപ്പാട് മുമ്പേ പോകണം.'

'എനിക്കു പേടിയുണ്ട്.'

'ഞാനും പോരാം.'

'എന്നാൽ മതി.'

ആ കാറ് പല്ലിളിച്ചു മുരണ്ടുകൊണ്ട് തിരുക്കാട്ട് അമ്പലനടക്കെത്തി, നിന്നു. പിന്നാലെ ലോറിയും.

'നമ്പൂതിരിപ്പാട്ട് ഇറങ്ങ്' - മാധവമേനോൻ ശങ്കരൻനായരോട്ട പറഞ്ഞു: 'ഞങ്ങൾ രണ്ടുപേരുംകൂടി ഒന്നു പോയിവരാം. ഉടുപ്പിടാത്ത ഒരു പൊല്ലീസുകാരനെ തോക്കും കൊടുത്തു പിന്നാലെ അയക്കണം. ആരാ പോരുന്നതു്?'

'ഞാനാവാം സാർ'.— ലോറിയിൽ നിന്നൊരാൾ തോക്കുമായി ഇറങ്ങി.

'ആര്? ബാലകൃഷ്ണൻ നായരോ?'— ശങ്കരൻനായർ ചോദിച്ചു.

'അതെ.'

'ഒരു നൂറു വാര പിന്നിൽ വന്നാൽ മതി.'— മാധവമേനോൻ പറഞ്ഞു: 'നടക്കു. നമ്പൂതിരിപ്പാട്ട് മുമ്പെ നടക്കു.'

നമ്പൂതിരിപ്പാട്ട് മുമ്പേ നടന്നു, കൂടെ മാധവമേനോനും. അവർ ഒരിടവഴിയിൽക്കൂടെ വടക്കോട്ട നീങ്ങി, നൂറു വാര പിന്നിൽ ബാലകൃഷ്ണൻ നായരും.

'അവിടെ ചെന്നു ബാലകൃഷ്ണനെ വിളിച്ചുണർത്തിയാൽ, ഉടനെ മറേറ ആളെ- വലിയ ആളെ-കാണിച്ചു തരണമെന്നു പറയണം. ഒരു ലേശവും സംശയം തോന്നിക്കരുതു്.'

'ആരാ മറേറ ആൾ?'

'മറേറ വലിയ ആളെന്നു പറഞ്ഞാൽ മതി, ബാലകൃഷ്ണനെക്കണ്ടു് അയാളോട്ട പറഞ്ഞാൽ കാട്ടിത്തരുമെന്നാണു ഡിസ്ട്രിക്ട് കമ്മിററി സിക്രട്ടറി പറഞ്ഞിട്ടുള്ളതെന്നു പറഞ്ഞോളൂ. അങ്ങിനെ പറഞ്ഞാൽ ഇവിടെ അടുത്തു വല്ലവരുമുണ്ടെങ്കിൽ അവൻ നമുക്കു കാട്ടിത്തരും.'

'ഇപ്പോൾ മനസ്സിലായി' നമ്പൂതിരിപ്പാട്ട് തിരിഞ്ഞുനിന്നു തുടർന്നു: 'ബാലകൃഷ്ണനെ കാട്ടിത്തന്നാൽ, എന്നെ ഒഴിവാക്കിത്തരണം. എന്തുനതന്നെ ഞാൻ കമ്യൂണിസ്റ്റ്കാർക്കു പണം കൊടുക്കുന്ന കഥയറിയില്ല. ഈ വിഡ്ഢിത്തങ്ങളൊന്നും ആരും അറിയാതെ കഴിക്കണം എന്നാണെനിക്കു മോഹം. നാളെ വെളിച്ചായാൽ എല്ലാവരും അറിയും. അതിന്റെമുമ്പേ ഇല്ലത്തെ പത്തായപ്പുരയിൽ ചെന്നു മൂടിപ്പുതച്ചു കിടന്നാൽ ഒരാളും അറിയില്ലല്ലോ. എന്നെ ഒഴിവാക്കില്ലേ.?

'ആലോചിക്കാം. നടക്കൂ'

'ഈശ്വരാ, എന്റെ തിരുർക്കാട്ടെ തേവരേ, ചില കമ്യൂണിസ്റ്റ്കാരെ, കാട്ടിത്തരണേ—ഞാൻ ഒരു ശ്രീതദ്രം ധാരകഴിച്ചോളാം; വാരവും' നമ്പൂതിരിപ്പാട്ട് ഭക്തിപുവ്വം തൊഴുതു പ്രാർത്ഥിച്ചു.

'നടക്കൂ നമ്പൂതിരിപ്പാട്ട്'—മാധവമേനോൻ നമ്പൂതിരിപ്പാടിനെ മുന്നോട്ടു നീക്കി.

ആ ഇടവഴിയിൽനിന്നൊരു പാടത്തേക്കിറങ്ങി. കുറെ വടക്കോട്ടു നടന്നു പടിഞ്ഞാട്ടു തിരിഞ്ഞു. നമ്പൂതിരി പെട്ടെന്നു നിന്നു.

'എന്താ'—മാധവമേനോൻ അന്വേഷിച്ചു.

'ഏതാ വീടെന്നു നല്ല രൂപല്ല' നമ്പൂതിരിപ്പാട്ട് തുടർന്നു: 'ഞാൻ ഇവരുടെയൊന്നും വീട്ടിൽ പോയിട്ടില്ല. വന്നു ചോദിക്കുമ്പോൾ കുറേശ്ശെ കാശു കൊടുക്കും.'

'എന്നിട്ടു വീട്ട് അറിയില്ലേ?'.

'ആ തന്തെങ്ങു നില്ക്കുന്ന വളപ്പാവണം. ഒരു ദിവസം പുഴക്കു കളിക്കാൻ വന്നപ്പോൾ ബാലകൃഷ്ണൻ കാട്ടിത്തന്നിട്ടുണ്ട്.'

'ഏതു തന്തെങ്ങാണ്?' മാധവമേനോൻ തുടർന്നു ചോദിച്ചു: 'അവിടെ രണ്ടു തന്തെങ്ങുണ്ടല്ലോ.'

'വിഷമം! കഷ്ടത്തിലായല്ലോ' നമ്പൂതിരിപ്പാട്ട് ഇടറാൻ ഭാവിച്ചു: 'ഞാൻ......'

ആരെന്തോരടി നമ്പൂതിരിപ്പാടിന്റെ പിടലിക്കു വീണു. നമ്പൂതിരിപ്പാട്ട് വരമ്പത്തുനിന്നു കണ്ടത്തിലും.

'അയ്യോ...അയ്യോ...ആവൂ...ഊ...ഊ' നമ്പൂതിരിപ്പാട്ട് നിലവിളിച്ചു.

'ഛീ, മിണ്ടരുതു്' മാധവമേനോൻ കല്പിച്ചു: 'എണീക്ക്; വഴി നിശ്ചയമില്ലെങ്കിൽ അതു തുറന്നു പറയാമായിരുന്നില്ലേ?'

'വഴി, വഴി' നമ്പൂതിരിപ്പാട്ട് തുടർന്നു: 'വഴി നിശ്ചയമുണ്ട്; പക്ഷെ, ബാലകൃഷ്ണന്റെ വീടേതാണെന്നാണ് സംശയം.'

'സംശയം തീരില്ലേ? ഏ?' മാധവമേനോൻ വീണ്ടും കയ്യോങ്ങി:

'തീർത്തോളാം തീർത്തോളാം'—നമ്പൂതിരിപ്പാട്ട് ഉറപ്പിച്ചു പറഞ്ഞു:—'അതാണ്. പോവാം.'

'സംശയമുണ്ടോ?'

'ഇല്ല. ഇപ്പോൾ സംശയം തീർന്നു.'

'സംശയമുണ്ടെങ്കിൽ കുഴപ്പമാണ്.' ഇൻസ്പെക്ടർ വിവരിച്ചുകൊടുത്തു: 'വല്ല അമൽവിട്ടിലും ഒചന വി

ളിച്ചുകൂക്കി അവരെക്കൊണ്ടു വിളക്കു കത്തിപ്പിച്ചു പറഞ്ഞിറക്കി അന്വേഷിക്കുമ്പോഴേക്കു്, അടുത്തവീട്ടിൽ വല്ലവരും ഒളിവിലിരിക്കുന്നുണ്ടെങ്കിൽ അവർ സ്ഥലം വിടും'.

അതെ. അതുതന്നെയാണു്'. നമ്പൂതിരിപ്പാടു ഉറപ്പിച്ചു പറഞ്ഞു: 'ആ രണ്ടു തന്ത്രത്തിന്റെയും ബാലകൃഷ്ണന്റെ വളപ്പിലാണു്'.

അവർ പടി കടന്നു. വീട്ടിന്റെ ഉമ്മറത്തെത്തി.

'വീടു ഇതുതന്നെയല്ലേ?' മാധവമേനോൻ ചോദിച്ചു.

'ഈശ്വരാ, ഇതുതന്നെയാവണേ-' നമ്പൂതിരിപ്പാടു തൊഴുതു പ്രാർത്ഥിക്കുകയായിരുന്നു.

'എന്താ നമ്പൂതിരിപ്പാട്, വീട്ട് ഇതല്ലേ?' ഇൻസ്പെക്ടർ ഭാവം പകർന്നു ചോദിച്ചു.

'ഇതുതന്നെയാണു്'.

'വിളിക്കൂ'.

'ബാലകൃഷ്ണാ-ബാലകൃഷ്ണാ. ബാലകൃഷ്ണനില്ലേ ഇവിടെ?'

'ആരാ അതു്?' അകത്തുനിന്നൊരു വൃദ്ധൻ ചോദിച്ചു.

'ഇതു ഞാനാണു്'. നമ്പൂതിരിപ്പാട്ടു് പറഞ്ഞു.

'ഞാനെന്നു പറഞ്ഞാലാരാ?'

'ഞാനാണ്'. തിരൂർക്കാട്ടു മനക്കിലെ അനുജൻ തമ്പുരാൻ'.

'അടിയനറിഞ്ഞില്ലാ. എന്താ ഇപ്പോൾ ഈ നട്ട പ്പാതിരിക്ക്'. ഒരു വൃദ്ധനായ മുസ്ലിം വാതിൽ തുറന്നു, പുറത്തു ചാടി.

'ഇതല്ല, അല്ലേ?' ഇൻസ്പെക്ടർ ചോദിച്ചു. അദ്ദേഹത്തിൻെറ അമർഷം പല്ലുകൾക്കിടയിൽ കിടന്നു ഞെരിഞ്ഞു.

'മമ്പതേ, പതുക്കെപ്പറ. ഒച്ചയുണ്ടാക്കരുത്. എന്താ കടവത്തെ ബാലകൃഷ്ണൻെറ വീട്?' നമ്പൂതിരിപ്പാട്ട് ചോദിച്ചു.

'ഈ തൊട്ട വേലിതന്നെ, പറിഞ്ഞാറേത്.'

'അവിടെ നായയുണ്ടോ?'

'ഉണ്ടായിരുന്നു'

'കിടന്നോ'–ഇൻസ്പെക്ടർ പറഞ്ഞു.

'ഇനി പടി കടന്നു പോകേണ്ട. ഈ വരമ്പത്തുകൂടെ പടിഞ്ഞാട്ട എഴുന്നള്ളിയാൽ മതി അവരുടെ മുററത്തെത്തും.'

'കിടന്നോള' ഇൻസ്പെക്ടർ മുമ്പേ നടന്നു. അദ്ദേഹം നമ്പൂതിരിപ്പാടിന് താക്കീതു കൊടുത്തു: 'ഇനി വിഡ്ഢിത്തങ്ങൾ കാണിച്ചാൽ തച്ചുകൊന്നു വഴിക്കിട്ട പൊവും; നല്ലപോലെ ആലോചിച്ചോളൂ.

ഇൻസ്പെക്ടരും നമ്പൂതിരിപ്പാട്ടും അടുത്ത വീടിൻെറ കോലായിൽ കയറി. ഒരാൾ ഉമ്മറത്തു കട്ടപ്പത്തായത്തിന്മേൽ കിടന്നിരുന്നു.

'വിളിക്കൂ' ഇൻസ്പെക്ടർ പറഞ്ഞു.

'ബാലകൃഷ്ണാ–ബാലകൃഷ്ണാ' നമ്പൂതിരിപ്പാട്ട് കിടക്കുന്ന ആളെ കുലുക്കി വിളിച്ചു.

'ഏ-ര്?' ബാലകൃഷ്ണൻ പിടഞ്ഞെഴുന്നേററു.

'ആരാ? തമ്പുരാനോ? എന്താ?'

'ഈയാളൊരു സഖാവാണ്. വടക്കേ മലബാറുകാരനാണ്. ഇവിടെ ഒളിവിലുള്ള ഒരു സഖാവിനെ കാണാൻ വന്നതാണ്'.

'ഡിസ്ട്രിക്ട് കമ്മററി സിക്രട്ടറിയാണ് എന്നെ തിരൂർക്കാട്ട് മനക്കൽ കൊണ്ടുവന്നാക്കിയത്. അദ്ദേഹം പോയി നമ്മുടെ മററയാളെ ഒന്നു കാണണം. വളരെയടിയന്തിരമാണ്'.

'ഏതാളെ?'

'വലിയ ആളെത്തന്നെ' മാധവമേനോൻ പറഞ്ഞു: 'വൈകിച്ചാൽ ആപത്താണ്'.

'സഖാവിൻെറ നാടെവിടെയാണ്'.

'വടക്കെമലബാറിലാണ്, അവിടെ നടന്ന നെല്ലുപിടിക്കേസ്സിലെ ഒന്നാംപ്രതിയാണ് ഞാൻ. എം. കെ. ജി.യുടേയും എൻെറയും വീട് തൊട്ടതാണ്'.

'വാരിയരെ കാണണം'.

'വാരിയരെവിടെ?' മേനോൻ ചോദിച്ചു.

'വാരിയർ മനക്കിലുണ്ട്. നരിപ്പറമ്പ്മനക്കിൽ'.

'എന്നാലങ്ങോട്ടു പോകാം' മേനോൻ തുടർന്നു: 'മറെറയാളോ?'

അവർ നടക്കാൻ തുടങ്ങി.

'മറെറയാൾ വാരിയരുടെ കേറോഫിൽ ഉണ്ടാവും'. ബാലകൃഷ്ണൻ തുടർന്നു: 'നിങ്ങൾ ഉത്തരവാദപ്പെട്ട ഒരു സഖാവാണല്ലോ. മററ ആളെപ്പററി എനിക്ക് ചില

തൊക്കെ പറയാനുണ്ട്. ആയാളെത്ര വലിയ കേമനായാലും സെൻട്രൽകമ്മററി മെമ്പറായാലും ശരി, ആയാളെ പാർട്ടിയിൽ വെച്ചുകൊണ്ടിരുന്നുകൂടാ'.

'അതെന്താ'

'ആയാൾ കുടിക്കും. ഞങ്ങൾ ഭദ്രമായി ഏർപ്പാടു ചെയ്യുന്ന ഷെൽട്ടറുകളിൽനിന്നു ആയാൾ ഒന്നുമറിയാത്ത പാവങ്ങളെ വശീകരിച്ച് കള്ളുകള്ളു വരുത്തി മൂക്കററം കുടിക്കും; ചിലപ്പോൾ ഷെൽട്ടറുകളിലെ അന്തഃപെണ്ണന്മാരെ അവമാനിക്കാനും മുതിർന്നിട്ടുണ്ട്'.

'അതൊക്കെ ശരിപ്പെടുത്താം. ആയാളെ ഒന്നു കാണട്ടെ' മേനവൻ പറഞ്ഞു.

'വളരെയധികം പാടുപെട്ടു ഞങ്ങളെപ്പോലുള്ള പ്രാദേശികസഖാക്കൾ പിരിച്ചുണ്ടാക്കുന്ന പണംകൊണ്ട് ഇങ്ങനെ ധൂർത്തു കാണിക്കുന്നതു് കഷ്ടമാണ്. അതിലും അധികം കഷ്ടമാണ് സഖാക്കൾ മര്യാദകെട്ടവരാണെന്നു വരുത്തിത്തീർക്കുന്ന പെരുമാററങ്ങൾ'.

'ശരിയാണ്'.

'ഈ അർദ്ധരാത്രിക്ക് അന്തർജ്ജനത്തമ്പുരാൻ തുണകൂടാതെ പോന്നതിലെനിക്കത്ഭുതമുണ്ട്'.

'ഞാൻ പിടിച്ചുകൊണ്ടുവന്നതാണ്'. ഇൻസ്പെക്ടർ തുടർന്നു: 'വേറെ വല്ലവരെയും വിളിച്ചുകൂട്ടിയാൽ അവരും വിവരങ്ങളറിയില്ലേ?'

'സഖാവിൻെറ പേരെന്താ?'

'എൻെറ പേരോ?' ഇൻസ്പെക്ടർ തുടർന്നു: 'ആവശ്യമില്ലാത്തതൊന്നും ചോദിക്കരുതു് ?'

'ശരിയാണ്. ചോദിക്കുന്നില്ല'.

'എത്ര ദൂരം പോകണം?'

'അധികമില്ല. ഒരു മൂന്ന് ഫർലോങ്ങ്'. ബാലകൃഷ്ണൻ തുടർന്നു: 'വാരിയരും, മറ്റേ വലിയ ആളും ഇന്ന് നരിപ്പറമ്പ് മനക്കിലെ പത്തായപ്പുരയിലാണ്'.

'ആ സ്ഥലം നമ്പൂതിരിപ്പാടറിയില്ലേ?' ഇൻസ്പെക്ടർ ചോദിച്ചു.

'അറിയും'.

'എന്നാൽ ഇനി അടിയൻ പോരണമോ?' ബാലകൃഷ്ണൻ ഉപദേശിച്ചു: 'അവിടെ ചെന്ന് കൃഷ്ണൻനമ്പൂതിരിയെ വിളിച്ചാൽ മതി'.

'ബാലകൃഷ്ണൻ പോന്നേക്കൂ'. ഇൻസ്പെക്ടർ തുടർന്നു: 'ഈ നമ്പൂതിരിപ്പാടിനു വലിയ പേടിയാണ്'.

'തമ്പുരാക്കന്മാരൊക്കെയാവുമ്പോൾ അങ്ങിനെയാവും. വാലിയക്കാരില്ലാതെ നടക്കാൻ വയ്യാത്തവരല്ലേ?' ബാലകൃഷ്ണൻ പറഞ്ഞു.

'കുറച്ചു വേഗം നടന്നോളൂ. അയാളെയും കൂട്ടി എനിക്കു ഇന്നുതന്നെ സ്ഥലം വിടണം' ഇൻസ്പെക്ടർ പറഞ്ഞു.

ബാലകൃഷ്ണൻ പാടത്തിന്റെ തെക്കേത്തലക്കൽ ചെന്നു പടിഞ്ഞാട്ടു തിരിയാൻ തുടങ്ങി.

'ഇതിലെയാണോ വഴി?' മേനവൻ ചോദിച്ചു.

'അതെ.'

'നമുക്ക് അമ്പലത്തിന്റെ കിഴക്കേ നടക്കൽക്കൂടെ പോകാമായിരുന്നു.'

'അതു കുറച്ചു വളവാണു്.'

'സാരമില്ല. ഇങ്ങോട്ടു വരുമ്പോൾ ഞങ്ങൾ ഒരു ജീപ്പിനോട്ട് അവിടെ ഇരുന്നു വിശ്രമിച്ചു. ഞാൻ അവിടെ എന്റെ മഫ്ളർ വെച്ചു മറന്നുപോന്നു. വെറുതെ അതു കളയണ്ടല്ലോ.'

'എന്നാലതിലെയാവാം. ഒരു ഫർലോങ്ങ് അധികം നടക്കേണ്ടിവരും.'

'അതു സാരമില്ല.'

അവർ ഇടവഴിയിലേക്കു കടന്നു. വലത്തു ഭാഗത്തെ വളപ്പിൽനിന്നു ഒരു കാലൻകോഴി ശബ്ദിച്ചു.

'നമ്പൂതിരിപ്പാടിനു പേടിയാവുന്നുണ്ടോ?' ഇൻസ്പെക്ടർ ചോദിച്ചു.

'കുട്ടിക്കാലത്തൊക്കെ ഈ ശബ്ദം കേൾക്കുമ്പോൾ എനിക്കു പേടിയുണ്ടായിരുന്നു. 'ഇപ്പോൾ കൂട്ടിക്കിട്ടും' എന്നാണു് ഈ ജന്തു പറയുന്നതു് എന്നു മുത്തശ്ശി പറഞ്ഞിരുന്നു.' നമ്പൂതിരിപ്പാട് തുടർന്നു: 'കാലദൂതന്മാരാണു ഈ പക്ഷികളെന്നായിരുന്നു എന്റെ വിശ്വാസം.'

'ഇപ്പോൾ കൂട്ടിക്കിട്ടും'-കാലൻകോഴി വീണ്ടും ശബ്ദിച്ചു.

'പറിച്ചു പട്ടേന്നെ, പറിച്ചു.' അമ്പലനടക്കലേക്കു കാതുവെച്ചുള്ള പിന്നോക്കം വലിച്ചുകൊണ്ടു് ബാലകൃഷ്ണൻ സ്വരം താഴ്ത്തി മന്ത്രിച്ചു: 'ഇടിവണ്ടി'

'നടക്കെടാ അങ്ങോട്ടു്' മാധവമേനോൻ ആഞ്ഞൊരു ചവിട്ടു വെച്ചുകൊടുത്തുകൊണ്ടു് ആജ്ഞാപിച്ചു: 'ആ ലോറിയിൽ കടന്നിരിക്കു്'

ഓർക്കാപ്പുറത്തു വന്നുകൊണ്ട ആ ചവിട്ട് ബാലകൃഷ്ണനെ വീഴ്ത്തി. അവൻ പതുക്കെ എഴുന്നേററപ്പോഴെക്കും കോൺസ്റ്റബിൾ ബാലകൃഷ്ണൻനായർ ആമവുമായി അടുത്തുചെന്നു കഴിഞ്ഞിരുന്നു.

'ആ കയ്യിങ്ങോട്ടു കാട്ട്'-ഇൻസ്പെക്ടർ കല്പിച്ചു.

ബാലകൃഷ്ണൻ രണ്ടു കയ്യും നീട്ടികാട്ടി. ആ കയ്കൾ ആമത്തിൽ കുടുങ്ങി.

'തമ്പുരാനേ; ഇതു വേണ്ടിയിരുന്നില്ല. ഇങ്ങനെ പററിക്കേണ്ടിയിരുന്നില്ല'-ബാലകൃഷ്ണൻ പറഞ്ഞു.

'ചെലക്കാതെ ആ ലോറിയിൽ കയറി ഇരിക്കാനാ പറഞ്ഞതു്' ഇൻസ്പെക്ടർ കടവത്ത് ബാലകൃഷ്ണനെ പിടിച്ചു തള്ളി.

സബ് ഇൻസ്പെക്ടർ ശങ്കരൻനായർ വലയിൽവീണ ആ മത്സ്യത്തെ പോക്കററ് ലാമ്പിൻെറ വെളിച്ചത്തിൽ നല്ലപോലെയൊന്നു നോക്കിക്കണ്ടു.

'ഇവനെ ലോറിയിലാക്കി രണ്ടുപേർ ഇവിടെ കാവൽ നിൽക്കട്ടെ. മററുള്ളവർ വരണം' മാധവമേനോൻ തുടർന്നു: 'നടക്കൂ നമ്പൂതിരിപ്പാട്ട്.'

നമ്പൂതിരിപ്പാട് മുമ്പെ നടന്നു. ഇൻസ്പെക്ടർമാരും പാർട്ടിയും പിന്നാലെയും. അവർ അമ്പലം വലംവെച്ചു പടിഞ്ഞാറേ നടക്കൽ ചെന്നു വടക്കപടിഞ്ഞാറായി നടന്നു. നരിപ്പറമ്പുമനക്കിലെ കിഴക്കേ പടികടന്നു, തെക്കിനിയുടെ തെക്കേ ഭാഗത്തുള്ള മുററത്തേക്കിറങ്ങാൻ തുടങ്ങുമ്പോൾ പുമുഖത്തു കിടന്നിരുന്ന ഒരു പട്ടി കുരച്ചു. എന്നിട്ടു എഴുന്നററു മുരണ്ടുകൊണ്ട് വടക്കെപ്പു

റത്തെക്കൊഴിച്ചുപോയി. മുററത്തു വട്ടമിട്ടു കിടന്നിരുന്ന രാപ്പൈക്കൾ പരിഭ്രമിച്ചുഴന്നു അങ്ങുമിങ്ങും ഓടി. വൃക്ഷത്തിന്റെ തെക്കെ പടിഞ്ഞാറെ മൂലക്കലുള്ള പത്തായപ്പുരയുടെ ഉമ്മറത്തു് ഒരു ബെഡ്‌റൂം ലാമ്പിരുന്നു മുനിഞ്ഞു കത്തിയിരുന്നു. അടുത്തു പായിൽ കിടന്നു ഉറങ്ങുന്ന ഒരാൾ അപ്പോഴും ശ്വാസം വലിച്ചിരുന്നു.

സബ് ഇൻസ്പെക്ടർ പോലീസുകാരെ, വീടിന്റെ പലഭാഗത്തുമായി പാറാവു നിറുത്തി.

'എല്ലാം ശരിയായില്ലേ?' മാധവമേനോൻ ചോദിച്ചു.

'ഉവ്വ്', ശങ്കരൻനായർ പറഞ്ഞു.

'നമ്പൂതിരിപ്പാട്ടു് കൃഷ്ണൻകുഞ്ഞുനമ്പൂതിരിയെ വിളിക്കൂ'.

'കൃഷ്ണാ കൃഷ്ണാ' നമ്പൂതിരിപ്പാട്ടു് ഉറക്കെ വിളിച്ചു.

'ആരാ വിളിക്കണതു്'? പടിഞ്ഞാററിന്റെ മുകളിൽനിന്നു നരിപ്പററമനക്കലെ അച്ഛൻ നമ്പൂതിരിയാണു് വിളിച്ചു ചോദിച്ചതു്.

'ഇതു ഞാനാ. തിരൂർക്കാട്ടു് അനുജൻ',

'എന്താ ഈ അസമയത്തു്'.

'വിശേഷിച്ചൊന്നൂല്ല. കൃഷ്ണനെ ഒന്നു കാണാൻ.'

'ഞാൻ അങ്ങട്ടു വരണ്ടലോ, വേണോ?'

'വേണ്ടാ'.

'കൃഷ്ണൻ പത്തായപ്പുര കോലായിലുണ്ടാവും',

'ഓ' നമ്പൂതിരിപ്പാട്ടും ഇൻസ്പെക്ടർമാരും പത്തായപ്പുരക്കോലായിലേക്കു കയറി.

'വിളിക്കൂ' എന്നപ്പോൾ മാധവമേനോൻ പറഞ്ഞു.

'കൃഷ്ണാ-കൃഷ്ണാ എണീക്ക്' നമ്പൂതിരിപ്പാട് തുടർന്നു: 'എന്തൊരു ഉറക്കമാണ് ഇതു. എണീക്കാൻ'.

'കൃഷ്ണാ--കൃഷ്ണാ' അപ്പൻ നമ്പൂതിരിയും പടിഞ്ഞാറിയുടെ മുകളിൽനിന്നു ഉറക്കെ രണ്ടു വിളി വിളിച്ചു.

കൃഷ്ണൻകുട്ടി നമ്പൂതിരി എഴുന്നേറ്റു അകത്തിരിക്കുന്ന വിളക്കിലെ തിരി നീട്ടി കണ്ണുതിരുമ്മി നോക്കി, കെട്ടിപ്പിടഞ്ഞെഴുന്നേറ്റു.

'കൃഷ്ണൻ ഉണർന്നില്ലേ?' അകത്തു നിന്നു അപ്പൻ നമ്പൂതിരി വിളിച്ചു ചോദിച്ചു.

'ഉവ്വ്' കൃഷ്ണൻകുട്ടി നമ്പൂതിരി ഉറക്കെ പറഞ്ഞു.

'വാരിയരെവിടെ-മറ്റെയാളും' മാധവമേനോൻ ചോദിച്ചു.

'അകത്തുണ്ട്'.

'വാതിൽ തുറക്കാൻ പറയൂ'.

'വാരരേ, വാതിൽ തുറക്കൂ'.

അകത്തു നിന്നും അമർത്തിപ്പിടിച്ച ശബ്ദത്തിൽ ഒരു സംസാരം.

'വാതിൽ ചവിട്ടിപ്പൊളിക്കണോ?' മാധവമേനോൻ ചോദിച്ചു.

'വേണ്ട'-വാരിയർ വാതിൽ തുറന്നു പുറത്തുവന്നു.

'ഈ മാളെയും കസ്റ്റഡിയിലാക്കൂ'. ഇൻസ്പെക്ടർ തുടർന്നു: 'ഇനി ആരാ വാരിയരെ അകത്ത്?'

വാരിയരൊന്നും മിണ്ടിയില്ല.

'അകത്തു കടന്നു പരിശോധിച്ചോളൂ'. മാധവമേനോൻ ശങ്കരൻനായരോടു പറഞ്ഞു.

സബ് ഇൻസ്പെക്ടർ ശങ്കരൻ നായർ ടോർച്ചെടുത്തു പിടിച്ചു അകത്തേക്കു കടന്നു. കൂടെ പോലീസുകാരൻ ബാലകൃഷ്ണമേനോനും.

'വരണം, പുറത്തു വരണം' ശങ്കരൻ നായർ ഒരു മീശക്കാരന്റെ കൈ പിടിച്ചു പുറത്തു വന്നു.

'ഓ-ഓ-നമ്മുടെ മേജർമേനോൻ അല്ലേ? വരണം' മാധവമേനോൻ സ്വാഗതം ചെയ്തുകൊണ്ട് ചോദിച്ചു: 'ഇനി അകത്തു വല്ലവരുമുണ്ടോ?'

'ആരുമില്ല' കൃഷ്ണൻകുട്ടി നമ്പൂതിരിയാണ് മറുപടി പറഞ്ഞത്.

കറുത്തു മെലിഞ്ഞു ഉയരംകൂടിയ ആ കൊമ്പൻമീശക്കാരൻ തലതാഴ്ത്തി നിന്നു.

'അപ്പോൾ നിങ്ങൾ ഈ ദിക്കിലായിരുന്നു അല്ലേ മേജർ?' മാധവമേനോൻ ചോദിച്ചു.

'അതെ' മേജർ പറഞ്ഞു.

'ആരാണത്?'-മാധവമേനോൻ പടിക്കലേക്ക ചൂണ്ടിക്കൊണ്ടു പറഞ്ഞു: 'പിടിക്ക അവനെ'.

മതിലിലെ പടിഞ്ഞാറെ പടിപ്പുരയുടെ ഭാഗത്തു ചലനമുണ്ടായി. രണ്ടുമൂന്നു കോൺസ്റ്റബിൾമാർ അങ്ങോട്ടു പാഞ്ഞു.

'നിൽക്കെടാ അവിടെ' ഒരു പോലീസുകാരൻ ഗർജ്ജിച്ചു:—'ഓടുകയാണെങ്കിൽ വെടിവെക്കും'.

ചലനം നിന്നു. ഒരു കോൺസ്റ്റബിൾ അടുത്തുചെന്നു ഓടിയിരുന്ന ആളെ പിടിച്ചു.

'എന്തടാ ഓടണതു്' കോൺസ്റ്റബിൾ ആയാളെ തോക്കിൻെറ ചട്ടുകൊണ്ടു് നാലഞ്ചു് ഇടിച്ചു.

'അയ്യോ——അയ്യോ—ാ——അടിയനെ തച്ചു കൊന്നുലോ—ാ' ഇടികൊണ്ടവൻ നിലവിളിച്ചു.

'മിണ്ടരുതു്. മിണ്ടിയാൽ കൊല്ലും'. കോൺസ്റ്റബിൾ പിരടിക്ക അടിച്ചുകൊണ്ടു് ആജ്ഞാപിച്ചു: 'നടക്കു് അങ്ങോട്ടു്'.

ഒരു പൃക്കോത്തു് തോർത്തു ചുററി പുതപ്പായി ഉപയോഗിച്ചു ജഗന്നാഥൻമുണ്ടു് ഇടത്തെ കക്ഷത്തു ഞെക്കിപ്പിടിച്ചുകൊണ്ടു് ആ മനുഷ്യൻ പത്തായപ്പുരമുററത്തേക്കു ചെന്നു.

'കൃഷ്ണാ—കൃഷ്ണാ' അച്ഛൻ നമ്പൂതിരി പടിഞ്ഞാററിയുടെ മുകളിൽനിന്നു വീണ്ടും വിളിച്ചു ചോദിച്ചു: 'എന്താ അവിടെ, ആരാ നിന്നെ കൊല്ലണതു്?'

'ഇതു പോലീസുകാരാണു്'.

'പോലീസുകാരോ?'

'റാൻ'.

'ആരാടാ? എന്തെ പടിക്കൽ കാണിച്ചിരുന്നതു്?' ഇൻസ്പെക്ടർ ശങ്കരൻനായർ ചോദിച്ചു.

'ഞ്ടെ മനക്കിലെ വാലിയക്കാരനാണു്'.

'പടിപ്പുരയിൽ എന്തു ചെയ്യുകയായിരുന്നു?'

'കുറച്ചുമുമ്പെ അച്ഛൻ നമ്പൂതിരി വിളിക്കണത് കേട്ടു വന്നപ്പോഴാണ് പോലീസുകാരെ കണ്ടത്'.

'എന്നിട്ട്'

'പേടിച്ച് ഒളിക്കാൻ നോക്കിയതാണ്',

'നീയെവിടെ പോയിരുന്നു?'

'രാത്രി വീട്ടിൽ പോയതാണ്. വീട് അടുത്താണ്'.

അച്ഛൻനമ്പൂതിരി ഗ്ലാസുപാനീസു കൊളുത്തി ചെല്ലപ്പെട്ടിയുമായി താഴത്തേക്കിറങ്ങിവന്നു, പൂമുഖപ്പടിയിൽ ഇരുന്നു.

'പടിഞ്ഞാററപ്പുരയും പരിശോധിക്കണ്ടേ?' ശങ്കരൻനായർ ചോദിച്ചു.

'വേണമെന്നില്ല. നമുക്കു പോകാം'. മാധവമേനോൻ തുടർന്നു. 'മേജർ മേനവനെ നല്ലപോലെ സൂക്ഷിച്ചോളൂ. വടക്കേ മലബാറിലെ കണ്ടാരൻകൊലക്കേസിലെ ഒന്നാം പ്രതിയാണ്. കമ്യൂണിസ്റ്റ് നേതാവുമാണ്',

ശങ്കരൻനായർ മേജറുടെ കൈകൾ പിന്നിലേക്കാക്കി ആമം വെച്ചു വാരിയരേയും നരിപ്പററ കൃഷ്ണൻകുഞ്ഞു നമ്പൂതിരിയേയും കൂട്ടിക്കെട്ടി. ഉത്സാഹത്തോടുകൂടി ആ പോലീസുപാർട്ടി കിഴക്കോട്ടു നടന്നു.

'കൃഷ്ണാ' പോലീസുകാർ കിഴക്കോട്ട് നീങ്ങിയപ്പോൾ അച്ഛൻ നമ്പൂതിരി വിളിച്ചു.

'റാൻ.'

'എന്തേ ഇപ്പോൾ ഇവിടെയുണ്ടായതു്?

'ആ കൊമ്പൻ മീശക്കാരനേയും വാരരേയും കൃഷ്ണൻകുഞ്ഞു നമ്പൂതിരിയേയും പോലീസുകാർ പിടിച്ചുകൊണ്ടുപോയി.'

'ഇബ്ഡ്ത്തെ കൃഷ്ണനേം പിടിച്ചു.'

'റാൻ.'

'ഏതാ ആ കൊമ്പൻ മീശക്കാരൻ'

'വല്യെ കമ്യൂണിസ്റ്റ്കാരനാത്രെ.'

'ഇബരൊക്കെ എന്തിനേബടെ പത്തായപ്പുരയിൽ കടന്നുകൂടിയിരുന്നതു്?'

'അതൊന്നും അടിയന്നു നിശ്ചയില്ല്യ'

'നീയെന്തിനേ ഏറുകൊണ്ട പട്ടിയേപ്പോലെ ഓളിയിട്ടിരുന്നതു്.'

'അതൊന്നും പറയണ്ട ബ്ഡന്ന, അടിയൻ ഈ ജന്മത്തിൽ ഇങ്ങനെ ഒരു ഇടി കൊണ്ടിട്ടില്ല്യ. തോക്കിന്റെ ചട്ടകൊണ്ട് ഒരഞ്ചെട്ടടി. പെരടിക്ക നാലഞ്ചടി. അടിയന്റെ കണ്ണിൽനിന്നങ്ങനെ പൊന്നീച്ച പാറ്'

'ഇനി വല്ലവരും ഉണ്ടോ പത്തായപ്പുരയില്?'

'ഇല്ല്യ.'

'ആ വാതിലടച്ചു പൂട്ടിക്കളാ' നമ്പൂതിരിപ്പാട് ഉടൻ ചോദിച്ചു: 'നേരം ഇപ്പോൾ എന്തായി? ശുക്രനുദിച്ചുവോ?'

'റാൻ' കൃഷ്ണൻനായർ കിഴക്കോട്ടു നോക്കി ഉറപ്പിച്ചു പറഞ്ഞു: 'റാൻ, ഉത്ക്രമിച്ചു.'

'ഒക്കെ നന്നായി.' നമ്പൂതിരി ചെല്ലം തുറന്നു.

'റാൻ' കൃഷ്ണനും സമ്മതിച്ചു.

'ചിലവും ശമ്പളവും തന്നു താമസിപ്പിക്കണോരു ബടെ കിടക്കാനാ. ഈ ലഹളയൊക്കെ കേട്ടിട്ടു മാള്യവീട്ടിൽ നിന്നു വരായിരുന്നു അല്ലേ?'

കൃഷ്ണൻനായർ ഒന്നും പറഞ്ഞില്ല.

'ഒക്കെ നന്നായി' നരിപ്പുറമ്പ്മനക്കിലെ അപ്പൻ നമ്പൂതിരി മുറുക്കിത്തുപ്പി ചെല്ലവും വിളക്കുമെടുത്തു അകത്തേക്കു പോകുമ്പോൾ ഒന്നുകൂടി പറഞ്ഞു.





# 9

# ചതഞ്ഞ നിയമം

അപ്പുമേനവൻ പൊല്ലീസ് സ്റ്റേഷനിൽനിന്ന് പുറത്തിറങ്ങി. കാർ കോപ്പയുടെ ചായപ്പീടികയുടെ മുററത്തേക്കിറക്കിയിട്ടു; അതിൽ ഇരുന്നു. നല്ല ഇരുട്ടുള്ള ഒരു രാത്രിയായിരുന്നു അത്. പോരാത്തതിനു മഞ്ഞും. കാർ ആ ഇരുട്ടിൽ മുങ്ങിക്കിടന്നു.

'കാര്യം വഷളാവാനാണല്ലോ പോകുന്നത്.' കുറച്ചിട കഴിഞ്ഞതശേഷം അപ്പുമേനോൻ തുടർന്നു: 'നാളെ കുഞ്ഞുക്കുട്ടക്കുറുപ്പിനെ കിട്ടിയില്ലെങ്കിൽ തറവാടിത്തം പോയില്ലേ?

'ശരിയാണ്'. ഗോപാലൻ തുടർന്നു: 'പോവാനാണ് വഴി; കുഞ്ഞുകുട്ടനെജമാനനെ കിട്ടാൻ പ്രയാസമാണ്.'

കുറച്ചിട ആരും ഒന്നും സംസാരിച്ചില്ല.

'ഇൻസ്പെക്ടറെ കണ്ടു പറഞ്ഞാൽ വിട്ടുതരില്ലെ'.

'എനിക്കു തോന്നിയില്ല'.

'ഇപ്പോൾ മജിസ്ട്രേട്ട് ആരാ?'

'തലശ്ശേരിക്കാരനൊരു മാരാരാ'.

'ഇൻസ്പെക്ടർ വിട്ടുതരില്ലെങ്കിൽ മജിസ്ട്രേട്ടിനെ കണ്ടു ജാമ്യത്തിലെടുക്കാൻ നോക്കണം'. അപ്പുമേനോൻ തുടർന്നു: 'ജാമ്യത്തിനു ജാമ്യശ്ശീട്ടു വേണ്ടെ? അധികാരിയെ കണ്ടു വാങ്ങിക്കൊണ്ടുവരണം'.

'ജാമ്യം കിട്ടുമൊ എന്നൊന്നറിഞ്ഞിട്ടു പോരെ ജാമ്യശീട്ടു? മജിസ്ട്രേട്ടിനെ കണ്ടൊന്നു ചോദിച്ചാലൊ?' ഗോപാലനുണ്ണി ചോദിച്ചു.

'അതു തരക്കേടില്ല. ആദ്യം മജിസ്ട്രേട്ടിനെക്കണ്ടൊന്നു ചോദിക്കാം. മജിസ്ട്രേട്ടു താമസിക്കുന്നതെവിടെയാണെന്ന് ഗോപാലനറിയാമോ?' അപ്പുമേനവൻ ചോദിച്ചു

'കിഴക്കെ റോട്ടിലാണ്. അമ്പലത്തിൻെറ നടക്കൽ'.

'ഒന്നു പോയി നോക്കുക'. ഉണ്ണി പറഞ്ഞു.

'ഈ അസമയത്തു ചെന്നു വിളിച്ചാൽ മജിസ്ട്രേട്ടിനെന്തു തോന്നും? ഇപ്പോൾ രണ്ടുമണിയേ ആയിട്ടുള്ളൂ. അപ്പുമേനോൻ പറഞ്ഞു.

'എന്തെങ്കിലും തോന്നട്ടെ. ജാമ്യം കിട്ടുമെങ്കിൽ നമുക്ക് അധികാരിയെ കണ്ടു ജാമ്യച്ചീട്ടു വാങ്ങിക്കൊണ്ടുവരാമല്ലോ?' ഉണ്ണി പറഞ്ഞു.

'നമ്മുടെ അംശത്തിൽ നിന്ന് ജാമ്യച്ചീട്ടു നേരത്തെ വാങ്ങിവെക്കുകയാണ് നല്ലത്. അധികാരിക്കു സംശയം തീരില്ല്യ. വല്ലവരും പറഞ്ഞു പേടിപ്പെടുത്തിയാൽ ജാമ്യച്ചീട്ടു തന്നില്ലെങ്കിലോ?' ഗോപാലൻ പറഞ്ഞു.

'സ്വത്തുണ്ടെന്നല്ലേ ജാമ്യച്ചീട്ടിലെഴുതുന്നത്? കണ്ടാട്ടു കുറുപ്പിനു സ്വത്തില്ലേ? പിന്നെ എന്താ എഴുതിത്തരാതിരിക്കാൻ', അപ്പുമേനവൻ ചോദിച്ചു.

'ഗോപാലൻ ഏഷണി പറഞ്ഞു എന്നു തോന്നരുത്. കുട്ടുണ്ണിയജമാനൻ പറഞ്ഞാൽ അധികാരി അപ്പുറമൊന്നും ചെയ്യില്ല'. ഗോപാലൻ പറഞ്ഞു.

'ഏതായാലും നമുക്ക് മജിസ്ട്രേട്ടിനെ ഒന്നു കാണുക.' അപ്പുമേനവൻ ഉറപ്പിച്ചു പറഞ്ഞു.

ഗോപാലൻ കാർ സ്റ്റാർട്ടുചെയ്തു കിഴക്കോട്ടു തിരിച്ചു.

'പിടിച്ചുകൊണ്ടുവന്നവരെയൊക്കെ വല്ലാതെ അടിച്ചിരിക്കുന്നുവെന്നാണ് കേട്ടത്' ഗോപാലൻ പറഞ്ഞു.

'ആരെ പറഞ്ഞത്',

'പരിചയക്കാരനായ ഒരു കോൺസ്റ്റബിൾ',

'കുഞ്ഞുക്കുട്ടക്കുറുപ്പിനെയോ?'

'നല്ലവണ്ണം അടിച്ചിരിക്കുന്നുവത്രെ'.

'ഉം' കുറച്ചിട കഴിഞ്ഞതിനുശേഷം അപ്പുമേനോൻ പറഞ്ഞു: 'കഴിഞ്ഞ ഒന്നാംതിയ്യതിതന്നെ ഞാൻ കൽക്കത്തയിൽ ചെല്ലേണ്ടതായിരുന്നു. കുഞ്ഞുകുട്ടക്കുറുപ്പിന്റെ ഈ കല്യാണം കഴിഞ്ഞിട്ടുമതി പോവാൻ എന്നു വിചാരിച്ചിട്ടാണ് ലീവ് നീട്ടിത്തരാൻ കമ്പിയടിച്ചത്. നാളെ ഇതു നടന്നില്ലെങ്കിൽ......'

'മുടക്കാൻ കിണഞ്ഞു പണിയെടുക്കുന്നുണ്ട്' ഗോപാലൻ തുടർന്നു: 'ഗോപാലൻ പറഞ്ഞു എന്നു പറയരുത്. എനിക്ക് കക്കാട്ടെ കുറുപ്പന്മാരൊക്കെ ഒരു പോലെയാണ്; ഒരാളെപ്പററിയും കുററം പറഞ്ഞുകൂടാ.'

'ആരാ മുടക്കാൻ ശ്രമിക്കുന്നത്?' അപ്പുമേനവൻ തുടർന്നു: 'എന്തായാലും തുറന്നു പറഞ്ഞോളൂ. ഞാൻ പറഞ്ഞിട്ട് ഗോപാലനൊരാപത്തും വരില്ല.'

'ഉണ്ണിയജമാനനും മനസ്സിലൊത്തതാണോ'

'പറഞ്ഞോളൂ. ഒന്നും പുറത്തു പറയില്ല',

'പകൽ പന്ത്രണ്ടുമണിക്ക് ഈ കാറിൽ കയറി കുട്ടനുണ്ണിയജമാനൻ പൊലീസ്‌സ്റ്റേഷനിൽ വന്നു ഇൻസ്പെക്ടരെ കണ്ടു. ഒരുമണിക്കൂർ നേരം രണ്ടാളുംകൂടി സ്വകാര്യം പറഞ്ഞു. മൂപ്പർ ഒററുകൊടുത്തിട്ടാണ് ഇതൊക്കെയുണ്ടായത്'.

'എന്തോ ചിലതൊക്കെയുണ്ടായിട്ടുണ്ടെന്ന് എനിക്കും തോന്നി. കുഞ്ഞുകുട്ടക്കുറുപ്പ് കമ്യൂണിസ്റ്റാണോ?'

'ഒരു കമ്യൂണിസവും ഞാൻ കണ്ടിട്ടില്ല. ഇത്ര നല്ലൊരാൾ കക്കാട്ട തറവാട്ടിൽ ജനിച്ചിട്ടില്ല. പക്ഷേ, കുട്ടനുണ്ണിയജമാനന് കുഞ്ഞുകുട്ടനജമാനൻ ഒരു നഞ്ഞാണ്'.

'കാരണം?'

'കുഞ്ഞുകുട്ടനെജമാനൻ മാസ്റ്റർമാരുടെ ഭാഗം പറയുകയാണത്രെ'.

കാർ മജിസ്ട്രേട്ടിന്റെ പടിക്കലെത്തി, ഗോപാലൻ രണ്ടുമൂന്നു പ്രാവശ്യം ഹോറനടിച്ചു ശബ്ദമുണ്ടാക്കി.

'ഗോപാലനൊന്നു പോയി നോക്കൂ. ധൈര്യമായി വിളിച്ചോളൂ: പേടിച്ചുനിന്നാൽ കാര്യങ്ങളൊന്നും നടക്കില്ല. കുറച്ചു നാട്ടുവാഴിത്തം നടിക്കണം. കക്കാട്ട് കുറുപ്പ് കാണാൻ വന്നിട്ടുണ്ടെന്നു പറഞ്ഞോളൂ'.

ഗോപാലൻ കാറിൽനിന്നിറങ്ങി ഗെയ്റ്റ് കടന്നു ഉമ്മറത്തു ചെന്നു കുരച്ചു ശബ്ദമുണ്ടാക്കി.

'ആരാ?' അകത്തുനിന്നു ചോദിച്ചു.

'മജിസ്ട്രേട്ടെജമാനനെ ഒന്നു കാണണം'.

'എന്താണീ അർദ്ധരാത്രി?' അകത്തുനിന്നു വീണ്ടും ചോദിച്ചു: 'ആസ്പത്രിയിൽനിന്നാണോ?'

'അല്ലാ-കക്കാട്ടുകുറുപ്പ് കാണാൻ വന്നിട്ടുണ്ട്'.

'ഉം. വരാം. അവിടെ നില്ലൂ'.

മജിസ്ട്രേട്ടു വിളക്കുകൊളുത്തി, വാതിൽ തുറന്നു പുറത്തുവന്നു. അപ്പോഴേക്ക് അപ്പുമേനവനും ഉണ്ണിയും മുറ്റത്തെത്തിക്കഴിഞ്ഞിരുന്നു.

'വരൂ. ഇങ്ങോട്ടു കയറി ഇരിക്കാം.' വെളുത്തു മെലിഞ്ഞ് നരച്ച മജിസ്ട്രേട്ടു പറഞ്ഞു.

അപ്പുമേനവനും ഉണ്ണിയും കോലായിൽ കയറി. ഗോപാലൻ മുറ്റത്തൊരറ്റത്തു ഒതുങ്ങിനിന്നു.

'ഇരിക്കൂ' മജിസ്ട്രേട്ട് വീണ്ടും ക്ഷണിച്ചു ചാരുക സേലയിൽ ഇരുന്നു.

'ഇരിക്കൂ ഉണ്ണി' അപ്പുമേനവൻ ഇരുന്നുകൊണ്ടു മജിസ്ട്രേട്ടിനോട് ചോദിച്ചു: 'ഈ അർദ്ധരാത്രി വന്നു ബുദ്ധിമുട്ടിച്ചു അല്ലെ?'

'ഏയ്, അതൊന്നും സാരമില്ല. എനിക്കു രാത്രി ഉറക്കം നന്നെ കഷ്ടിയാണ്. ഈ അസമയത്തു വന്നുവിളിച്ചപ്പോൾ ആസ്പത്രിയിൽനിന്നു വല്ലവരും വന്നു വിളിക്കുകയാവും എന്നാണ് ഞാൻ വിചാരിച്ചതു്.'

'ആസ്പത്രിയിൽ എന്താ?'

'പോലീസുകാർ ഇന്നൊരു കമ്യൂണിസ്റ്റ്കാരനെ പിടിച്ചുകൊണ്ടുവന്നു അടിച്ചു തകർത്തു് ആസ്പത്രിയിൽ ഇട്ടിട്ടുണ്ട്. അയാളുടെ മരണമൊഴി എടുക്കാൻ വന്നു വിളിച്ചതാവും എന്നാണ് വിചാരിച്ചതു്' മജിസ്ട്രേട്ടു തുടർന്നു ചോദിച്ചു:– 'പേര്?'

'എന്റെ പേർ അപ്പുമേനവൻ എന്നാണ്. ഇദ്ദേഹം കക്കാട്ടുകുറുപ്പാണ്. ഗോപാലനുണ്ണി.'

'കക്കാട്ടുകുറുപ്പ് എന്നു് കേട്ടിട്ടുണ്ട്. എനിക്കു നേരിട്ടു പരിചയമൊന്നുമില്ല'—മജിസ്ട്രേട്ട് തുടർന്നു ചോദിച്ചു:–'ഈ അസമയത്ത്......'

'അസമയമാണെന്നു വിചാരിക്കാഞ്ഞിട്ടല്ല, പക്ഷെ കാര്യം കുറച്ച് അടിയന്തിരമാണ്. വല്ല നിവൃത്തിയുമുണ്ടെങ്കിൽ മജിസ്ട്രേട്ട് ഞങ്ങളെ രക്ഷിക്കണം.'

'കാര്യമെന്താ, അതു പറയൂ.'

'നാളെ ഈയാളുടെ ജ്യേഷ്ഠൻെറ കല്യാണമാണ്. മുഹൂർത്തം രാത്രി എട്ടുമണിക്കാണ്, അതൊന്നു മുടങ്ങാതെ കഴിച്ചുതരണം;'

'അതിന്നു ഞാനെന്തു ചെയ്യണം?'

'ദിവസം നിശ്ചയിച്ചു ക്ഷണക്കത്തുച്ചടിച്ചു വേണ്ടപ്പെട്ടവർക്കൊക്കെ അയച്ചു കഴിഞ്ഞു. വധുവിൻെറ വീട്ടുകാർ സദ്യക്കുള്ള വട്ടങ്ങളും ഒരുക്കി. വരൻ പോലീസു കസ്റ്റഡിയിലാണ്,

'കാരണം?'

'അറിഞ്ഞുകൂടാ. ഇന്നു രാത്രി ഏഴുമണിക്കു പോലീസുകാർ വന്നു പിടിച്ചുകൊണ്ടുവന്നു. കമ്യൂണിസ്റ്റാണെന്നാവും പറയാനുണ്ടാവുന്ന കാരണം. ഈ നാട്ടിൽ നീതിയും നിയമവും ഒന്നും ഇല്ലേ? ഒരു കാരണവും പറയാതെ ഇങ്ങനെ അവമാനിക്കുന്നതിന്നു് എന്താ പേര്?'

മജിസ്ട്രേട്ട് എല്ലാം കേട്ടു. ഒന്നും പറഞ്ഞില്ല.

'എന്താ ഒന്നും പറയാത്തതു്.' അപ്പുമേനോൻ തുടർന്നു:- 'മജിസ്ട്രേട്ട് നിയമത്തിന്നനുസരിച്ചു പ്രവൃത്തിച്ചാൽ മതി. നാളെ അയാളെ കോടതിയിൽ ഹാജരാക്കുമല്ലോ. ജാമ്യം അനുവദിച്ചു തരണം. മറെറാന്നും വേണ്ടാ. ആയാളെക്കൊണ്ടു് ആ ക്രിയ നടത്തിക്കാൻ സൌകര്യപ്പെടുത്തിത്തരണം.

'എന്നെ വിഷമിപ്പിക്കരുതു്' മജിസ്ട്രേട്ടു തുടർന്നു: 'ഇപ്പോൾ ഈ ഇടിച്ചു ചതക്കുന്നതു ആളുകളെയൊന്നുമല്ല, നിയമത്തിനെയാണ്.'

'അങ്ങനെ പറയരുത്. കൊലക്കേസിനുപോലും ജാമ്യം കൊടുന്നതായി കേട്ടിട്ടുണ്ട്. ഇതത്രക്കൊന്നുമില്ലല്ലോ. രാഷ്ട്രീയക്കേസല്ലേ?'

'ഒരു കൊലക്കേസാണെങ്കിൽ തികച്ചും ഉറപ്പ് കിട്ടിയാൽ ഞാനും ജാമ്യം അനുവദിക്കാം. പക്ഷെ ഇതു കമ്യൂണിസ്റ്റ് കേസ്സായിപ്പോയില്ലേ?'

'മുഹൂർത്തസമയത്തു വരാനില്ലെങ്കിൽ അതിലധികമൊരപമാനം വരാനുണ്ടോ? ഞങ്ങളുടെ തറവാടിന്റെ മാനം കാത്തു തരണം. മുഹൂർത്തം കഴിഞ്ഞ ഉടനെ വേണമെങ്കിൽ കോടതിയിൽ ഹാജരാക്കാം.' ഉണ്ണി പറഞ്ഞു.

'ഞാൻ പറഞ്ഞില്ലേ എന്നെ നിർബ്ബന്ധിക്കരുതെന്ന്; ഞാനൊരു വെറും നോൺഗസറ്റഡ് ഉദ്യോഗസ്ഥനാണ്. പൊല്ലീസുകാർ പിടിച്ചു റിമാന്റു ചെയ്യാൻ തന്ന ഒരു കമ്യൂണിസ്റ്റുകാരന് ജാമ്യം അനുവദിച്ചാൽ എന്റെ വായിൽ മണ്ണാവും. വല്ല കോൺഗ്രസ്സുകാരും ഒരുങ്ങി പുറപ്പെട്ടു ചൂണ്ടിക്കാട്ടിയാൽ എന്റെ കയ്കളിലും ആമം വീഴും. ഇന്ന് കമ്യൂണിസ്റ്റാണെന്ന് പറഞ്ഞാൽ ആരെയും അറസ്റ്റ് ചെയ്യാം, ശിക്ഷിക്കാം, ജെയിലിലിടാം. അടിച്ചുകൊല്ലാം.'

'നിങ്ങളൊരു മജിസ്ട്രേട്ടാണെന്നും ജാമ്യം തരാനുള്ള അധികാരം നിങ്ങൾക്കുണ്ടെന്നും വിചാരിച്ചിട്ടാണ് ഈ അർദ്ധരാത്രി ഇങ്ങോട്ട് പോന്നത്.'

'അതൊക്കെ പണ്ടായിരുന്നു. വെള്ളക്കാരുടെ കാലത്ത്. ഈ കറുത്ത സായ്പന്മാരുടെ കാലത്ത് ആ

ത്ര്യം തരാൻ എനിക്കു വയ്യ. ഇവിടെ സ്വാതന്ത്ര്യം കിട്ടിയിട്ടുണ്ടെങ്കിൽ അതു് ജന്മികൾക്കും നാടുവാഴികൾക്കും പണക്കാർക്കുമാണു്. ഈ കാര്യത്തെപ്പററി എന്നോടു കൂടുതൽ സംസാരിച്ചിട്ടു കാര്യമില്ല. എന്നാലങ്ങനെ.' മജിസ്ട്രേട്ടു് എഴുന്നേററു:

'ഇപ്പോൾ ലോകത്തിലുള്ള ആൾ ജന്മിയാണു്, നാടുവാഴിയുമാണു്. ഈ ആവശ്യത്തിനു എത്ര പണം വേണമെങ്കിലും ഞങ്ങളുടെ കയ്യിലുണ്ടു്.'

'എന്നാൽ ഇനി ഇവിടെ നില്ക്കണ്ടാ' മജിസ്ട്രേട്ടുപദേശിച്ചു:- 'വേഗം പോയി ചില കോൺഗ്രസ്സുകാരേയും സേവപിടിച്ചോളൂ. കാറെടുത്തു അവരെയും കൂട്ടി മന്ത്രിയെ കണ്ടോളൂ. ഞാൻ കിടക്കട്ടെ' മജിസ്ട്രേട്ടു് വിളക്കെടുത്തു.

'മജിസ്ട്രേട്ടു തെററിദ്ധരിക്കരുതു്' മേനവൻ തുടർന്നു:- 'ഞാൻ കൽക്കത്തയിലെ ഒരു കമ്പനിയുടെ മാനേജിങ്ങ് ഡയറക്ടരാണ്, പല വെള്ളക്കാരേയും കോൺഗ്രസ്സുകാരേയും ഞാനറിയും. എനിക്കു അവരുമായി പരിചയവുമുണ്ടു്. വേണ്ടിവന്നാൽ പ്രധാനമന്ത്രിയുടെ മുമ്പിൽ ചെല്ലാനും വിവരം ധരിപ്പിക്കാനും എനിക്കു കഴിഞ്ഞേക്കും. പക്ഷേ, ഈ കാര്യം നാളെ നാലു മണിക്കു മുമ്പേ നടത്തേണ്ടതാണല്ലോ. അയാളെ റിമാൻറു ചെയ്താൽ നാളെ നാലുമണിക്കൂർ നേരത്തേക്കു ജാമ്യത്തിന്നു് വിട്ടയക്കുക മാത്രമേ മജിസ്ട്രേട്ടു ചെയ്യേണ്ടതുള്ളു. അതു ചെയ്യുമോ എന്നു മാത്രമാണു് എനിക്കു ചോദിക്കുവാനുള്ളതു്. ആയാളെന്റെ ഭാര്യയുടെ സഹോദരനായിപ്പോയി.'

'മിസ്റ്റർ മേനോൻ നിങ്ങൾ എന്നെ തെറ്റിദ്ധരിക്കരുത്' മജിസ്ട്രേട്ട് തുടർന്നു:— 'ഉരൽ വന്നു മദ്ദളത്തോടാണ് സങ്കടം പറയുന്നത്. മേനോന്റെ ആവശ്യം മാത്രമാണെനിക്ക് ചെയ്യാൻ വയ്യാത്തത്. ഞാൻ തലശ്ശേരിയിലായിരുന്നു. ഒരു കമ്മ്യൂണിസ്റ്റ് കാരന് ജാമ്യം അനുവദിച്ചതിന്റെ ശിക്ഷയായിട്ടാണ് എനിക്കിവിടേക്ക് സ്ഥലമാറ്റം കിട്ടിയത്. ഇനി കമ്മ്യൂണിസ്റ്റ് കാർക്ക് ജാമ്യം കൊടുത്താൽ ഡിസ്മിസ്സ് ചെയ്യുമെന്നുകൂടി മേലധികാരികൾ എനിക്ക് വാക്കാൽ താക്കീതു തന്നിട്ടുണ്ട്. ഞാൻ ജാമ്യം തന്നാൽ ഈ കോൺഗ്രസ്സ് ഗവണ്മെണ്ടെന്നെയും കമ്മ്യൂണിസ്റ്റാക്കും. കമ്മ്യൂണിസ്റ്റ്കാരനെ കണ്ടവനെ കണ്ടവന്റെ ബന്ധുവിന്റെ ബന്ധുവായാൽ മതി, അവന് ഈ ഗവണ്മെണ്ടിൽ സ്ഥാനമില്ല. നിങ്ങൾ പറഞ്ഞില്ലെ നിങ്ങളുടെ ഭാര്യാസഹോദരൻ കമ്മ്യൂണിസ്റ്റാണെന്ന്. ഭാഗ്യത്തിനോ നിർഭാഗ്യത്തിനോ എന്റെ ഭാര്യാസഹോദരനും കമ്മ്യൂണിസ്റ്റാണ്. അയാളെ വലിയൊരു നെല്ലെടുപ്പ് കേസ്സിലെ ഒന്നാംപ്രതിയാക്കി ചാർജ്ജ് ചെയ്തിട്ടുള്ള കേസ് നിലവിലുണ്ട്. അയാൾ ഒളിവിലാണ്. അതുകൊണ്ട്......പിരിയുക...ഞാൻ കിടന്നു പിഴച്ചോട്ടെ.'

'മനസ്സിലായി, എല്ലാം മനസ്സിലായി'. മേനോൻ കുറച്ചിട ആലോചിച്ചു നിന്നശേഷം ചോദിച്ചു: 'ഞങ്ങളിനി എന്തുചെയ്യും? ആയാളെ നാളെ നാലുമണിക്കൊന്നു പുറത്തുകിട്ടാൻ'.

'വല്ല കോൺഗ്രസ്സുനേതാക്കളെയും കണ്ടു അവരുടെ കത്തു വാങ്ങിക്കൊണ്ടുവന്നു സബ്ഇൻസ്പെക്ടർക്ക് കൊടുക്കുക. ഒരു പക്ഷേ വിട്ടുകിട്ടിയേക്കും'.

'ഒരു വിഷമം'. മേനോൻ തുടർന്നു: 'ഞാൻ കിഴിഞ്ഞു കൊടുക്കാൻ ശീലിച്ചിട്ടില്ല. ഈ പുത്തൻ കോൺഗ്രസ്സുകാരോടെനിക്ക് പുച്ഛമാണ്'.

'എന്നാൽ നിങ്ങൾ തലയുയർത്തിപ്പിടിച്ചു കല്ലറക്കു പോയിരിക്കോളൂ. ഇവിടെ പട്ടികൾക്കേ ജീവിക്കാനൊക്കൂ. ഞാനൊരു പട്ടിയായിപ്പോയി. അഞ്ചെട്ടു കുട്ടികളുള്ള ഒരു തന്തയായിരുന്നില്ലെങ്കിൽ ഞാൻ ഈ ജോലി തന്നെ വലിച്ചെറിഞ്ഞു പോയിരുന്നു'.

'ആരെയാണ് സമീപിക്കേണ്ടതു ?'

'നെടുങ്ങാടിയെ സമീപിച്ചോളൂ. അദ്ദേഹത്തെപ്പോലുള്ളവർ വഴി മന്ത്രിയെയും മന്ത്രിവഴി പൊലീസിനേയും പിടിച്ചാൽ ഇവിടെ നിങ്ങൾക്ക് നൂറു കൊലക്കേസ്സുകൾ ഒപ്പം നടത്താം', മജിസ്ട്രേട്ട് അകത്തേക്കു ഒന്നരണ്ടടി വെച്ചുകൊണ്ട് തുടർന്നു: 'ഞാൻ കിടക്കട്ടെ'.

'വരട്ടെ, ഒന്നുകൂടി പറഞ്ഞോട്ടെ'.

'എനിക്കു ഭയമാണ്. അതുകൊണ്ട് എന്നെ വിട്ടു'. മജിസ്ട്രേട്ട് തുടർന്നു: ഈ അർദ്ധരാത്രി കമ്യൂണിസ്റ്റുകാരന്റെ ബന്ധുവായ നിങ്ങൾ ഇവിടെ വന്നുവെന്നറിഞ്ഞാൽത്തന്നെയും.........'.

'ഞാൻ കമ്യൂണിസ്റ്റല്ല. എന്റെ ബന്ധുക്കാരനും കമ്യൂണിസ്റ്റല്ല'.

'ഒരുപക്ഷേ കമ്യൂണിസ്റ്റാവാം; അല്ലെങ്കിൽ ആയിക്കൊള്ളണമെന്നില്ല. പോലീസുകാരൻ കമ്യൂണിസ്റ്റാണെന്ന് പറഞ്ഞു പിടിച്ചാൽ പിടിയിൽപ്പെട്ടവൻ കമ്യൂണിസ്റ്റായി. ആ മാതിരിക്കാരുടെ ബന്ധുക്കൾക്കും ഇവിടെ രക്ഷ

യില്ല. ഞാൻ എന്റെ അനുഭവംകൊണ്ട് പറയുകയാണ്'. മജിസ്ട്രേട്ട് അകത്തുകടന്നു. ഒരു വാതിൽ അടച്ചു.

'അവസാനമായി ഒരു വാക്ക്'. മേനവൻ തുടർന്നു: 'നഷ്ടമില്ലാത്ത — ഭയപ്പാടില്ലാത്ത — ഒരൊററ ഉപകാരം ചെയ്യണം. ഞാൻ ഈ കോൺഗ്രസ്സുകാരുടെ മുമ്പിൽ കുമ്പിടാനൊരുക്കമില്ല'.

'എന്താണത്?'

'ആയാളെ റിമാൻറു ചെയ്ത ഉടനെ ഞാൻ ജാമ്യാപേക്ഷ തരാം. അതൊന്നു തള്ളി റിക്കാർട്ടാക്കിത്തരണം'.

'മിസ്റ്റർ മേനോൻ എന്നെ കളിയാക്കേണ്ട. എല്ലാ ഗവൺമെണ്ടുദ്യോഗസ്ഥന്മാരും എന്നെപ്പോലെ ഭീരുക്കളാണ്'.

'കളിയാക്കിയതല്ല' മേനോൻ എഴുന്നേററു തുടർന്നു: 'നാളെ പകൽ നാലുമണിവരെ സമയമുണ്ടല്ലോ. നിങ്ങൾ തള്ളിക്കളഞ്ഞ ജാമ്യാപേക്ഷയുമായി കാറെടുത്തു മേൽക്കോടതിയിലും ഒന്നു പോയി നോക്കാമല്ലോ; ഒത്താൽ ഒത്തു. ഇല്ലെങ്കിൽ വേണ്ട. തള്ളാൻ താമസിക്കരുത്'.

'ഇതു ചെയ്യാം; തീർച്ചയായും' മജിസ്ട്രേട്ട് ചിരിച്ചുകൊണ്ടു പതുക്കെ മറേറ വാതിലും അടച്ചുകൊണ്ടവസാനിപ്പിച്ചു. 'ഹർജി കൊണ്ടുവന്നോളൂ. അതു മേശപ്പുറത്തെത്തേണ്ട താമസം ഞാൻ ശക്തിയായി തള്ളിത്തരാം'.

ആ വാതിലടഞ്ഞു. അതിന്റെ അഴികൾ നീങ്ങി. മജിസ്ട്രേട്ട് കിടപ്പറയിലേക്ക് പോകുമ്പോൾ ഒരു

ജാലകത്തിലൂടെ വെളിച്ചം വന്നു മുഖത്തു പരന്നു മാഞ്ഞു.

'ഉണ്ണിയോ? —' മേനവൻ പുറത്തേക്കിറങ്ങി കാറിന്റെ അടുത്തേക്ക നടക്കുമ്പോൾ പറഞ്ഞു: 'ഈ കാര്യം തീർച്ചയായി. ഒരു ചായ കിട്ടിയാൽ കുടിക്കാമായിരുന്നു'.

'ഒരു വഴിയുമില്ല'. ഗോപാലൻ കാർ തുറന്നു അതിൽ കയറിയിരിക്കുമ്പോൾ പറഞ്ഞു: 'അഞ്ചു മണിക്ക കിട്ടും.'

മേനവനും ഉണ്ണിയും കാറിൽ കയറിയിരുന്നു.

'സ്റ്റേഷന്റെ അടുത്തേക്ക വിട്ടോളൂ. അവിടെ പോയി കാവൽ നിൽക്കാം' മേനോൻ തുടർന്നു: 'ഗോപാലനു ഇൻസ്പെക്ടരെ പരിചയമുണ്ടോ. വല്ലതും കയ്മടക്കിയാൽ വിട്ടുതരുമോ? എനിക്ക ഈ ആവശ്യവുമായി തലതാഴ്ത്തി ചെല്ലാൻ മടിയാണ്. അങ്ങനെയാണെങ്കിൽ കുറച്ചുസംഖ്യ ഗോപാലന്റെ കയ്യിൽത്തരാം'.

'പ്രയാസമാണ്'. ഗോപാലൻ കാർ സ്റ്റാർട്ടുചെയ്തു തിരിച്ചുകൊണ്ട് തുടർന്നു: 'കുട്ടനുണ്ണിയജമാനനാണ് ഇപ്പോൾ ഇന്നാട്ടിലെ കോൺഗ്രസ്സ്. മൂപ്പരുടെ ആവശ്യത്തിനാണ് ഇതൊക്കെ. കുഞ്ഞുക്കുട്ടിയജമാൻ പുറത്തുണ്ടാവുന്നത് മൂപ്പരുടെ തട്ടിപ്പറിക്ക് കേടാണ്. അതുകൊണ്ട് കല്പിച്ചുകൂട്ടി അകത്താക്കിയതാണ്. കയ്ക്കൂലിയൊന്നും ഈ കാര്യത്തിൽ വാങ്ങുകയുണ്ടാവില്ല'.

'കുട്ടനുണ്ണി അമ്മാവനെ കൂട്ടിക്കൊണ്ടു വന്നാലോ?' ഉണ്ണി ചോദിച്ചു.

'മൂപ്പരാണ് പോലീസിനെ കൊണ്ടുവന്നു പിടിപ്പിച്ചതു്. മൂപ്പരുതന്നെ ജാമ്യത്തിനു വരുമോ? മൂപ്പർക്കു കീഴൊതുങ്ങി നിൽക്കാൻ കുഞ്ഞുകുട്ടയജമാനനും ഒരുക്കമുണ്ടാവില്ല'.

കാർ പണ്ടത്തെപ്പടി ചായപ്പീടികയുടെ മുററത്തേക്കുതന്നെ ഇറക്കിയിട്ടു.

'ഗോപാലൻ നാളെ വല്ലവർക്കും കാറേററിട്ടുണ്ടോ?' അപ്പുമേനവൻ ചോദിച്ചു.

'ഏററിട്ടൊന്നുമില്ല. നാളെ കാലത്തു കുട്ടനുണ്ണിയജമാനൻ അങ്ങോട്ടൊന്നു ചെല്ലാൻ പറഞ്ഞിട്ടുണ്ട്. വല്ല ആവശ്യവും ഉണ്ടായിക്കൂടെന്നില്ല'.

'വല്ല വിധത്തിലും ജാമ്യം വാങ്ങി മുററത്തിന്നു നെടുമ്പാറത്തു ഹാജരാക്കുവാൻ കഴിയുമോ എന്നു നോക്കണം. കുറെയധികം മണിപ്പൂരയണ്ടിവരും'.

'മൂപ്പരുടെ കണ്ണിൽ പെടാതിരുന്നാൽ മതി. എന്നാൽ തകരാറൊന്നുമില്ല. ഇനി കണ്ണിൽ പെട്ടാലും ഈ ആവശ്യത്തിന് ഗോപാലൻ കാർ തരാതെ വരികയാണ്'

'എന്നാൽ മതി'.

താലൂക്ക് കച്ചേരിയിൽനിന്ന് കുഞ്ഞമ്പു നായർ ഒരു ബീഡിയും കത്തിച്ച് പുറത്തിറങ്ങി വന്നു.

'ആരവിടെ?' മൂപ്പർ ഉറക്കെ ചോദിച്ചു.

'ഇതു ഞാനാണ്'. ഗോപാലൻ ചോദിച്ചു: 'ഇപ്പോൾ സമയമെന്തായി?'

‘മൂന്ന്’ — മൂന്നാമണി കഴിഞ്ഞു. തോക്കും കുന്തവും കൊടുത്തിട്ടാണ് ഞാൻ വരണത്. ലൈനിൽപോയി ഒന്നു കിടന്നുറങ്ങട്ടെ, വയ്യ സ്റ്റേഷൻ കോലായിൽ കിടക്കുന്നതിലും ഭേദം ഊതകൾ ആട്ടവെട്ടുന്ന ദിക്കിൽ പോയി കിടക്കുകയാണ്. അടിയും ഇടിയും കുത്തും ചവിട്ടും’ കുഞ്ഞമ്പുനായർ പോലീസ്‌ലൈനിലേക്കു നടന്നു.

‘ഞാനും ഒന്നു കണ്ണുചിമ്മട്ടെ ഗോപാലാ’, അപ്പുമേനോൻ തുടർന്നു: ‘ഉണ്ണി ഉറങ്ങി, ഇൻസ്പെക്ടർ വന്നാൽ പറയൂ’.

അപ്പുമേനോൻ കാറിന്റെ പിൻസീറ്റിൽ ചാരിക്കിടന്നു. ഗോപാലൻ കാറിൽനിന്നിറങ്ങി ഒരു ബീഡി കത്തിച്ചു വലിച്ചുകൊണ്ട് നിന്നു. അപ്പുമേനോൻ അപ്പോഴേക്കും കൂർക്കം വലിക്കാൻ തുടങ്ങിയിരുന്നു. ഗോപാലനും കാറിൽ കയറിയിരുന്നു മയങ്ങി.

സമയം നാലുമണിയായി. ചായക്കാരൻ കോപ്പു എഴുന്നേറ്റു വിളക്കുകൊളുത്തി പുറത്തുവന്നു. കോപ്പുവുടെ പരിചാരകൻ കൃഷ്ണൻകുട്ടി ഗ്ലാസ്സുകളും പാത്രങ്ങളും പുറത്തുകൊണ്ടുവന്നുവെച്ചു.

‘പോ-പോ-പോ’

ഒരു വിജയഭേരിപോലെ ഹോറൺ അടിച്ചുകൊണ്ടു ലോറിയും കാറും വന്നു പൊല്ലീസ്‌സ്റ്റേഷനിലേക്കു കയറി. ഗോപാലൻ കാറിൽനിന്നു പുറത്തിറങ്ങി. അപ്പോഴും അപ്പുമേനവൻ കൂർക്കം വലിക്കുകയായിരുന്നു.

‘വേഗം വെള്ളം തിളക്കട്ടെ കൃഷ്ണൻകുട്ട്യേ’ ചായക്കാരൻ കോപ്പു തുടർന്നു: നല്ലൊരു നായാട്ടുകഴിഞ്ഞു വ

ത്'ാണ്, അമ്മായിയോട്ട വെള്ളച്ചിയാടിനെ കറക്കാൻ പറ'.

കോപ്പക്ക് ഉത്സാഹമായിരിക്കുന്നു. ആയാൾ പെട്രോമാക്സ് കത്തിക്കാൻ തുടങ്ങി.

'കോപ്പക്ക് ഇന്നു നല്ല കോള്ള ഇല്ലെ?' ഗോപാലനന്വേഷിച്ചു.

'കാശിന്റെ കാര്യത്തിൽ കോളുതന്നെയാണ്.' കോപ്പ തുടർന്നു: 'പക്ഷെ തല്ല്കീട്ടാതെ കഴിക്കാനാണ് പണി. ഒടിക്കല് കഴിഞ്ഞു വരുന്ന ജന്തുക്കളെപ്പോലെയാണ് ഈ പൊല്ലീസ്സുകാര്. ഇപ്പൊ പൊല്ലീസിനോട്ട് ഒന്നും അങ്ങട്ട പറഞ്ഞൂടാ. ഒന്നുകെ രണ്ടാത് തല്ലും കത്തും. ഇടക്ക് സ്റ്റേഷനിൽനിന്നു കേൾക്കണ അലയും മുറയുംകൊണ്ട് ഇവിടെ ഇരുന്നൂട'.

'അയ്യോ-അയ്യോ-അയ്യോ'.

കോപ്പ പറഞ്ഞുതീരും മുമ്പേ സ്റ്റേഷനിൽ നിന്നു് നിലവിളിയുയർന്നു.

'ഇപ്പൊ ആതിനെ തച്ചുകൊല്ലും' കോപ്പ തുടന്നു: 'ആർക്കാണാവോ കണ്ടകശ്ശനി. ഇന്നലെ കൊണ്ടുവന്ന ഒരുത്തനെ തച്ചു കൊല്ലാറാക്കി ആസ്പത്രിയിൽ കൊണ്ടു പോയി ഇട്ടിരിക്കുന്നു'.

'കോപ്പേ രണ്ടു ചായ സ്റ്റേഷനിലേക്ക് കൊണ്ടുകൊടുക്കാൻ പറഞ്ഞു'. കോൺസ്റ്റബിൾ ബാലകൃഷ്ണൻനായർ വന്നുപറഞ്ഞു.

'ഇതാ ഇപ്പോ' കോപ്പ ഉറക്കെ പറഞ്ഞു. 'കൃഷ്ണൻകുട്ട്യ, രണ്ടു നാലു ചിരട്ടയും ആ മണ്ണെണ്ണക്കുപ്പിയും

ഇറങ്ങാട്ടെടത്തോ. ആ അലൂമിനിയക്കുടുക്കയിൽ മൂന്നാഴി വെള്ളവും'.

'വെളിച്ചാവുന്നതുവരെ കണ്ണു ചിമ്മിയിട്ടില്ല. ഒരാപ്പചായ എനിക്കും വേണം'. ബാലകൃഷ്ണൻനായർ തുടർന്നു: 'ചെങ്ങണിടവഴിയും കുന്നും പാടവും നടന്നു കാലു കഴഞ്ഞു. ഇനി ഇവിടെനിന്നങ്ങോട്ടു ചെന്നാൽ പച്ചമാംസത്തിന്മേൽ ഉടിക്ക്. ഇതാരുടെതാ കാറ്?'

'ഇതു ഞാനാണ്, ഗോപാലൻ'. ഗോപാലനും ക്ലബ്ബിന്റെ കോലായിലേക്ക് കയറി.

ഉ-ഊ-എന്ന ശബ്ദത്തോടെ പെട്രോമാക്സ് കത്തി. ക്ലബ്ബിന്റെ ചായപ്പീടിക വെളിച്ചംകൊണ്ട് നിറഞ്ഞു. കൃഷ്ണൻകുട്ടി ഒരു കുട്ടിത്തട്ടിയിൽ ചിരട്ടയും കുപ്പിയിൽ മണ്ണെണ്ണയുമായി വന്നു. ചിരട്ടയിൽ മണ്ണെണ്ണ ഒഴിച്ച് അടുപ്പിൽവെച്ചു തീപ്പെട്ടിക്കോലുരച്ച് തീ പിടിപ്പിച്ചു. താഴത്തുപോയി അലൂമിനിയക്കുടുക്കയിൽ വെള്ളം എടുത്തുകൊണ്ടുവന്ന് അടുപ്പത്തുവെച്ചു.

'കാറിലാരാ?'

'കക്കാട്ട് കുറുപ്പാണ്'.

'ഓ-ാ-സഖാവ് കുറുപ്പിനെ തിരഞ്ഞു വന്നതാവും, അല്ലേ?' ബാലകൃഷ്ണൻനായർ തുടർന്നു: 'അതു വേണ്ടിയിരുന്നില്ല'.

'അതെന്താ'.

'പിടിച്ചു ലോക്കപ്പിലിട്ടാൽ അവിടെ കിടക്കേണ്ടി വരും. അതുതന്നെ'.

കോപ്പ കുറച്ചു ചൂടുവെള്ളമെടുത്തു പാട്ടകൾ കഴുകി. ഒരു പാട്ടയിൽ ചായപ്പൊടിയിട്ടു. മൂന്നു ചായക്കുള്ള വെള്ളം മുക്കി. കൃഷ്ണൻകുട്ടി തെച്ചുവെളുപ്പിച്ച ഒരു പാത്രത്തിൽ പാൽ കൊണ്ടുവന്നു മേശപ്പുറത്തുവെച്ചു.

'ഒരു മൂന്നു ചായ ഞങ്ങൾക്കും' ഗോപാലൻ പറഞ്ഞു.

'ഇതങ്ങട്ടു കൂട്ടികൊടുക്കട്ടെ' കോപ്പ പൊല്ലീസുകാർക്കുള്ള ചായ കൂട്ടികൊണ്ട് തുടർന്നു: 'കൃഷ്ണൻകുട്ടീ ഇതങ്ങട്ടു കൊണ്ടുപോയി കൊടുത്താ'.

'ഒരു ചായ ഇവിടെ തന്നളാ കോപ്പേ', ബാലകൃഷ്ണൻനായർ ഒരു ചായവാങ്ങി കുടിക്കാൻ തുടങ്ങി.

കൃഷ്ണൻകുട്ടി ഒരു പാട്ടയിൽ ചായയും രണ്ടു ഗ്ലാസ്സുകളുമായി പൊല്ലീസ് സ്റ്റേഷനിലേക്ക് നടന്നു.

കോപ്പ മൂന്നു ചായകൂടി കൂട്ടി ഗ്ലാസ്സുകളിൽ പകന്നു വെച്ചു

'ഇതാ ചായ' ഗോപാലൻ രണ്ടു ചായയെടുത്ത് കാറിന്റെ അടുത്തുചെന്നു പറഞ്ഞു: 'ഇൻസ്പെക്ടർ വന്നിരിക്കുന്നു.'

'ഉണ്ണീ' അപ്പുമേനോൻ ഉണ്ണിയെ വിളിച്ചുണർത്തി ചായ വാങ്ങി ഒരു ഗ്ലാസ്സ് ഉണ്ണിക്ക് കൊടുത്തു. മറേറ ഗ്ലാസ്സുവാങ്ങി കുടിച്ചുകൊണ്ടു പറഞ്ഞു: 'ചായ നന്നായിരിക്കുന്നു. ഇന്നൊരു നല്ല ദിവസമാണ്.'

'കുകുകുകുകു' പക്ഷികൾ ശബ്ദിക്കാൻ തുടങ്ങി. കുരിരുട്ടു വിളറിവെളുക്കുകയാണ്. കാക്കകളും കരഞ്ഞു.

ഒരു കാക്ക പറന്നുവന്നു ചായപ്പീടികയുടെ ഓടിൻപുറത്തിരുന്നു.

'വെള്ളത്തിൻെറ അടുത്തൊന്നു പോണം' അപ്പുമേനവൻ ഗ്ലാസ്സുകൾ കൊടുത്തുകൊണ്ടു പറഞ്ഞു.

'കാറിൽത്തന്നെ പോവാം' ഗോപാലൻ ഗ്ലാസ്സുകൾ വാങ്ങിക്കൊണ്ടു തുടർന്നു: 'കുറച്ചാളുകളെ പിടിച്ചു കൊണ്ടുവന്നു ഇടിച്ചു പിഴിയുകയാണ്.'

'ഇടിച്ചുപിഴിയൽ കഴിയുമ്പോഴേക്കും വരണം. പോവുക' മേനോൻ തുടർന്നു ചോദിച്ചു: 'ഗോപാലൻെറ കയ്യിൽ സിഗരറ്റുണ്ടോ?'

'ഇല്ലല്ലോ. ബീഡിയുണ്ട്'

'അതായാലും മതി. ഗ്ലാസ്സ് കൊടുത്തു വരൂ.'

ഗോപാലൻ ഗ്ലാസ്സുകളും കാശും കൊടുത്തുവന്നു കാർ സ്റ്റാർട്ടുചെയ്തു കിഴക്കോട്ടു വിട്ടു.

പത്തുപന്ത്രണ്ടു് എം. എസ്. പി.ക്കാർ വെളിച്ചവും തീയും പുകയും കണ്ടു ചായപ്പീടികയുടെ അടുത്തേക്കിറങ്ങിവന്നു. വീണ്ടും അടുപ്പത്തു വെച്ച വെള്ളം തിളച്ചിട്ടില്ല. കോപ്പ പരിഭ്രമിച്ചു പരുങ്ങി.

'മുഖത്തു കുറച്ചു വെള്ളമൊഴിക്കണം' സർദാർ പറഞ്ഞു.

'കൃഷ്ണൻകുട്ട്യേ, ആ വലിയ ചെമ്പിൽ നിറച്ചു വെള്ളവും ഒരു പാട്ടയും കൊണ്ടു വന്നുവെക്ക്; കുറച്ചു ഉമിക്കരിയും' കോപ്പ കല്പിച്ചു.

ആ ചായപ്പീടികക്കാരന് സമാധാനമായി. മുഖത്തു വെള്ളമൊഴിക്കലും പല്ലുതേപ്പും കഴിയുമ്പോഴേക്ക്

വെള്ളം തിളപ്പിക്കാൻ അയാൾ ഒരുങ്ങിപ്പുറപ്പെട്ടു. രണ്ടു നാഴി ചിരട്ടക്കരി അടുപ്പിലേക്കു തള്ളി.

അകത്തു നിന്നു ഭാര്യ ചിരിക്കുന്ന ശബ്ദം. കാക്കകൾ പാറിപ്പറന്നു. നേരം നല്ലപോലെ പ്രകാശമായി. എം. എസ്. പി.ക്കാർ പല്ലു തേക്കുകയും മുഖം കഴുകുകയുമാണ്.

പോലീസ് സ്റ്റേഷനിലേക്കു കയറുന്ന റോട്ടിന്റെ നടുവിൽ കറുത്തു മെലിഞ്ഞ ഒരു കുപ്പായക്കാരൻ നിന്നു പരുങ്ങുകയാണ്. നേരെ സ്റ്റേഷനിലേക്ക് കയറാൻ നോക്കി. പരുങ്ങി പിന്നോക്കംതന്നെ നീങ്ങി. ഒടുക്കം പോലീസ് സ്റ്റേഷൻ എന്നെഴുതിവെച്ച ബോർഡിന്റെ കാലും പിടിച്ചു നിൽപ്പായി.

കാറ് തിരിച്ചുവന്നു. അപ്പുമേനവനും ഉണ്ണിയും അതിൽനിന്നിറങ്ങി. ഗോപാലൻ കാറൊരരികിലേക്ക് മാറ്റിനിർത്തി.

'എന്താ നമ്പീശൻമാഷേ, ഇത്ര നേരത്തെത്തന്നെ ഇവിടെ എങ്ങനെ എത്തി?' ഉണ്ണി അന്വേഷിച്ചു.

'നേർത്തെ മൂന്നു മണിക്ക് എഴുന്നേറ്റു നടന്നു.' നമ്പീശൻ പറഞ്ഞു: 'ഇൻസ്പെക്ടർ സ്റ്റേഷനിൽ ഹാജരാവാൻ പറഞ്ഞിട്ട് വന്നതാണ്.'

'എന്നിട്ടെന്താ ഇവിടെ നില്ക്കുന്നത്?'

'അങ്ങട്ടു കേറിയാലോ എന്നാലോചിച്ചു. അവിടെ ആരെയോ ഭേദ്യം ചെയ്യുകയാണ്. അപ്പോൾ പേടിച്ചു ഇവിടെ നിന്നു.'

'നമ്പീശൻമാസ്റ്റർ ചായ കഴിച്ചുവോ?'

'ഇല്ല. ചായയൊന്നും ഇപ്പോൾ കഴിക്കേണ്ട. എന്തിനാ വരാൻപറഞ്ഞതെന്നറിഞ്ഞൂ? ഒന്നും നിശ്ചയല്ല്യ. പിടിച്ച് നാലുപൊട്ടിച്ച് ജെയിലിലിടാനാണ് ഭാവം എന്നുവെച്ചാൽ ആരാ ചോദിക്കാൻ. ശമ്പളപ്പട്ടികയിൽ കാണിച്ച ശമ്പളം കിട്ടണമെന്ന് പറഞ്ഞതല്ലാതെ യാതൊരു കുററവും ചെയ്തിട്ടില്ല്യ.'

'ഇപ്പോൾ കോൺഗ്രസ്സ് വാഴ്ചയാണ് നമ്പീശാ, പൊലീസ്സുകാർക്ക് സർവ്വാധിപത്യം കൊടുത്തിരിക്കുകയാണ്.' ഉണ്ണി തുടരാൻ ഭാവിച്ചു: 'ഈ ഭരണം......'

'ശ്-് മിണ്ടണ്ടാ. ഇൻസ്പെക്ടർ വരുന്നു' നമ്പീശൻ തോളിലിരുന്ന മുണ്ടെടുത്തു അരയിൽ കെട്ടി, തൊഴുതുകൊണ്ട് നില്പായി.

ഇൻസ്പെക്ടർ ശങ്കരൻനായർ സ്റ്റേഷനിൽനിന്നിറങ്ങി. ഒരു രാജ്യം പിടിച്ചടക്കിയ രാജാവിന്റെ മുഖഭാവത്തോടെ കിരീടമായ തൊപ്പിയൊന്നു ചരിച്ചുവെച്ചു. തലയുയർത്തിപ്പിടിച്ചുകൊണ്ട് റോട്ടിലേക്കിറങ്ങിയ അദ്ദേഹത്തെ നമ്പീശൻ മാസ്റ്റർ ഒന്നുകൂടി തൊഴുതു കുമ്പിട്ടു. അപ്പുമേനവനും ഉണ്ണിയും വഴിമാറിക്കൊടുത്തു.

'മലയാളം പണ്ഡിററല്ലേ?' ഇൻസ്പെക്ടർ ചോദിച്ചു: 'എന്താ?'

'വരാൻ പറഞ്ഞിരുന്നു' നമ്പീശൻ ഇൻസ്പെക്ടറെ സമീപിച്ചുകൊണ്ട് പറഞ്ഞു: 'ഒരു കത്തു തന്നയച്ചിട്ടുണ്ട്.'

പോക്കററിൽ നിന്ന് കുട്ടനുണ്ണിക്കുറുപ്പിന്റെ കത്തെടുത്തു ഇൻസ്പെക്ടറുടെ കയ്യിൽ കൊടുത്തു.

'വീട്ടിലേക്കു വരൂ' ഇൻസ്പെക്ടർ കത്തു വാങ്ങി വീട്ടിലേക്കു നടന്നു.

നമ്പീശൻമാസ്റ്റർ പിന്നാലെയും.

'എന്നെ രക്ഷിക്കണം' നമ്പീശൻ മാസ്റ്റർ പറഞ്ഞു: 'ഞാൻ ഒരു കമ്യൂണിസവും ചെയ്യാറില്ല. വയസ്സായ ഒരച്ഛനും തള്ളയില്ലാത്ത രണ്ടു കൊച്ചു കുട്ടികളുമാണ് വീട്ടിലുള്ളത്.'

'ഒക്കെ ഞങ്ങൾക്കറിയാം നമ്പീശാ. നമ്പീശൻ മൂരച്ച കമ്യൂണിസ്റ്റാണ്' ഇൻസ്പെക്ടർ തുടർന്നു: 'നിങ്ങൾ കുട്ടനുണ്ണിക്കുറുപ്പിന്റെ മുഖത്തുനോക്കി ശമ്പളം തികച്ചു തരണമെന്ന് പറഞ്ഞില്ലേ? ഒരു കമ്യൂണിസ്റ്റ്കാരനല്ലെങ്കിൽ അങ്ങിനെ പറയാൻ നാവു പൊങ്ങില്ല.'

'ഈ ഉദിച്ചുവരുന്ന ഈശ്വരനാണ് സത്യം. ഞാൻ കമ്യൂണിസ്റ്റ്കാരനല്ല. ഒരിക്കൽ ശമ്പളം ചോദിച്ചതു ശരിയാണ്. എന്റെ കഷ്ടപ്പാടുകൊണ്ട് ഞാൻ ചോദിച്ചുപോയി. ഭാര്യയുടെ പ്രസവവും ഡോക്ടരെ കൊണ്ടുവരലും കൈക്കൂടി വല്ലാതെ വിഷമിച്ചപ്പോഴാണ് ചോദിച്ചത്',

'ഇനി കുറച്ചുകൂടി വിഷമിച്ചോളൂ'.

'എല്ലാവരുംകൂടി എന്നെ കമ്യൂണിസ്റ്റാക്കി ജയ്ലിൽ പിടിച്ചിട്ടാൽ അച്ഛനും കുട്ടികളും വെള്ളം കുടിക്കാതെ ചത്തുപോവും. അങ്ങിനെയാണ് അവരുടെ വിധി എങ്കിൽ അനുഭവിച്ചോട്ടെ'

'കുഞ്ഞുകുട്ടക്കുറുപ്പ് പറഞ്ഞു പിടിപ്പിച്ചിട്ടല്ലേ നിങ്ങൾ ശമ്പളം ചോദിച്ചത്'?

‘അതെ’. നമ്പീശൻ തുടൎന്നു: ‘ഒപ്പിട്ടുന്ന സംഖ്യ ചോദിച്ചാലെന്താ എന്നു ഞാൻ കുഞ്ഞുകുട്ടക്കുറുപ്പിനോടു ചോദിച്ചു. ഒരു പാപവുമില്ലെന്ന് അദ്ദേഹം പറഞ്ഞു. ഞാൻ ചോദിച്ചു. അതാണു കുറ്റമെങ്കിൽ ഞാൻ കുഞ്ഞുകുട്ടിക്കുറുപ്പിനോട് നൂറുവട്ടം ക്ഷമായാചനം ചെയ്യാം’.

‘ഒന്നും വേണ്ടാ, കുറച്ചുകാലം ജയിലിൽ കിടന്നോളൂ’. ഇൻസ്പെക്ടർ തുടൎന്നു: ‘നിങ്ങളെയൊന്നും നിലക്കു നിൎത്താതെ ഇവിടെ കഴിഞ്ഞുകൂടുവാൻ വയ്യ’.

അവർ വീട്ടിലെത്തി. ഇൻസ്പെക്ടർ ചാരുകസേലയിൽ ചാരിക്കിടന്നു. ഫോറം അടുത്തുള്ള മേശപ്പുറത്തു വെച്ചു.

‘എന്നെ ഒഴിവാക്കണം’. നമ്പീശൻ അപേക്ഷിച്ചു.

‘കമ്യൂണിസ്റ്റ്കാൎക്ക് വല്ല സഹായവും ചെയ്യുമോ?’

‘ഇല്ല’.

‘കോൺഗ്രസ്സിൽ ചേരണം’.

‘ചേൎന്നുകൊള്ളാം’.

‘കുഞ്ഞുകുട്ടക്കുറുപ്പിന്റെ കേസ്സിൽ പോലീസ്ഭാഗം സാക്ഷി പറയേണ്ടിവരും. ഒരുക്കമാണോ? പറയാമെങ്കിൽ ഇപ്പോൾ ഒഴിവാക്കാം’.

‘സത്യം പറഞ്ഞാൽ പോരെ?’

‘ചില അസത്യങ്ങളും പറയേണ്ടിവരും’. ഇൻസ്പെക്ടർ തുടൎന്നു: ‘പോലീസ് ഉപദേശം തരും, അതൊക്കെ പറയേണ്ടിവരും.’

'അസത്യം പറയാൻ മനസ്സാക്ഷി സമ്മതിക്കുന്നില്ല.'

'ഇല്ലാ, അല്ലേ? എന്നാൽ പോയിക്കോളൂ. പോലീസ് സ്റ്റേഷനിൽ ചെന്നിരിക്കൂ, ഞാനൊന്നു കുളിച്ചു ചായകഴിച്ചു അങ്ങോട്ടുവരാം.'

ഇൻസ്പെക്ടർ എഴുന്നേററു.

'ഭഗവാനേ—' നമ്പീശൻ മാറത്തു കയ്യ്‌വെച്ചുകൊണ്ട് തുടർന്നു: 'ഞാൻ പോകട്ടെ, സാക്ഷിയിൽനിന്നു എന്നെ ഒഴിവാക്കിത്തരണം',

'പൊയ്ക്കോളൂ. സബ് ജയിൽ കോലായിൽ ചെന്നിരുന്നോളൂ. സത്യവും മനസ്സാക്ഷിയും......'

'എന്റെ ഈശ്വരാ—', നമ്പീശൻ തലതാഴ്ത്തി നിന്നു. അദ്ദേഹത്തിന്റെ കണ്ണുകൾ നിറഞ്ഞു: 'ഞാൻ......'

'പോവാനാ പറഞ്ഞതു്', ഇൻസ്പെക്ടർ അലറിക്കൊണ്ട് മുററത്തേക്കു ചാടി നമ്പീശന്റെ പിരടിക്ക് ഒരു അടിയും മുതുകത്തൊരു ചവിട്ടും വെച്ചുകൊടുത്തുകൊണ്ട് തുടർന്നു: 'ഇവിടെനിന്നു തിരിയാതെ സ്റ്റേഷന്റെ ഉമ്മറത്തുചെന്നിരി'.

നമ്പീശൻ തലതാഴ്ത്തി പടിക്കലേക്കു നടന്നു. അദ്ദേഹത്തിൽനിന്നും വിങ്ങലുകളും വീർപ്പുകളും ഉയർന്നിരുന്നു.

'എന്താ നമ്പീശൻ മാസ്റ്ററേ'? ഗോപാലനുണ്ണി തുടർന്നു ചോദിച്ചു: 'ഇൻസ്പെക്ടരില്ലേ ഇവിടെ?'

'ഉണ്ട്.' നമ്പീശൻ തലയുയർത്തി പറഞ്ഞു.

അദ്ദേഹം പെട്ടെന്നു കൺതുടച്ചു. ആ കണ്ണുകൾ കലങ്ങിയിരുന്നു.

'എന്താ?'

അപ്പുമേനവനും ഗോപാലനുണ്ണിയും മുററത്തെത്തുന്ന തിനു മുമ്പുതന്നെ ഇൻസ്പെക്ടർ അന്വേഷിച്ചു.

'ഒരു കാര്യം അറിയാൻ വന്നതാണ്'. അപ്പുമേനവൻ കോലായിലേക്കു കയറി; കൂടെ ഉണ്ണിയും.

'എന്തുകാര്യം?' ഇൻസ്പെക്ടർ ആഗതന്മാരെ അടിമുടി നോക്കിക്കൊണ്ട് ചോദിച്ചു.

'കുഞ്ഞുകുട്ടക്കുറുപ്പിനെ ജാമ്യത്തിന് വിട്ടുകിട്ടുമോ എന്നറിയാൻ വന്നതാണ്'.

'അതു എന്നോടല്ല ചോദിക്കേ്ാ, മജിസ്ട്രേട്ടിനോടാണ്'. ഇൻസ്പെക്ടർ തുടർന്നു ചോദിച്ചു: 'നിങ്ങൾ കുഞ്ഞുകുട്ടക്കുറുപ്പിന്റെ ആരാ?'

'ഇയാൾ അനുജനാണ്, ഞാൻ സഹോദരിയുടെ ഭർത്താവാണ്'.

'ഇവിടെ നില്ക്കേണ്ടാ. സ്റ്റേഷനിൽ പോയി ഇരിക്കൂ'. ഇൻസ്പെക്ടർ തുടർന്നു: 'അളിയന്റെ കൂടെ ജയിലിലാക്കിത്തരാം. ജാമ്യത്തിനു വന്നിരിക്കുന്നു!'

'വിരോധമില്ല. അങ്ങിനെയാണെങ്കിൽ അതും ഒന്നനുഭവിക്കാമല്ലോ. ഒരാളെ ജെയിലിലാക്കാനുള്ള അധികാരമൊക്കെ നിങ്ങൾക്കുണ്ടെന്നു അറിഞ്ഞിട്ടുതന്നെ വന്നതാണ്. അയാളെ ജാമ്യത്തിനെടുക്കണമെന്നുണ്ട്. പോലീസെതിർത്താൽ മജിസ്ട്രേട്ടു ജാമ്യം തന്നില്ലെന്നു വ

തം. പോലീസിന്റെ നിലയറിയാനാണ് ഞാൻ വന്നതു്’.

‘പോലീസെതിർക്കും’, ഇൻസ്പെക്ടർ തുടർന്നു: ‘കേസ്സിൽ കിട്ടിയ കമ്യൂണിസ്റ്റ്കാരെ ജാമ്യത്തിനു വിടാൻ ഞങ്ങൾക്കു ഭ്രാന്തൊന്നുമില്ല്’.

‘എന്നാ അയാളുടെ കല്യാണ.........’

‘കല്യാണമായാലും വേണ്ടില്ല, പിണ്ഡമായാലും വേണ്ടില്ല; പോകാനാണ് പറഞ്ഞതു്’.

ഇൻസ്പെക്ടരൊരു നോട്ടം നോക്കി അകത്തേക്കുപോയി. അപ്പുമേനവനും ഗോപാലനുണ്ണിയും പടികടന്നു. അപ്പോഴും നമ്പീശൻ അവിടെനിന്നു പരുങ്ങുകയായിരുന്നു.



‘എന്താ നമ്പീശാ’. അപ്പുമേനവൻ ചോദിച്ചു.

‘ഒക്കെക്കൂടി വിചാരിക്കുമ്പോൾ മരിക്കാൻ തോന്നുകയാണ്.’

‘അതിപ്പോൾ വേണ്ട.’ അപ്പുമേനോൻ തുടർന്നു: ‘വരൂ, ചായ കഴിക്കാം. എന്നിട്ടു കാറിൽ കക്കാട്ടേക്കു പോവാം.’

‘വേണ്ടാ,’ നമ്പീശൻ പറഞ്ഞു: ‘എന്നോട്ട് സ്റ്റേഷനിൽ ഇരിക്കാനാണ് പറഞ്ഞിട്ടുള്ളതു്. ഒരു പക്ഷെ എന്നെയും ജെയിലിലാക്കും. അച്ഛനോട്ട് കുട്ടികളെ നോക്കാൻ പറയണേ—.’ നമ്പീശൻ വിങ്ങി വിങ്ങി കരഞ്ഞു.

‘ഞങ്ങൾ അച്ഛനെക്കണ്ടു വിവരം പറയാം.’ അപ്പുമേനോൻ സമാശ്വസിപ്പിച്ചു: ‘ഇപ്പോൾ അവരുടെ

കാലമാണ്. ജെയിലിൽ പോകാതിരിക്കാൻ വേണ്ടതൊക്കെ ചെയ്തോളൂ.'

ഗോപാലൻ കാറ് അടുത്തേക്കു കൊണ്ടുവന്നു.

'എന്നാൽ ഞങ്ങൾ പോകട്ടെ' അപ്പുമേനോൻ തുടർന്നു: 'കോഴിക്കോട്ടേക്കു പോവാം. അധികാരികളെക്കണ്ടു രണ്ടു ജാമ്യത്തിലിട്ടുവാങ്ങി വരാം.'

അവർ കാറിൽ കയറി. കാറു മുന്നോട്ടു നീങ്ങി. നമ്പീശൻമാസ്റ്റർ ആ കാറു നോക്കിക്കൊണ്ടുനിന്നു. അതിന്റെ ചക്രങ്ങൾ ഉരുളുകയാണ്. അദ്ദേഹം ഒരു തത്വശാസ്ത്രം ഉരുക്കഴിച്ചു:

'സുഖസ്യാനന്തരം ദുഃഖം
ദുഃഖസ്യാനന്തരം സുഖം
ചക്രവൽ പരിവർത്തന്തേ
ദുഃഖാനിച സുഖാനിച'

# 10

# നിലയ്ക്കാത്ത ഗാനം

വെള്ളിയാഴ്ച കാലത്തു പത്തുമണിക്കു മുമ്പുതന്നെ കുട്ടനുണ്ണിക്കുറുപ്പ് നെടുമ്പുറത്തു് നായരുവീട്ടിലെത്തി, അല്പം വെയിൽ കൊണ്ടിരുന്നുവെങ്കിലും മുഖത്ത് ആ വാട്ടം ഉണ്ടായിരുന്നില്ല.

'വരണം. വരണം'

തങ്കമ്മയുടെ ജ്യേഷ്ഠൻ രാഘവനുണ്ണിനായർ പടിക്കൽ നിന്നുകൊണ്ടുതന്നെ സ്വാഗതം പറഞ്ഞു. വരനും പാർട്ടിയും വരുമ്പോഴേക്കുള്ള സ്വാഗതപ്പലക അലങ്കരിച്ച കാലുകളിൽ ഉറപ്പിച്ചു നിർത്തുന്ന പണിയായിരുന്നു അവിടെ.

'കുട്ടനുണ്ണിക്കുറുപ്പ് വന്നപ്പോഴേക്കും സ്വാഗതത്തിന്റെ ബോർഡും തൂക്കിക്കഴിഞ്ഞുവല്ലോ' രാഘവനുണ്ണി തുടർന്നു: 'എന്തേ ഇത്ര വൈകിയതു്? നടന്നു, അല്ലേ?'

'നടക്കേണ്ടിവന്നു.' കുറുപ്പ് തുടർന്നു: 'അവിടെ കക്കാട്ട് അടുത്തു് ഒരു കാറേ കിട്ടാനുള്ളൂ. ഇന്നു കാലത്തു നോക്കുമ്പോൾ അതവിടെയില്ല.'

'നടന്നിട്ടു വല്ലാതെ വിഷമിച്ചിട്ടുണ്ടാവും. വരൂ. വേഗം ചായ കഴിക്കാം. അപ്പോൾ എന്തേ ഭാർഗ്ഗവിയമ്മയെ കൊണ്ടുവരാഞ്ഞതു്? അതു നന്നായില്ല.'

'ഭാർഗ്ഗവിയും പോരണമെന്നാണു് വിചാരിച്ചിരുന്നതു്. ഒടുക്കം കാറു കിട്ടാനില്ല എന്നു വന്നപ്പോൾ വേണ്ടെന്നു വെച്ചു.'

അവർ പടി കടന്നു.

നെടുമ്പുറത്തുനായരുടെവീടാകെ മാറിക്കഴിഞ്ഞിരുന്നു. പൂമുഖത്തിന്റെ വടക്കേ അതിർത്തിയിൽ നിന്നു് തെക്കോട്ടു മുറ്റത്തിന്റെ തെക്കേ അറ്റത്തുള്ള അശോകമരം വരെ നീട്ടിയിട്ട വിശാലമായൊരു പന്തൽ അവിടെ ഉയർന്നു നില്ക്കുന്നു. പന്തലിന്റെ നാലു ഭാഗവും നിലത്തു നിന്നു് രണ്ടു രണ്ടരക്കോൽ ഉയരത്തിൽ തെങ്ങിൻ തടുക്ക കൊണ്ടു മറച്ചിരുന്നു. മുകളിലേക്കു ബാക്കിയുള്ള ഭാഗം ഈന്തൽപട്ടകൾകൊണ്ടു കൊച്ചുകൊച്ചു കമാനങ്ങളുണ്ടാക്കി അലങ്കരിച്ചിരിക്കുന്നു. പന്തലിന്റെ മദ്ധ്യത്തിൽ അഞ്ചു കോൽ ഉയരത്തിൽ വെള്ളമല്ലുകൊണ്ടൊരു മേക്കട്ടിയുണ്ടു്, നാനാവർണ്ണത്തിലുള്ള കടലാസ്സുപൂക്കളും ലതകളും ദളങ്ങളും കൊണ്ടു് ആ മേൽക്കട്ടി മോടി പിടിപ്പി

ക്കപ്പെട്ടിരിക്കുന്നു. മദ്ധ്യത്തിലുള്ള ചെന്താമരപ്പൂവിന്റെ മഞ്ഞ അല്ലികൾക്കിടയിൽ കർണ്ണികപോലൊരു ബൾബ്ബ് പിടിപ്പിച്ചിട്ടുണ്ട്. കമ്പികൾ കൊണ്ടുണ്ടാക്കിയ ഒരു സ്വിച്ച് 'ഓൺ' ചെയ്താൽ അതു എരിഞ്ഞു വെളിച്ചം വിതറും. പന്തലിന്റെ ബാക്കി ഭാഗം മുഴുവനും വർണ്ണക്കടലാസ്സുമാലകൾ കൊണ്ട് വിതാനിച്ചിരിക്കുന്നു. പന്തലിലേക്കുള്ള ഗെയ്റ്റ് ഇളന്നീർക്കുലകളും കുലവാഴകളും കുരുത്തോലകളും കൊണ്ടു ഭംഗിയായി അലങ്കരിച്ചിരിക്കുന്നു. വിവാഹകർമ്മം നടത്താനുള്ള ആ പന്തലിന്റെ വടക്കു ഭാഗമൊഴികെയുള്ള മൂന്നുകകിലുമായി ഇരുന്നൂറോളം കസേലകൾ ഇട്ടിട്ടുണ്ട്.

പൂമുഖവും വർണ്ണക്കടലാസ്സുകൊണ്ടലങ്കരിച്ചിരിക്കുന്നു. അവിടെ നാലഞ്ചു ചാരുകസേലകളുണ്ട്. അതിലൊന്നിൽ നെടുമ്പുറത്തു നായർവീട്ടിലെ മൂപ്പിൽ നായർ നാട്ടുവാഴിയായി ഇരുന്നരുളുന്നു. ആ കസേലയുടെ വലത്തുഭാഗത്തുള്ള ബെഞ്ചിൽ അദ്ദേഹത്തിന്റെ വെള്ളിച്ചെല്ലം ഇരുന്നു മിന്നുന്നു. വാക്കിങ്ങ്സ്റ്റിക്ക് ഇടത്തുഭാഗത്തെ പടിയിൽ ചാരിവെച്ചിരിക്കുകയാണ്.

വെളുത്തുതടിച്ച മൂപ്പിൽ നായർ അവിടെ വന്നിരുന്നപ്പോൾത്തന്നെ ആ പൂമുഖം സനാഥമായി. അദ്ദേഹം ധീരലളിതനാണ്. വെള്ള മല്ലുമുണ്ട്, കോളറില്ലാത്ത ഒരു ബനിയൻ, തോളിൽ അലക്കുതോർത്ത്, ബനിയന്റെ മുകളിൽ വന്നു കിടക്കത്തക്കവണ്ണം ഈരിഴയാക്കി കഴുത്തിൽ ധരിച്ച മണിമാല, കാതിൽ വെള്ളക്കല്ലുവെച്ച കടുക്കൻ, കഷണ്ടിത്തലപോലെ വടിച്ചു മിനുക്കിയ

താടി, നെറ്റിയിലെ ചന്ദനക്കുറി, നരച്ച പുരികം, പല്ലൊഴിഞ്ഞ വായ ഇങ്ങിനെ ഓരോന്നും അദ്ദേഹത്തിന്റെ നാട്ടുവാഴിത്തത്തിന്ന് നിറം പിടിപ്പിച്ചിരുന്നു.

'വലിയമ്മാമ അറിയില്ലേ? കക്കാട്ട് കുട്ടനുണ്ണിക്കുറുപ്പ്'. രാഘവനുണ്ണി പരിചയപ്പെടുത്തിക്കൊടുത്തു 'കുഞ്ഞുകുട്ടക്കുറുപ്പിന്റെ ജ്യേഷ്ഠനാണ്. കക്കാട്ട് ഹൈസ്കൂളിന്റെ മാനേജരും, ഹെഡ്മാസ്റ്ററും'

'കേട്ടിട്ടുണ്ട്. കേട്ടിട്ടുണ്ട്'. മൂപ്പിൽനായർ എഴുന്നേറ്റുനിന്നു തൊഴുതുകൊണ്ട് തുടർന്നു: 'കണ്ടിട്ടും ഉണ്ടാവും. നന്നേ കുട്ടിക്കാലത്താവും. ഇരിക്കൂ. കുഞ്ഞുകുട്ടക്കുറുപ്പിന്റെ ജ്യേഷ്ഠനോ, അമ്മാമനോ?'

'സ്ഥാനംകൊണ്ട് അമ്മാമനാണ്. അവരൊക്കെ ജ്യേഷ്ഠനെന്നും അമ്മാമനെന്നും തരംപോലെ വിളിക്കും'. തോളിലുള്ള ഖദർ വേഷ്ടി കൂട്ടിപ്പിടിച്ചുകൊണ്ട് കുട്ടനുണ്ണിക്കുറുപ്പും തൊഴുതു.

കുട്ടനുണ്ണിക്കുറുപ്പ് ഇരുന്നു. മൂപ്പിൽനായരും.

'കാപ്പി കൊണ്ടുവന്നു കൊടുക്കാൻ പറയൂ, ഉണ്ണീ.' മൂപ്പിൽനായർ കുറുപ്പിനോട് ചോദിച്ചു: 'ചായയോ കാപ്പിയോ?'

'ചായ മതി'.

'ചായ ചായയാണ് വേണ്ടതു്'. മൂപ്പിൽ നായർ തുടർന്നു: 'കിഴക്കെ നെടുമ്പുരയിൽ പോയി എമ്പ്രാന്തിരിയോടു പറയൂ'.

'പന്തലും കെട്ടിവിതാനവും ഒക്കെ നന്നായിരിക്കുന്നു. മൂപ്പിൽനായർ എപ്പോൾ എത്തി?' കുറുപ്പ് ചോദിച്ചു.

‘ഞാൻ ഇന്നലെ വന്നു’, മൂപ്പിൽനായർ തുടർന്നു: ‘നാടുവാഴിയും തറവാട്ടിൽ കാരണവരുമല്ലേ ഞാൻ? രണ്ടു ദിവസംമുമ്പേ വന്നിരുന്നു വേണ്ടതുപോലെ കഴിപ്പിക്കേണ്ടേ? വളരെ സന്തോഷമായി ഇതു ഇങ്ങനെയൊക്കെ വന്നുചേർന്നതു്’.

‘രാഘവനുണ്ണി എന്നു വന്നു?’

‘അയാളോ? അയാളൊരാഴ്ചയിലധികമായി വന്നിട്ട്. അയാള് പട്ടാളത്തിൽനിന്നു വിട്ടു സ്ഥിരമായി മലയാളത്തിലേക്ക് വരികയാണത്രെ. ഈ മാസംതന്നെ മാററം ഉണ്ടാവും എന്നാണ് പറഞ്ഞതു്’.

‘അതും നന്നായി’.

‘നോക്കു നോക്കൂ’, മൂപ്പിൽനായർ ചോദിച്ചു: ‘ഈ പന്തലിൽ ഒരഞ്ഞൂററുനൂറാളുക്ക് സുഖമായി ഇരുന്നൂടെ മാലയിടുന്നതു കാണാൻ’.

‘അഞ്ഞൂററുനൂറൊന്നുമല്ല.’

‘ആ പന്തൽ ഉണ്ണാനിരിക്കാനും, സ്ത്രീകൾക്കും കുട്ടികൾക്കും നിന്നു കല്യാണച്ചടങ്ങ് കാണാനും.’ മൂപ്പിൽനായർ വടക്കോട്ടു ചൂണ്ടിക്കാണിച്ചു.

പടിഞ്ഞാററയുടെ പടിഞ്ഞാറുഭാഗത്തു ഭിത്തിയിൽനിന്നു പത്തു വാര വിട്ടു പൂമുഖത്തിന്റെ വടക്ക് മറെറാരു പടുകൂററൻ പന്തൽ നിലകൊള്ളുന്നു, കളപ്പുരയുടെ കിഴക്കെ ഭിത്തിവരെ നീണ്ടുകിടക്കുന്ന ആ പന്തലിലും ഒരു പംക്തിയിൽ അഞ്ഞൂറുററുന്നൂറാളുകൾക്ക് സുഖമായി ഇരുന്നു ഊണു കഴിക്കാം. വാലിയക്കാരികൾ ആ സ്ഥലം അടിച്ചു തളിക്കുകയാണ്.

'കിഴക്കേ പുറത്താണ് ദേഹണ്ണത്തിനുള്ള വെടുമ്പുറ്' മൂപ്പിൽനായർ തുടർന്നു: 'ആറേഴ ചെമ്പടുപ്പുകളുണ്ട്. പാറളിക്കാര് പട്ടന്മാരാണ് ദേഹണ്ണം. 'നളപാകം' രാമയ്യരെ കേട്ടിട്ടില്ലേ. അയാളാണ് മൂത്തപട്ടര്.'

'കേട്ടിട്ടുണ്ട്.'

'ഇനി ഒരു പത്തുകൊല്ലത്തിനിപ്പുറം ഇവിടെ ഇങ്ങനെ ഒരടിയന്തരം വേണ്ടിവരില്ല. നന്നായിക്കോട്ടെ എന്നു വിചാരിച്ചിട്ടാണ് രാഘവനുണ്ണി. വട്ടങ്ങളൊക്കെ പൊടിപാറിയിട്ടാണ്, മലയാളവും പരദേശിയും. പഞ്ചസാരപ്പായസം, പരിപ്പുപ്രഥമൻ, കൊത്തിവരട്ടിയ അടപ്രഥമൻ, വലിയപപ്പടം, പഞ്ചസാര, ശർക്കരപ്പേരി. ഞാനിപ്പോൾ സദ്യയൊന്നും ഒഴിവാക്കാറില്ല. ഇനി ഇവിടെയൊരു കല്യാണം ഉണ്ടാവുമ്പോഴേക്കും ഞാൻ സിദ്ധിക്കൂട്ടും' മൂപ്പിൽനായർ പൊട്ടിച്ചിരിച്ചു.

'ഇപ്പോൾ എത്ര വയസ്സായി?'

'എഴുപത്തെട്ട കഴിഞ്ഞ കർക്കിടകത്തിൽ തികഞ്ഞു' മൂപ്പിൽനായർ തുടർന്നു: 'ഉം. കാലു കഴുകൂ. കാലു കഴുകൂ. അതാ നിലകാതിൽ വെള്ളവും കിണ്ടിയും ഇരിക്കുന്നു.

കുട്ടനുണ്ണിക്കുറുപ്പ് ഖദർവേഷ്ടിയെടുത്ത് ഒരു ചാരുകസേലത്തണ്ടിന്മേൽ ഇട്ടു വടക്കേ കോലായിൽ പോയി കാലും മുഖവും കഴുകി വന്നു.

'പടിയിന്മേലതാ തോർത്ത്' മൂപ്പിൽനായർ ചൂണ്ടിക്കാട്ടി.

കുട്ടനുണ്ണിക്കുറുപ്പ് തോർത്തെടുത്തു കയ്യും മുഖവും തുടച്ചു. വേഷ്ടിയെടുത്തു ഇടത്തെ ചുമലിലിട്ടു. ചാരുക

വേലയിൽ ഇരുന്നു. കിഴക്കുഭാഗത്തുള്ള നെടുമ്പുരയിൽ നിന്നു നാളികേരം വെട്ടിയുടക്കുന്നതിന്റേയും ചിരകുന്നതിന്റെയും ഇടിക്കുന്നതിന്റെയും ചെമ്പിലും ചരക്കിലും ചട്ടുകങ്ങൾ കൊള്ളുന്നതിന്റെയും ശബ്ദങ്ങൾ ഉയർന്നിരുന്നു. വറവിന്റെ മണവും ഇളംകാററിൽ പാറിനടന്നിരുന്നു,

'മോണീ, ചായ ഇങ്ങോട്ടു കൊടുക്കൂ' രാഘവനുണ്ണിക്കുറുപ്പ് പൂമുഖത്തു വന്നു പറഞ്ഞു.

എമ്പ്രാന്തിരിക്കുട്ടി ഒരു കയ്യിൽ കോപ്പയും മറുകയ്യിൽ കെററിലുമായി കുട്ടനുണ്ണിക്കുറുപ്പിന്റെ അടുത്തുചെന്നു ചായ പകർന്നുകൊടുത്തു. 'മലബാറിലേക്കു മാററമുണ്ടെന്നു പറഞ്ഞുവല്ലോ. എന്നേക്കാവും?' കുട്ടനുണ്ണിക്കുറുപ്പ് ചായ കുടിക്കുന്നതിനിടയിൽ ചോദിച്ചു.

'ഈ മാസത്തിൽത്തന്നെയുണ്ടാവും.'

'നാട്ടിലെത്തിയല്ലോ. അതേതായാലും നന്നായി.'

'നാട്ടിലെത്തി. പക്ഷെ ജെയിൽഡിപ്പാർട്ടുമെൻറിലാണ്. അതാണ് വിഷമം'

'എന്തു ഡിപ്പാർട്ടുമെൻറിലായാലും നാട്ടിലെത്തിയാൽ അതൊരനുഗ്രഹംതന്നെയാണ്.'

'ഉണ്ണ്യേട്ടാ—ഉണ്ണ്യേട്ടനെന്താ ഇവിടെ നില്ക്കുന്നത്. മുളകാപ്പച്ചടിയിലേക്കുള്ള ശർക്കര ഇപ്പോൾ കൊടുത്തയക്കാമെന്നു പറഞ്ഞുപോന്നിട്ട്!' ഒരാൾ ബദ്ധപ്പെട്ടു വന്നു ഉമ്മറപ്പടിയിൽ നിന്നുകൊണ്ടു തുടർന്നു: 'വരാൻ താമസമാണെങ്കിൽ കലവറയുടെ താക്കോലിങ്ങോട്ടു തന്നേക്കൂ.'

‘ഇതാ താക്കോല്. നേരം വൈകിയായി’ രാഘവനുണ്ണി താക്കോൽ കൊടുത്തുകൊണ്ടു തുടൎന്നു: ‘എന്താ മാണി, നില്ക്കുന്നതു്, കറാപ്പുകൂടി ചായ ഒഴിച്ചുകൊടുക്കൂ.’

‘വേണ്ട, വേണ്ട, മതി’ ഇടത്തെ കയ്യിലെ മോതിരക്കല്ലു കാട്ടുമാറ് കപ്പിന്റെ മുകളിൽ കമഴ്ത്തിക്കൊണ്ടു തടഞ്ഞു. അദ്ദേഹം കപ്പവിടെ വെച്ചു. എമ്പ്രാന്തിരിക്കുട്ടി അതും എടുത്തുകൊണ്ടു നടന്നു.

‘ഇപ്പോൾ വന്ന താക്കോൽ വാങ്ങിപ്പോയ ആളെ അറിയില്ലേ, ഉവ്വോ?’ രാഘവനുണ്ണി ചോദിച്ചു.

‘ഇല്ല, മനസ്സിലായില്ല’

‘തങ്കമ്മയുടെ നേരെ ജ്യേഷ്ഠത്തിയല്ലേ വിലാസിനി. അവളുടെ ഭൎത്താവാണു്, കല്ലൂർ ശങ്കരപ്പണിക്കർ, സബ്ബ് ഇൻസ്പെക്ടരാണു്. ഇതുവരെ തമിൾനാട്ടിലായിരുന്നു. നന്നെ ബുദ്ധിമുട്ടിയിട്ട് ഇപ്പോൾ മലബാറിലേക്കു മാററം കിട്ടിയിരിക്കുന്നു. എവിടെയാണു് —”—?’ രാഘവനുണ്ണി ആലോചിച്ചുനോക്കി.

‘ഇരട്ടി-ഇരട്ടി’ മൂപ്പിൽനായർ പറഞ്ഞുകൊടുത്തു:

‘പകുതിയല്ല, ഇരട്ടി, ഏ?’ മൂപ്പിൽനായർ ചിരിച്ചുകൊണ്ടു തുടൎന്നു: ‘നല്ല സ്ഥലപ്പേര്!’

‘അതേ, അവിടെത്തന്നെ. കമ്മ്യൂണിസ്റ്റുകാരുടെ കൂടാണത്രെ ആ രാജ്യം. തലപോവാഞ്ഞതാൽ മതിയായിരുന്നു. ചെന്നു ചാൎജ്ജെടുത്തു ഒരാഴ്ച കല്പനക്കെഴുതി ഇങ്ങോട്ടു പോന്നു.’

‘ഇതാ കലവറയുടെ താക്കോൽ’ ശങ്കരപ്പണിക്കർ താക്കോൽ കൊണ്ടുവന്നു കൊടുത്തുകൊണ്ടു് പറഞ്ഞു: ‘ഉണ്ണ്യേട്ടനെ രാമയ്യരങ്ങ് വിളിക്കുന്നു.’

'ഇതാ വരായി.'

രാഘവനുണ്ണിയും പണിക്കരും അകത്തേക്കുപോയി.

'ഇപ്പോഴും ഉണ്ടോ രാക്ഷസന്മാര്, ഇല്ലെ കുറുപ്പെ?' മൂപ്പിൽനായർ ചോദിച്ചു: 'ഈ കമ്യൂണിസ്റ്റ്കാര് എന്നു പറഞ്ഞാൽ രാക്ഷസഗണമാണത്രെ, മേലേടത്തു നമ്പൂതിരി പറയു്'

'അങ്ങനെയാവാം.'

'ഒരു നേരംപോക്കു വേണമല്ലൊ' മൂപ്പിൽനായര് തുടർന്നു: 'ഇവരുടെ രാജാവാരാ? ഏലംകുളത്തു നമ്പൂതിരിപ്പാടാണെന്നു കേട്ടിട്ടുണ്ട്, ശരിയാണോ?'

'ഇവിടെ കേരളത്തിൽ'

'ഈ നമ്പൂതിരിമാരെങ്ങനെ രാക്ഷസഗോത്രക്കാരായി? അതാണ ഞാനാലോചിക്കുന്നത്.'

'നമ്പൂതിരിമാരിലും ദുഷ്ടന്മാര് ഉണ്ടായിക്കൂടെന്നില്ലല്ലൊ'

'അതൊന്നുമില്ല, പണ്ടു പണ്ടു ഒരു കുക്കമ്പാറ നമ്പൂതിരിയുണ്ടായിരുന്നുവത്രെ. ആയാൾ ശിശുപാലന്റെ അവതാരമായിരുന്നു എന്നു പറഞ്ഞു കേട്ടിട്ടുണ്ട്.

'കൃതായുഗെ ഹിരണ്യാക്ഷഃ
ത്രേതായാം വിശ്രവസ്സുതഃ
ദ്വാപരെ ചേദിഭൂപാലഃ
കുക്കമ്പാറക്കലൌ യുഗെ.'

എന്നു ഒരു ശ്ലോകം ഉണ്ട്. കേട്ടിട്ടില്ലാ ഉണ്ണ്യേ?'

'കേട്ടിട്ടില്ല'

'വലിയമ്മായി എന്താ വരാത്തതെന്നു ചോദിക്കുന്നു കുഞ്ഞു' രാഘവനുണ്ണി വന്നു ചോദിച്ചു'

'വരും-വരും' മൂപ്പിൽ നായർ തുടർന്നു: 'വരാതിരിക്കില്ലാ. ഇന്നു പത്തായപ്പുരയിൽ വെപ്പില്ല. നാം കല്പിച്ചിരിക്കുന്നു. ഉണ്ണാറാവുമ്പോഴേക്കും വരും.'

രാഘവനുണ്ണി കളപ്പുരയിലേക്കു വിളിച്ചു പറഞ്ഞു: 'പറങ്ങോടൻ നായരേ, അവിയിലിനുള്ള കഷ്ണം കിഴക്കെ നെടുമ്പുരയിലേക്കു കൊടുക്കു. ഉച്ചക്ക് ഉണ്ണാനുള്ള ഇല മുറിച്ചു നന്നാക്കി തുടപ്പിക്കുകയും ചെയ്യേക്കു'.

'മൂപ്പിൽ നായരുടെ കല്പന കേമമാണല്ലോ?'

'പണ്ടത്തെ കഥകളുടെ കൽപനകൾ കേട്ടിട്ടില്ലേ?'

'ഞാൻ ഇപ്പോൾ വരാം. സിഗററു വലിക്കില്ലേ. എന്താ വേണ്ടതു എന്നുവെച്ചാൽ പറയണം' രാഘവനുണ്ണി പറഞ്ഞു.

'ഒന്നും വേണ്ട. സിഗററ് കയ്യിലുണ്ട്'. കറുപ്പ് പറഞ്ഞു.

'തനിച്ചിരുന്നു മുഷിയുന്നു അല്ലെ?'

'മുഷിയലൊ. മൂപ്പിൽനായരുള്ളപ്പോൾ മുഷിയേണ്ടിവരില്ല'.

'ഞാൻ ഇപ്പോൾ സിഗററും തീപ്പെട്ടിയും കൊടുത്തയക്കാം'. രാഘവനുണ്ണി അകത്തേക്കുപോയി.

'പണ്ടത്തെ കഥകളുടെ കല്പന കേട്ടിട്ടില്ലാ ഉവ്വോ?'

'ഇല്ല.'

'എന്നാൽ കേട്ടോളു': മൂപ്പിൽനായർ തുടങ്ങി: 'പണ്ടത്തെ പാനേങ്കളിയിലുള്ളതാണ്. ഇട്ടിക്കണ്ടപ്പൻ എന്നൊരു കഥകളുണ്ടായിരുന്നു. അടിക്കൊല്ലാ തളിക്കൊല്ലാ-അടുപ്പിൽ തീ യെരിക്കൊല്ല പെറൊല്ലാ തീണ്ടാരി

ണ്ടല്ലോ. അങ്ങനെ ഒരു പാട്ടുണ്ട് മൂപ്പരുടെ കല്പനകൾ. ഒക്കെ നമ്പൂതിരിമാർ നമ്മളെ—നാട്ടുവാഴികളെ കളിയാക്കിയിരുന്നതാണ്,'

'നമ്പൂതിരിമാരുടെ കാലം കഴിഞ്ഞു. ഇപ്പോൾ മേനവന്മാരുടെ കാലമാണ്, നമ്മുടെയൊക്കെ'.

'നമ്മുടെയൊ? നമ്മളെയൊക്കെ നശിപ്പിക്കാണ് എന്നാണല്ലോ കേൾക്കുന്നത്'.

'അതു ശരിയല്ല. ഇവിടെ ഇപ്പോൾ കോൺഗ്രസ്സാണ് ഭരിക്കുന്നത്. കോൺഗ്രസ്സ് നായന്മാരുടേയും മേനോന്മാരുടേയുമാണ്. നമ്മൾ നമ്മളെത്തന്നെ നശിപ്പിക്കുമോ?'

മേലേടത്തു നമ്പൂതിരി അമ്പലത്തിൽനിന്നു വന്നു നേരെ പൂമുഖത്തേക്കു കയറി.

'നമ്പൂതിരിയുടെ തേവാരം കഴിഞ്ഞില്ലാ ഉവ്വോ?' മൂപ്പിൽനായർ അന്വേഷിച്ചു.

'കഴിഞ്ഞു. കുളത്തിലിറങ്ങി കാലും മുഖവും കഴുകിയാൽ ചായ കുടിക്കുകയായി'. നമ്പൂതിരി പോവാനൊരുങ്ങി.

'പിന്നെയ് നമ്പൂതിരി' മൂപ്പിൽനായർ തുടർന്നു: 'കുറച്ചു വേപ്പിലക്കട്ടിയും കൂടി വേണം. തൈരു വിളമ്പുമ്പോൾ വേപ്പിലക്കട്ടി വേണ്ടതാണ്'.

'ആയിക്കോട്ടെ, രാമയ്യരോട് പറയാം, ഇപ്പോൾ എവിടെയും പതിവില്ല, എന്നാലും ഇവിടെ ആയിക്കോട്ടെ. അതിന്റെ യോഗം രാമയ്യർക്കു നിശ്ചയമുണ്ടോ ആവോ, ചോദിക്കാം'. നമ്പൂതിരി പറഞ്ഞു.

'എനിക്കു നിത്യമുണ്ട് വേപ്പിലക്കട്ടിയുടെ യോഗം' മൂപ്പിൽനായർ ചൊല്ലി:

'വേദാംബുധി ക്ഷിതിപലാനി ച കാളശാക
ജംബീര നിംബ തരുജാ മൃദുപല്ലവാനാം.
ശുണ്ഠ്യാഃ പലം മരിചദീപ്യക പിപ്പലീനാ-
മേകൈകഭാഗമധികം' മൂപ്പിൽനായർ ആലോ

ചിച്ചു: 'ഇനി തോന്നുന്നില്ല. ഇന്തുപ്പും വേണം'.

'അർത്ഥവുംകൂടി പറയണം', കുറുപ്പപേക്ഷിച്ചു.

'കറിവേപ്പില നാലുപലം, നാരകത്തില വെളുത്ത നിറമുള്ളത് നാലുപലം, കയ്പൻവേപ്പിന്റെ ചുകന്ന തളിര് ഒരുപലം, ചുക്ക്, മുളക്, തിപ്പലി, അയമോദകം ഇവ ഓരോ പലം, മൂന്നിലൊന്ന് ഇന്തുപ്പ് കൂട്ടി പൊടിച്ച പൊടിക്കാണ് വേപ്പിലക്കട്ടി എന്ന പേർ. ദഹനത്തിന വിശേഷമാണ്. ഇതും തയ്‌രുംകൂടി ഉണ്ടായാൽ എത്ര ഗുരുത്വമുള്ള ആഹാരവും ദഹിക്കും'.

'മൂപ്പിൽനായർക്ക് വൈദ്യശാസ്ത്രവും അറിയാമല്ലോ' കുറുപ്പ് അഭിനന്ദിച്ചു.

'എല്ലാററിന്റേയും ഒരു മുഖമുണ്ട്. ഒന്നിന്റേയും തലയും വാലുമില്ല'. മൂപ്പിൽനായർ പറഞ്ഞു:

പടിഞ്ഞാറുനിന്ന് ഒരു കാർ തെക്കെ ഗയ്‌റ്റിൽക്കൂടെ കടന്നു, മുററത്തുവന്ന അശോകച്ചുവട്ടിൽ നിന്നു.

'ആരാ കാറിൽ', മൂപ്പിൽനായർ എഴുന്നേററു നോക്കി.

'ആരാ?' കുറുപ്പും അന്വേഷിച്ചു.

'മജിസ്ട്രേട്ടാണ്. അവിട്ടത്തൂർ കൃഷ്ണനുണ്ണിനായര്. അറിയില്ലേ? ഇവിടെ മേലേടത്ത നമ്പൂതിരിയുടെ മൂത്ത മകളില്ലേ സത്യഭാമ? അവളുടെ ഭർത്താവാണ്'. മൂപ്പിൽനായർ കളപ്പുരയിലേക്ക വിളിച്ചു: 'രാമാ–കൃഷ്ണാ–പറഞ്ഞോടാ, ആരാ അവിടെ. ഒരാൾ ആ കാറിന്റെ അടുത്തേക്കൊന്നു ചെല്ലാൻ'.

കളപ്പുരമുറിയിൽനിന്നൊരു വാലിയക്കാരൻ കാറിന്റെ അടുത്തേക്ക ഓടി;

'അറിയില്ലേ അവിട്ടത്തൂർ കൃഷ്ണനുണ്ണിയെ?' മൂപ്പിൽനായർ ചോദിച്ചു.

'ധാരാളം' കുട്ടനുണ്ണിക്കുറുപ്പ് വിവരിച്ചു: 'ഞങ്ങടെ മരിച്ച കുഞ്ചുണ്ണി അമ്മാമയുടെ മകനല്ലേ?'

'അതിശായി' മൂപ്പിൽനായർ പൊട്ടിച്ചിരിച്ചുകൊണ്ട് തുടർന്നു: 'കൊല്ലക്കുടിലിലായി സൂചിവിൽക്കൽ'.

അവിട്ടത്തൂർ കൃഷ്ണനുണ്ണിനായരും സത്യഭാമനേത്യാരും എട്ടു കുട്ടികളും കാറിൽനിന്നു പുറത്തിറങ്ങി. മൂത്ത മകൾ വത്സല അമ്മയുടെ ഇളയ കുട്ടിയെ വാങ്ങി ഒക്കത്തുവെച്ചു. രണ്ടാമത്തെ മകൻ സുകുമാരനുണ്ണി, അച്ഛന്റെ സിഗരറ്റുടിന്നും തീപ്പെട്ടിയും എടുത്തു മുമ്പേ നടന്നു. മറ്റു കുട്ടികളും അയാളെ അനുഗമിച്ചു ആ കുടുംബഘോഷയാത്ര പന്തലിന്റെ പടിഞ്ഞാറപ്പുറത്തുകൂടെ വടക്കോട്ടു നടന്നു ഗെയ്റ്റിലെത്തി.

'മജിസ്ട്രേട്ടിനെ ശിക്ഷിക്കുകയായി'. മൂപ്പിൽനായർ ചിരിച്ചുകൊണ്ട് തുടർന്നു: 'ഇവിടെ ഇങ്ങിനെ

ഴയോരു കല്യാണം നടക്കുമ്പോൾ ബന്ധുക്കളായവർ രണ്ടു ദിവസം മുമ്പെങ്കിലും വരേണ്ടേ? ഇല്ലെങ്കിൽ ഇന്നലെ യെങ്കിലും'.

'ശിക്ഷയൊക്കെ അനുഭവിക്കാനാണ് വന്നത്,' കൃഷ്ണനുണ്ണിനായർ തുടർന്നു: 'ഒരുപാട് ആളുകളെ ശി ക്ഷിച്ചിട്ടാണ ഇപ്പോൾ വരുന്നത്. അപ്പോൾ അതിന്റെ ഫലം ഞാനും അനുഭവിക്കണമല്ലോ'.

'സത്യഭാമ ഇതിലേ അകത്തേക്ക് പോയ്ക്കൊള്ളൂ'. മൂപ്പിൽനായർ കല്പിച്ചുകൊണ്ട് തുടർന്നു: 'അപ്പോൾ എന്തേ ഇന്നലെ? ഇന്നു വെള്ളിയാഴ്ചയല്ലേ?'

'ഇന്നുതന്നെ പൊയ്ക്കോളാം. വെള്ളിയാഴ്ചക്കററം തീരാൻ അന്നുതന്നെ മടങ്ങി പോന്നാൽ മതിയെന്നു മുത്ത ശ്ശി പറഞ്ഞു കേട്ടിട്ടുണ്ട്'. കൃഷ്ണനുണ്ണിനായർ പറഞ്ഞു.

സത്യഭാമയോടൊപ്പം കുട്ടികളും ഒതുങ്ങി പൂമുഖത്തു കയറി അകത്തേക്കു കടന്നു. കുട്ടനുണ്ണിക്കുറുപ്പ് എഴുന്നേ റ്റു വേഷ്ടി ചുമലിൽ ഒതുക്കിയിട്ടശേഷം ഒരു സിഗര റെററടുത്തു കൊളുത്തി.

'കുട്ടനുണ്ണി എപ്പോൾ വന്നു?' കൃഷ്ണനുണ്ണിനായർ അന്വേഷിച്ചു.

'ഇതാ ഇപ്പോൾ വന്നു. ചായകഴിച്ചു'.

'ഇന്നലെയും വരാഞ്ഞതു നന്നായില്ല'. മൂപ്പിൽനാ യർ വിട്ടില്ല.

'ഇന്നലെ വരാനൊത്തില്ല. ഒരു കേസ് വിധിപ റയാൻ വെച്ച ദിവസമായിരുന്നു ഇന്നലെ. കോടതി യിൽ ചെന്നു ആ വിധി പറഞ്ഞ ഉടനെ പോരാനായ

ണായിരുന്നു മോഹം. കോടതിയിൽ ചെന്നപ്പോൾ താസിൽദാരില്ല. ഇൻസ്പെക്ടർ ഒരു പാട്ട തൊഴിലാളികളെ ആട്ടിപ്പിടിച്ചു റിമാൻറ് ചെയ്യാൻ കൊണ്ടുവന്നിരിക്കുന്നു, റെയിൽവേ പണിമുടക്കത്തിനു ഒരുക്കം കൂട്ടുന്നവരാണത്രെ. അവരെയൊക്കെ റിമാൻറു ചെയ്യാതെ പോരാൻ വയ്യാതായി. സബ് ജയിലിൽ സ്ഥലമില്ല. ആകെ ഇരുപത്തിരണ്ടാൾക്കാണ് അവിടെ സ്ഥലമുള്ളൂ. മുമ്പുതന്നെ ഇരുപതാളുകളുണ്ട്. പിന്നെ കൊണ്ടുവന്നത് ഇരുപത്തിനാലും. ചില തൊഴിലാളികൾ അതിൽ കടക്കില്ലെന്നു പറഞ്ഞു. ശ്വാസംമുട്ടുമെന്നു പറഞ്ഞു സമരത്തിനു വന്നു. ഒടുക്കം പറഞ്ഞു പാറ ചോറാക്കി, അവരെയൊക്കെ അതിൽ കടത്തി മുളച്ചപ്പോഴേക്കും വൈകുന്നേരം ആറുമണി കഴിഞ്ഞു. ആറു മണിയായാലും പോരാമെന്നു വിചാരിച്ചു. താസിൽദാർ വരാത്തതുകൊണ്ടു പോരാൻ പററിയില്ല.'

'എന്തായാലും ഇപ്പോഴെങ്കിലും വന്നുവല്ലോ? കുട്ടിൽനായർ തുടർന്നു: 'പാലക്കാട്ടു കൂടെ വരുമ്പോൾ മാലവാങ്ങിക്കൊണ്ടുവരാമെന്നു ഏററിട്ടുണ്ടെന്ന് പറഞ്ഞുവല്ലോ നമ്പൂതിരി.'

'ആ കൃഷ്ണനുണ്ണിയും വന്നുവല്ലോ! സന്തോഷമായി' കുളത്തിൽനിന്നു കയറിവന്ന നമ്പൂതിരി അന്വേഷിച്ചു. 'മാലയും ഗ്രാമഫോണും മൈക്കുമൊക്കെ കിട്ടിയില്ലേ?'

'ഒക്കെയുണ്ട്.' കൃഷ്ണനുണ്ണി തുടർന്നു: 'മൈക്കുകാർ ബസ്സിൽ വരുന്നുണ്ട്. മാലയും ഗ്രാമഫോണും കാറിൽ തന്നെ കൊണ്ടുവന്നു.'

'കാല് കഴുകൂ. എന്റെ തേവാരം കഴിഞ്ഞു ചായങ്ങളും ഒരുക്കാനായിട്ടേയുള്ളൂ.' നമ്പൂതിരി അകത്തേക്കു പോയി.

'ഇന്നു കല്യാണം കഴിഞ്ഞാലുടനെ പോകണം. രാത്രിതന്നെ. ആ സബ്ജയിൽ മുറിയിൽ അമ്പതിരണ്ടാളുകളെ അടച്ചിട്ടുകൂടാ. നാളെ ശനിയാഴ്ചയാണ്. തെക്കേ ദിക്കിനുള്ള തടവുകാരെയൊക്കെ കണ്ണൂർക്കു കയറ്റുന്ന ദിവസമാണ്. ഇന്നലെ കൊണ്ടുവന്ന തൊഴിലാളികളെയൊക്കെ റിമാന്റു ചെയ്യാൻ കണ്ണൂർക്കയക്കണം.' കൃഷ്ണനുണ്ണി വിവരിച്ചുകൊടുത്തു.

'ഇപ്പോൾ കൽക്കത്തയിലെ ഇരുട്ടറയായിരിക്കുന്നു ജയില് അല്ലേ?' മൂപ്പിൽ നായർ ചോദിച്ചു.

'കൽക്കത്തയിലെ ഇരുട്ടറയോ വാഗൺ ട്രാജഡിയോ ഒക്കെ ആയിരിക്കുന്നു.'

'ഇപ്പോൾ കമ്യൂണിസ്റ്റുക്രമം സഹിക്കാൻ വയ്യാതായിരിക്കുന്നു. അവിടെ—കക്കാട്ടു—ഞങ്ങളുടെ അംശത്തിൽ ഇതുവരെ ഒന്നുമുണ്ടായിരുന്നില്ല. അവിടെയും ഈ മഹാമാരി വന്നു പിടിച്ചുകഴിഞ്ഞു' കുറുപ്പ് പറഞ്ഞു!

'എവിടുന്നാണ് ഇത്ര വളരെ കമ്യൂണിസ്റ്റുകാരുണ്ടാവുന്നത്.' മൂപ്പിൽ നായർക്കതാണ് മനസ്സിലാവാത്തത്.

'ഈ കൊണ്ടുവരുന്നതു മുഴുവനരൊന്നും കമ്യൂണിസ്റ്റുകാരല്ല. ഒരാളെപ്പററി വല്ല സംശയവും തോന്നിയാൽ പിടിച്ചു ചതച്ചു നശിപ്പിച്ചുകൊള്ളുവാനാണു കല്പന. പോല്ലീസുകാർക്ക് തോന്നിയവരെയൊക്കെ കമ്യൂണിസ്റ്റാക്കി കൊണ്ടുവരും. ഞങ്ങളവരെയൊക്കെ ശിക്ഷിച്ചു വിടും.' കട്ടുണ്ണി നായർ പറഞ്ഞു.

ഒരു വാലിയക്കാരൻ കാറിൽ നിന്നു ഗ്രാമഫോൺ പെട്ടിയും പ്ലേയ്റ്റുകളുടെ മറെറാരു പെട്ടിയും കൊണ്ടു വന്നു പൂമുഖത്തു വെച്ചു.

'കാറിന്റെ പിന്നിൽ ഒരു പെട്ടിയുണ്ട്. ഉള്ളിലൊരു നീണ്ട കടലാസ്സുപൊതിയും. ആ പൊതി പതുക്കെ എടുക്കണം. മാലയാണ്. പിടിച്ചു ഞെക്കി പൂവൊക്കെ കൊഴിക്കരുത്. അതുംകൂടി കൊണ്ടുവരൂ.' കൃഷ്ണനുണ്ണിനായർ പറഞ്ഞു.

ആ വാലിയക്കാരൻ വീണ്ടും കാറിന്റെ അടുത്തേക്കു നടന്നു.

'ആ: ആ: വരുന്നുണ്ട്. നാഗസ്വരക്കാരും വരുന്നുണ്ട്.' മൂപ്പിൽനായർ പടിക്കലേക്കു നോക്കിക്കൊണ്ടു തുടർന്നു: 'കണ്ണൻനായരും സെറ്റുമാണ്.'

'വരൂ, ചായ കഴിക്കാൻ വരൂ.' മേലേടത്തുനമ്പൂതിരി പുറത്തുവന്നു കൃഷ്ണനുണ്ണിനായരെ ക്ഷണിച്ചു. കുടി കെട്ടി പിന്നിലേക്കിട്ട്, ഭസ്മവും ചന്ദനവും പൂശി കണ്ണെഴുതി കോടിയലക്കിയ ഇണപ്പാവു ചുററി ഒരു വേഷ്ടി ചുമലിലിട്ടു പുറപ്പെട്ട നമ്പൂതിരി ഒടുക്കത്തെ മകളുടെ കല്യാണത്തിനൊരുങ്ങിക്കഴിഞ്ഞിരുന്നു. അരയിൽ കെട്ടിയ സ്വർണ്ണനൂൽ പുറത്തു കാണത്തക്കവിധം മുണ്ടിന്റെ ഇടത്തുഭാഗം കുറച്ചു കിഴിച്ചിരുന്നു.

'നമ്പൂതിരി. നാഗസ്വരക്കാരും വരുന്നു. അവരെ ഒരു ദിക്കിലിരുത്തി ചായ കൊടുക്കാൻ പറയൂ രാഘവനുണ്ണിയോട്.' മൂപ്പിൽനായർ കല്പിച്ചു.

'ഉണ്ണീ'. നമ്പൂതിരി നീട്ടിവിളിച്ചു.

വാലിയക്കാരൻ ടങ്കപ്പെട്ടിയും മാലപ്പൊതിയും കൊണ്ടുവന്നു പൂമുഖത്തുവെച്ചു. നമ്പൂതിരി മാലപ്പൊതിയെടുത്തു; കൃഷ്ണനുണ്ണിനായർ ടങ്കപ്പെട്ടിയും. അവരകത്തേക്കു നടന്നു.

കണ്ണൻ നായരും സൊറും പന്തലിലെത്തി.

'ആ:.' മൂപ്പിൽനായർ തുടർന്നു: 'ഈ പന്തലിന്റെ തെക്കേത്തലക്കലുള്ള ആ ബെഞ്ചിൽ സാമാനമൊക്കെ വെച്ച് അവിടെ ഇരുന്നോളണ്ട്'.

'ഓ' കണ്ണൻനായർ തോർത്തുമുണ്ടിടയിൽ കെട്ടി മൂപ്പിൽനായരെ വഷിച്ചുനീട്ടി തൊഴുതുകൊണ്ടനുസരിച്ചു: 'ഇരുന്നോളാം.'

ഉറുമ്പിൻചാർത്തുപോലെ നെടുമ്പുറത്തു നായർവീട്ടിലേക്കു വിരുന്നുകാർ വന്നു ചേരുകയാണ്. ആളുകൾ വരുന്നു, പടികടക്കുന്നു. അന്തസ്സുകൂടിയവർ പൂമുഖത്തുകൂടെയും കുറഞ്ഞവർ വടക്കേ പന്തലിന്റെ അറ്റത്തുകൂടെ ഒതുങ്ങി വടക്കപ്പുറത്തുകൂടെയും അകത്തു കടന്നു കൂടുന്നു. വിരുന്നുകാർ ആ നാട്ടുവാഴിത്തറവാടിനെ ഒരു തേനീച്ചക്കൂടാക്കി മാറ്റുകയാണ്.

പടിഞ്ഞാറ്റമുകളിലെ മുറികളിലും ഇടനാഴികളിലും വടക്കിനിയിലും വടക്കപ്പുറത്തെ കോലായിലുമെല്ലാം ആഭിജാത്യമുള്ള സ്ഥാനിനായർകുടുംബങ്ങളിലെ സ്ത്രീകൾ കൂട്ടംകൂടിക്കൊണ്ടിരിക്കുകയാണ്. അവർക്കു നൂറായിരം കാര്യങ്ങളുണ്ട് പറഞ്ഞുതീർക്കാൻ. പണ്ടങ്ങളുടെ, തുണിത്തരങ്ങളുടെ, ഭർത്താക്കന്മാരുടെ, ആങ്ങളമാരുടെ, അമ്മാവന്മാരുടെ അങ്ങനെ പല പല കാര്യങ്ങളും.

അവരതൊക്കെ പറഞ്ഞു തീർക്കുകയാണ്. അവരുടെ ചില വികൃതിക്കുട്ടികൾ അന്യോന്യം ചില ഗുസ്തികൾ നടത്തുന്നതിൽ മദ്ധ്യസ്ഥത വഹിക്കാൻപോലും ആ കുടുംബിനികൾ മറന്നുപോവുന്നു. തെക്കിനിയും തെക്കിനിയുടെ മുകളും പുരുഷന്മാരുടെ ആസ്ഥാനമാണെങ്കിലും രാഘവനുണ്ണിയുടെ ഭാര്യയായ കോലാട്ട് നേത്യാരുടെ വാലുപിടിച്ചു കയറിക്കൂടിയ ബന്ധുക്കൾ അവിടെയും നിറഞ്ഞിരുന്നു.

രണ്ടുമൂന്നു കൂലിക്കാർ ഉച്ചഭാഷിണി കൊണ്ടുവന്നു പന്തലിൽ ഇറക്കി. തെരികെ തലയിൽനിന്നെടുത്തു നെററിയിലെ വിയർപ്പു വടിച്ചു. പുറത്തേക്കു കടന്നുനിന്നു.

രാഘവനുണ്ണി നാഗസ്വരക്കാർക്ക് ചായ കൊടുപ്പിച്ചു.

'മൈക്കു വന്നു ഉണ്ണി. വേഗം കെട്ടിച്ചു രണ്ടു പ്ലെയ്റ്റ് വെപ്പിക്കാ. ഇവിടെയൊരു കല്യാണമാണെന്നു നാട്ടുകാരൊക്കെ അറിയട്ടെ'. മൂപ്പിൽനായർ കല്പിച്ചു.

'എവിടെ-മൈക്കിന്റെ ആളെവിടെ?' രാഘവനുണ്ണി അന്വേഷിച്ചു.

'ഇവിടെയുണ്ട്', മൈക്കുകാരൻ പന്തലിലേക്കു കടന്നു.

'ഒക്കെ വേഗം ഫിററുചെയ്തു പ്ലെയ്റ്റു വെക്കൂ'. രാഘവനുണ്ണി തുടർന്നു: 'ചായയൊക്കെ ഇപ്പോൾ കൊടുത്തയക്കാം.

'കോളങ്ങളെവിടെയാണ് ഫിററുചെയ്യേണ്ടത്'. മൈക്കുകാരനന്വേഷിച്ചു.

'ഒന്നു ആ കളപ്പുരയുടെ അടുത്തുള്ള തെങ്ങിന്മേലാവാം. മറ്റൊന്ന് ആ അശോകക്കൊമ്പിന്മേലും.

മൈക്കുകാരൻ ആയാളുടെ പണിക്കൊരുങ്ങി.

'സമയം പന്ത്രണ്ടായോ?' മൂപ്പിൽ നായരന്വേഷിച്ചു:

'പന്ത്രണ്ടു കഴിഞ്ഞു. കുട്ടനുണ്ണിക്കുറുപ്പു പറഞ്ഞു.

'ഉണ്ണീ എന്നാലിനി വൈകിക്കേണ്ട, കുട്ടികൾക്ക് ഇല വെക്കാം.

'ആയിക്കോട്ടെ' രാഘവനുണ്ണി ചോദിച്ചു: 'അകത്തു പോരെ? തെക്കിനിമറയിലും നാലുകോലായിലും കിഴക്കിനിയിലും കൂടി അഞ്ഞൂറു കഴിക്കാം'.

'ഒരു പന്തി അധികമായാലും ഇപ്പോൾ പന്തലിലേക്കിറങ്ങേണ്ടാ' മൂപ്പിൽ നായർ കുട്ടനുണ്ണിക്കുറുപ്പിനോടന്വേഷിച്ചു: 'ഉണ്ണാനിരിക്കാറായോ'

'വരട്ടെ ഒരു മണി കഴിയട്ടെ'

'അലോഗ്യം തോന്നരുത്. ഞാൻ കുട്ടികളുടെ കൂടെയാണ്. ഇരിക്കുന്നു'.

'ഓ– ഞങ്ങൾ ചെറുപ്പക്കാരൊക്കെ ഒന്നിച്ചിരുന്നോളാം. മൂപ്പിൽനായർ ഇരിക്കുക'. കുട്ടനുണ്ണിക്കുറുപ്പ് പറഞ്ഞു

മൈക്കുകാരൻ കാളങ്ങൾ കെട്ടിയുറപ്പിച്ചു. വയറുകൾ വലിപ്പിച്ചു. പന്തലിന്റെ തെക്കേ പടിഞ്ഞാറേ മൂലയിൽ മൈക്ക് വെച്ചു. രാഘവനുണ്ണിനായർ അകത്തുനിന്നു ഗ്രാമഫോൺപെട്ടിയും പ്ലേറ്റുകളും എടുത്തു

കൊണ്ടുവന്നു കൊടുത്തു. കല്യാണത്തിനു വന്ന കുട്ടികൾ ആ പാട്ടുപെട്ടിയുടെ ചുററും വന്നു തടിച്ചുകൂടി.

കളപ്പുരമുറിയിൽ നിന്നു ഇലക്കെട്ടുകൾ അകത്തേക്കു പോയി. മൂപ്പിൽനായർ കാലും മുഖവും കഴുകി ഉണ്ണാനൊരുങ്ങി.

'കുട്ടികളൊക്കെ ഉണ്ണാൻ വരിനാളിൻ' മൂപ്പിൽനായർ ക്ഷണിച്ചു.

കുട്ടികൾ ഗ്രാമഫോൺ പെട്ടിയുടെ അടുത്തുനിന്നിളകി.

'ഇലവെച്ചാട്ടെ?' നായർ ഒരിലക്കെട്ടെടുത്തു ഒക്കത്തുവെച്ചു. വൃദ്ധനെത്തന്നെ നോക്കിക്കൊണ്ട് ചോദിച്ചു.

'ഇലവെച്ചോളൂ. പിന്നെ വിളമ്പുന്നവരോടൊക്കെ പറയണം, കുട്ടികൾക്ക് അധികം വിളമ്പി സാധനങ്ങൾ ബാക്കിയിട്ട് നശിപ്പിക്കരുതെന്ന്. രണ്ടും മൂന്നും പ്രാവശ്യം വിളമ്പിക്കോട്ടെ. ഒന്നും ശേഷിച്ചിടരുത്'. രാഘവനുണ്ണിനായർ നളപാകം ചെയ്യുന്നോരോട് പറഞ്ഞേല്പിച്ചു.

'ഹലോ—ാ ടെസ്റ്റിങ്ങ്, വൺ. ടു. ത്രീ.' മൈക്കു ടെസ്റ്റ് ചെയ്തുനോക്കി. ആ ശബ്ദം പതിനിരട്ടി ഉച്ചത്തിൽ ആകാശത്തിലലയടിച്ചു.

മൈക്കുകാരൻ ഒരു പ്ലെയ്റ്റുവെച്ചു. അടിച്ചുതളിക്കാരിപ്പെണ്ണുങ്ങളും ചില വാലിയക്കാരും തുണക്കാരും ആ യന്ത്രത്തിന്റെ അത്ഭുതപ്രവർത്തനത്തിൽ കണ്ണുറപ്പിച്ചുനിന്നു.

'ഇതാ സിഗരറ്റ്' രാഘവനുണ്ണി നായർ കുട്ടനുണ്ണിക്കുറുപ്പിനു ഒരു പാക്കറ്റ് സിഗരറ്റും തീപ്പെട്ടിയും കൊടുത്തുകൊണ്ടു തുടർന്നു: 'എനിക്കു ഇതിൻെറ ശീലമില്ല. എന്നാലും കാര്യങ്ങളൊക്കെ നടക്കണ്ടേ?'

'ഇപ്പോൾ കുറച്ചു ഒഴിവായിട്ട്-എനിക്ക്' ചില സംഗതികൾ പറയാനുണ്ട്' കുട്ടനുണ്ണിക്കുറുപ്പ് പറഞ്ഞു.

'ഇങ്ങോട്ടു കാച്ചു വറുത്ത ഉപ്പേരി' ശങ്കരപ്പണിക്കർ വന്നു പറഞ്ഞു.

'ഇതാ ഈ താക്കോൽ കൊണ്ടുപോയിക്കൊള്ളൂ, അച്ഛൻെറ കയ്യിൽ കൊടുത്ത് അച്ഛനോട് അവിടെ കലവറയിൽ ഇരിക്കാൻ പറയൂ' രാഘവനുണ്ണിനായർ താക്കോൽ കൊടുത്തുകൊണ്ടു പറഞ്ഞു: 'എന്താ പറയാനുള്ളത്? പറഞ്ഞോളൂ.'

'കുറച്ചു സ്വകാര്യമാണ്' കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു ചോദിച്ചു: 'തെക്കേപ്പാട്ടുനിന്നു വല്ലവരും ഇവിടെ വന്നിരുന്നുവോ? ഇന്നലെ രാത്രിയോ ഇന്നു കാലത്തോ വല്ല വിവരവും അറിയിച്ചിട്ടുണ്ടോ?'

'ഇല്ല. എന്തേ?'

'ഉം' കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'ഇല്ലെങ്കിൽപ്പിന്നെ ഞാനെന്താ പറയേണ്ടതെന്നു എനിക്കറിഞ്ഞുകൂടാ. ഞാനൊന്നും പറയേണ്ടെന്നുവെച്ചടങ്ങിയിരിക്കുകയാവും ഭേദം.

'അതെന്താ; എന്തായാലും പറഞ്ഞോളൂ. ഒരു വിരോധവുമില്ല.'

'ഇവിടെ ഈ ഒരുക്കങ്ങളും ഉത്സാഹങ്ങളും കാണുമ്പോൾ ഞാൻ ഭയപ്പെടുകയാണ്. ഈ കാര്യം എങ്ങനെ അവസാനിക്കുമെന്നു കണ്ടുതന്നെ അറിയണം.'

'കാര്യമെന്താ? അതു തുറന്നു പറയൂ.'

'ഇപ്പോൾ പരസ്യമാക്കുന്നതു്; രാഘവനുണ്ണി മാത്രം ധരിച്ചാൽ മതി. വരൂ, പറയാം. ആ അശോകമരത്തിന്റെ തണലിലേക്കു പോവാം.'

രണ്ടുപേരും മുറ്റത്തിറങ്ങി പന്തലിന്റെ ഗേയ്റ്റ് കടന്നു തെക്കോട്ടു നടന്നു അശോകത്തണലിൽ ചെന്നു അഭിമുഖമായി നിന്നു. കുട്ടനുണ്ണിക്കുറുപ്പ് വേഷ്ടി ശരിപ്പെടുത്തി ഒരു സിഗരറ്റെടുത്തു കത്തിച്ചു.

'പറയൂ, എന്താ വിശേഷം?' രാഘവനുണ്ണിനായർ മുഖത്തേക്കുനോക്കിനിന്നു.

'ഇന്നു ഈ വിവാഹം നടക്കാൻ പ്രയാസമാണ്. പ്രയാസമാണെന്നല്ല, നടക്കില്ല.'

'എന്തു?'

'കുഞ്ഞുകുട്ടൻ ജയിലിലാണ്. അയാളെ ഇന്നലെ വൈകുന്നേരം അറസ്റ്റ് ചെയ്തു കൊണ്ടുപോയിരിക്കുന്നു.'

'എന്താ ഈ പറയുന്നതു കുട്ടനുണ്ണിക്കുറുപ്പേ?' രാഘവനുണ്ണി അന്തം വിട്ടു ചോദിച്ചു.

'പറയുന്ന കാര്യം വളരെ സുഖജനകമല്ല. എന്നാലും പറയാതിരിക്കാൻ എന്റെ മനസ്സാക്ഷി സമ്മതിക്കുന്നില്ല. മേലേപ്പാട്ടുള്ളവർ യാതൊരു വിവരവും അറിയിക്കാതെ നിങ്ങളെ ഇങ്ങിനെ വിഷമിപ്പിക്കുന്നതു കാണുമ്പോൾ ഞാൻ അത്ഭുതപ്പെടുന്നു.'

രാഘവനുണ്ണിനായർ അപ്പോഴും അന്തംവിട്ട് നില്ക്കുകയായിരുന്നു. കുറച്ചിടകൂടി അങ്ങിനെ നിന്നശേഷം ചോദിച്ചു.

'ഈ പറഞ്ഞതു സത്യമാണോ?'

'നൂററൊന്നു ശതമാനവും സത്യമാണ്'

'അറസ്റ്റ് ചെയ്യാൻ കാരണം?'

'ഒരു കൊലക്കേസ്സാണത്രെ?'

'കൊലക്കേസ്സോ.'

'അതേ, കമ്മ്യൂണിസ്റ്റ് ആക്രമമാണ്. ഒരു കൊലക്കേസ്സാണ്. എന്തായാലും ഇന്നലെ ഞങ്ങളുടെ തറവാട്ട് കേട്ടുവന്നു. കണ്ടോട്ടുകുടുംബത്തിൽനിന്ന് ഇതുവരെ ഒരാൾ ജയിലിൽ പോയിട്ടില്ല. അതും ഉണ്ടായി.'

'കുഞ്ഞുകുട്ടക്കുറുപ്പ് കമ്മ്യൂണിസ്റ്റാണോ?'

'എനിക്കറിഞ്ഞുകൂടാ. സംഗതി ശരിയാണ്. കുറച്ചു ദിവസമായിട്ട് മേലെപ്പാട്ട് അയാളുടെ ഒരു കൂട്ടുകാരൻ വന്നു ഒളിച്ചു പാർത്തിരുന്നു. ആ വിവരം ഇൻസ്പെക്ടർ അറിഞ്ഞു. ഇന്നലെ പോല്ലീസും പട്ടാളവും തോക്കും കുന്തവുമായി വന്നു വീട്ടു വളഞ്ഞു. രണ്ടാളേയും അറസ്റ്റു ചെയ്തു ആമംവെച്ചു ലോറിയിൽ കയററി കൊണ്ടുപോയി. കൊച്ചിയിലെങ്ങാനുമുള്ള ഒരു കൊലക്കേസ്സിലെ പ്രതികളാണത്രെ രണ്ടാളും.'

കുറച്ചിട രണ്ടുപേരും ഒന്നും സംസാരിച്ചില്ല.

'ഇനിയെന്തു ചെയ്യും?' ഒരു നെട്ടുവീർപ്പോടെ രാഘവനുണ്ണി നായർ തുടർന്നു: 'കമ്മ്യൂണിസ്റ്റാണെന്നു ഒരു ലേശം അറിഞ്ഞിരുന്നുവെങ്കിൽ ഞങ്ങളിതിനു സമ്മതി

ച്ചിരുന്നില്ല. നാടുവാഴിയാണ്. ബി. ഏ. ബി. ടി. പാസ്സായിട്ടുണ്ട്. ഇവിടെ എല്ലാവർക്കും സമ്മതമായിരിക്കുമെന്നെഴുതി. ഞാനും സമ്മതിച്ചു. ആൾ കമ്യൂണിസ്റ്റാണെന്നറിഞ്ഞിരുന്നെങ്കിൽ......'

'ഞാനറിയിച്ചിരുന്നു' കുട്ടന്നായർ തുടർന്നു: 'പക്ഷെ കത്തു കിട്ടിയപ്പോഴാണ് ഞാൻതന്നെ സംഗതി അറിഞ്ഞത്. കൊലക്കേസ്സു നടത്തിയിരിക്കുമ്പോൾ ഇങ്ങനെ കല്യാണം നിശ്ചയിക്കാനും വേണം' കുറച്ചു ധൈര്യം.'

'ഈ വിവരം അവരൊന്നറിയിക്കേണ്ടതല്ലേ?'

'ജാമ്യത്തിനെടുത്തു മുദ്ദത്തിന് ഹാജരാകാതെന്നു വിചാരിച്ചിട്ടുണ്ടോ അയാൾ? ജാമ്യമൊന്നും കിട്ടില്ലെന്നാണ് ഇൻസ്പെക്ടർ പറഞ്ഞത്'.

'ജാമ്യത്തിലെടുത്ത് ഇങ്ങോട്ടു കെട്ടിയെഴുന്നള്ളിച്ചാൽ ഞാൻ ചവിട്ടിപ്പുറത്താക്കും, അതുതന്നെ. ഇവിടെ വേണ്ടാ കമ്മ്യൂണിസ്റ്റുകാരന്റെ ബന്ധം. ഞാൻ പട്ടാളത്തിലാണ്. മറ്റുള്ള ബന്ധക്കാരും ഗവണ്മെണ്ടുദ്യോഗസ്ഥന്മാരാണ്. ഈ നിലക്ക് ഒരു കമ്മ്യൂണിസ്റ്റുകാരന്റെ ബന്ധം ഞങ്ങൾക്ക് യോജിച്ചതാണോ?'

'ചവിട്ടിപ്പുറത്താക്കുകയൊന്നും വേണ്ടിവരില്ല. അയാൾക്ക് ജാമ്യം കിട്ടില്ല. കമ്മ്യൂണിസ്റ്റ് കേസ്സാണെങ്കിൽ ജാമ്യം കിട്ടില്ല. പോരാത്തതിന് ഇതൊരു കൊലക്കേസ്സും.'

'പണം വാരിക്കോരി ചിലവാക്കി ജാമ്യത്തിലെടുക്കാൻ വന്നാലോ?'

'പണംകൊണ്ടൊന്നും വിട്ടുപോരാവുന്ന കേസ്സല്ല ഇത്. എല്ലാററിനും പുറമെ ആയാളുടെ കല്യാണത്തിന്റെ മോഹമൊക്കെ കെട്ടടങ്ങിയിരിക്കുന്നു. ഇഞ്ചി ചതക്കുംപോലെ ചതച്ചിരിക്കുന്നു. ഇടത്തെ കാലൊടിഞ്ഞിരിക്കുന്നു. ഒന്നുരണ്ടു പല്ലും കൊഴിഞ്ഞിരിക്കുന്നു. ജാമ്യം കിട്ടിയാൽ മഞ്ചലിൽപോലും ആളെ കൊണ്ടുവരാൻ കഴിയില്ല'.

'രാഘവനുണ്ണി'—കൃഷ്ണനുണ്ണിനായർ പുറത്തുവന്നു വിളിച്ചന്വേഷിച്ചു: 'എവിടെപ്പോയി? രാഘവനുണ്ണി എവിടെപ്പോയി?'

'ഇവിടെയുണ്ട്, കൃഷ്ണനുണ്ണി ഏട്ടൻ ഇത്രത്തോളം ഒന്നു വരൂ', രാഘവനുണ്ണിനായർ അപേക്ഷിച്ചു.

പ്ലെയ്റ്റുകൾ മാറിമാറി ശബ്ദമുണ്ടാക്കുകയാണ്. കൃഷ്ണനുണ്ണിയും അശോകത്തണലിലേക്കു ചെന്നു; രാഘവനുണ്ണി എല്ലാ വർത്തമാനവും വിവരിച്ചുകൊടുത്തു.

'ഇനിയെന്തുവേണം?' രാഘവനുണ്ണി ചോദിച്ചു.

'കാര്യം ശരിയാണെങ്കിൽ വളരെ വിഷമമായിലാണ്'. കൃഷ്ണനുണ്ണി പറഞ്ഞു.

'ഇനിയും സംശയം തീർന്നിട്ടില്ലെങ്കിൽ നമുക്കു പോവാം. കാറുണ്ടല്ലോ. സബ്ജയിലിൽ പോയി കുഞ്ഞുകുട്ടനെ കാണാം. വിവരം അറിഞ്ഞിട്ടും പുതിയ ബന്ധുക്കളാരും ചെന്നന്വേഷിച്ചിട്ടില്ല. ആരുമന്വേഷിക്കാനും വരില്ലല്ലോ. ഞാൻ ഈ പറയുന്നതു വിശ്വാസമില്ലെങ്കിൽ.........' കുറുപ്പ് മുഴുമിച്ചില്ല.

‘വിശ്വാസമില്ലാഞ്ഞിട്ടല്ല. വിശ്വസിക്കാൻ കഴിയുന്നില്ല’. കൃഷ്ണനുണ്ണി പറഞ്ഞു.

‘തികച്ചും വിശ്വസിച്ചോളു; അല്ലെങ്കിൽ കാറെടുത്തു പോയി അന്വേഷിച്ചോളു. ഒരു കാര്യമുണ്ട്. എന്നോടും കൂടെ പോരണമെന്നു പറയരുത്. ഈ നിലയ്ക്ക് എനിക്ക് ആയാളെ കാണാൻ വയ്യ. അയാൾ കമ്യൂണിസ്റ്റുകാരനും കൊലപ്പുള്ളിയും ഒക്കെയാവാം. എന്നാലും ആയാളെന്റെ മരുമകനാണ്’.

‘വിശ്വാസക്കേടുണ്ടായിട്ടല്ല. എത്ര ചെറുപ്പക്കാർക്കാണ് ഈ പകർച്ചവ്യാധി പിടിപെടുന്നത്. നല്ല നല്ല തറവാടികൾ!’ കൃഷ്ണനുണ്ണി സഹതപിച്ചു.

‘അതൊക്കെ പോട്ടെ, ഇനി ഈ പരിതഃസ്ഥിതിയിൽ നമ്മളെന്തു ചെയ്യണം. ഇപ്പോൾതന്നെ പരസ്യമായി പറഞ്ഞ് വന്നവരോടൊക്കെ പൊയ്ക്കൊള്ളാൻ പറഞ്ഞാലോ? ഞാനതാണ് ആലോചിക്കുന്നത്’. മാധവനുണ്ണി പറഞ്ഞു.

‘അതു വയ്യ’ കുട്ടനുണ്ണിക്കുറുപ്പാണ് പറഞ്ഞത്.

‘അതെന്തായാലും വയ്യാ. നമ്മൾ ക്ഷണിച്ചുവരുത്തിയ ആളുകളോട് കടന്നുപോവാൻ പറയുക വയ്യ, തീർച്ച.’ കൃഷ്ണനുണ്ണി പറഞ്ഞു.

‘പിന്നെ ഇതൊക്കെ അറിഞ്ഞിട്ടും അറിയാത്ത മട്ടിൽ മുഹൂർത്തംവരെ കെട്ടിക്കാത്ത് ഇരിക്കാൻ കഴിയുമോ? മുഹൂർത്തസമയത്തും ആളെ കിട്ടില്ലല്ലോ’.

‘അതിനും ഒരർത്ഥമില്ല’. കൃഷ്ണനുണ്ണി തുടർന്നു: ‘പിന്നെ വേണമെങ്കിൽ......’

'വേണമെങ്കിൽ?' രാഘവനുണ്ണി അക്ഷമനായി ചോദിച്ചു.

'ഈ വിഷമാവസ്ഥ മുഴുവനും പറഞ്ഞു മനസ്സിലാക്കിക്കൊടുത്ത് വേണ്ടപ്പെട്ട ഒരാളെ സമ്മതിപ്പിച്ച് വരനാക്കി നമ്മുടെ കസ്റ്റഡിയിൽ വെക്കുക, മുഹൂർത്തസമയത്തു വിഷമം വരുമ്പോൾ ആയാളെ ബന്ധുവാക്കി സ്വീകരിക്കുക' കൃഷ്ണനുണ്ണി ഒരു പോംവഴി കാട്ടിക്കൊടുത്തു.

'മുഹൂർത്തസമയത്തിനുമുമ്പ് നടപ്പുള്ളി ജാമ്യത്തിന്ന് പുറത്തുവന്നാലോ?' രാഘവനുണ്ണി തുടർന്നു: 'ഇത്രയൊക്കെയായിട്ടും യാതൊരു വിരോധവും തോന്നാതെ അവരങ്ങനെ ചെയ്യുവാനാണ് ശ്രമിക്കുന്നത്'.

'അതു കളയൂ. ആ ആപത്തു വരില്ല. ആയാൾ കാലൊടിഞ്ഞു കിടക്കുകയാണ് എന്നു ഞാൻ പറഞ്ഞില്ലേ? ജാമ്യം കമ്മ്യൂണിസ്റ്റുകാർക്കു കൊടുക്കില്ല. അല്ലെങ്കിൽ ചോദിക്കൂ. കൃഷ്ണനുണ്ണി മജിസ്ട്രേട്ടല്ലേ?'

'മജിസ്ട്രേട്ടുമാർക്കൊക്കെ നിർദ്ദേശമുണ്ട്, കമ്മ്യൂണിസ്റ്റുകാർക്കു ജാമ്യം കൊടുക്കരുതെന്ന്. കമ്മ്യൂണിസ്റ്റുകാരുടെ ആവശ്യം പറഞ്ഞു ചെന്നാൽ അധികാരികൾ ജാമ്യമിട്ടുതന്നെ കൊടുക്കില്ല. പിന്നെ വേണമെങ്കിൽ സെഷ്യൻസിലും ഹൈക്കോർട്ടിലും മറ്റും പോയി പാടുകിടന്നാൽ ഒരു പക്ഷെ കിട്ടിയെന്നുവരാം. അതൊന്നും ഇന്നത്തെ കാര്യത്തിനു ശരിപ്പെടില്ല, തീർച്ചയല്ലേ?' കൃഷ്ണനുണ്ണി ചോദിച്ചു.

'കൃഷ്ണനുണ്ണിയേട്ടൻ പറയുമ്പോലെ ഈ വിഷമഘട്ടത്തിൽ മാനം രക്ഷിക്കാൻ ഒരു സഹായകനെ കിട്ടുമോ?' രാഘവനുണ്ണി ചോദിച്ചു.

'അന്വേഷിച്ചാൽ വല്ലവരേയും കിട്ടില്ലേ?' കൃഷ്ണനുണ്ണിയും ചോദിച്ചു.

'കിട്ടിക്കൂടെന്നില്ല.' കുറുപ്പ് പറഞ്ഞു.

'ആരെ കിട്ടും?' രാഘവനുണ്ണി ചോദിച്ചു.

'അതൊന്നും ഇപ്പോൾ പറയാനാവില്ല. ഈ മിനുട്ടിനു ശ്രമിക്കണം'. കൃഷ്ണനുണ്ണി പറഞ്ഞു.

'എനിക്കു വയ്യ' രാഘവനുണ്ണി തുടർന്നു: 'ഒരു പെണ്ണുണ്ട്. അവൾക്കൊരാളു വരാൻ നിശ്ചയിച്ചു. ആയാൾ വന്നില്ല. നിങ്ങൾ വന്നവളെ കൊണ്ടുപോകണം. ഞങ്ങടെ തറവാട്ടു കേട്ടുവരുത്തരുത്. ഇതൊന്നും പറഞ്ഞ് ഒരാളുടെ അടിയും കാലും പിടിക്കാൻ എന്നെക്കൊണ്ടാവില്ല'.

'അങ്ങനെ പറഞ്ഞാലോ?' കൃഷ്ണനുണ്ണി ചോദിച്ചു.

'അതാണ് ഞാൻ പറഞ്ഞത്', രാഘവനുണ്ണി തുടർന്നു: 'വന്നതൊക്കെ വന്നു. സ്വജനങ്ങളോടു സംഗതികൾ തുറന്നു പറയുക. ഈ വിവാഹാഘോഷം ഇവിടെവെച്ചു പിരിച്ചുവിടാം'.

'അപ്പോൾ വൈകുന്നേരത്തേക്കൊരുക്കിയ ഭക്ഷണസാധനങ്ങളോ?' കുട്ടനുണ്ണിക്കുറുപ്പ് ചോദിച്ചു.

മൈക്കുകാരൻ വളരെ ഉച്ചത്തിലാണ് ഒരു പ്ലേയ്‌റ് വെച്ചിരുന്നത്. രാഘവനുണ്ണി ആ ചോദ്യം കേട്ടില്ല.

'ഏ, എന്തേ പറഞ്ഞത്?' രാഘവനുണ്ണി ചോദിച്ചു. അദ്ദേഹം ഉറക്കെ പറഞ്ഞു: 'ഏയ്. ആ പാട്ട് നിർത്തു'.

'ഭക്ഷണസാധനങ്ങളൊക്കെ എന്തുചെയ്യുമെന്ന്' കുറുപ്പ് വീണ്ടും ചോദിച്ചു.

രാഘവനുണ്ണി അതും കേട്ടില്ല. അയാൾ പന്തലിലേക്ക തലയിട്ട് അലറി: 'നിർത്താനല്ലേ പറഞ്ഞത്. പാട്ട നിർത്തൂ'.

മേളക്കാരൻ രാഘവനുണ്ണിയുടെ സ്വരവും മുഖഭാവവും കണ്ടു പേടിച്ചു. പാട്ടു നിന്നു.

'എന്ത്?' രാഘവനുണ്ണി വീണ്ടും ചോദിച്ചു.

'ഭക്ഷണസാധനങ്ങൾ' കുറുപ്പ് മൂന്നാമതും ആവർത്തിച്ചു.

'വല്ലവർക്കും കൊടുക്കാം. അല്ലെങ്കിൽ ഇവിടെ തെക്കേതൊടിയിലൊരു പൊട്ടക്കിണറുണ്ട്. അതിലിട്ടു മൂടാം'.

'ഇതൊക്കെ വേഗം പറയാം. പക്ഷേ' കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'കൃഷ്ണനുണ്ണിനായർ പറഞ്ഞതുപോലെ ഒരാളെ കിട്ടുമോ എന്നാണ് അന്വേഷിക്കേണ്ടത്.'

'ആരന്വേഷിക്കും; ഞാനോ?' രാഘവനുണ്ണി ചോദിച്ചു.

'അല്ല. ഞങ്ങളന്വേഷിക്കാം. അതിനാണല്ലോ ബന്ധുക്കൾ—' കൃഷ്ണനുണ്ണി പറഞ്ഞു.

'ഞാൻ വേണ്ട. ഞാൻ കക്കാട്ടേയല്ലേ?' കുറുപ്പ് ഒഴിഞ്ഞുമാറാൻ നോക്കി.

'കക്കാട്ടേയായാലും ഈ വിഷമഘട്ടത്തിൽ കുറുപ്പും കൂടി ഞങ്ങളെ സഹായിക്കണം. ഇപ്പോൾ ഈ സമയ

ആ വല്യമ്പിന്റെ വീട്ടുകാർ ഇതും പറഞ്ഞു നടക്കുമ്പോൾ വല്ലവരും വിശ്വസിക്കുമല്ലോ.' കൃഷ്ണനുണ്ണി പറഞ്ഞു.

'ഞാൻ വരാം. ആരുടെയായാലും തറവാട്ടു കേടു വരുത്തരുതല്ലോ', കുറുപ്പ് സമ്മതിച്ചു.

'നിങ്ങൾ രണ്ടുംകൂടി ആലോചിച്ചു നിശ്ചയിക്കുന്നത് എനിക്കു സമ്മതമാണ്.'

'തങ്കമ്മയോടൊന്നന്വേഷിക്കേണ്ടതല്ലേ?' കൃഷ്ണനുണ്ണി ചോദിച്ചു.

'വേണ്ട' രാഘവനുണ്ണി തുടർന്നു: 'എന്നാൽ സംഗതി ഇപ്പോൾതന്നെ പരസ്യമായില്ലേ? ഇവിടെ ഭൃത്യന്മാരില്ലേ? അതങ്ങനെയാണെങ്കിൽ അച്ഛനോടും അമ്മയോടും വലിയമ്മാവനോടും ഒക്കെ പറയുകയാണല്ലോ നല്ലത്. അവളോട് ചോദിച്ചു, അവൾക്ക് സമ്മതമല്ലെന്നു പറഞ്ഞാലോ?'

'ഒന്നു ചോദിക്കണമെന്ന പക്ഷക്കാരനാണ് ഞാൻ. വിഷമാവസ്ഥ മനസ്സിലാക്കി തറവാടിന്റെ മാനം രക്ഷിക്കാൻ ആ കുട്ടി സമ്മതിക്കും.' കൃഷ്ണനുണ്ണി പറഞ്ഞു.

'അതുതന്നെയാണ് ഞാനും പറയുന്നത്.' രാഘവനുണ്ണി തുടർന്നു: 'അവൾ സമ്മതിക്കേണ്ടതാണ്. സമ്മതിക്കുന്നില്ലെങ്കിൽ സമ്മതിപ്പിക്കാനെനിക്കറിയാം. ഒരൊറ്റ ചവിട്ടിനു പണിയൊതുങ്ങും, അതുതന്നെ.'

'ഇത്ര ക്ഷോഭിക്കാതിരിക്കൂ രാഘവനുണ്ണീ' കൃഷ്ണനുണ്ണി പറഞ്ഞു.

'സമ്മതിക്കാതിരിക്കില്ല' കുട്ടനുണ്ണിക്കുറുപ്പ് ഉറപ്പിച്ചു പറഞ്ഞു: 'തറവാടിന്റെ മാനം സംരക്ഷിക്കേണ്ടത് ആ പെൺകുട്ടിയുടെയും ചുമതലയാണ്.'

'എനിക്ക ഉറപ്പൊന്നുമില്ല.' രാഘവനുണ്ണി തുടർന്നു: 'ആ......ഞാൻ പറയുന്നില്ല. കുറുപ്പ് അടുത്ത ആളല്ലേ. അയാൾ ഇവിടെ വന്ന നേരിട്ട ചോദിച്ചതാണ്. അവർ തമ്മിൽ പ്രേമമോ [illegible] ഒക്കെ ആയിരിക്കുമായത്രെ. അച്ഛനാണ് പറഞ്ഞത്. അച്ഛനവളെ വല്ലാതെ ലാളിച്ച ചീത്തയാക്കിയിരിക്കുന്നു.'

'സമ്മതിക്കുമെന്നു തന്നെ വിചാരിക്കുക' കൃഷ്ണനുണ്ണി പറഞ്ഞു.

'ആ കാര്യം നിങ്ങളാലോചിക്കേണ്ട. മുഹൂർത്തസമയത്തേക്ക് ഒരാളെ കിട്ടിയാൽ അവളെ ഞാൻ സമ്മതിപ്പിച്ചോളാം.' രാഘവനുണ്ണി ഉറപ്പു കൊടുത്തു.

'ആരെയും ഒന്നും അറിയിക്കേണ്ട. ഞങ്ങളൊന്നു പോയി വരട്ടെ.' കൃഷ്ണനുണ്ണി പറഞ്ഞു: 'ആ ഡ്രൈവറെ ഒന്നു വിളിക്കൂ.'

'ഊണു കഴിച്ചോളൂ.' രാഘവനുണ്ണി പറഞ്ഞു:

'വേണ്ട. ഇനി അകത്തേക്ക കയറേണ്ടാ; ഞങ്ങൾ പോയി വരാം.' കുട്ടനുണ്ണിക്കുറുപ്പാണ് പറഞ്ഞത്.

രാഘവനുണ്ണി കാറിന്റെ ഹോണടിച്ചു, രണ്ടുമൂന്നു പ്രാവശ്യം.

'ആ പാട്ട വെക്കൂ; കേൾക്കട്ടെ' ഊണു കഴിഞ്ഞു കയ്യും കഴുകി വന്ന മൂപ്പിൽനായർ കല്പിച്ചു: 'എന്തേ പാട്ട് നിർത്തിയത്?'

മൈക്കുകാരൻ മൂപ്പിൽനായരുടെ കല്പനപ്രകാരം വീണ്ടും പ്ലെയർ വെച്ചു. ആ ശബ്ദം ആകാശത്തേക്കുയർന്നു. ഡ്രൈവർ വന്നു.

'പോവുക' മജിസ്ട്രേട്ട് കല്പിച്ചു.

ഡ്രൈവറും കുറുപ്പും കൃഷ്ണനുണ്ണിനായരും കാറിൽ കയറി, കാർ സ്റ്റാർട്ടുചെയ്തു.

'എങ്ങോട്ടാ?' രാഘവനുണ്ണി വീണ്ടും ചോദിച്ചു.

'ഒന്നും ഉറച്ചിട്ടില്ല. പോയിവരട്ടെ' കുറുപ്പാണ് പറഞ്ഞത്.

'ഏ?' രാഘവനുണ്ണി അലറി: 'നിറുത്തെടാ പാട്ട്'.

പാട്ട് വീണ്ടും പെട്ടെന്നു നിലച്ചു.

'ഏ?' രാഘവനുണ്ണി വീണ്ടും ചോദിച്ചു.

'പോയിവരട്ടെ' കൃഷ്ണനുണ്ണി യാത്ര പറഞ്ഞു.

കാർ തെക്കേ പടി കടന്നു.

'എന്താ? യന്ത്രം കേട്ടുവന്നുവോ?' മൂപ്പിൽനായരന്വേഷിച്ചു.

ഊണു കഴിഞ്ഞ് പപ്പടവും വറുത്തുപ്പേരിയും കയ്യിലും പോക്കറ്റുകളിലുമായി കുട്ടികൾ പാട്ടു കേൾക്കാൻ കുതിച്ചു വരികയാണ്.

'എന്തേ നിറുത്തിയത്?' മൂപ്പിൽനായർ വീണ്ടും അന്വേഷിച്ചു.

'ആ യജമാനൻ നിറുത്താൻ പറഞ്ഞു'. മൈക്കുകാരൻ ബോധിപ്പിച്ചു.

രാഘവനുണ്ണിനായർ ആലോചനാഗ്രസ്തനായി പന്തലിലേക്കുള്ള ഗയ്റ്റ് കടന്നു പൂമുഖത്തേക്കു കയറി.

‘എന്തേ പാട്ടനിറുത്താൻ പറഞ്ഞതു്?’ മൂപ്പിൽ നായരന്വേഷിച്ചു: ‘ഇതൊരു കല്യാണ വീടാണെന്നു തോന്നുണ്ടേ?’

‘പാടിക്കോട്ടെ’ ഒരു നെടുവീർപ്പിട്ടുകൊണ്ടു് രാഘവനുണ്ണിനായർ തുടർന്നു: ‘ഞങ്ങളവിടെ ചിലതു സംസാരിക്കുകയായിരുന്നു. അപ്പോൾ നിറുത്താൻ പറഞ്ഞതാണു്’.

‘പാടിക്കൂ’ മൂപ്പിൽനായർ വീണ്ടും കല്പിച്ചു.

വീണ്ടും ഒപ്പ്യ്‌റാം തിരിഞ്ഞു. ഗാനധാര ഉയർന്നു. ആകാശം മുഖരിതമായി.





# 11

## വിമുക്ത വരൻ

അപ്പുമേനവനും ഗോപാലനുണ്ണിയും കക്കാട്ട് അംശത്തിൽ ചെന്നു് അധികാരിയെ കണ്ടു്, ജാമ്യച്ചീട്ടു ചോദിച്ചു. അധികാരി ജാമ്യച്ചീട്ടു കൊടുത്തില്ല. ആരുടെ പേരിലാണ് ജാമ്യച്ചീട്ടെഴുതേണ്ടതെന്നാണ് അധികാരി ചോദിച്ചതു്. അപ്പുമേനവന്റേയും ഗോപാലനുണ്ണിയുടേയും പേരിൽ ഓരോ ജാമ്യച്ചീട്ടെഴുതിക്കൊടുക്കണമെന്നവർ അപേക്ഷിച്ചു. ഗോപാലനുണ്ണി മൈനറായതുകൊണ്ടും, അപ്പുമേനവനു ആ അംശത്തിൽ സ്വത്തില്ലാത്തതുകൊണ്ടും അതു ചെയ്യാൻ വയ്യെന്നു് അധികാരി പറഞ്ഞു. അങ്ങിനെയാണെങ്കിൽ അച്ഛൻനമ്പൂതിരിയു

'അങ്ങനെ പറഞ്ഞാൽ പററില്ല. എനിക്കറിയണമെന്നുണ്ട്.' ഗോപാലനുണ്ണി പറഞ്ഞു: 'അധികാരി ഒരു കാര്യം മനസ്സിലാക്കണം. ഈ കോൺഗ്രസ്സുഭരണവും അവസാനിച്ചുകൂടെന്നില്ല. അന്നും നമുക്ക് ഈ നാട്ടിൽ കഴിയണം.'

ഗോപാലനുണ്ണി അധികാരിയുടെ മുഖത്തൊന്നു നോക്കി. ആ നോട്ടം അധികാരിയുടെ തല താഴ്ത്തിക്കളഞ്ഞു.

'പുറത്തു പറയരുത്.' അധികാരി തുടർന്നു: 'കക്കാട്ട കുറുപ്പന്മാർ രണ്ടു ചേരിയായാൽ നടുക്കു നില്ക്കുന്ന ബാക്കിയുള്ളവർക്ക് വിഷമമാണ്. ആരെങ്കിലും വന്നു ജാമ്യപ്പെട്ടു ചോദിച്ചാൽ കൊടുക്കരുതെന്നു പറഞ്ഞിട്ടുണ്ട്.'

'ആര്?'

'കുട്ടനുണ്ണിക്കുറുപ്പ്. ജാമ്യപ്പെട്ടു കൊടുത്താൽ നാളെ വേറെ അധികാരിയുണ്ടാവുമെന്നും പറഞ്ഞു.'

'ഞങ്ങളും ഈ നാട്ടിലുണ്ടാവും.' ഗോപാലനുണ്ണി തുടർന്നു: 'ഈ വെള്ളപ്പൊക്കത്തിലൊന്നും ഒലിച്ചുപോവില്ല.'

'അലോഗ്യം തോന്നരുത്' അധികാരി കൈകൂപ്പിക്കൊണ്ട് തുടർന്നു: 'ഞങ്ങൾക്കൊക്കെ ഒരു വൃത്തിയേ ഉള്ളൂ. അന്നന്നു വരുന്ന ഗവർമ്മെണ്ടിനു കീഴൊതുങ്ങി ജീവിക്കുക. അതാണു ഞങ്ങളുടെ പ്രമാണം.'

'മതി, പോരൂ ഉണ്ണീ.' അപ്പുമേനവൻ പടികടന്നു

'മുഷിച്ചിലൊന്നും തോന്നരുത്.' അധികാരി പറഞ്ഞു.

'ഇതു മറക്കാൻ പ്രയാസമാണ്.' ഗോപാലനുണ്ണി അപ്പുമേനവനെ അനുഗമിച്ചു.

അധികാരി കുറച്ചിട ആ മുറ്റത്തുതന്നെ തരിച്ചുനിന്നു.

'മണ്ണാർമണ്ണിലേക്ക്.' അപ്പുമേനവൻ പറഞ്ഞു

'മേലേപ്പാട്ടു പോയി വിവരം പറയേണ്ടേ?' ഗോപാലനുണ്ണി ചോദിച്ചു.

'അതിനൊക്കെ നിന്നാൽ സമയം വൈകും.' അപ്പുമേനോൻ തുടർന്നു: 'നേരെ മണ്ണാർമണ്ണിലേക്ക വിട്ടോളൂ.'

അപ്പുമേനവൻ മണ്ണാർമണ്ണ് അധികാരിയെ വഴിക്കവെച്ചുതന്നെ കണ്ടുമുട്ടി. കാർ നിർത്തി വിവരങ്ങളൊക്കെ പറഞ്ഞു. അധികാരി അടുത്തുള്ള സ്റ്റേഷനറിപീടികയിൽ കയറി കടലാസ്സു വാങ്ങി അപ്പുമേനവന്റെയും ഗോപാലനുണ്ണിയുടെയും പേരിൽ പതിനായിരം ഉറുപ്പികക്കുള്ള ഓരോ ജാമ്യമുറിയെഴുതി ഒപ്പിട്ടു കൊടുത്തു.

അവർ കാർ തിരിച്ചു നേരെ താലൂക്ക്കച്ചേരിയിൽ ഹാജരായി. പോലീസ്സ്റ്റേഷനിലെ വിളയാട്ടങ്ങൾ കാണാത്തക്കവിധം കാർ ഒരു മാവിൻചുവട്ടിൽ നിർത്തി അതിനെ ഇരിപ്പുറപ്പിച്ചു.

'പേമക്കാൾ വാങ്ങിക്കരുതി ഒതുങ്ങിയിരുന്നോളൂ.' അപ്പുമേനോൻ തുടർന്നു: 'എന്തെങ്കിലും കാര്യമായി ആലോചിക്കാൻ തുടങ്ങിയാൽ എനിക്ക് ഇടവിടാതെ സി

'മനസ്സിലായി.' നമ്പീശൻമാസ്റ്റർ അത്യുത്സാഹത്തോടെ പറഞ്ഞു.

'ഒക്കെ സമ്മതമല്ലേ? ചോദിച്ചതുപോലെ പറയില്ലേ?' സബ് ഇൻസ്പെക്ടർ ചോദിച്ചു.

'പറഞ്ഞോളാം' നമ്പീശൻ ഏറ്റു.

'എന്നാൽ പൊയ്ക്കോളൂ. സമൻസ് വരുമ്പോൾ ഇവിടെ വരണം.' ഇൻസ്പെക്ടർ നമ്പീശനെ വിട്ടു.

നമ്പീശൻ നന്നായി തൊഴുതു, സ്റ്റേഷൻ കോലായിൽനിന്നു പുറത്തേക്കിറങ്ങി. വീണ്ടും തിരിഞ്ഞു തൊഴുതു യാത്രചോദിച്ചു: 'എന്നാൽ അങ്ങനെയാവട്ടെ.'

ഇൻസ്പെക്ടർ തലയാട്ടി സമ്മതിച്ചു.

നേരെ പടിഞ്ഞാറേ ഗേറ്റിൽക്കൂടെ കച്ചേരി വളപ്പിൽനിന്ന് പുറത്തു കടക്കാനാണ് നമ്പീശൻ നടന്നത്. ആയാൾ താഴ്ത്തിയിരുന്ന തല ഉയർത്തിനോക്കി. ആ മനസ്സാക്ഷിയുള്ള മനുഷ്യൻ ഞെട്ടിത്തരിച്ചുപോയി! മുമ്പിലൊരു കാറ്. കാറിൽ അപ്പുമേനവനും ഗോപാലനുണ്ണിയും. നമ്പീശൻ പെട്ടെന്നു പിന്തിരിഞ്ഞു.

'നമ്പീശാ—' ഗോപാലനുണ്ണി വിളിച്ചു.

നമ്പീശൻ തിരിഞ്ഞു നോക്കിയില്ല. ഗോപാലനുണ്ണി വീണ്ടും ഉറക്കെ വിളിച്ചു. നമ്പീശന്റെ നടത്തത്തിന്നു വേഗത കൂടി. ആയാൾ വടക്കേ ഗേറ്റിൽക്കൂടെ പൊതുനിരത്തിലേക്ക ഊളിയിട്ടു.

നമ്പീശനെ പറഞ്ഞയച്ചശേഷം ഇൻസ്പെക്ടർ, കുഞ്ഞിരാമൻനായരെ വിളിച്ചു ലോക്കപ്പിന്റെ അടുത്തേക്കു നടന്നു.

കാലിന്മേൽ സ്റ്റോക്കിങ്ങ്സ് തിളങ്ങുന്ന ഷൂസ്, ഇസ്ത്രിയിട്ട കാക്കിയുടുപ്പ്, ഹാററ്. ശങ്കരൻനായർ സ്വന്തം കണ്ണുകൊണ്ട് കാണാവുന്ന ആ സബ് ഇൻസ്പെക്ടറുടെ ഉടുപ്പ് അടിമുതൽ ചുമൽവരെ നോക്കി. ഹാററെടുത്തു തിരിച്ചും മറിച്ചും അതിന്റെ അകവും പുറവും മാറിമാറി നോക്കി. അങ്ങിനെ നടപ്പുരയിലെത്തി. അവിടെ തെക്കേച്ചുവരിന്മേൽ തൂക്കിയിട്ടുള്ള ആൾക്കണ്ണാടിക്കഭിമുഖമായി നിന്നു, തന്റെ ആപാദചൂഡം നിരീക്ഷിച്ചു. കയ്യിൽ പിടിച്ചിരുന്ന ഹാററ് കുറച്ചൊന്നു ഇടത്തോട്ടു ചരിച്ചു തലയിൽ വെച്ചു. അദ്ദേഹം ഉറച്ചുകിട്ടാനാഗ്രഹിക്കുന്ന ആ സബ് ഇൻസ്പെക്ടറുടെ രൂപത്തിൽ കരളുറപ്പിച്ചു നിന്നു.

'വിളിച്ചുവോ?'

സ്റ്റേഷനിൽനിന്നു ഇൻസ്പെക്ടറെ അനുഗമിച്ച ഹെഡ് കോൺസ്റ്റബിൾ കുഞ്ഞിരാമൻനായരുടെ ഈ ചോദ്യമാണ് സബ് ഇൻസ്പെക്ടറുടെ ധ്യാനത്തെ ഭഞ്ജിച്ചത്.

'ഇന്നലെ ആദ്യം കൊണ്ടുവന്ന ആ മൂന്നു കമ്യൂണിസ്റ്റ്കാരെ കോടതിയിൽ ഹാജരാക്കി റിമാന്റുചെയ്യിച്ചേക്കു' ഇൻസ്പെക്ടർ തുടർന്നു: 'ജാമ്യാപേക്ഷയുണ്ടായാൽ ശക്തിയായി എതിർക്കണം.'

'ഓ.'

'ഡി. എസ്. പി.യോ ഡി. വൈ. എസ്. പി. യോ വന്നാലറിയിക്കണം; ഇന്നലെ രാത്രി ഉറങ്ങിയിട്ടില്ല; ഞാൻ വീട്ടിലേക്ക പോവുകയാണ്.' സബ് ഇൻസ്പെക്ടർ ലോക്കപ്പിന്റെ നേരെ തിരിഞ്ഞു. 'എ

താ തമ്പ്രാൻ കുട്ടിസ്സാങ്കിനെപ്പോലെ ഇരിക്കണത്? ഉറങ്ങുകയാണോ?'

'ഏ-ഏ? അല്ല' തമ്പുരാൻ ഞെട്ടിപ്പിടഞ്ഞു് എഴുന്നേററു;

'സുഖം തന്നെയല്ലേ?'

'അതെ'

'തമ്പുരാനു ഇനിയൊന്നും അറിയില്ലല്ലോ?'

'ഇല്ല'

സബ്ബ്ഇൻസ്പെക്ടർ പടിഞ്ഞാട്ട നടന്നു.

'സാർ' നമ്പൂതിരിപ്പാട്ട് ലോക്കപ്പിൻെറ അഴികൾ പിടിച്ചുകൊണ്ടു തുടർന്നു: 'എൻെറ കാര്യം......'

'ഒക്കെ ശരിപ്പെടുത്തിയിട്ടുണ്ട്.' സബ് ഇൻസ്പെക്ടർ തിരിഞ്ഞുനോക്കാതെതന്നെ പറഞ്ഞു.

കൂട്ടിലിട്ട ഒരു കിളി അതിൻെറ ദേഹം സങ്കോചിപ്പിച്ചു അഴികളിൽ കൂത്തിത്തിരുകി തലനീട്ടുന്നതുപോലെ നമ്പൂതിരിപ്പാട്ട് ലോക്കപ്പിൻെറ വാതില്ക്കളിൽ തിരുകി അമർന്നു നോക്കി:

'തമ്പുരാനേ, തമ്പുരാനെ ഇപ്പോൾ സ്വർഗ്ഗത്തിൽ കടത്തിവിടും.' ബാലകൃഷ്ണൻ തുടർന്നു: 'തമ്പുരാൻമാർക്കുള്ളതാണല്ലോ സ്വർഗ്ഗം.'

നമ്പൂതിരിപ്പാടൊന്നും മിണ്ടിയില്ല. അദ്ദേഹം ആരേയും നോക്കിയില്ല. പിന്തിരിഞ്ഞുപോയി, പണ്ടത്തെപ്പടി കുന്തിച്ചിരുന്നു.

'ഇനി വല്ലതും നിശ്ചയമുണ്ടായിരുന്നുവെങ്കിൽ അവരേയും പിടിപ്പിച്ചിരുന്നു, അല്ലേ?' ബാലകൃഷ്ണൻ

ചോദിച്ചു. 'എന്താ തമ്പുരാനേ നാവിറങ്ങിയോ? ഒരൊററ ചവിട്ടങ്ങോട്ടു വെച്ചുതന്നാൽ.'

'മിണ്ടാതിരിക്ക് ബാലകൃഷ്ണാ—' വാരിയർ പറഞ്ഞു.

കുഞ്ഞിരാമൻനായർ സ്റ്റേഷനിൽ പോയി രണ്ടാമങ്ങളും ഫസ്റ്റ് ഇൻഫർമേഷൻ റിപ്പോർട്ടും * എടുത്തു ലോക്കപ്പിന്റെ ഉമ്മറത്തു വന്നു.

'രണ്ടാളുവേണം. കോടതിയിൽ പോണം.' കുഞ്ഞിരാമൻനായർ ഗാഡാപ്പീസരോടു പറഞ്ഞു.

'അവിടെ വല്ലവരും ഉണ്ടാവും, വിളിച്ചോളു.' ഗാഡാപ്പീസർ പറഞ്ഞു.

'ആറുമുഖാ ലോക്കപ്പു തുറക്ക്.' കുഞ്ഞിരാമൻനായർ തുടർന്നു: 'ഇനി ആരാ?'

'ഇവിടെ ആരേയും കാണാനില്ല. മൂന്നാളല്ലേയുള്ളു? ഞങ്ങൾ പോരേ?' ആറുമുഖൻ ചോദിച്ചു.

'മതി എങ്കിൽ മതി' കുഞ്ഞിരാമൻനായർ തുടർന്നു: 'ലോക്കപ്പ് തുറക്ക്.'

ആറുമുഖൻ ഗാഡാപ്പീസരോട് താക്കോൽ വാങ്ങി ലോക്കപ്പു തുറന്നുകൊണ്ടു പറഞ്ഞു:

'ഇങ്ങോട്ടു പുറത്തേക്കു വരിൻ. ഇന്നലെ വൈകുന്നേരം കൊണ്ടുവന്ന മുന്നാളുകളും.'

'തമ്പുരാനേ, ഇങ്ങോട്ടെഴുന്നള്ളാ. അവിടുത്തെ തൃക്കണ്ണു കാണിക്കുക.' കുഞ്ഞിരാമൻനായർ ആമതതി

* ഫസ്റ്റ് ഇൻഫർമേഷൻ: കുററവാളികളെപ്പററി പോലീസിന് ആദ്യം കിട്ടിയ വിവരം.

ന്റെ പൂട്ടഴിച്ചുകൊണ്ട് ചോദിച്ചു: 'അവിടത്തെ കയ്യിൽ ഇനിയും വല്ല കട്ടാരങ്ങളുമുണ്ടോ?'

'ഇല്ല' എന്നു പറഞ്ഞുകൊണ്ട് നമ്പൂതിരിപ്പാട് ലോക്കപ്പിൽ നിന്നു പുറത്തു കടന്നു.

'കാട്ടെടാ കയ്യ്' ഹെഡ്കോൺസ്റ്റബിൾ നമ്പൂതിരിപ്പാടിന്റെ പിരടിക്കൊരടിവെച്ചു കൊടുത്തുകൊണ്ടു തുടർന്നു: 'കട്ടാരക്കാരൻ, ഇന്നലെ വളരെ കുറച്ചേ കിട്ടിയിട്ടുള്ളു, കാട്ട് കയ്യ്.'

'മതി ഹെഡ്കൺഷേബ്ളേ, മതി; ഇനി എന്നെ തല്ലരുത്.' തമ്പുരാൻ കൈകൂപ്പിക്കൊണ്ടു പറഞ്ഞു.

'ഇതു പഞ്ചാരപ്പായസം കഴിക്കലല്ല' കുഞ്ഞിരാമൻനായർ തുടർന്നു: 'ഈ ജാതിക്കാരെയാണ് കൊല്ലേണ്ടതു്, ആ നാലെണ്ണത്തിനെ ഒററിക്കൊടുത്ത കുലംകുത്തിയല്ലേ? കയ്യ് കാട്ട്.'

നമ്പൂതിരിപ്പാട് ഇടത്തെ കയ്യു കാട്ടി. ഹെഡ് കോൺസ്റ്റബിൾ അദ്ദേഹത്തിന്റെ വലത്തേക്കയ്യ് പിടിച്ചു കയ്ത്തണ്ടയിൽ ആമമിട്ടു പൂട്ടി. കുഞ്ഞുകുട്ടക്കുറുപ്പ് പുറത്തുവന്നു. അയാളുടെ ഇടത്തുകയ്യിലും ആമമിട്ടു പൂട്ടിയശേഷം ഹെഡ്കോൺസ്റ്റബിൾ ഒരു ലാത്തിയെടുത്തുകൊണ്ടു പറഞ്ഞു.

'നല്ല ഒരു ജോഡി. ഒന്നു നടന്നുകാണട്ടെ. ആർക്കാ ചൊടിയെന്നു കാണാനാണ്. ബ. ബഃ ബ.'

ഹെഡ്കോൺസ്റ്റബിൾ ലാത്തി ആ രണ്ടുപേരുടെയും പിൻകഴുത്തിൽ നുകംപോലെ വെച്ചമർത്തി മുന്നോട്ടു

തള്ളി. നമ്പൂതിരിപ്പാട് മുന്നോട്ടു നീങ്ങി. ഹെഡ് കോൺസ്റ്റബിൾ ലാത്തിയെടുത്ത് അദ്ദേഹത്തിന്റെ വലത്തെ ആസനത്തിന്മേൽ ഒരു കുത്തു കൊടുത്തു.

'ആവൂ. ഊ' നമ്പൂതിരിപ്പാട് പറഞ്ഞു.

'എടാ—കയറ്റ്. നീ കേട്ടിട്ടുണ്ടോ?' ഹെഡ് കോൺസ്റ്റബിൾ വിവരിച്ചുകൊടുത്തു: 'ആവോളം ക്രൂമെല്ലാ കൂട്യാൽപ്പിന്നെ കോമടൊല്ല. ഇനി ഇജ്ജാതിക്കാരെ വല്ലവരും വിശ്വസിക്കുമോ?'

'മറ്റെയാളെന്താ കിടക്കണതു്?' ആറുമുഖൻ തുടന്നു: 'എണീക്ക്ാ.'

'എനിക്കു തീരെ വയ്യാ' ശങ്കരൻകുട്ടിമേനവൻ തുടർന്നു: 'പനിയുണ്ട്. എണീക്കാൻ വയ്യ. എണീറ്റാലും കാലു നിലത്തു വെച്ചുകൂടാ.'

'അതു പറ്റില്ലല്ലോ. കോടതിയിൽ ഹാജരാക്കാതെ പറ്റില്ല' ഹെഡ് കോൺസ്റ്റബിൾ പറഞ്ഞു: 'ഒന്നു നോക്ക്, ആറുമുഖാ.'

'എന്നാലെന്നെ എടുത്തു കൊണ്ടുപൊയ്ക്കോളൂ' മേനവൻ ചുവരിന്റെ നേർക്കു ചെരിഞ്ഞു കിടന്നു.

ആറുമുഖൻ ലോക്കപ്പിൽ കടന്നു, ശങ്കരൻകുട്ടിമേനവനെ പരിശോധിച്ചു പറഞ്ഞു:

'നല്ല പനിയുണ്ട്. കാലിന്റെ വെള്ള പഞ്ഞിയായിരിക്കുന്നു. ഇടത്തുകാലിൽ നീരുമുണ്ട്.'

'എന്നാലവിടെ കിടക്കട്ടെ. ലോക്കപ്പു പൂട്ടിക്കളാ. മടങ്ങിവന്നിട്ടു കിഴക്കേമുറിയിലേക്കു വലിച്ചിടാം.' ഹെഡ് കോൺസ്റ്റബിൾ പറഞ്ഞു: 'പോവുക.'

ആറുമുഖൻ ലോക്കപ്പ് പൂട്ടി. ഒരു ലാത്തിയെടുത്തു. ഹെഡ്കോൺസ്റ്റബിൾ മുമ്പിലും തടവുകാരൻ പിന്നിലും ആറുമുഖൻ അതിന്റെ പിന്നിലുമായി കോടതിയിലേക്കു നടന്നു.

മജിസ്ട്രേട്ട്, കോടതിയിൽ വന്നിരുന്നു കഴിഞ്ഞു.

'ഹരജിക്കാരുണ്ടോ? – ഹരജിക്കാരുണ്ടോ? – ഹരജിക്കാരുണ്ടോ?' ഒരു ശിപായി മൂന്നു പ്രാവശ്യം വിളിച്ചുചോദിച്ചു. അപ്പുമേനവനും ഗോപാലനുണ്ണിയും കോടതിയുടെ കോലായിൽ ചെന്നു, ജാമ്യാപേക്ഷ ശിപായിയുടെ കയ്യിൽ കൊടുത്തു, കാത്തു നിന്നു.

ഹെഡ്കോൺസ്റ്റബിൾ കോടതിയിൽ കടന്നു മജിസ്ട്രേട്ടിനെ സല്യൂട്ട് ചെയ്തു. ആറുമുഖൻ തടവുകാരനെ കോടതി മുമ്പാകെ ഹാജരാക്കി. ഹെഡ്കോൺസ്റ്റബിൾ മജിസ്ട്രേട്ടുമണ്ഡപത്തിന്റെ മുമ്പിൽ നിലത്തുള്ള കസേരയിൽ ഇരിക്കുന്ന ഹെഡ്ക്ലാർക്കിന്റെ കയ്യിൽ ഫസ്റ്റ് ഇൻഫർമേഷൻറിപ്പോർട്ടുകൾ കൊടുത്തു. ഹെഡ്ക്ലാർക്ക് അതു മജിസ്ട്രേട്ടിന്റെ മേശപ്പുറത്തുവെച്ചു.

'ഓൾക്ക പനിയാണ്. ലോക്കപ്പിലുണ്ട്.' ഹെഡ്കോൺസ്റ്റബിൾ ബോധിപ്പിച്ചു.

മജിസ്ട്രേട്ട് ഒന്നു മൂളി. ആ കടലാസ്സുകൾ എടുത്തു നോക്കി. ശിപായി, കോടതിയിൽ കടന്നു, അപ്പുമേനവൻ കൊടുത്ത ജാമ്യാപേക്ഷയിന്മേൽ കോടതിമുദ്ര പതിച്ച് മേശപ്പുറത്തുവെച്ചു.

'വാദിയെ വിളിക്കൂ' മജിസ്ട്രേട്ട് കല്പിച്ചു.

മജിസ്ട്രേട്ട് കടലാസ്സുകളിൽ ഒപ്പിട്ട് ഹെഡ്ക്ലാർക്കിനെ ഏല്പിച്ചു. അപ്പുമേനവൻ ഹാജി എടുത്തുനോക്കി.

‘ഞങ്ങളെക്കൊണ്ടെന്താണ് ഭാവം?’ കുഞ്ഞുകുട്ടക്കുറുപ്പ് ചോദിച്ചു.

‘പതിനഞ്ചു ദിവസത്തേക്ക റിമാൻറു് ചെയ്യുകയാണ്’ മജിസ്ട്രേട്ട് പറഞ്ഞു.

‘എന്തിനു്? ഞങ്ങളുടെ പേരിലുള്ള കുററം എന്താണ്?’

‘അറിഞ്ഞുകൂടാ. പോലീസ് ഫസ്റ്റ് ഇൻഫർമേഷൻ റിപ്പോർട്ട് തന്നു നിങ്ങളെ റിമാൻറു ചെയ്യാൻ ആവശ്യപ്പെട്ടിരിക്കുന്നു. ചാർജ്ജ്ഷീററു് തന്നിട്ടില്ല’ മജിസ്ട്രേട്ട് തുടർന്നു: ‘തന്നാൽ അതു നിങ്ങളെ അറിയിക്കുകയും നിങ്ങൾക്കു പറയാനുള്ളതു കേൾക്കുകയും ചെയ്യും.’

‘ഞങ്ങൾക്കു വിശപ്പുണ്ട്.’ കുഞ്ഞുകുട്ടക്കുറുപ്പ് തുടർന്നു: ‘ഇന്നലെ രാവിലെ ഭക്ഷണം കഴിച്ചതാണ്. പിന്നെ ഇതുവരെ പച്ചവെള്ളംപോലും കിട്ടിയിട്ടില്ല.’

മജിസ്ട്രേട്ട് അതുകേട്ട എന്നുപോലും നടിച്ചില്ല.

കോടതിയിലും വരാന്തയിലും ആളുകൾ തടിച്ചുകൂടിക്കൊണ്ടിരുന്നു. ചുകന്ന ചീനായിത്തുണിയും കാക്കിക്കുപ്പായവും തോർത്തുകൊണ്ടൊരു തലയിൽക്കെട്ടുമുള്ള സൈതാലി വാർഡർ കോടതിയിൽ കടന്നു മജിസ്ട്രേട്ടിനു സലാം കൊടുത്തു.

‘ഇവരെ റിമാണ്ടുചെയ്യു. ലോക്കപ്പിലൊരാളുണ്ട്, അയാളെയും.’

'സാർ' സെന്താലിവാർഡർ അനുസരിച്ചു.

'പോവുക.' ഹെഡ്കോൺസ്റ്റബിൾ പറഞ്ഞു.

'വരട്ടെ' കുറുപ്പ് തുടർന്നു: 'ഭക്ഷണത്തിന്റെ കാര്യം തീർച്ചയായിട്ടേ വരുന്നുള്ളൂ. സാർ, ഞങ്ങൾക്കു വിശപ്പുണ്ട്.'

'ഉണ്ടാവും' മജിസ്ട്രേട്ടു തുടർന്നു: 'ജെയിലിലെ ഉച്ചക്കുള്ള ഭക്ഷണം പാകംചെയ്തു കഴിഞ്ഞു. നിങ്ങൾ ആ കണക്കിൽ പെട്ടിട്ടില്ല. വൈകുന്നേരത്തെ നിങ്ങളും കണക്കിൽ പെടും. ഇന്നു വൈകുന്നേരം ഭക്ഷണം കിട്ടും. ഇപ്പോൾ പൊയ്ക്കോളൂ.'

'ഭക്ഷണം കിട്ടാതെ പോവാനൊരുക്കമില്ല'. കുറുപ്പ് അവിടെ ഇരുന്നു.

'ഒന്നുംവേണ്ടാ. ഒന്നുംവേണ്ട. പോവ്വാ. ഇനി അതിനും കിട്ടും അടി' നില്ക്കുന്ന നമ്പൂതിരി കുറുപ്പിനെ വലിച്ചുയർത്താൻ ശ്രമിച്ചുകൊണ്ട് പതുക്കെ പറഞ്ഞു.

'കൊണ്ടുപൊയ്ക്കോളു' മജിസ്ട്രേട്ട വീണ്ടും കല്പിച്ചു.

'എണീക്കാനാ പറഞ്ഞതു്' ഹെഡ്കോൺസ്റ്റബിൾ കുറുപ്പിനെ വലിച്ചെഴുന്നേൽപ്പിക്കാൻ ശ്രമിച്ചു.

'എന്നാൽ വലിച്ചുകൊണ്ടു പോവാം.' കുറുപ്പ് തുടർന്നു: 'ഇന്നലെ വൈകുന്നേരം പിടിച്ചുകൊണ്ടുവന്നു ലോക്കപ്പിലിട്ടു പൂട്ടിയതാണ്. ഇങ്ങിനെ വിശന്നു കഴിയാൻ സാദ്ധ്യമല്ല. ഒരു ന്യായാധിപനോടാണ് ചോദിക്കുന്നതു്, തടവുകാർക്കു ഭക്ഷണമുണ്ടോ എന്നു്'

'ഇന്നലെ വല്ലതും തരേണ്ടതു പോലീസുകാരായിരുന്നു. അവരാരും തന്നില്ലെങ്കിൽ അതിനെക്കുറി

ഞാനല്ല. ഇന്നു ഇപ്പോൾ മാത്രമേ മജിസ്ട്രേട്ടിന്റെ കീഴിലായിട്ടുള്ളൂ. ജെയിലിലെ രാവിലത്തെ ഭക്ഷണത്തിൽ പെടുത്താനുള്ള സമയം കഴിഞ്ഞു. ഞാൻ പറഞ്ഞില്ലേ വൈകുന്നേരം ഭക്ഷണം കിട്ടുമെന്നു്.'

'അതുവരെ വിശന്നിരിക്കാൻ വയ്യാ. എനിക്കു ഭക്ഷണം കിട്ടണം.'

കോടതിയിൽ വന്നവർ ആ ഭക്ഷണസത്യാഗ്രഹം കാണാനടുത്തുകൂടി, അവർക്കു ബഹുരസമായിത്തോന്നി.

'ഗവർമ്മെണ്ടു് കണക്കിൽ ഭക്ഷണം തരാൻ നിവൃത്തിയില്ല. വേണമെങ്കിൽ ഞാൻ കയ്യിൽനിന്നെടുത്തു തരണം' മജിസ്ട്രേട്ടു പറഞ്ഞു.

'ആ കാശുകൊണ്ടു് നിങ്ങളുടെ കുട്ടികൾക്കു വെളിച്ചെണ്ണ വാങ്ങിക്കൊടുത്തോളൂ' കറുപ്പ് തുടർന്നു: 'നിങ്ങളുടെ ത്യാഗവും ദാനവുമൊന്നും എനിക്കാവശ്യമില്ല. ഈ കോൺഗ്രസ്സ് ഗവർമ്മെണ്ട് എന്നെ പിടിച്ചുവെച്ചാൽ എനിക്കു ഭക്ഷണവും തരണം.'

'ഹോട്ടലിൽനിന്നു ഭക്ഷണം വാങ്ങി കൊടുത്തേക്കു സെയ്താലി, മൂന്നാൾക്കും' അവസാനം മജിസ്ട്രേട്ടു കല്പിച്ചു.

കറുപ്പെഴുന്നേററു,

'അപ്പുമേനവനെ വിളിക്കു' മജിസ്ട്രേട്ടു പറഞ്ഞു.

'അപ്പുമേനവൻ ഹാജരുണ്ടോ?' ശിപായി വീണ്ടും വായ്പൊളിച്ചു. രണ്ടാമതു വിളികേണ്ടിവന്നില്ല. അതിന്നു മുമ്പേതന്നെ അപ്പുമേനവൻ കോടതിയിൽ കടന്നു ഹെഡ്ക്ലാർക്കിന്റെ മുമ്പിൽ നിന്നുകഴിഞ്ഞിരു

ന്നു. അപ്പുമേനവൻേറയും കുഞ്ഞുകുട്ടക്കുറുപ്പിൻേറയും നോട്ടങ്ങൾ തമ്മിൽ മുട്ടി. അവ താണു.

'ഭക്ഷണം തരും, എഴുന്നേൽക്കൂ' ഹെഡ്കോൺസ്റ്റബിൾ പറഞ്ഞു: 'പോവുക'.

'ആരു തരും?'

'വാർഡർതരും. മജിസ്ട്രേട്ടു കല്പിക്കുന്നതു കേട്ടില്ലേ'

കുറുപ്പ് എഴുന്നേററു.

'അച്ഛനോടു പറഞ്ഞേക്കൂ' കുറുപ്പ് അപ്പുമേനവനെ നോക്കി പറഞ്ഞു.

'ഛര്' അതു മുഴമിക്കാൻ ഹെഡ്കോൺസ്റ്റബിൾ സമ്മതിച്ചില്ല, 'വല്ലവരോടും സംസാരിക്കാൻ പാടില്ല. നിങ്ങളൊരു തടവുകാരനാണ്.'

'എനിക്കു സംസാരിക്കണം.'

'സംസാരിക്കണമെങ്കിൽ മജിസ്ട്രേട്ടിൻേറ സമ്മതം വാങ്ങണം.'

'ഇദ്ദേഹം എൻേറ ബന്ധുവാണ്. എനിക്ക് ചില വിവരങ്ങൾ പറയാനുണ്ട്.' കുറുപ്പ് മജിസ്ട്രേട്ടിനോടു പറഞ്ഞു.

'ഒരു റിമാണ്ടുകാരനു മാസത്തിൽ രണ്ടു ഇൻറർവ്യൂവാണ്. ഇപ്പോൾ സംസാരിച്ചാൽ ഇനി പതിനഞ്ചു ദിവസത്തേക്കു ഇൻറർവ്യൂ അനുവദിക്കില്ല. വേണമെങ്കിൽ ഇപ്പോൾ സംസാരിക്കാം.' മജിസ്ട്രേട്ടു പറഞ്ഞു.

'ഏതായാലും ഇവരെന്നെ കമ്യൂണിസ്റ്റാക്കി. ഇനി കമ്യൂണിസ്റ്റുകാരനുള്ള വിധി തികച്ചും അനുഭവിച്ചശേഷം കാണാമെന്നു അച്ഛനോടു പറഞ്ഞേക്കൂ.'

'ഒന്നും കഴിച്ചിട്ടില്ലേ?' അപ്പുമേനവൻ ചോദിച്ചു.

'ഇല്ല.'

ഗോപാലനുണ്ണി വരാന്തയിൽ നിന്നെത്തിനോക്കി ജ്യേഷ്ഠനെ കണ്ടു.

'കുറച്ചു ചായ വാങ്ങിക്കൊടുക്കുവാൻ സമ്മതിക്കുമോ?' അപ്പുമേനവൻ മജിസ്ത്രേട്ടിനോടു ചോദിച്ചു.

പോലീസുകാർക്കു് വിരോധമില്ലെങ്കിൽ എന്തുവേണമെങ്കിലും ചെയ്യാം. ഇപ്പോൾ അവരുടെ കസ്റ്റഡിയിലാണു്' മജിസ്ത്രേട്ടു ചോദിച്ചു: 'എന്താ ഹെഡ്കോൺസ്റ്റബിൾ, കുറച്ചു ചായ വാങ്ങിക്കൊടുക്കട്ടെയോ എന്നു്'

'കൊടുത്തുകൊള്ളട്ടെ' ഹെഡ്കോൺസ്റ്റബൾ തുടർന്നു: 'റിമാൻറിലാക്കിയശേഷം കൊടുക്കാം. കാശു വാർഡറുടെ പക്കൽ കൊടുത്താൽ മതി.'

അപ്പുമേനവൻ അഞ്ചുറുപ്പിക എടുത്തു വാർഡറുടെ കയ്യിൽ കൊടുത്തു.

'പോവാൻ വരട്ടെ-' മജിസ്ത്രേട്ടു ചോദിച്ചു: 'ഈ കുഞ്ഞുകുട്ടക്കുറുപ്പ് എന്നാൾക്കു് ജാമ്യം ആവശ്യപ്പെട്ടുന്നുണ്ടു്. പോലീസുഭാഗം എന്തു പറയുന്നു?'

'ജാമ്യം കൊടുക്കാൻ പാടില്ലാത്തതാണു്, പ്രതികൾ കമ്യൂണിസ്റ്റുകാരും അക്രമികളും തെമ്മാടികളും ആണു്. ഒളിവിൽ പോയേക്കും ഞങ്ങൾ ശക്തിയായി എതിർക്കുന്നു.' ഹെഡ്കോൺസ്ററബിൾ പറഞ്ഞു.

'ജാമ്യാപേക്ഷ തള്ളിയിരിക്കുന്നു' മജിസ്ത്രേട്ടു് ഹരിജിയുടെ പുറത്തുതന്നെ എഴുതി ഒപ്പിട്ടുകൊടുത്തു.

പോലീസുകാരും വാർഡറും തടവുപുള്ളികളെ കൊണ്ടുപോയി. അപ്പുമേനവൻ കോടതിയിൽ നിന്നു പുറത്തു കടന്നു, ഗോപാലനുണ്ണിയോടൊപ്പം കാറിൽ കയറിയിരുന്നു. കാർ നീങ്ങി.

വാർഡർ ലോക്കപ്പിന്റെ തൊട്ട കിഴക്കെമുറിയുടെ വാതിൽതുറന്നു. കുറുപ്പിനോടും നമ്പൂതിരിപ്പാടിനോടും അതിലേക്കാക്കി പറഞ്ഞു: 'മറ്റേ കിടക്കുന്ന കള്ളമൂരിക്കുട്ടനെയും ഇങ്ങോട്ടു കൊണ്ടുവരിൻ. എഴുന്നേല്ക്കുന്നില്ലെങ്കിൽ കണ്ണിൽ മുളകെഴുതിയാൽ മതി. കാന്റീനിൽ നിന്നു ഒരു മുളകു കൊണ്ടുവരാം.'

ആറുമുഖൻ ലോക്കപ്പു തുറന്നു. പതുക്കെ മേനവനെ പിടിച്ചെഴുന്നേല്പിച്ചു.

'പോവുക. ഇതിന്റെ കിഴക്കെ മുറിയിലേക്ക്' ആറുമുഖൻ തുടർന്നു: 'എന്റെ കഴുത്തിൽ പിടിച്ചോളൂ. ഞാൻ സഹായിക്കാം.'

ആറുമുഖൻ മേനവന്റെ ഇടത്തെ കയ്യ് തന്റെ ഇടത്തെ തോളിലേക്ക് കയററിവെച്ചു. മേനവൻ ഇടത്തുകാൽ ഉയർത്തിപ്പിടിച്ച് വലത്തുകാൽ ഊന്നി നിന്നു, വേദനയുടെ ചുളിവുകൾ ആ മുഖത്തു പ്രത്യക്ഷപ്പെട്ടിരുന്നു. വാർഡറും സഹായിക്കാനെത്തി. രണ്ടുപേരുംകൂടി മേനവനെ റിമാന്റുമുറിയിൽ കടത്തിവിട്ടു. ലോക്കപ്പിന്റെയും തടവുമുറിയുടെയും വാതിലുകളടച്ചു.

'അവിടെ ഇരിക്കിൻ.' വാർഡർ തുടർന്നു: 'കാപ്പികഴിഞ്ഞാൽ നിങ്ങൾക്കുള്ള പായയും കമ്പിളിയും കൊണ്ടുവന്നു തരാം. എനിക്കിപ്പോൾ കാന്റീനിൽപ്പോണമുണ്ട്.'

'ഇവിടെ കുത്തി ഇരുന്നോളി.' ചക്കമ്മത്തു ക്ഷണിച്ചു. 'ഞങ്ങടെ പായിൽ കുത്തിരുന്നോളി!' മേനവൻ ചക്കമ്മത്തിന്റെ വിരിപ്പിലിരുന്നു.

'ചായയെവിടെ?' കുഞ്ഞുകുട്ടക്കുറുപ്പ് ചോദിച്ചു.

'കൊണ്ടുവരാം.' വാർഡർ പറഞ്ഞു.

'ഏഴു ചായയും പലഹാരവും.' കുഞ്ഞുകുട്ടക്കുറുപ്പ് പറഞ്ഞു.

'അതിനൊന്നും ഇവിടെ തരമില്ല. നിങ്ങൾക്കുമാത്രമേ ചായ തരാൻ ഓർഡറുള്ളൂ.'

'എല്ലാവർക്കുമില്ലെങ്കിൽ എനിക്കും വേണ്ടാ. ഏഴു ചായവേണം.'

'ഏഴു ചായ വേണമത്രേ. എന്താ ഗാഡാപ്പീസറേ?' വാർഡർ വിവരിച്ചു: 'മജിസ്ട്രേട്ട് സമ്മതിച്ചിരിക്കുന്നു.'

'എന്താ ഈ ഏഴിന്റെ കണക്ക്?' ഗാഡാപ്പീസർ പുറത്തു വന്നു തുടർന്നു: 'ഒന്നുകിൽ അനുവദിച്ച ഒരാൾക്ക് ഒരു ചായ, അല്ലെങ്കിൽ തടവുകാർക്ക് മുഴുവനും കൊടുക്കണം. കുറുപ്പേമാന്റെ വക ഒരു ടീപാർട്ടി തടവുകാർക്കാവട്ടെ. കക്കാട്ടു നാടുവാഴി ആദ്യം ജയിലിൽ വരികയല്ലേ?'

'അതിനും വിരോധമില്ല; എല്ലാവർക്കുമായിക്കൊട്ടെ. എത്ര തടവുകാരുണ്ട് ഇവിടെ?' കുറുപ്പ് ചോദിച്ചു.

'രാവിലെ ഇരുപത്തിരണ്ട്. ഇപ്പോൾ ഇങ്ങള് രണ്ട്. അങ്ങനെ ഇരുപത്തിനാല്. പിന്നെ ലോക്കപ്പിലുള്ളോരും.' ചക്കമ്മത്ത് കണക്കു കൊടുത്തു.

'എന്നാലങ്ങിനെ ആകട്ടെ ഗാഡാപ്പീസറേ.' വാർഡർ തുടർന്നു: 'കുറുപ്പിന്റെ വക ടീപാർട്ടിയാണ്. ഇരുപത്തെട്ടു ചായയും കടിയും. അതിനു മൂന്നുറുപ്പിക. അതെട്ടുറുപ്പിക മുതലുണ്ട്, ബാക്കി ഒന്നര ഉറുപ്പികക്ക് ഒരു ബിരിയാണി ഇച്ചാണ്ടകം.'

'ആയിക്കോട്ടെ,' ഗാഡാപ്പീസർ സമ്മതിച്ചു.

'അതിനിപ്പോൾ അതല്ലല്ലോ.' വാർഡർ തുടർന്നു: 'ഇച്ചിപ്പോ ബടെനിന്നു തടിയാനായില്ല. കന്റീനിയിൽ പോണം. ഇന്നാ പണം. നിങ്ങളൊന്നാ കൊപ്പുടെ ചായ മക്കാനിയിൽ പറഞ്ഞു കൊണ്ടുവരിച്ചു കൊടുക്കിൻ.'

'ഇടക്ക ഇൻസ്പെക്ടർ ചാടിവീണാലോ?' ഗാഡാപ്പീസറായ ഗോപാലൻനായർ ഹെഡ് കോൺസ്റ്റബിൾ ചോദിച്ചു.

'ആ പേടി വേണ്ട.' അറുമുഖൻ തുടർന്നു: 'ഇപ്പർ കാരക്കുന്നുസേവക്ക പോയിക്കഴിഞ്ഞു. ഇനി കണ്ടാലെന്താ മജിസ്ട്രേട്ട് പറഞ്ഞിട്ടില്ലേ?'

'മജിസ്ട്രേട്ട് കുറുപ്പിനുമാത്രമേ ചായ പാസ്സാക്കിയിട്ടുള്ളൂ.'

'അതൊന്നും സാരമില്ല. കുറുപ്പിന്റെ വകയായി എല്ലാവരും ഒന്നു കുടിക്കട്ടേന്ന്.' ഇനി ഈ കോൺഗ്രസ്സുഭരണം പോയി കമ്മുവിന്റെ ഭരണം വരുമ്പോൾ കുറുപ്പച്ചൻ നമ്മുടെ മന്ത്രിയായാൽ നമുക്കിതു പറയാമല്ലോ.'

'പറഞ്ഞോ. ചായ പറഞ്ഞോ' ഗാഡാപ്പീസർ സമ്മതിച്ചു.

'ഇപ്പോൾ പറയാം' അറുമുഖൻ തുടർന്നു; 'ഇന്നു നമ്മുടെ ചക്കമ്മസമ്മതം ചായക്കാരൻ കോപ്പുകളെ നല്ല കോളായി'.

അറുമുഖൻ ചായപ്പീടികയിലേക്ക് നടന്നു.

'നടക്കട്ടെ ഒരു ടീപ്പാർട്ടി നടക്കട്ടെ; എന്താ മേനോൻ' കുറുപ്പ് ഉടർന്നു ചോദിച്ചു: 'ഇന്നെന്റെ കല്യാണമല്ലേ? എനിക്കും ശ്രീമതിക്കും ആയുരാരോഗ്യസമ്പൽസമൃദ്ധികൾ നേർന്നുകൊണ്ട് എല്ലാവരും കുടിക്കണം.'

മേനവന്റെ വിളറിയ മുഖത്തൊരു പുഞ്ചിരി പരന്നു.

അപ്പുമേനവന്റെ കാർ സബ്ഡിവിഷണൽ മജിസ്ട്രേട്ടിന്റെ കോടതിയിലേക്കു കുതിച്ചു.

'തുക്കിക്കച്ചേരിയിലേക്കെത്ര നാഴികയുണ്ട്?' അപ്പുമേനവൻ ഒരു സിഗരററു കത്തിച്ചുകൊണ്ടു ചോദിച്ചു.

'പന്ത്രണ്ടുണ്ടാവണം' ഗോപാലൻ പറഞ്ഞു.

'ഒരൊററ സെക്കൻറു നഷ്ടപ്പെടരുതു ഗോപാലാ. ആപത്തു വരാത്തവിധത്തിൽ സ്പീഡെടുത്തോളൂ' അപ്പുമേനവൻ തുടർന്നു: 'മജിസ്ട്രേട്ടുകോടതിയിൽ നിന്നു പുറത്തു കടക്കുമ്പോൾ മണി പതിനൊന്ന് ഇരുപതാണ്. പതിനൊന്നേമുക്കാലിനു് എസ്. ഡി. എം. കോർട്ടിലെത്തണം. ജാഗ്രത പോരാത്തതുകൊണ്ട് ജാമ്യം കിട്ടിയില്ലെന്നു വരരുത്.

കാറിന്റെ ഗതിക്കു വേഗതകൂടി.

'ഏട്ടനെ വല്ലാതെ അടിച്ചിരിക്കുന്നു' ഗോപാലനുണ്ണി തുടർന്നു: 'വെളുത്ത മുഖം ചെമ്പരത്തിപ്പൂപോലെ ചുവന്നിരിക്കുന്നു. കഴുത്തിന്റെ പിന്നിൽ കരുവാളിച്ചിട്ടുണ്ട്'

'അതൊക്കെ അങ്ങനെയാവും' മേനവൻ തുടർന്നു: 'ഇതു കോൺഗ്രസ്സുകാരുടെ ഭരണമാണ്. ഇപ്പോൾ കോൺഗ്രസ്സ് ഗാന്ധിജിയുടേതല്ല. ഇന്ത്യൻ മുതലാളികളുടേതാണ്. മുതലാളികളെന്നു പറഞ്ഞാൽ കോടീശ്വരന്മാർ. അവരുടെ പണപ്പെട്ടി തൊട്ടാൽ തൊട്ടവനെ കൊല്ലും.'

അപ്പുമേനവൻ കയ്യിലുള്ള സിഗരറ്റു കുറ്റി കളഞ്ഞു, മറ്റൊന്നെടുത്തു കത്തിച്ചു.

'ഈ നില തുടർന്നാൽ കോൺഗ്രസ്സ് അധികകാലം ഭരിക്കുകയില്ല. ഇവിടെ ആരെയും കമ്യൂണിസ്റ്റാക്കി പിടിച്ചു നശിപ്പിക്കാമെന്ന നില വന്നിരിക്കുന്നു. എനിക്കു നല്ല നിശ്ചയമുണ്ട്. എന്റെ ഏട്ടൻ ശിക്ഷിക്കത്തക്ക യാതൊരു പ്രവർത്തിയും ചെയ്യില്ല, ചെയ്തിട്ടുമില്ല'

'മൂപ്പർക്ക് ഇപ്പോൾ ചിലതൊക്കെ ചെയ്യാനുള്ള വാശി കൂടിയിരിക്കുന്നു' അപ്പുമേനവൻ തുടർന്നു: 'ഇന്നത്തെ കല്യാണമങ്ങോട്ടു കഴിഞ്ഞാൽ എന്തുവേണമെങ്കിലും ചെയ്തോട്ടെ.'

'അതിനു ജാമ്യംകിട്ടി ആളെ പുറത്തിറക്കീട്ടു വേണ്ടേ?'

അതിനാണല്ലോ നമ്മൾ ശ്രമിക്കുന്നത്, മുഹൂർത്തമാവുന്നതുവരെ ശ്രമിക്കും. രണ്ടു വീട്ടുകാർക്കും വരാവു

ന്ന അവമാനം ഇല്ലാതാക്കാൻ ആത്മാർത്ഥമായി ശ്രമിച്ചു എന്നു സമാധാനമുണ്ടല്ലോ.'

അവർ അധികമൊന്നും സംസാരിച്ചില്ല. കാർ കുതികുതിച്ചു മുന്നോട്ടു നീങ്ങുകയാണ്. അഭിമുഖമായി വരുന്ന കാററ് അവരുടെ നെററിയിൽ പൊടിയുന്ന വിയർപ്പുതുള്ളികളെ ഒപ്പിയെടുത്തു ഒഴിഞ്ഞു മാറിക്കൊണ്ടിരുന്നു.

കാർ സബ്ഡിവിഷണൽ മജിസ്ട്രേട്ട് കോർട്ടിന്റെ മുററത്തേക്കു കടന്നു. ഡ്രൈവർ ഇറങ്ങി വാതിൽ തുറന്നുകൊടുത്തു. അപ്പുമേനവൻ കാറിൽനിന്നിറങ്ങി, കോടതിക്കോലായിൽ കയറി.

സബ്ഡിവിഷണൽ മജിസ്ട്രേട്ട് അപ്പോഴും കോടതിയിൽ എത്തിയിട്ടില്ല. ഹെഡ്ക്ലാർക്ക് ആഫീസിലിരുന്നു എന്തോ എഴുതുകയാണ്. അപ്പുമേനവൻ അങ്ങോട്ടു കടന്നുചെന്നു ആയാളെ സല്യൂട്ട് ചെയ്തു. എന്നിട്ടു ആവശ്യം പറഞ്ഞു.

'ഇപ്പോൾ വരും. അവിടെ പുറത്തുപോയി ഇരിക്കൂ.' ഹെഡ്ക്ലാർക്ക് പറഞ്ഞു.

അപ്പുമേനവൻ പുറത്തുകടന്നു. നിമിഷങ്ങൾ നീങ്ങുകയാണ്. ആയാൾ അസ്വസ്ഥനായി അങ്ങോട്ടുമിങ്ങോട്ടും നടന്നു.

മണി പന്ത്രണ്ടടിച്ചു. ഒരു കാർ ഇട്ടിക്കച്ചേരിയിലേക്കു വന്നു. കാർ ദൂരത്തുനിന്നുതന്നെ ഹോറൺ അടിച്ചുകൊണ്ടിരുന്നു. ശിപ്പായി ഒതുങ്ങിനിന്നു. ഹെഡ്

ക്ലാർക്ക് ഒരുകെട്ട് റിക്കാർട്ടുകളുമായി ആപ്പീസുമുറിയിൽനിന്നും കോടതിയിലേക്കു കയറി.

കാർ കോടതിമുററത്തു നിന്നു. ശിപായി അതിന്റെ അടുത്തെത്തിക്കഴിഞ്ഞിരുന്നു. ഇട്ടിസ്സായ്പ് കാറിൽനിന്നു ഇറങ്ങുംമുമ്പേതന്നെ ശിപായി കാറിലുള്ള കുട എടുത്തു നിവർത്തിപ്പിടിച്ചു നിന്നു. ഇട്ടി ആ തണലിന്റെ അകമ്പടിയോടെ കോടതിയിലേക്കു നടന്നു. ആസ്ഥാനമണ്ഡപത്തിൽ കയറി ഇരിപ്പുറപ്പിച്ചു. അദ്ദേഹത്തിന്റെ തലക്കുമുകളിൽ തൂങ്ങിനിന്നിരുന്ന പങ്ക ചലിക്കാൻ തുടങ്ങി.

അപ്പുമേനവൻ ഹരജിയുമായി അകത്തേക്കു കടന്നു, ആസ്ഥാനമണ്ഡപത്തിന്റെ അടുത്തു ചെന്നു.

‘അവിടെ നിന്നാൽമതി,’ ശിപായി ഹരജിവാങ്ങി തടഞ്ഞുകൊണ്ടു പറഞ്ഞു.

ഹരജിയിൽ കോടതി മുദ്രപതിച്ചു ഇട്ടിയുടെ മേശപ്പുറത്തേക്കുവെച്ചു.

‘എന്താ’ ഇട്ടി ചോദിച്ചു.

‘ഒരു ജാമ്യാപേക്ഷയാണ്.’ അപ്പുമേനവൻ പറഞ്ഞു.

ഇട്ടി കടലാസ്സെടുത്തു നോക്കി.

‘അനുവദിക്കാൻ നിവൃത്തിയില്ല, പോലീസ് എതിർത്തിരിക്കുന്നു. സ്റ്റേഷനറി സബ്മജിസ്ട്രേട്ട് തള്ളിക്കളഞ്ഞതല്ലേ? പിന്നെ എന്തിനു ഇവിടേക്കു വന്നു?’ ഇട്ടി ചോദിച്ചു.

'നീതി കിട്ടാൻ. കീഴ്‌ക്കോടതി തള്ളിക്കളഞ്ഞാൽ മേൽക്കോടതിയിൽ വരാമല്ലോ'.

'കമ്യൂണിസ്റ്റുകാർക്ക് ജാമ്യം അനുവദിക്കില്ല.'

'എന്നാൽ അതു എഴുതിത്തരണം. ഇതിന്റെയും മേൽക്കോടതിയിലൊന്നു പോയിനോക്കണം.'

ഇക്ബി ഹരജിയുടെ പുറത്തെഴുതി ഒപ്പിട്ടു മേശപ്പുറത്തുനിന്നു തള്ളി. അതു ഹെഡ്ക്ലാർക്ക് പിടിച്ചെടുത്തു, കോടതിമുദ്ര പതിച്ചു. എന്നിട്ടു അപ്പുമേനവനു കൊടുത്തു.

അപ്പുമേനവൻ ആ തള്ളപ്പെട്ട ഹരജിയുമായി പുറത്തു കടന്നു, വീണ്ടും കാറിൽ കയറിയിരുന്നു.

'നേരെ സെഷ്യൻകോടതിയിലേക്ക്' അപ്പുമേനവൻ ഡ്രൈവറെ സമാശ്വസിപ്പിച്ചു: 'അതുംകൂടി കഴിഞ്ഞാൽ ഗുമുക്ക് അവസാനിപ്പിക്കാം.'

'സമയമെന്തായി?' ഡ്രൈവർ ചോദിച്ചു.

'പന്ത്രണ്ടു പത്തു.' മേനവൻ ചോദിച്ചു: 'എത്ര നാഴികയുണ്ട്?'

'ഇരുപത്തഞ്ചിലധികമുണ്ട്. ഒരുമണിക്കു മുമ്പേ എത്താം.' ഗോപാലൻ പറഞ്ഞു.

കാർ വീണ്ടും കുതികുതിച്ചു. അപ്പുമേനവൻ സിഗരറ്റു കത്തിച്ചു. വാഹനങ്ങളും വളവുമില്ലാത്ത റോഡിൽ ആ കാർ അമ്പത്തഞ്ചും അറുപതും നാഴിക വേഗത്തിലാണ് നീങ്ങിക്കൊണ്ടിരുന്നത്. ഫറോക്ക് കഴിഞ്ഞു കല്ലായി കഴിഞ്ഞു. കാർ റെയിൽവേഗേറ്റു കടന്നു കോടതിയിലെത്തി. ഡ്രൈവർ വിയർത്തൊലിച്ച് നവശ

നായിരുന്നു. ആയാൾ ഇരുന്നെടത്തിരുന്നു കാറിന്റെ വാതിൽ തുറന്നുകൊടുത്തു.

'നിങ്ങൾ രണ്ടുപേരും കാറിൽത്തന്നെ പുറത്തുപോയി വേഗം ഊണുകഴിച്ചോളിൻ' അപ്പുമേനവൻ പുറത്തേക്കിറങ്ങിക്കൊണ്ടു പറഞ്ഞു: 'ഇതു തൂക്കിക്കൊല്ലാനധികാരമുള്ള കോടതിയാണ്, ഒരു വക്കീലിനെ കണ്ടുപിടിക്കട്ടെ.'

'ഇപ്പോൾ ഉണ്ണേണ്ട' ഡ്രൈവർ തുടർന്നു: 'ഇനി ഇന്നൊരൊററ ഊണ്. വൈകുന്നേരം കല്യാണം കഴിഞ്ഞിട്ട്. ഞങ്ങൾ ചായയോ സോഡയോ കഴിച്ചോളാം.'

'ഇഷ്ടംപോലെ.'

അപ്പുമേനവൻ വക്കീലന്മാരുടെ മുറികളുള്ള കെട്ടിടത്തിലേക്കു കയറി. പേരും ബിരുദം എഴുതിയ ബോർഡുകൾ ഓരോ മുറിയുടേയും ഉമ്മറത്ത് തൂങ്ങുന്നുണ്ട്. ഒന്നിലും വക്കീലില്ല. അങ്ങനെ മുന്നോട്ടു നീങ്ങുമ്പോൾ ഒരു മുറിയിൽ ഒരു കറുത്ത കോട്ടുകാരൻ ഇരിക്കുന്നതു അപ്പുമേനവന്റെ കണ്ണിൽപ്പെട്ടു. അപ്പുമേനവൻ കുരച്ചു ശബ്ദമുണ്ടാക്കി, ആ വക്കീലിന്റെ ശ്രദ്ധയാകർഷിച്ചുകൊണ്ട് ഒരു സലാം വെച്ചുകൊടുത്തു.

'എന്താ?' ഒരു എലിയെക്കണ്ട പൂച്ചയെപ്പോലെ വക്കീൽ എഴുന്നേററു സൂക്ഷിച്ചു നോക്കിക്കൊണ്ടു ചോദിച്ചു.

'ഒരു ജാമ്യാപേക്ഷ സമർപ്പിക്കാനാണ്, സെഷ്യൻസ് കോർട്ടിൽ,' അപ്പുമേനവൻ പറഞ്ഞു.

'രാമൻനായർ, ആ റിക്കാർട്ടുവാങ്ങി ഒരു ജാമ്യാപേക്ഷ എഴുതിവെക്കു. നാളെ കൊടുക്കാം.' വക്കീൽ

പറഞ്ഞു: 'ഫീസും എഴുത്തുകൂലിയും വാങ്ങിക്കോളു. സുഖമില്ല. തല വലിക്കുന്നു.'

വക്കീൽ കസേലയിലിരുന്നു കണ്ണു ചിമ്മി മുഖം പൊത്തി. അദ്ദേഹത്തിന്റെ ഗുമസ്തൻ രാമൻനായർ വന്നു റിക്കാർട്ടുകൾ വാങ്ങാൻ കൈ നീട്ടി.

'അതു പററില്ല. ജാമ്യം കിട്ടുകയാണെങ്കിൽ ഇന്നു കിട്ടണം. നാളെ കിട്ടിയിട്ടു കാര്യമൊന്നുമില്ല.'

'ഇന്നു കിട്ടില്ല. നാളെത്തന്നെ കിട്ടുമോ എന്നറിഞ്ഞുകൂടാ. കൊലക്കേസ്സൊന്നുമല്ലല്ലോ?'

'കൊലക്കേസ്സൊന്നുമല്ല' അപ്പുമേനവൻ വിവരങ്ങളൊക്കെ പറഞ്ഞു. അവരുടെ ആവശ്യവും.

'ജാമ്യം കിട്ടാൻ പ്രയാസമാണ്. വേണമെങ്കിൽ ഒന്നു ശ്രമിച്ചുനോക്കാം.' രാമൻനായർ തുടർന്നു: 'ഇപ്പോൾ ഉച്ചക്കു കോടതി പിരിയും. രണ്ടുമണിക്കു വീണ്ടും കൂടുമ്പോൾ ഹരജി സമർപ്പിച്ചുനോക്കാം. ഹരജി വിചാരണ വേണ്ടിവരികയാണെങ്കിൽ ഒരാഴ്ചകു നോക്കേണ്ട. അവിടുത്തെ സബ്ഇൻസ്പെക്ടരേയോ അസിസ്റ്റാൻറ് പബ്ലിക്ക് പ്രോസിക്യൂട്ടരേയോ ആരെങ്കിലുംവരുത്തി വാദം കേൾക്കേണ്ടിവരും.'

'ഇതൊരു ഭാഗ്യക്കുറിയാണ് രാമൻനായരേ, ഹരജി സമർപ്പിച്ചു വിവരങ്ങളൊക്കെ പറയുക. ജഡ്ജിക്കു സന്മനസ്സുണ്ടായി ജാമ്യം അനുവദിച്ചുവെങ്കിൽ ഭാഗ്യമായി. ഇല്ലെങ്കിലോ? ഒന്നും വരാനില്ല.'

'ഭാഗ്യക്കുറിയാണെങ്കിൽ നോക്കാം.' രാമൻനായർ തുടർന്നു: 'വക്കീൽ സെഷ്യൻസിൽ ഹാജരാവാൻ ഒരു

പ്രാവശ്യത്തിന്ന ഇരുപത്തഞ്ചുറുപ്പികയാണ് ഫീസ്. കടലാസ്സിന്നും എഴുത്തുകൂലിക്കും ഒക്കെക്കൂടി ഒരഞ്ചുറുപ്പിക വേറെയും തരണം.'

അപ്പുമേനവൻ കടലാസ്സുകൾ രാമൻനായരുടെ കയ്യിൽ കൊടുത്തു. മടിയിൽനിന്ന പേഴ്സെടുത്തു മൂന്ന പത്തുറുപ്പിക നോട്ടുകൾ എടുത്തു പറഞ്ഞു: 'കഴിയുന്ന വേഗം നോക്കു. സെക്കന്റുപോലും വിലപിടിച്ചതാണ്.'

രാമൻനായർ റിക്കാർട്ടുകളും ഫീസും വാങ്ങി സ്വന്തം മേശയുടെ അടുക്കലേക്ക പോയി. ഒരു അരമണിക്കൂറായിക്കഴിഞ്ഞു, അപ്പോൾ കടലാസ്സെടുത്തു ഹരജി എഴുതാൻ തുടങ്ങി. വക്കീൽ അപ്പോഴും തലവലിയായി ഇരിക്കുകയാണ്.

ചില വക്കീലന്മാരും കക്ഷികളുംകൂടി സംസാരിച്ചുകൊണ്ട് കോടതിയിൽനിന്ന മടങ്ങിവരികയാണ്. വക്കീൽ കൺതുറന്നു.

'എന്താ കോടതി പിരിഞ്ഞിതാ'

'പിരിയമാട്ടെ' വന്ന വക്കീൽ തുടർന്നു: 'ആ കൊലക്കേസിലെ സാക്ഷി വിചാരണയാണ്. രണ്ടാം സാക്ഷിയെ വിചാരണ കഴിഞ്ഞാൽ കോടതി പിരിയാമെന്നാണ് ജഡ്ജി പറഞ്ഞത്. അതു തുടങ്ങിട്ടേയുള്ളു. അരമണിക്കൂറെങ്കിലുമായാലും പിടിക്കും. ശാപ്പാട്ടുകഴിച്ചു വരട്ടെ' ആ വക്കീൽ നടന്നു.

'ഒരു സന്ദേഹമിരിക്ക്' അപ്പുമേനവന്റെ വക്കീൽ മറ്റേ വക്കീലിന്റെ കൂടെ നടന്നു. അവരെന്തൊക്കെയോ സ്വകാര്യം പറഞ്ഞു.

‘എന്നാ സഹസ്രനാമം.’ ഉണ്ണാൻ പോകുന്ന വക്കീൽ തുടർന്നു: ‘വേഗം പോയി ബാറിലിരുന്നോ. കോടതി പിരിയാൻ തുടങ്ങുമ്പോൾ പെറ്റീഷനങ്ങു കൊടുക്ക്.’

സഹസ്രനാമത്തിന്റെ തലവേദന പോയി. അയാൾ കോട്ടു ശരിപ്പെടുത്തി. വക്കീൽ മുറിയിൽ കടന്നു ഹാറ്റെടുത്തു തലയിൽ വെച്ചു; രാമൻനായരോട്ട് ഹരജി വാങ്ങി, കോടതിയിലേക്കു നടന്നു. അപ്പുമേനോൻ പിന്നാലെയും.

സെഷ്യൻസ് കോടതിയിൽ വളരെയധികം ഒച്ചപ്പാടുണ്ടാക്കിയ ഒരു കൊലക്കേസിന്റെ വിചാരണ നടന്നുകൊണ്ടിരിക്കുകയാണ്. മണി ഒന്നായിട്ടും കോടതി പിരിയാതെ വിചാരണ നീണ്ടുനില്ക്കുന്നു. ഒരു പാടാളുകൾ അവിടെ തടിച്ചുകൂടിയിരിക്കുന്നു. സഹസ്രനാമവും അപ്പുമേനവനും തിക്കിത്തിരക്കി കോടതിയിലേക്കു കടന്നു.

സഹസ്രനാമം ബാറിൽ ഒഴിഞ്ഞുകിടക്കുന്ന ഒരു സീറ്റിലിരുന്നു. ജാമ്യാപേക്ഷ മേശപ്പുറത്തുവെച്ചു; തൊപ്പി എടുത്തു അതിന്റെ മേലെയും; അപ്പുമേനവൻ സഹസ്രനാമയ്യരുടെ പിന്നിൽ പോയിനിന്നു.

സെഷ്യൻസ് ജഡ്ജിയുടെ തലക്കുമുകളിലുള്ള ക്ലോക്ക് ഒന്നടിച്ചു; അതു ഒരുമണിയായിരുന്നില്ല. അര മണിയായിരുന്നു. സമയം ഒന്നര!

‘അതേ’ ജഡ്ജി എഴുന്നേറ്റു: ‘ഇപ്പോൾ പിരിയുക. രണ്ടേകാലിനു വീണ്ടും വിചാരണ തുടങ്ങാം.’

‘യുവർ ഓണർ.’ സഹസ്രനാമം പിടഞ്ഞെഴുന്നേറ്റു.

ജഡ്ജി കണ്ണട കയ്യിലെടുത്തു സഹസ്രനാമത്തെ സൂക്ഷിച്ചുനോക്കി.

'ഒരു ജാമ്യാപേക്ഷ.'

'രണ്ടേകാൽ മണിക്കു വരൂ. ഞാൻ നോക്കാം.' ജഡ്ജി തുടർന്നു: 'ശിപ്പായിയുടെ കയ്യിൽ കൊടുക്കൂ. ഞാൻ ഊണു കഴിക്കട്ടെ.'

സെഷ്യൻസ് ജഡ്ജി പിൻതിരിഞ്ഞു. പെട്ടെന്നു് ഒന്നുകൂടി തിരിഞ്ഞുനോക്കി. സഹസ്രനാമം എഴുന്നേറ്റു നില്ക്കുകയാണു്. ജഡ്ജി ഒന്നു പുഞ്ചിരികൊണ്ടു.

'യെസ് സാർ.' സഹസ്രനാമം തൊഴുതുകൊണ്ടു് ആ ഹരജി ശിപ്പായിയെ ഏല്പിച്ചിട്ടു് അപ്പുമേനവനോടു പറഞ്ഞു: 'ഗുരുവായൂരപ്പനെയോ പഴനിയാണ്ടവനെയോ നല്ലവണ്ണം വിചാരിച്ചു പ്രാർത്ഥിച്ചോളൂ. ജാമ്യം കിട്ടും. ഞാൻ വല്ലതും വാരിത്തിന്നു വേഗം വരാം.'

ആളുകൾ കോടതിയിൽനിന്നു പിരിഞ്ഞു. സഹസ്രനാമവും പുറത്തിറങ്ങി. അപ്പുമേനവൻ വരാന്തയിൽ കടന്നു നിന്നു.

'ഇനി എന്തു വേണം? ഒരു ചായ കുടിക്കാം' അപ്പുമേനവൻ തന്നെത്താൻ പറഞ്ഞു, കോണിയിറങ്ങാൻ തുടങ്ങുകയാണു്.

'ഛ് ് ശ്' പിന്നിൽനിന്നൊരു കൈകൊട്ടും വിളിയും: 'അവിടെ നില്ക്കാൻ.'

അപ്പുമേനോൻ തിരിഞ്ഞുനോക്കി. പിന്നിൽ നിന്നു ശിപ്പായി കുതിച്ചുവരികയാണു്. അപ്പുമേനവൻ ഒരു കഴിച്ചുകൂടി കീഴ്പ്പോട്ടിറങ്ങി.

'ഒന്നു നില്ക്കണം' ശിപ്പായി ഓടി കോണിവക്കിലെത്തി നിന്നുകൊണ്ടു് തുടൎന്നു: 'വിളിക്കുന്നുണ്ടു്'

'ആരാ വിളിക്കുന്നതു്?' അപ്പുമേനവൻ ചോദിച്ചു:

'യജമാനൻ'

'ഏതെജമാനൻ?'

'സെഷ്യൻസ് ജഡ്ജി' അതു പറഞ്ഞപ്പോൾ ആ ശിപ്പായിയുടെ മുഖത്തു നവോഢ ഭൎത്താവിന്റെ പേർ പറയുമ്പോളുണ്ടാവുന്ന ഒരു വൈവശ്യമുണ്ടായി.

'എന്നെയാവാൻ വഴിയില്ലല്ലോ' അപ്പുമേനോൻ പതുങ്ങിക്കൊണ്ടു് പറഞ്ഞു. 'നിങ്ങൾക്കു് ആളെ മാറിയതാവും.'

'അല്ല ഇബഡ്ത്തെത്തന്നെയാണു് വിളിച്ചതു്.' ശിപ്പായി തുടൎന്നു: 'ആ ബനിയൻ ഇട്ടുനില്ക്കുന്ന ആളെ എന്നാണു് പറഞ്ഞതു്.'

അപ്പുമേനവൻ വരാന്തയിലേക്കു കയറി. ശിപ്പായി വഴി ഒഴിഞ്ഞുകൊടുത്തു.

'നടക്കു' അപ്പുമേനോൻ പറഞ്ഞു

'അല്ല, നടക്ക്വാ' ശിപായി വഴികാട്ടിക്കൊണ്ടു് പറഞ്ഞു.

അപ്പുമേനവൻ സേഷ്യൻസ് ജഡ്ജിയുടെ വിശ്രമമുറിയിലേക്കു കടന്നു. ജഡ്ജി കോട്ടു ഊരി സ്റ്റാൻറിന്മേൽ തൂക്കി ഒരു സിഗരറ്റു കത്തിച്ചു പുകവിട്ടുകൊണ്ടു നില്ക്കുകയായിരുന്നു.

'ഇരിക്കു' ജഡ്ജി തുടൎന്നു: 'അപ്പുമേനവനെപ്പോൾ വന്നു? എന്താ കാൎയ്യം?'

അപ്പുമേനവൻ ജഡ്ജിയുടെ മുഖത്തേക്കുതന്നെ തുറിച്ചുനോക്കിക്കൊണ്ടുനിന്നു.

'എന്താ ഇങ്ങനെ തുറിച്ചുനോക്കുന്നതു്?' ജഡ്ജി ചോദിച്ചു: 'എന്നെ മനസ്സിലായില്ലെ?'

ജഡ്ജിക്കു ചിരി വന്നു.

'പ്രിയപ്പെട്ട പത്മനാഭൻ' അപ്പുമേനവൻ ജഡ്ജിയെ കെട്ടിപ്പിടിച്ചുകൊണ്ടു് പറഞ്ഞു: 'എനിക്കിതുവരെ മനസ്സിലായില്ല.

'എനിക്കാദ്യം മനസ്സിലായില്ല' ജഡ്ജി തുടർന്നു: 'പിന്നെ കണ്ണട എടുത്തു കയ്യിൽ പിടിച്ചു നോക്കിയപ്പോഴാണു് ആളെ മനസ്സിലായതു്. എന്താണിങ്ങനെയൊരു വേഷം? എവിടെ നിന്നു വരുന്നു. ഒന്നും മനസ്സിലാവുന്നില്ലല്ലൊ.'

'ഒക്കെ പറയാം. താനെന്നെ രക്ഷിക്കണം'

ജഡ്ജി ബല്ലടിച്ചു. വാതിലിന്റെ തിരശ്ശീലക്കപ്പുറത്തു നിൽക്കുന്ന ജഡ്ജിയുടെ ശിപായി ഹാജരായി, സലാം ചെയ്തു.

'റിക്ഷയെടുത്തു പൊയ്ക്കോളു, വേഗം ഭക്ഷണംകൊണ്ടുവരു' ജഡ്ജി പോക്കററിൽ നിന്നു അഞ്ചുറുപ്പികയുടെ നോട്ടെടുത്തു കൊടുത്തു.

ശിപായി അതെടുത്തു പുറത്തു കടന്നു,

'എനിക്കു് ഊണു കഴിക്കേണ്ട' അപ്പുമേനവൻ തുടർന്നു: 'ഞാൻ വളരെ വിഷമത്തിലാണു്. എന്റെ അളിയൻ ജയിലിലാണു്. അയാളെ ഒന്നു പുറത്തു കിട്ട

ണം. മജിസ്ട്രേട്ടും സബ്ഡിവിഷനൽ മജിസ്ട്രേട്ടും ജാമ്യം നിഷേധിച്ചിരിക്കുന്നു.'

'കൊലക്കേസ്സൊന്നുമല്ലല്ലോ?' ജഡ്ജി ചോദിച്ചു.

'അല്ല' അപ്പോഴും ആ സുഹൃത്തുക്കൾ വില്ലുകയായിരുന്നു.

'പരിഭ്രമിക്കേണ്ട.' ജഡ്ജി അപ്പുമേനവനെ പിടിച്ചിരുത്തിക്കൊണ്ടു പറഞ്ഞു: 'ഇരിക്കു. കൊലക്കേസ്സാണെങ്കിൽപോലും ജാമ്യം തരാനുള്ള അധികാരമെനിക്കുണ്ട്.'

അപ്പുമേനവൻ ഇരുന്നു. ജഡ്ജിയും.

'എന്നാൽ ഇനി എന്തിനു താമസിപ്പിക്കുന്നതു്?'

'എന്താ പരാതി? അതു പറയു.'

അപ്പുമേനവൻ ആ വിവാഹവർത്തമാനം മുഴുവനും പറഞ്ഞു.

'സാരമില്ല.' ജഡ്ജി പൊട്ടിച്ചിരിച്ചുകൊണ്ടു പറഞ്ഞു: 'ശിപ്പായി ഇപ്പോൾ ചോറുകൊണ്ടുവരും. ഊണു കഴിയുമ്പോഴേക്കും അളിയനെ വിട്ടുതരാനുള്ള കല്പന ഞാനെഴുതിത്തരാം. രണ്ടുമണിക്കു ഇവിടെനിന്നയക്കാം. എന്നാൽ പോരെ?'

'മതി.'

'ഇനിയൊന്നു ശ്വാസം നേരെ വിടൂ.' ജഡ്ജി തുടർന്നു: 'താനില്ലെങ്കിൽ ഇന്നു ഈ സെഷ്യൻസ് ജഡ്ജിയില്ല. തൂങ്ങിച്ചാവാൻപോയ എന്നെ പിടിച്ചുകൊണ്ടുവന്നു ഫീസിനുള്ള പണം തന്നു പരീക്ഷക്കിരുത്തിയതു താ

നാണ്. ഇരുപതു കൊല്ലമായി അതു കഴിഞ്ഞിട്ട്. എന്നാലും ആ ദിവസവും ഓർമ്മിക്കാറുണ്ട്. ഇന്നും കൂടി ഓർമ്മിച്ചിരിക്കുന്നു.'

'ഒരു സഹപാഠിക്ക പത്തോ അൻപതോ ഉറുപ്പിക പരീക്ഷാഫീസടക്കാൻ സഹായിച്ചതു് ഞാനത്ര കാര്യമായി കണക്കാക്കിയിട്ടില്ല. എന്നാൽ രണ്ടു തറവാട്ടുകളുടെ അഭിമാനം നിലനിർത്താൻ ഈ തരുണ ജാമ്യം വളരെ വിലപ്പിടിച്ചതാണ്.' അപ്പുമേനവൻ എഴുന്നേറ്റു.

'എന്താ?' ജഡ്ജി തുടർന്നു: 'ഇതു് അതിലും നിസ്സാരമാണ്. എനിക്കൊന്നു പറയുകയേ വേണ്ടു.'

'എന്റെ മരുമകളും ഭർത്താവും താഴത്തുണ്ട്. ഞാൻ അവരെ കണ്ടു ഈ വർത്തമാനം പറയട്ടെ. അവരുണ്ടിട്ടില്ലെങ്കിൽ സമാധാനത്തോടെ പോയി ഊണു കഴിച്ചു പെട്രോൾ പിടിച്ചു വന്നോട്ടെ.'

'എന്നാൽ പോയിവരൂ.' ജഡ്ജി കോടതിയിലേക്ക കടന്നു.

അപ്പുമേനവൻ പുറത്തുപോയി.

കോടതിയിലേക്കപോയ ജഡ്ജി ഹരജി എടുത്തു പരിശോധിച്ചു. അതിന്റെ പുറത്തു ജാമ്യം അനുവദിച്ചു ചെന്നെഴുതി ഒപ്പിട്ടു. കോർട്ടുമുദ്രയും വെച്ചു വിശ്രമമുറിയിൽ വന്നിരുന്നു. അദ്ദേഹം ഒരു സിഗരറ്റു കത്തിച്ചു എന്തോ ആലോചിച്ചു. പഴയ വിദ്യാർത്ഥിജീവിതമാവാം.

'അവർ ഊണു കഴിച്ചിട്ടില്ല.' അപ്പുമേനവൻ വിശ്രമമുറിയിൽ കടന്നു പറഞ്ഞു.

'ഇതാ ജാമ്യം അനുവദിച്ചുതന്നിരിക്കുന്നു.' ജഡ്ജി ആ കല്പന കയ്യിൽ കൊടുത്തു.

'നന്ദി.' അപ്പുമേനവൻ രണ്ടുകയ്യും കാട്ടി ആ കല്പന വാങ്ങിക്കൊണ്ടു പറഞ്ഞു: 'ഇനി എന്നെ വിടു. ഞങ്ങൾ പോകട്ടെ.'

'ഞാൻ കൊണ്ടുവരുന്ന ചോറു് ഉണ്ടിട്ടു പോകാവൂ.' ജഡ്ജി പറഞ്ഞു: 'അവരെ ഉണ്ണാനയക്കൂ.'

'അവർക്കു സന്തോഷമായിരിക്കുന്നു. ഇനി ഇന്നു കല്യാണംകഴിഞ്ഞിട്ടേ ഊണുള്ളൂ എന്നാണു പറയുന്നതു്.'

'എന്നാൽ ഞാൻ ഒഴിവാക്കുന്നു. സമയം കളയേണ്ട,' ജഡ്ജി എഴുന്നേററു തുടർന്നു: 'ഒരു കാര്യം സൂക്ഷിക്കണം. പോലീസിനു വലിയ വാശിയുണ്ടെങ്കിൽ ജാമ്യത്തിനു വിട്ടാലും അറസ്റ്റു ചെയ്യുക്കും.'

'അങ്ങനെ വന്നാലോ?'

'ജാമ്യത്തിനു വിട്ടുകിട്ടിയ ഉടനെ കാറിൽ കയററിക്കൊണ്ടുപോവുക. പോലീസ് കൈകാട്ടിയാൽ നിർത്തേണ്ടതില്ല. ഒരുപക്ഷെ പിന്നെ ഡ്രൈവറെശിക്ഷിച്ചേക്കും.'

'എന്നാലങ്ങനെ.' ആ കല്പന കൂട്ടിപ്പിടിച്ചുകൊണ്ടു് അപ്പുമേനവൻ വിടവാങ്ങി. പെട്ടെന്നു അദ്ദേഹം ഓർത്തു: എന്റെ വക്കീൽ?

'വക്കീൽ! ഓ-ഓ- അതു സാരമില്ല, ഞാൻ പറഞ്ഞോളാം.'

അപ്പുമേനവൻ പിന്തിരിഞ്ഞു. ശിപ്പായി വലിയൊരു പകച്ചപ്പാത്രത്തിൽ ചോറുമായി വരുന്നതാണു് അദ്ദേഹം കണ്ടതു്.

'ശകുനം നന്ന്. പൊയ്ക്കോളൂ.' അനുയാത്ര ചെയ്യുന്ന ജഡ്ജി അപ്പുമേനവനെ യാത്രയാക്കി.

അപ്പുമേനവൻ കോടതിവളപ്പിൽ വന്നു കാറിൽ കയറി ഇരുന്നു. അപ്പോൾ അദ്ദേഹത്തിന്റെ മുഖം പ്രസന്നമായിരുന്നു.

കൃത്യം മൂന്നുമണിക്ക് അപ്പുമേനവൻ മജിസ്ട്രേട്ടുകോടതിയിൽ ഹാജരായി. ഹെഡ്ക്ലാർക്ക് അവിടെ ഇരുന്നു എന്തോ എഴുതുകയായിരുന്നു. മജിസ്ട്രേട്ടു വിശ്രമമുറിയിലാണ്. അപ്പുമേനവൻ നേരെ വിശ്രമമുറിയിൽ ചെന്നു സെഷ്യൻസ് ജഡ്ജിയുടെ കല്പന മജിസ്ട്രേട്ടിന്റെ കയ്യിൽ വെച്ചുകൊടുത്തു.

'ഇരിക്കൂ.' മജിസ്ട്രേട്ടു തുടർന്നു: 'ജാമ്യം അനുവദിച്ചുകിട്ടിയതിൽ എനിക്കും സന്തോഷമുണ്ട്. ഇനി ഞാൻ താമസിപ്പിക്കുന്നില്ല.'

മജിസ്ട്രേട്ട് കോടതിയിൽ പോയി കുഞ്ഞുകുട്ടക്കുറുപ്പിനെ കൊണ്ടുവരുവാൻ ശിപ്പായിയെ ഏല്പിച്ചു. എന്നിട്ടു ഹെഡ്ക്ലാർക്കിനെ വിളിച്ചു വിശ്രമമുറിയിലേക്കു മടങ്ങി.

'ജാമ്യച്ചീട്ടു കൊടുത്തേക്കൂ.' മജിസ്ട്രേട്ടു പറഞ്ഞു: 'കുഞ്ഞുകുട്ടക്കുറുപ്പിനു ജാമ്യം കൊടുക്കാൻ റിക്കാർട്ടു ശരിയാക്കൂ.'

ഹെഡ്ക്ലാർക്ക് ജാമ്യച്ചീട്ടുകൾ വാങ്ങി കോടതിയിലേക്കു പോയി.

'എന്നോട്ട് അപ്രിയമുണ്ടാവരുത്.' മാരാർ തുടൎന്നു: 'ഞാൻ വളരെയധികം വിഷമിപ്പിച്ചു. എന്നാൽ അതെന്റെ കുറ്റമല്ല. എനിക്കും ചോറാണല്ലോ വലുത്.'

'അപ്രിയമില്ല. ഇനി താമസിപ്പിക്കാതിരുന്നാൽ മതി.' അപ്പുമേനവൻ പറഞ്ഞു.

'ഇതാ, ഇപ്പോൾ കോടതിയിലേക്ക വന്നോളു.' മജിസ്ത്രേട്ട കോടതിയിലെ ആസ്ഥാനത്തു കയറി ഇരുന്നു.

സെയ്താലി വാർഡർ പോലീസ് അകമ്പടിയോടെ കുഞ്ഞുകുട്ടക്കുറുപ്പിനെ ഹാജരാക്കി.

'ജാമ്യക്കാരെവിടെ?' ക്ലാൎക്ക് ചോദിച്ചു.

അപ്പുമേനവനും ഗോപാലനുണ്ണിയും ഹെഡ്ക്ലാൎക്കിന്റെ അടുത്തുചെന്നു. ഹെഡ്ക്ലാൎക്ക് അവരെക്കൊണ്ടു ഒപ്പിടുവിച്ചു.

'വരൂ.' ഹെഡ്ക്ലാൎക്ക് കുഞ്ഞിക്കുട്ടക്കുറുപ്പിനേയും വിളിച്ചു പറഞ്ഞു: 'ഇവിടെ ഒപ്പിടു.'

കുഞ്ഞുക്കുട്ടക്കുറുപ്പും ഒപ്പിട്ടു.

'നിങ്ങൾക്ക ജാമ്യം അനുവദിച്ചിരിക്കുന്നു. അടുത്തമാസം അഞ്ചാംതിയതി കോടതിയിൽ ഹാജരാവണം' മജിസ്ത്രേട്ട തുടർന്നു: 'പോവാം.'

പോല്ലീസുകാരൻ സലാംകൊടുത്തു മടങ്ങി.

'വരൂ, തന്നെ ഇനി കല്യാണക്കോടതിയിൽ ഹാജരാക്കട്ടെ.' അപ്പുമേനവൻ നെടുവീൎപ്പിട്ടുകൊണ്ടു പറഞ്ഞു.

'ഇനി ഇന്നു കല്യാണം നടക്കുമോ?'

'എന്താ നടക്കാതിക്കാൻ? കാറിൽ കയറി ഇരിക്കൂ.'

തടവുകാരനും ജാമ്യക്കാരും കാറിൽ കയറിയിരുന്നു. പോലീസുകാരാരും തടഞ്ഞില്ല. കാർ നീങ്ങി.

'വീട്ടിൽ പോവുക, കുളിക്കുക, ഉണ്ടുമാറുക, വാസന്തിയെ കൂട്ടുക, കല്യാണപ്പന്തലിൽ ഹാജരാവുക.' അപ്പുമേനോൻ പറഞ്ഞു.

'മാലയും മോതിരവും പൊല്ലീസു കസ്റ്റഡിയിലാണ്' കുഞ്ഞുകുട്ടക്കുറുപ്പ് പറഞ്ഞു.

'മാലയും മോതിരവും ഇല്ലാത്ത കല്യാണം മതി'

ആ കാർ കുതികുതിച്ചു നീങ്ങി.





## 12

# സ്ത്രീധനം

'നമ്മളിപ്പോൾ ഈ പോകുന്ന പോക്ക് എങ്ങോട്ടാണ്.' കൃഷ്ണനുണ്ണിനായർ ചോദിച്ചു.

'എവിടേക്കാണ് പോകേണ്ടതു്?' കുട്ടനുണ്ണിക്കുറുപ്പും ചോദിച്ചു.

'ഒന്നും ഉറപ്പിച്ചിട്ടല്ലല്ലോ നെടുമ്പുറത്തുനിന്നിറങ്ങിയതു്. ഈ വിഷമഘട്ടത്തിൽ നമ്മൾക്കൊരു വരനെ കിട്ടണം. ആ ഒരു ലക്ഷ്യമുണ്ടു്.' കൃഷ്ണനുണ്ണിനായർ തുടർന്നു: 'ആപത്തിൽ സഹായിക്കുന്നവനാണ് ബന്ധു. നമുക്കു പല ബന്ധുക്കളുമുണ്ട്. ഈ സങ്കടത്തിൽ രക്ഷിക്കുന്നവരാരാണെന്നു കാണണം.'

'വരന്റെ കാര്യത്തിൽ നമ്മളെന്തൊക്കെ ആലോചിക്കണം?'

'പലതും ആലോചിക്കേണ്ടതാണ്, തറവാടിത്തം, ധനസ്ഥിതി, പ്രായം, ആകൃതി, പ്രകൃതി, വിദ്യാഭ്യാസം, ചേർച്ച; അങ്ങിനെ പലതും.'

'ഇപ്പോൾ ഈ പതിനൊന്നാമത്തെ മണിക്കൂറിൽ ഇതൊക്കെ ഒത്തുകിട്ടുമോ? ഒത്തുകിട്ടുന്നതു നല്ലതുതന്നെ. പക്ഷെ ഒത്തു കിട്ടണമല്ലോ.'

'എല്ലാം ഒക്കണമെന്നല്ല പറഞ്ഞത്. ചിലതൊക്കെ കുറഞ്ഞാലും തറവാടിന്റെ മാനം രക്ഷിക്കണം.'

'വലിയവീട്ടിലൊന്നു പോയാലോ? അവിടെ ശങ്കരനുണ്ണി എന്ന ഒരു ചെറുപ്പക്കാരനുണ്ട്, കല്യാണം കഴിഞ്ഞിട്ടില്ല. അവരുടെ ധനസ്ഥിതി ഇപ്പോൾ കുറച്ചു മോശമാണ്.'

'ഇക്കാര്യത്തിൽ ധനസ്ഥിതി നമ്മൾ ഉഴിവാക്കുക. ധനസ്ഥിതി നെടുമ്പുറത്തു നായർവീട്ടിലുണ്ടല്ലോ. നാലാള് കണ്ടാലും കേട്ടാലും ഒരു മഹാപാപമായി എന്നു പറയിപ്പിക്കാത്ത ഒരു വരനെ കിട്ടണം. ശങ്കരനുണ്ണി ആളെങ്ങിനെ?'

'ആളൊന്നും തരക്കേടില്ല. ഒരു കണ്ണു ഉള്ളൂ.'

'അയ്യോ അതു വയ്യ.'

'എന്നാൽ നമുക്ക് മടപ്പിള്ളിനായർവീട്ടിൽ പോകാം. അവിടെ കുഞ്ഞനുണ്ണിയുണ്ട്. വയസ്സു കുറച്ചധികമായി. നാല്പതായിട്ടുണ്ടാവണം. വിവാഹപ്രായം കഴിഞ്ഞിരിക്കുന്നു.'

'ആളെ എനിക്കു മനസ്സിലായി. ആയാൾക്കു മേലും കാലിന്മേലും ഒക്കെ ഒരു ചൊറിയില്ലേ?'

'അതൊന്നും സാരമില്ല. കന്നി തുലാം കാലങ്ങളിൽ കുറച്ചൊരു കഷായം കുടിച്ചിരിക്കലുണ്ട്. അങ്ങിനെയായാൽ കൊണ്ടുനടക്കാവുന്നതേയുള്ളു.'

'അതും വയ്യ. പരസ്യമായിട്ടില്ലെങ്കിലും അയാൾക്ക് കുഷ്ഠമാണെന്ന് ആളുകൾ പറയുന്നതു കേട്ടിട്ടുണ്ട്.' കൃഷ്ണനുണ്ണി കുറച്ചിട മൗനമവലംബിച്ചശേഷം തുടർന്നു: 'ഞാൻ ചോദിക്കട്ടെ. നമുക്ക് മാങ്ങാട്ടേക്കു പോയാലെന്താ? കുട്ടനുണ്ണിയുടെ ഭാര്യവീട്ടിലേക്ക്?'

'അതിനി ശരിയാവില്ല. ഒരിക്കൽ ഞാനാലോചിച്ചതാണ്. അന്ന് അതു നടന്നില്ല. ഇപ്പോൾ അയാളുടെ മട്ടൊക്കെ മാറിയിരിക്കുന്നു.'

'ആലോചിച്ച കഥ ഞാനും കേട്ടിട്ടുണ്ട്. അതായിതന്നെ എനിക്കു ചോദിക്കാൻ മടി. കുട്ടനുണ്ണി വിചാരിച്ചാൽ അതു നടക്കും.'

കുട്ടനുണ്ണിക്കുറുപ്പ് കുറച്ചിട ഒന്നുംപറഞ്ഞില്ല.

'എന്താ മിണ്ടാത്തത്?'

'അന്ന ആലോചിച്ചപ്പോൾ അയാൾക്ക് സമ്മതമായിരുന്നു. അതു നടക്കില്ലെന്നു വന്നപ്പോൾ അയാൾക്കാ കാര്യത്തിൽ ശ്രദ്ധയില്ലാതായി. ഇപ്പോൾ വിവാഹകാര്യം പറഞ്ഞാൽ ആയാൾ പറയും, സ്ത്രീധനം കിട്ടണമെന്ന്. പിന്നെ അന്നു നെട്ടുമ്പുറത്തുള്ളവർ പറഞ്ഞ കാരണം ഇപ്പോഴും ഇല്ലാതായിട്ടുമില്ല.'

'എന്താ കാരണം പറഞ്ഞതു്? അതനുഭവിച്ചുവെന്നും നടന്നില്ലെന്നും മാത്രമേ ഞാൻ കേട്ടുള്ളൂ.'

'കുടിക്കുമെന്നായിരുന്നു ആക്ഷേപം. അതിപ്പോഴുമുണ്ടു്. ഉണ്ടെന്നു മാത്രമല്ല, കുറച്ചധികമായിരിക്കുന്നു. എന്റെ ഭാര്യാസഹോദരനാണെങ്കിലും ഞാനതൊന്നും മറച്ചുവെക്കാനൊരുക്കമില്ല.'

'കുടിക്കുമെന്നല്ലേ? ഇപ്പോൾ ആരാ കുടിക്കാത്തതു്? വല്ലാതെ ഉപദ്രവകരമായ വിധത്തിലൊക്കെയുണ്ടോ?'

'അത്രക്കു് ഉപദ്രവകരമൊന്നുമല്ല' കുട്ടൻനായർ തുടർന്നു: 'കിട്ടുന്ന കാശൊക്കെ അതിനേയുള്ളു. ഇവിടെ മലബാറിൽ കള്ളില്ലെന്നാണല്ലോ വെപ്പു്. ധാരാളമുണ്ടു്. പക്ഷെ കിട്ടണമെങ്കിൽ കാശ് ധാരാളം കൊടുക്കണം, ഒളിവിലുമാവണം. അതുകൊണ്ടു ആയാൾക്കു് ഇപ്പോൾ ഇടക്കിടക്കൊരു ഗുരുവായൂർത്തൊഴലാണു് തൊഴിൽ. അവരുടെ സാമ്പത്തികസ്ഥിതി വളരെ മെച്ചപ്പെട്ടതല്ലെന്നറിയാമല്ലോ. എന്റെ ഭാര്യയും അയാളും അവരുടെ അമ്മയും മാത്രമാണു് ആ ഭാഗത്തുള്ളതു്. അവർക്കു മുന്നൂറു പറ നെല്ലു് കഴിച്ചു് പാട്ടം കിട്ടാനുണ്ടു്; പാട്ടക്കാർ അതു മുഴുവനും കൊടുക്കില്ല. കിട്ടുന്നതു് വാങ്ങി ആയാൾ ഗുരുവായൂർക്കു് നടക്കും. കുന്നംകുളത്തു് മദ്യനിരോധനമില്ലല്ലോ. അവിടെ പോയി കയ്യിലുള്ള കാശു കഴിയുന്നതുവരെ കുടിക്കും. കാശു കഴിഞ്ഞാൽ കുത്തനെ മടങ്ങി വീട്ടിൽ വരും. വന്നാൽ കാശുണ്ടാക്കാനുള്ള ആലോചനയായി. വല്ലതും ഒത്തുകിട്ടിയാൽ വീണ്ടും നടക്കും.'

'ഈ സ്വഭാവം നമ്മളൊക്കെക്കൂടി പറഞ്ഞാൽ മാറാൻ കഴിയില്ലേ?'

മാററാൻ കഴിഞ്ഞുകൂടെന്നില്ല. ഇവിടെയും ധാരാളം കുടിക്കാൻ കിട്ടും. പക്ഷെ കാശു വളരെയധികം കൊടുക്കണം. പിന്നെ എപ്പോഴും പേടിച്ചുകൊണ്ടു കഴിയുകയും വേണം' കുറുപ്പ് സ്വരം താഴ്ത്തി തുടർന്നു: 'മജിസ്ട്രേട്ടാണെങ്കിലും ഞാൻ വിശ്വസിച്ചു പറയുകയാണ്. ഞാൻ കുടിക്കാറുണ്ട്. എന്റെ ധനസ്ഥിതികൊണ്ടും നിലകൊണ്ടും ആരാരും അറിയുന്നില്ല.'

'കുടിച്ചുവെന്നു തെളിവു കൊണ്ടുവന്നാൽ ഞാൻ ശിക്ഷിക്കാറുണ്ട്. എനിക്കവരോട് വലിയ വിദ്വേഷമൊന്നും തോന്നാറില്ല. എന്റെ മനസ്സാക്ഷി മറച്ചുവെക്കാതെ പറയുകയാണെങ്കിൽ ഞാനൊരു കുററമായി കണക്കാക്കാറില്ല. നിയമമല്ലേ എന്നു വിചാരിച്ച് വല്ലതും പിഴ വിധിക്കും.'

'ആ ഒരു കുററം ആയാൾക്കുണ്ട്.'

'അതൊരു കുററമല്ല' കൃഷ്ണനുണ്ണി തുടർന്നു: 'മാങ്ങാട്ടുനായരാണ്, തറവാടിത്തമുണ്ട്, അത്യാവശ്യം കഴിഞ്ഞുകൂടാനുമുണ്ട്. പ്രായം അധികമായിട്ടില്ല. പത്താംതരം വരെ പഠിച്ചിട്ടുണ്ട്. അതുകൊണ്ട് കുട്ടനുണ്ണി പറഞ്ഞാൽ നടക്കുമെങ്കിൽ ഇതു നടത്തിച്ചുതരണം. പണ്ട് ആലോചിച്ചു, അപ്പോൾ നിരസിച്ചു എന്ന വൈരാഗ്യമൊന്നും വിചാരിക്കരുത്. ഇപ്പോൾ തറവാടടക്കം, ബന്ധുക്കളടക്കം കാല് പിടിച്ചപേക്ഷിക്കുകയാണ്. കാലു പിടിച്ചാൽ മുഖത്തു ചവിട്ടരുത്;'

'ഇനി എങ്ങോട്ടാ?' ഡ്രൈവറാണ് ചോദിച്ചത്.

അതുവരെ അവരുടെ കാർ, മുന്നിൽക്കണ്ട ഒരേ ഒരു റോഡിൽക്കൂടെ മുമ്പോട്ടു നീങ്ങുകയായിരുന്നു. ഈ പ്രശ്നം ഡ്രൈവർക്കുണ്ടായിരുന്നില്ല. ഇപ്പോൾ ഒരു മുക്കൂട്ടുപ്പെരുവഴിയിലെത്തിയിരിക്കുകയാണ്.

'ഇടത്തോട്ടോ, വലത്തോട്ടോ?' കാർ ഓഫ് ചെയ്യാതെ പിടിച്ചുനിറുത്തി പിന്നോക്കം തിരിഞ്ഞുനോക്കിക്കൊണ്ട് ഡ്രൈവർ വീണ്ടും ചോദിച്ചു.

'പറയാം' കുഞ്ഞുണ്ണി തുടർന്നു: 'ഒരുകിൽ നിറുത്തൂ, ഞങ്ങളാലോചിക്കട്ടെ'

ഡ്രൈവർ കാർ നിറുത്തി പുറത്തിറങ്ങി. കുറച്ചു നീങ്ങി ഒരു ബീഡി എടുത്തു കത്തിച്ചു കാത്തുനിന്നു.

'നമുക്കു ഇടത്തോട്ടു പോവുക' കുട്ടനുണ്ണി തുടർന്നു 'വലിയവീട്ടിൽ പോയി കുഞ്ഞുണ്ണിമൂപ്പിൽനായരെ കാണാം. ശങ്കരനുണ്ണിയുടെ കാര്യമാലോചിക്കാം.'

'അതു വയ്യ കുട്ടനുണ്ണിക്കുറുപ്പേ. നമ്മളും മനുഷ്യരല്ലേ? തങ്കമ്മക്കു ചെറുപ്പം, കണ്ടാലും തരക്കേടില്ല. നമ്മളൊരു ഒറക്കുണ്ണുമന പിടിച്ചുകൊണ്ടുപോയിക്കൊട്ടന്നാൽ............'

'മറെറാരു വഴിയും എനിക്കു തോന്നിയില്ല.'

'കുട്ടനുണ്ണി പറഞ്ഞാൽ ചന്ദ്രശേഖരനുണ്ണി കൂട്ടാക്കില്ലേ? ആദ്യം അതാലോചിക്കുക. ഒരു വിധത്തിലും അതൊക്കില്ലെങ്കിൽ പിന്നെ എന്തു വേണമെന്നാലോചിക്കാം.

‘അതു പറയാൻ ഞാനല്ല നല്ലതു്.’ കുട്ടനുണ്ണി രണ്ടുനാലു സെക്കൻറ്‌നേരംശേഷം തുടർന്നു: ‘എനിക്കതു പറയാൻവയ്യ. ആയാൾക്കിപ്പോൾ വിവാഹകാര്യത്തിൽ ചില അഭിപ്രായഭേദങ്ങളുണ്ടായിരിക്കുന്നുവെന്ന് ഞാൻ പറഞ്ഞില്ലേ? ഭർത്താവ് അങ്ങനെയാണ് പറഞ്ഞതു്"?’

‘അതെന്താ?’

‘ഇനി വിവാഹം കഴിക്കണമെങ്കിൽ പിടിപ്പതു സ്ത്രീധനം കിട്ടണമെന്നാണ് അയാളുടെ വാശി. തറവാട്ടിൽ കുറച്ചു കടമുണ്ട്. അതു വീട്ടാനുള്ള സ്ത്രീധനം കിട്ടണമത്രെ. അതു മനസ്സിലാക്കിക്കൊണ്ട് ഞാനെങ്ങിനെ പറയും?’

‘കടമെത്രയുണ്ട്?’

എല്ലാംകൂടി ഒരു പത്തിന്റെ മീതെ കാണും. ദൈവാധീനംകൊണ്ടും കാരണവന്മാരുടെ മനസ്സുകൊണ്ടും കഷ്ടിച്ചു കഴിഞ്ഞുകൂടുവാനുള്ള വക എനിക്കുണ്ട്. ഞാൻ ഭാര്യവീട്ടിലെ കാര്യങ്ങളൊന്നും ശ്രദ്ധിക്കാറില്ല. തള്ളയും മകനുംകൂടി അവരുടെ ഇഷ്ടം നടത്തട്ടെ എന്ന് വിചാരിച്ച് വിട്ടുനിന്നിട്ടേയുള്ളു. ആയാൾ വാരിവലിച്ചു കടമുണ്ടാക്കി. വേണ്ട. ആ കാര്യം നമുക്കാലോചിക്കേണ്ട. പതിനായിരം ഉറുപ്പിക സ്ത്രീധനംവാങ്ങി ആയാൾ കല്യാണം കഴിച്ചോട്ടെ.’

കൊച്ചീട കൃഷ്ണനുണ്ണിയാണ് ആലോചനയിലാണ്ടതു്.

‘പോവുക. ഇടത്തോട്ടു പോവുക. നമുക്ക് ശങ്കരനുണ്ണിയുടെ കാര്യം ആലോചിക്കാം.’ കുറുപ്പ് തുടർന്നു:

'ഈ നല്ല മുഹൂർത്തസമയത്തു കാര്യം നടക്കട്ടെ. ഇഷ്ടമല്ലെങ്കിൽ നാളെ വിവാഹമോചനം നടത്താമല്ലൊ. പിന്നെ സാവധാനം ആലോചിച്ച് ഒരാളെ കണ്ടുപിടിക്കാം. നമ്പൂതിരിസ്ത്രീകളുംകൂടി പുനർവ്വിവാഹം നടത്തുന്ന കാലമാണല്ലൊ ഇത്. ആ വഴിക്കു പോയാൽ ഒരാളെ കിട്ടിയില്ലെങ്കിൽ മറെറയാളെയും ആലോചിക്കാം.'

'ഒരാളൊരു ഒററക്കണ്ണൻ. മറെറയാളൊരു കുഷ്ഠരോഗി. കുറച്ചു വിഷമമുള്ള സമയമാണെങ്കിലും നമ്മൾ ഒരു പെൺകുട്ടിക്കു ഭർത്താവിനെ തിരഞ്ഞെടുത്തു കൊടുക്കുകയാണ്.'

'കാര്യമൊക്കെ ശരിയാണ്, പക്ഷെ എല്ലാം തികഞ്ഞ ഒരാളെ കിട്ടണ്ടേ? എല്ലാം തികഞ്ഞ ഒരാളായിരുന്നു കുഞ്ഞുകുട്ടൻ. ആയാളല്ലേ ഇപ്പോൾ കൊലപ്പുള്ളിയായിപ്പോയതു ?'

'സ്ത്രീധനം കൊടുക്കാം. നമുക്ക് മാങ്ങാട്ടേക്കു പോവുക. ചന്ദ്രശേഖരനുണ്ണിയെക്കണ്ടു എല്ലാ വർത്തമാനവും പറയുക. ഈ വിഷയത്തിൽ നിന്നു, അയാൾ വിചാരിച്ചാൽ നമ്മളെ രക്ഷിക്കാൻ കഴിയും. നാലോ അഞ്ചോ ആയിരം ഉറുപ്പിക സ്ത്രീധനം കൊടുത്താലും വെട്ടമ്പുറത്തു വീട്ടുകാർ ഒലിച്ചുപോവില്ല. പോവുക, സ്ത്രീധനത്തിന്റെ കാര്യം ഞാനേററു. കുട്ടനുണ്ണി ഞങ്ങൾക്കു വേണ്ടി ഊന്നിപ്പറഞ്ഞാൽ അയാൾ സമ്മതിക്കും.'

'എന്താണു പറയേണ്ടതെന്നെനിക്കറിഞ്ഞുകൂടാ. അളിയന്നു സ്ത്രീധനം വാങ്ങിക്കൊടുക്കാൻ ഞാൻ ശ്രമിച്ചു എന്ന ലോകാപവാദത്തെ എനിക്കു ഭയമുണ്ട്. പിന്നെ ഒരിക്കൽ ആലോചിച്ചു നിരസിച്ച കാര്യവും.'

'ഞാനിപ്പോൾ താഴെപ്പാറങ്ങിയോടൊന്നും ആലോചിച്ചു പറയുന്നതല്ല. അയ്യായിരം ഉറുപ്പിക സ്ത്രീധനമായി കൊടുക്കാം. തറവാടിന്റെ മാനമല്ലേ വലുത്?'

'എന്നാൽ നമുക്ക് മാങ്ങാട്ടേക്ക് പോവാം. കാര്യങ്ങളൊക്കെ കുഞ്ഞുണ്ണിതന്നെ അയാളോട് പറയണം. ഞാനൊരു സാക്ഷിയായി നില്ക്കാം.'

'പോവാം, വലത്തോട്ട്.' കുഞ്ഞുണ്ണി നായർ തല പുറത്തിട്ടു ഡ്രൈവറോടു കല്പിച്ചു.

ഡ്രൈവർ കാറിൽ കയറി വലത്തോട്ടു തിരിച്ചു യാത്രതുടങ്ങി.

'ഞാൻ വളരെയധികം വിഷമത്തിലാവുകയാണ്. ഈ സ്ത്രീധനക്കാര്യം വിചാരിക്കുമ്പോൾ............' കുറുപ്പ് നിറുത്തി.

'അതു സാരമില്ല. അയ്യായിരം ഉറുപ്പിക ഞാൻ ഏറ്റു. പിന്നെ കഴിവുള്ള ഒരു സ്ഥലത്തല്ലേ ബന്ധപ്പെടുന്നത്? തങ്കമ്മക്കുള്ളതെല്ലാം അയാൾക്കല്ലേ?'

'അതൊക്കെ നമുക്കയാളെ കണ്ടു ചോദിക്കാം. അയാളുടെ നിലപാടറിയുക. ഞാൻ നിർബ്ബന്ധിച്ചു പറഞ്ഞാൽ അയാൾ സമ്മതിക്കേണ്ടതാണ്. ഇതുവരെ അങ്ങിനെയേ ഉണ്ടായിട്ടുള്ളു.'

'അതുതന്നെയാണ് ഞാനും പറയുന്നത്. കുട്ടനുണ്ണി മാത്രമാണ് അയാളുടെ ബന്ധു. കുട്ടനുണ്ണി പറഞ്ഞാൽ കൂട്ടാക്കില്ലെങ്കിൽ പിന്നെ ആരുപറഞ്ഞാലാണ് കൂട്ടാക്കുക?'

'ഞാനെനിക്ക് കഴിയുന്നതൊക്കെ ശ്രമിക്കാം.'

'എന്നാൽ മതി. ആയാൾക്കു പാത്ര തന്നെ കുട്ടിയെ പിടിച്ചിരിക്കുന്നു. അതുകൊണ്ടാണല്ലോ അങ്ങനൊരാലോചനയുണ്ടായതു്. പിന്നെ ഇടയ്ക്കുവന്നു ചാടിയ ഈ വിവാഹനിശ്ചയമാണ്. അതിന്നു ഞങ്ങളിപ്പോൾ കാലു പിടിച്ചു് അപേക്ഷിക്കുന്നതുണ്ട്.'

'അതെ. വേണമെങ്കിൽ ആയാൾക്കു സമ്മതിക്കാം.'

'കാര്യങ്ങളൊക്കെ ക്രമമായി കലാശിച്ചാൽ മതിയായിരുന്നു.'

അവർ പിന്നെ അധികമൊന്നും സംസാരിച്ചില്ല. കാർ ഒരു നാലു നാഴിക നീങ്ങി.

'നില്ക്കൂ. ഇവിടെയാണു നമുക്കു് ഇറങ്ങേണ്ടതു' കുട്ടനുണ്ണി തുടർന്നു: 'ഇനി കുറച്ചു നടക്കണം.'

കാർ നിർത്തി

'എത്ര ദൂരമുണ്ട്?' കൃഷ്ണനുണ്ണി ചോദിച്ചു.

'ഇല്ല, ഏറിയതു ഒരു നാഴിക.'

കുട്ടനുണ്ണിയും കൃഷ്ണനുണ്ണിയും ഇറങ്ങി. തീപോലെയുള്ള വെയിൽ! അപ്പോഴാണ് കുടയെടുക്കാത്തതിന്റെ വിഷമം അവർക്കനുഭവപ്പെട്ടതു്.

'ഹായ്. വല്ലാത്തൊരു വെയിൽ' കുട്ടനുണ്ണി പറഞ്ഞു:

'നടക്ക, വെയിൽ കണ്ടു പേടിച്ചു നില്ക്കാൻ നിവൃത്തിയില്ലല്ലോ. കുട്ടനുണ്ണി വേഷ്ടി തലയിലിട്ടോളൂ. ഞാൻ വെയിൽ കൊണ്ടോളാം.'

'അതു പാററില്ല' കുട്ടുണ്ണി വേഷ്ടിയെടുത്തു വിതത്തിക്കൊണ്ടു തുടർന്നു, 'ഇതാ ഒരു തല പിടിച്ചോളൂ. നമുക്ക് ഇതുകൊണ്ടൊരു മേലാപ്പുണ്ടാക്കാം.'

ആ നാട്ടുവാഴികൾ ഇടവും വലവുമായി ഖദർ വേഷ്ടികൊണ്ടു മേലാപ്പു പിടിച്ചു റോട്ടിൽ നിന്നു പാടത്തേക്കിറങ്ങി, വെള്ളം വററാൻ തുടങ്ങുന്ന കണ്ടങ്ങളിൽ, വയറായ നെൽച്ചെടികൾ ഗർഭഭാരാലസകളെപ്പോലെ നിന്നിരുന്നു. വീതി കുറഞ്ഞ വരമ്പത്തുകൂടെ രണ്ടു പേർക്കൊന്നിച്ചു നടക്കാൻ കഴിഞ്ഞില്ല. കുട്ടുണ്ണിക്കുറുപ്പ് മുമ്പേ നടന്നു. അവർ തെക്കുവടക്കു പിടിച്ചിരുന്ന മേലാപ്പ് കിഴക്കുപടിഞ്ഞാറാക്കി നീക്കി.

രണ്ടു ഫർലോങ്ങ് നടന്നശേഷം അവർ പാടത്തുനിന്നൊരു കുന്നിൻചരുവിലേക്കു കയറി, വടക്കോട്ടു തിരിഞ്ഞു ആ കുന്നിനെ ചുററി വീണ്ടും പടിഞ്ഞാറോട്ടിറങ്ങി മറെറാരു പാടത്തെത്തി. ആ പാടത്തിൻെറ മറുകരയിലാണ്, മാങ്ങാട്ടുനായർവീട്ടിൽനിന്നു ഭാഗം പിരിഞ്ഞുപോന്ന ഇട്ടിച്ചിരിയമ്മയുടെ താവഴി. ഒരു ചിറ്റുവിളക്കിനു എറിഞ്ഞ നാളികേരത്തിൻെറ ചിതറിത്തെറിച്ച പൊട്ടുപോലെ ആ വലിയവീടിൻെറ ഈ കൊച്ചുതാവഴി അവിടെ വീണു കിടക്കുന്നു.

'അതാണ് വീട്' കുട്ടുണ്ണി ചൂണ്ടിക്കാട്ടിക്കൊണ്ടു തുടർന്നു: 'ശ്രദ്ധിക്കാനാളില്ല. ഒക്കെ അനാഥമാണ്'

'സമയമെന്തായിട്ടുണ്ടാവും. വാച്ചെടുത്തില്ല. നമ്മളൊന്നുമെടുത്തില്ല. മുമ്പും പിമ്പും നോക്കാതെ പുറപ്പെട്ടു'

'ഒരു മണി കഴിഞ്ഞിട്ടുണ്ടാവും'

'ചന്ദ്രശേഖരനുണ്ണി എസ്. എസ്. എൽ. സി. പാസ്സായിട്ടില്ലല്ലോ.'

'ഇല്ല. ആയാൾ തങ്കമ്മയുടെ ക്ലാസ്മെയ്റ്റാണ്. മൂന്നുകൊല്ലം പത്തിൽ പഠിച്ചു. ആയാൾ മൂന്നാം കൊല്ലമായപ്പോഴേക്കും തങ്കമ്മയും ആ ക്ലാസ്സിലെത്തി.'

'ഇനി പ്രൈവറ്റായി പരീക്ഷയ്ക്കു പോയിക്കൂടേ?'

'ആയാൾ പാസ്സാവാൻ പ്രയാസമാണ്.'

അവർ മണ്ടാട്ടുപുത്തൻവീട്ടിലെ പടിക്കലെത്തി. ആ വീടു വളരെ ചെറിയതാണ്. നാട്ടുവാഴിത്തത്തിന്റെ യാതൊരു ലക്ഷണവും അതിനുണ്ടായിരുന്നില്ല. ഒരു പടിഞ്ഞാററയും മൂന്നുപുറം താഴ്വാരവും. അതുതന്നെ ചെത്തിത്തേച്ചിട്ടില്ല. വളപ്പിനു വേലിയില്ല. അവിടവിടെയായി ഒന്നുരണ്ടു തെങ്ങിൻതയ്യുകളുണ്ട്. അതിന്റെ ചുവട്ടിൽ ചില പശുക്കൾ വിശ്രമിക്കുന്നു. ആ വളപ്പിൽ ആകെയുണ്ടായിരുന്നതു് ഉയരത്ത ഒരു മാവാണ്. അതും വെട്ടിവീഴ്ത്തിയിരിക്കുന്നു. ആ മാവു ഈർന്നു പലകകളാക്കാൻ 'കാമര'ത്തിനു കാലു കഴിക്കുന്ന ചില പണിക്കാർ പുറത്തുണ്ട്. ഒരു കച്ചവടക്കാരൻ മാപ്പിള തെക്കേ താഴ്വാരത്തിന്റെ തിണ്ണയിൽ കിടക്കുന്നു.

'അ: ആ' വളപ്പിലേക്കു കയറിയ ഉടനെ കുട്ടനുണ്ണിക്കുറുപ്പ് പറഞ്ഞുപോയി: 'അതും വെട്ടിവിററു.'

കുറുപ്പ് കൂടുതലൊന്നും പറഞ്ഞില്ല. പലതും പറയണമെന്നുണ്ടായിരുന്നു. പക്ഷേ കൂടെ ഒരു തറവാടിയുണ്ടല്ലോ. ആയാൾ എല്ലാം ഉള്ളിന്റെ ഉള്ളിലേക്കു ഒതുക്കിവെച്ചു. ആ തറവാടികളെക്കണ്ട് പണിക്കാർ ഒതുങ്ങിനിന്നു. കച്ചവടക്കാരനെ വിളിച്ചുണർത്തി.

‘ചന്ദ്രശേഖരനുണ്ണിയില്ലേ ഇവിടെ?’ കുറുപ്പ് കോലായിൽ കയറിക്കൊണ്ട് ചോദിച്ചു.

‘ഇതുവരെയുണ്ടായിരുന്നു.’ പിടഞ്ഞെഴുന്നേററ കച്ചവടക്കാരൻ തുടർന്നു: ‘ഉച്ചക്കലെ ശാപ്പാട്ട് കഴിഞ്ഞു കുപ്പായവും കുടയുമെടുത്തോണ്ടു പോയി.’

‘ഇവിടെ ആരുമില്ലേ? ഉണ്ണി എങ്ങോട്ടാ പോയതു്?’ കുട്ടനുണ്ണി കുറച്ചുറക്കെ വിളിച്ചുചോദിച്ചുകൊണ്ടു തുടർന്നു: ‘ആ വെയിലത്തു നില്ക്കണ്ട. ഇങ്ങോട്ടു കോലായിലേക്കു കയറൂ.’

‘ആരാ അതു്?’ ഇട്ടിച്ചിരിയമ്മ അകത്തുനിന്നു വിളിച്ചുചോദിച്ചുകൊണ്ട് പുറത്തേക്കുവന്നു. പെട്ടെന്നു കുട്ടനുണ്ണിയെയല്ലാതെ മററാരാളെയുംകൂടി കണ്ടപ്പോൾ അവർ പിന്നോക്കംതന്നെ വലിഞ്ഞു. വാതിൽപ്പൊളിയിൽ മറഞ്ഞുനിന്നു ചോദിച്ചു: ‘അപ്പോൾ എന്തേ ഈ നട്ടുച്ചക്കിങ്ങനെ?’

‘ഉണ്ണി എവിടെ?’

‘ഉണ്ണിയോ? ഉണ്ണി ഗുരുവായൂക്ക് പോയി.’ ഇട്ടിച്ചിരിയമ്മ സ്വരം താഴ്ത്തി ചോദിച്ചു: ‘മററതു് ആരാ?’

‘അവിട്ടത്തൂര് നായരാണ്.’

‘അവിട്ടത്തൂര് നായരോ?’ ഇട്ടിച്ചിരിയമ്മ തുടർന്നു: ‘മജിസ്ട്രേട്ടല്ലേ? കാലുകഴുകാൻ ഒരു കിണ്ടി വെള്ളം കൊണ്ടുവരട്ടെ.’

‘വരട്ടെ. അതൊന്നും വേണ്ട.’ കുട്ടനുണ്ണി തുടർന്നു: ‘ഉണ്ണി പോയിട്ടെത്ര നേരമായി?’

'പോയിട്ടൊരു രണ്ടു നാഴികയായിട്ടുണ്ടാവും. പന്ത്രണ്ടരയുടെ ബസ്സിനാണ് എന്നും പറഞ്ഞിട്ടാണ് ഇവിടെനിന്നിറങ്ങിയതു്.' അവർ തുടർന്നു ചോദിച്ചു: 'എന്താ വിശേഷിച്ച്?'

'വിശേഷിച്ചൊന്നുമില്ല. ഉണ്ണിയെ ഒന്നു കാണണം. എന്നാൽ ഞങ്ങളിറങ്ങട്ടെ.'

തന്റെ ഭാര്യാഗൃഹത്തിന്റെ ദയനീയസ്ഥിതി കൃഷ്ണനുണ്ണി കാണുന്നതിൽ കുറച്ചൊന്നുമല്ല വല്ലായ്മയുണ്ടായിരുന്നു. കഴിയുന്നതും വേഗം പുറത്തുകടക്കണമെന്നായിരുന്നു ആയാളുടെ ആഗ്രഹം.

'അയ്യോ—ാ—അങ്ങനെ പോയാൽ പറ്റില്ല. ഊണു കഴിഞ്ഞിട്ടില്ലെങ്കിൽ ഇപ്പോൾ വെക്കാം.'

'അതൊന്നും വേണ്ട.' കൃഷ്ണനുണ്ണി പറഞ്ഞു.

'അങ്ങനെ പറഞ്ഞാൽ പറ്റില്ല. അവിട്ടത്തൂര്നായര് ഇവിടെ വന്നിട്ടു ഒന്നും കഴിക്കാതെ പോവേ? അസ്സലായി എന്നാൽ ഞാൻ വേഗം വെള്ളം അടുപ്പത്തു വെക്കാം. പാലിരിക്കുന്നുണ്ട്. ചായയുണ്ടാക്കാം.'

'ഒന്നും വേണ്ട' കൃഷ്ണനുണ്ണി മുറ്റത്തിറങ്ങി കച്ചവടക്കാരനോടു ചോദിച്ചു: 'ഈ മാവെത്ര ഉറുപ്പികക്കാ വാങ്ങിയതു്?'

'ഒക്കെ നഷ്ടമാണ്. അറുപതുറുപ്പിക കൊടുത്തു.'

'അതൊന്നും പറയണ്ടാ. കഴിഞ്ഞ കൊല്ലം മരക്കാര് നൂറിരുപത്തഞ്ചിനു ചോദിച്ചപ്പോൾ കൊടുത്തില്ല. ഇപ്പോൾ അറുപതിനാ കൊടുത്തതു്.' ഇട്ടിച്ചിരിയമ്മ കൃഷ്ണനുണ്ണിയോടു് പറഞ്ഞു: 'ഞങ്ങളുടെ ഇപ്പോ ക

റച്ചു ഭോജനശാലയാവും. പെണ്ണു നാട്ടുവാഴികളായിരുന്നു. ഇവിടുന്നു വല്ലതും കഴിക്കാം. ചായ കഴിച്ചു പോകാം.'

'അതൊന്നാകെ ഇനിയും ആവാമല്ലോ. കുറച്ചു ബദ്ധപ്പാടുണ്ട്,' കുട്ടനുണ്ണി നടന്നു.

കറുപ്പു കുട്ടനുണ്ണിയോടൊപ്പം വന്നവഴിയേ മടങ്ങി. മടങ്ങുമ്പോൾ വേഷ്ടികൊണ്ട് മേലാപ്പു പിടിക്കാനൊന്നും തുനിഞ്ഞില്ല. നടത്തത്തിനു വേഗം കൂട്ടുകയും ചെയ്തു. അവർ റോട്ടിലെത്തി കാറിൽ കയറി. കാറു തിരിച്ച് വന്നവഴിക്കു വിട്ടു.

'ആ പോസ്റ്റാഫീസിന്റെ അടുത്തൊന്നു നിറുത്തണം. അവിടെനിന്നാണ് ഉണ്ണി ബസ്സു കയറുക പതിവ്,' കുട്ടനുണ്ണി നിർദ്ദേശിച്ചു.

ഒരു നാഴിക വഴി നീങ്ങി. കുറച്ചു അങ്ങാടികളും തപ്പാലാപ്പീസുമുള്ള ദിക്കിൽ കാർ നിർത്തി. കുട്ടനുണ്ണി പുറത്തിറങ്ങി പോസ്റ്റാഫീസിന്റെ അടുത്തേക്കു ചെന്നു.

പോസ്റ്റ്മാസ്റ്റർ സബ്ബാപ്പീസിൽനിന്നു വരുന്ന തപ്പാൽകെട്ടും കാത്ത് കടലാസു വായിച്ചുകൊണ്ടിരിക്കുകയാണ്.

'മാണിക്കോട്ടു ചന്ദ്രശേഖരനുണ്ണിയെ ഇവിടെ എങ്ങാനും കാണുകയുണ്ടായോ?' കറുപ്പന്വേഷിച്ചു.

'കുറച്ചു മുമ്പ് ഇവിടെ കണ്ടു. പന്ത്രണ്ടരയുടെ ബസ്സിനു തെക്കോട്ടുപോയി എന്നാണ് തോന്നുന്നത്.' പോസ്റ്റ്മാസ്റ്റർ പറഞ്ഞു.

'ഒരു എട്ടണക്ക് റെവന്യൂസ്റ്റാമ്പ് വേണം,' കുട്ടനുണ്ണി പോക്കറ്റിൽനിന്നു അണയെടുത്തു കൊടുത്തു.

പോസ്റ്റ്മാസ്റ്റർ റവന്യൂസ്റ്റാമ്പെടുത്തു കൊടുത്തു. കുറുപ്പ് അതു വാങ്ങി ഒരു കടലാസ്സിൽ പൊതിഞ്ഞു ഭദ്രമായി പേഴ്സിൽ സൂക്ഷിച്ചു. കാറിന്റെ അടുത്തുചെന്നു അതിൽ കയറി ഇരുന്നു.

'കാര്യം വിഷമത്തിലായല്ലോ.' കുറുപ്പ് തുടർന്നു: 'ഉണ്ണി പത്തുമണിയുടെ ബസ്സിനു ഗുരുവായൂക്ക് പോയിരിക്കുന്നു. ഇനി എന്തു ചെയ്യും?'

'ഗുരുവായൂക്ക് പോവുകതന്നെ: നമുക്ക് ആളെ കിട്ടാതെ കഴിയില്ലല്ലോ. ഇവിടെനിന്നു എത്ര നാഴികയുണ്ടാവും.'

'ഇരുപത്തഞ്ചിൽ കുറയില്ല. വിട്ടോളൂ ഗുരുവായൂക്ക്.' കുറുപ്പ് പറഞ്ഞു.

'പെട്രോൾ വാങ്ങേണ്ടിവരും.' കാറു വിടുമ്പോൾ ഡ്രൈവർ പറഞ്ഞു.

'ഞാൻ പേഴ്സെടുത്തില്ല. ശങ്കരന്റെ കയ്യിൽ പണമില്ലേ? വാങ്ങിക്കോളൂ, അവിടെ ചെന്നാൽ തരാം' കൃഷ്ണനുണ്ണി പറഞ്ഞു.

'നമ്മൾ ഉണ്ണിയെ കണ്ടു, ആയാൾ സമ്മതിക്കുകയും ചെയ്തുവെന്നു വിചാരിക്കുക. സ്ത്രീധനത്തിന്റെ കാര്യമെന്തു ചെയ്യും?'

'എന്താ ചെയ്യേണ്ടത്?'

'ഉള്ളേടത്തോളം സംഖ്യ ഇപ്പോൾ കൊടുക്കുക. ബാക്കിക്ക് ഒരു പ്രോനോട്ടും:'

'വാങ്ങുമെന്നാവാം.'

'ആട്ടെ നമുക്ക എത്ര കൊടുക്കാം. പതിനായിരം എന്നാക്കെയാണ് ഉണ്ണിയുടെ അഭിപ്രായം. അയാളെ കാണുമ്പോഴേക്കും നമുക്ക യോജിച്ച ഒരഭിപ്രായം ഉണ്ടാവുന്നതു നല്ലതാണ്. പതിനായിരം എന്നു പറയാമോ?'

'പതിനായിരം കുറച്ചധികമല്ലേ?'

'ആട്ടെ. നമുക്ക് ഉണ്ണിയെ കണ്ടുപിടിക്കുക. ആയാളുടെ അഭിപ്രായം അറിഞ്ഞതശേഷം ഉറപ്പിക്കാം. അയ്യായിരവും പതിനായിരവും വേണ്ട. ഒരേഴായിരത്തഞ്ഞൂറ് ആക്കാമെന്നാണെന്റെ അഭിപ്രായം.'

'എനിക്കൊന്നും പറയാനില്ല. രാഘവനുണ്ണിക്കും പറയാനുണ്ടാവില്ല. ഇക്കാര്യത്തിൽ കുട്ടനുണ്ണി പറയുന്നത് ഞങ്ങൾ സമ്മതിക്കും. എല്ലാ ഭാരവും കുട്ടനുണ്ണിയെ ഏല്പിച്ചു.'

അവർ കുന്നംകുളത്തെത്തി.

'കാർ ഇവിടെ ഒതുക്കിനിർത്തൂ. ഞാൻ ഇവിടെ ഇറങ്ങി ഒന്നന്വേഷിക്കട്ടെ.' കുറുപ്പ് കാർ നിർത്തിച്ച് പുറത്തിറങ്ങി വേഷ്ടിയൊന്നു നേരെയിട്ടു. ചുറ്റുപാടും ഒന്നു നോക്കി. ബസ്സ്സ്റ്റാൻറിൽ നടന്നു പുസ്തകം വില്ക്കുന്ന ഒരാളെ സമീപിച്ചു. കള്ളുഷാപ്പെവിടെയാണെന്ന് ചോദിച്ചറിഞ്ഞു, അങ്ങോട്ടു നടന്നു.

കുട്ടനുണ്ണിക്കുറുപ്പിന്റെ ചിന്താഗതിക്കു തെറ്റുപറ്റിയിരുന്നില്ല. കള്ളുഷാപ്പിന്റെ ഉമ്മറത്തിട്ടിരുന്ന ബെഞ്ചിൽ ഇരുന്ന്, മുമ്പിലുള്ള ഉയർന്ന ബെഞ്ചിൽ വെള്ളക്കുപ്പിയിൽ നിന്നു ഒരു ഗ്ലാസ്സിലേക്ക് കള്ളൊഴിച്ചു കുടിക്കുകയാണ് ചന്ദ്രശേഖരനുണ്ണി. മുമ്പിൽ പയറു [illegible]

ഉള്ളിക്കിഴങ്ങും വേവിച്ചുണ്ടാക്കിയ പുഴുക്കും പപ്പടവും ഉണ്ട്. പെട്ടെന്നാണ് കുട്ടനുണ്ണി അങ്ങോട്ടു കയറിച്ചെന്നത്. ഷാപ്പുകാരൻ വിനീതനായി ഒരു കസേല പൊടി തട്ടി നീക്കിയിട്ടുകൊണ്ട് ഇരിക്കാൻ ക്ഷണിച്ചു.

'വേണ്ട. ഞാൻ ഈയാളെ അന്വേഷിച്ചുവന്നതാണ്.' കുട്ടനുണ്ണി ചന്ദ്രശേഖരനുണ്ണിയുടെ അടുത്തുചെന്നു ചോദിച്ചു: 'കഴിഞ്ഞില്ലേ? ഒന്നു പുറത്തുവരൂ. ഒരു കാര്യം ചോദിക്കാനുണ്ട്.'

ചന്ദ്രശേഖരനുണ്ണി അന്തംവിട്ടെഴുന്നേററുനിന്നു.

'ഒരു കുപ്പി കൊണ്ടുവരാൻ പറയട്ടെ.' ചന്ദ്രശേഖരനുണ്ണി ചോദിച്ചു.

'വേണ്ട.' തലകുലുക്കിക്കൊണ്ട് കുട്ടനുണ്ണി പറഞ്ഞു: 'വേഗം കഴിച്ചു പുറത്തുവരൂ. ഒരു കാര്യം ചോദിക്കാനുണ്ട്.'

ചന്ദ്രശേഖരനുണ്ണി മുമ്പിലുണ്ടായിരുന്നത് മുഴുവൻ വളരെ വേഗം വയററിലാക്കി. വെള്ളം വാങ്ങി കയ്യും മുഖവും കഴുകി ഷാപ്പുടമയുടെ കണക്കുതീർത്തു പുറത്തു കടന്നു.

'നമുക്ക് ആ തണലത്തുപോയി ഇരിക്കാം. കാര്യമായി ചിലതു സംസാരിക്കാനുണ്ട്.' കുട്ടനുണ്ണി മുമ്പേ നടന്നു. ചന്ദ്രശേഖരനുണ്ണി പിന്നാലെയും.

'ഇപ്പോൾ എന്റെകൂടെ പോരണം.'

'ഒക്കെ എനിക്കു മനസ്സിലായി.' ചന്ദ്രശേഖരനുണ്ണി തുടർന്നു: 'മാപ്പ്; ഞാൻ വെട്ടിവിററതു ശരിയാണ്. എനിക്കു കുറച്ചു പണത്തിന്റെ ആവശ്യമുണ്ടായിരുന്നു.'

‘അതൊന്നും സാരമില്ല.’

‘സാരമൊക്കെ സാരംതന്നെ. കഴിഞ്ഞകൊല്ലം നൂറ്റിഇരുപത്തഞ്ചിനു ചോദിച്ചതാണ്. ഇപ്പോൾ നൂറു പതിനാ കൊടുത്തതു്. എനിക്കും കാശാവശ്യമുണ്ട്.

ഞാൻ കച്ചവടക്കാരനുമായി ചെന്നപ്പോൾ പറഞ്ഞു അമ്മ: കുട്ടനുണ്ണിക്കുറുപ്പിനെ വിളിച്ചുവരുത്തി എനിക്കുള്ള ഭാഗം വേറെ തരാമെന്ന്. ഭാഗം തന്നാൽ വാങ്ങാനും ഒരുക്കമാണ്, അതു വിററുകിട്ടുന്ന പണം കഴിയുന്നതുവരെ അവനവന്റെ ആവശ്യം നടത്താമല്ലോ.’

‘ആ കാര്യങ്ങളൊക്കെ നമുക്ക് പിന്നെ പറയാം. ഇപ്പോൾ എന്റെകൂടെ പോരണം.’

‘ആ: ആ: അതൊക്കെ പിന്നെ. ഞാൻ നിങ്ങളുടെയൊന്നും വലിയക്കാരനല്ല. ഞാനും നാട്ടുവാഴിയൊക്കെത്തന്നെയാണ്. പണമേ കുറച്ചു കുറവുള്ളു. നിങ്ങൾ വിളിക്കുമ്പോൾ പോരാൻ ഞാൻ പട്ടിയൊന്നുമല്ല’ ചന്ദ്രശേഖരനുണ്ണി തിരിഞ്ഞുനിന്നു തുടർന്നു: ‘നാലു ദിവസം കുന്നംകുളത്തു താമസിക്കാനാ ഞാൻ പോന്നതു്. അതുകഴിഞ്ഞു ഗുരുവായൂരും ഒന്നു പോയി ഒഴിവുപോലെ കുക്കാട്ടേക്ക് വരാം.’

‘അങ്ങനെയൊന്നും പറഞ്ഞാൽ പററില്ല.’ കുറുപ്പ് ഉണ്ണിയെ പിടിച്ചുനിർത്തിക്കൊണ്ട് അധികാരസ്വരത്തിൽ തുടർന്നു: ‘ഇപ്പോൾ ഇങ്ങോട്ടു പോരാനാ പറഞ്ഞതു്. ഞാൻ മറെറാരു കാര്യം പറയാനാ വന്നതു്.’

‘വിട്ടു, എന്നെ വിട്ട്,’ ഉണ്ണി തുടർന്നു: ‘ഞാനങ്ങോട്ടു വരാം. ഭാഗം വേണമെന്നല്ലേ? എനിക്കു സമ്മതമാണ്. മാവുവെട്ടി. എന്താ വെട്ടിയാൽ. എന്റെ

'ചെറ, ചെറ. ഇതൊക്കെ നിറുത്തു. പോരു, എന്റെകൂടെ പോരു.'

'ഇല്ല അളിയാ ഇല്ല. കുറച്ചു കാശുണ്ടാക്കി നാലു ദിവസം കുടിച്ചുതാമസിക്കാൻ കുന്നംകുളത്തേക്കു വന്നതാണ്. നാലുദിവസം കഴിഞ്ഞാലങ്ങോട്ടു വരും. അപ്പോൾ കാണാം. മാറുവെട്ടിയ കേസ്സൊക്കെ നമുക്ക് അവിടെവെച്ചുതീർക്കാം.' ഉണ്ണി വീണ്ടും കുതറി.

'ഇങ്ങോട്ട് പോരാനാ പറഞ്ഞത്?' കുറുപ്പ് ഉണ്ണിയെ പിടിച്ചു ഞെക്കി, 'തന്നെ ഇന്നു ഞങ്ങൾക്കാവശ്യമുണ്ട്. ഇന്നു തെക്കുമ്പുറത്തു കല്യാണമാണ്.'

'അതിനു ഞാനെന്തുവേണം? പോട്ടെ പുല്ല്. ചന്ദ്രന് വേറെ നൂറു പെണ്ണുങ്ങളുണ്ട്. വിടു, വിടു കുട്ടനേട്ടാ.'

'അവർ അവളെ തനിക്കു കല്യാണം കഴിച്ചുതരാൻ തീർച്ചയാക്കിയിരിക്കുന്നു.'

'എനിക്കോ? എനിക്കവർ പെണ്ണിനെ തരില്ലെന്നു പറഞ്ഞവരല്ലേ? എനിക്കുവേണ്ട. വല്ല പട്ടിക്കും കൊണ്ടുപോയി കൊടുക്കട്ടെ. ഞാൻ നാലുദിവസം കഴിഞ്ഞിട്ടു വരാം.'

'ഇന്നു താനെന്റെകൂടെ പോരു. തനിക്ക് അവളെ കല്യാണം കഴിച്ചുതരാം. വേണമെങ്കിൽ നാളെ കാറിൽ ഇവിടെ കൊണ്ടുവന്ന് ഇറക്കിവിടുകയും ചെയ്യാം.'

'എനിക്കു പെണ്ണുംവേണ്ട മണ്ണാംകട്ട.'

'അവർ ആ പെൺകുട്ടിയെ തനിക്കു തരും. പതിനായിരം ഉറുപ്പിക സ്ത്രീധനവും തരും.'

'പതിനായിരം ഉറുപ്പികയോ?' ചന്ദ്രശേഖരനുണ്ണി അത്യന്താധീനനായി ചോദിച്ചു: 'ആ പണം ഇങ്ങോട്ടു കിട്ടിയാൽ ഞാൻ ഈ ഷാപ്പിന്റെ അറ്റത്ത് ഒരു ചെറ്റപ്പുരയുമററി ഇവിടെ കൂടും.'

'അതിന്ന് താനിന്ന് എന്റെ കൂടെ വരണം. ഒന്നു തമ്പുരാട്ടിയ്ക്ക് മാലയിടാൻ കഴുത്തു കാട്ടിക്കൊടുക്കണം. പിന്നെ തന്റെ ഇഷ്ടംപോലെ ചെയ്യാളൂ.'

'എന്നാൽ നടക്കു. ആ കാര്യമൊന്നു പോരട്ടെ.'

കുട്ടനുണ്ണിക്കുറുപ്പ് മുമ്പേ നടന്നു. പിന്നാലെ ചന്ദ്രശേഖരനുണ്ണിയും. നടക്കുമ്പോൾ ആയാളുടെ കാലുകൾ ഭൂമിയിലുറച്ചിരുന്നില്ല. കുട്ടനുണ്ണിക്കുറുപ്പ് ആയാളുടെ കൈപിടിച്ചു പതുക്കെ കാറിന്റെ അടുത്തേക്കു നടന്നു:

'കാറിൽ അവിട്ടത്തൂർ കൃഷ്ണനുണ്ണിനായരാണ്. ആയാളുടെ മുമ്പിൽവെച്ച് ഈ ഗോഷ്ടികളൊന്നും കാട്ടരുത്. ഒന്നും മിണ്ടാതെ കനപ്പിച്ചു കാറിൽ ഇരുന്നാൽ മതി.' കുറുപ്പ് തുടർന്നു: 'സ്ത്രീധനം എഴുവായിരത്തഞ്ഞൂറു വേണമെന്നാണ് ഞാൻ പറഞ്ഞിട്ടുള്ളത്. പതിനായിരം വേണമെന്നു ഒരിക്കൽ പറഞ്ഞു മിണ്ടാതിരുന്നോളൂ, പിന്നെയൊക്കെ ഞാൻ ശരിയാക്കിക്കോളാം.'

'ആ സംഖ്യ ഇന്നു കയ്യിൽ കിട്ടുമോ?'

'ഇപ്പോൾ പ്രോനോട്ടാവും. വളരെ താമസിക്കാതെ സംഖ്യയും കിട്ടും.'

'ഒരായിരം ഉറുപ്പികയെങ്കിലും ഇപ്പോൾ കിട്ടണം.'

'അതും പറഞ്ഞൊപ്പു.'

അവർ കാറിന്റെ അടുത്തെത്തി.

'ഹാവൂ കണ്ടുകിട്ടി.' കുട്ടനുണ്ണി പറഞ്ഞു.

'ഞങ്ങൾ ചായ കഴിച്ചു. കാറിൽ പെട്രോൾ പിടിച്ചു. നിങ്ങളും ചായ കഴിക്കുക. എന്നിട്ടു വേഗം മടങ്ങാം.' കൃഷ്ണനുണ്ണി പറഞ്ഞു.

കുട്ടനുണ്ണിക്കുറുപ്പും ചന്ദ്രശേഖരനുണ്ണിയും ഒരു ചായക്ലബ്ബിലേക്കു കയറി. ഉണ്ണിക്കു പണ്ടേ വയർ നിറഞ്ഞു കഴിഞ്ഞിരുന്നു. ആയാൾ ഒരു ചായ കഴിച്ചു എന്നു വരുത്തി. ഒന്നും കീഴ്പോട്ടിറങ്ങിയില്ല. എല്ലാം മേല്പോട്ടുകയറുകയാണ്. കുട്ടനുണ്ണിക്കുറുപ്പ് ചായ കഴിച്ചു കഴിയുന്നതുവരെ അവിടെയിരുന്നു. കുറുപ്പ് ചായകഴിച്ചു കഴിഞ്ഞപ്പോൾ രണ്ടുപേരും പുറത്തുപോന്നു കാറിൽ കയറി ഇരുന്നു.

'കൃഷ്ണനുണ്ണി മുമ്പിലിരുന്നോളൂ.' കുട്ടനുണ്ണി തുടർന്നു: 'ഞങ്ങൾ പിന്നിലിരിക്കാം. പോവുക, മണി നാലാവാറായില്ലേ?'

കൃഷ്ണനുണ്ണി മുന്നിലെ സീറ്റിലേക്കിരുന്നു. ഡ്രൈവർ കാറിൽ കയറി കാർ തിരിച്ചു. അവർ മടങ്ങി.

'ഇപ്പോൾ നമുക്ക് ആളെ കിട്ടിയല്ലോ. ഇനി നേരെ പെരുമ്പുറത്തേക്കല്ലേ?' കൃഷ്ണനുണ്ണി ചോദിച്ചു.

'കൊല്ലാട്ടുന്നു പോവണമോ? വേണ്ട, സമയം കഷ്ടിയാണ്. അവിടെ രാഘവനുണ്ണിയും മറ്റും പരിഭ്രമിക്കാൻ തുടങ്ങിയിട്ടുണ്ടാവും.' കുറുപ്പ് പറഞ്ഞു.

‘എന്നാൽ നേരെ നെടുമ്പുറത്തേക്ക്.’ കൃഷ്ണനുണ്ണി പറഞ്ഞു.

‘പിന്നെ ഉണ്ണിക്ക് സമ്മതമാണ്. പക്ഷെ പണത്തിന്റെ കാര്യത്തിലാണ്.’

‘അതെന്താ’

‘പതിനായിരം തികച്ചും കിട്ടണം.’ ഉണ്ണി പറഞ്ഞു: ‘ആയിരത്തിൽ കുറയാത്ത ഒരു സംഖ്യ ഇപ്പോൾ കയ്യിൽ റൊക്കവും കിട്ടണം.’

‘ഏഴായിരത്തഞ്ഞൂറ് ഒരുവിധം മര്യാദയായില്ലേ? ഇനി അവിടെ ചെന്നിട്ടു രാഘവനുണ്ണിയോടും ചോദിക്കാം.’

‘അതിനൊന്നും എന്നെ കിട്ടില്ല. കന്നംകുളത്തു കൊണ്ടുപോയി വിട്ടാൽമതി. എനിക്കിപ്പോൾ ഒരു പെണ്ണിന്റെ അടിയന്തിരാവശ്യമൊന്നുമില്ല.’ ഉണ്ണി തുടർന്നു: ‘നിർത്തു ഡ്രൈവറെ, കാറ് നിർത്തു.’

ഡ്രൈവർ പിൻതിരിഞ്ഞു നോക്കി.

‘നിർത്തണ്ട. വിട്ടോളു’ കൃഷ്ണനുണ്ണി പറഞ്ഞു.

‘പതിനായിരം തരാനില്ലെങ്കിൽ......’

‘ഛെ, മിണ്ടാതിരിക്കു. ഒക്കെ ഞാൻ പറഞ്ഞു ശരിപ്പെടുത്താം. ഏഴായിരത്തഞ്ഞൂറിനു പ്രോനോട്ട്, ആയിരം ഉറുപ്പിക റൊക്കവും. അങ്ങിനെ എണ്ണായിരത്തഞ്ഞൂറുറുപ്പിക സ്ത്രീധനം.’

‘അതു മതിയോ കൃഷ്ണനുണ്ണിയേട്ടാ—മതിയോ?’

‘മതി.’

'മതി എന്നു വെച്ചാൽ മതി. ഞാൻ കുട്ടനുണ്ണിയേട്ടൻ പറഞ്ഞിട്ടാ.' ചന്ദ്രശേഖരനുണ്ണി തേട്ടി.

'അങ്ങിനെയാവാം.' കൃഷ്ണനുണ്ണി പറഞ്ഞു.

'ഇല്ലെങ്കിൽ കൊണ്ടേക്കൊടുക്കട്ടെ പെണ്ണിനെ—വല്ല പട്ടിക്കും.' ചന്ദ്ര—ശേ—'ഉണ്ണി വീണ്ടും തേട്ടി.

'ഘ്ഹ്രം' കുട്ടനുണ്ണിക്കുറുപ്പ് മൂക്കുചീറ്റി. 'അപ്പോൾ ഉറച്ചില്ലേ—ആയിരം ഉറുപ്പിക ഇന്നു കിട്ടണം.' ചന്ദ്രശേഖരനുണ്ണി തല പുറത്തേക്കിട്ടു ഛർദ്ദിച്ചു.

'ഘ്ഹ്രം' കൃഷ്ണനുണ്ണിനായരും ഡ്രൈവറും ഒപ്പം മൂക്കുചീറ്റി.

'കാര്യങ്ങളൊക്കെ ഉറപ്പിച്ചു: ഏഴായിരത്തഞ്ഞൂറുറുപ്പികക്ക് പ്രോനോട്ട്. ആയിരം ഉറുപ്പിക റൊക്കം. അങ്ങനെ എണ്ണായിരത്തി അഞ്ഞൂറുറുപ്പിക സ്ത്രീധനം.' കുട്ടനുണ്ണി പറഞ്ഞു.

'അങ്ങിനെ ഉറപ്പിക്കുക.' കൃഷ്ണനുണ്ണി സമ്മതിച്ചു.

'അതു മതിയോ?' ചന്ദ്രശേഖരനുണ്ണി ചോദിച്ചു.

'മതി.' കുട്ടനുണ്ണി പറഞ്ഞു.

'മതി എന്നു വെച്ചാൽ മതി.' ചന്ദ്രശേഖരനുണ്ണി തുടർന്നു: 'ഇപ്പോൾ മാണ്ടാട്ടെ ചന്ദ്രൻ..........'

'ഛെ, മിണ്ടാതിരിക്കു. ഇനി ശബ്ദിക്കരുതു.' കുറുപ്പ് താക്കീതു ചെയ്തു.

'ഇല്ല. ഇല്ലാ'

അവർ പിന്നെയൊന്നും പറഞ്ഞില്ല. കാർ മുന്നോട്ടു നീങ്ങിക്കൊണ്ടിരുന്നു. ചന്ദ്രശേഖരനുണ്ണി ഇടക്കിടക്ക് ഏമ്പക്കം വിട്ടുകൊണ്ട് ചാരിക്കിടന്നു.

സമയം ആറാവാറുള്ളു നായരുവീട്ടിലെ പത്തു

കളിലും പൂമുഖത്തും നാലിറയത്തുമെല്ലാം പെട്രോമാക്സ് കത്തിച്ചു തൂക്കി. കൃഷ്ണനുണ്ണിയുടെ കാർ മുററത്തേക്കു കടന്നു, അശോകച്ചുവട്ടിൽ നിന്നു.

കാറിൻെറ ശബ്ദംകേട്ട ഉടനെ രാഘവനുണ്ണിനായർ അങ്ങോട്ടു ചെന്നു.

'ഇറങ്ങ്' കാറിൽനിന്നു പുറത്തിറങ്ങിയ കുട്ടനുണ്ണി, ചന്ദ്രശേഖരനുണ്ണിയെ കൈപിടിച്ചിറക്കി.

രാഘവനുണ്ണി ആ നവവരനെ നോക്കിക്കണ്ടു.

'മനസ്സിലായില്ലേ? മാങ്ങാട്ടു നായർവീട്ടിലെയാണ്. ചന്ദ്രശേഖരനുണ്ണി!' കുട്ടനുണ്ണി പരിചയപ്പെടുത്തിക്കൊടുത്തു:

'ഭാർഗ്ഗവിയുടെ അനുജനാണ്.'

'നമുക്കു നേരെ തെക്കിനിയുടെ മുകളിലേക്കു പോവാം.' രാഘവനുണ്ണി തുടർന്നു: 'ഇപ്പോൾ പൂമുഖത്ത് അമ്മാമനില്ല. കുളത്തിലിറങ്ങാൻ പോയിരിക്കുന്നു.'

'സംഗതിയൊട്ടും പരസ്യമായില്ലല്ലോ?...' കൃഷ്ണനുണ്ണി ചോദിച്ചു.

'ഇല്ല.'

അവർ തെക്കിനിയുടെ മുകളിലേക്കു പോയി.

'ഇനി കാര്യങ്ങളൊക്കെ ശരിപ്പെടുത്തും.' രാഘവനുണ്ണിയുടെ ചീപ്പ്രായൽ കടന്ന ഉടനെ കുട്ടനുണ്ണി പറഞ്ഞു: 'എല്ലാം രാഘവനുണ്ണിയോട് പറഞ്ഞേക്കു.'

കൃഷ്ണനുണ്ണിയും രാഘവനുണ്ണിയും കുളത്തിലേക്കു പോയി.

'ഒക്കെ കുറെ സുഖമായില്ലേ?' കുട്ടനുണ്ണി അളിയനോടു ചോദിച്ചു.

'ഉം. കുറച്ചു കിടക്കണം.' ചന്ദ്രശേഖരനുണ്ണി രാഘവനുണ്ണിനായരുടെ കട്ടിന്മേൽ വീണു. കുറച്ചുകഴിഞ്ഞു രാഘവനുണ്ണിയും കൃഷ്ണനുണ്ണിയും തിരിച്ചുവന്നു.

'കാര്യമൊക്കെ കൃഷ്ണനുണ്ണിയേട്ടൻ പറഞ്ഞു.' രാഘവനുണ്ണി തുടർന്നു: 'ആയിരം ഉറുപ്പികയുണ്ടാക്കാം; പക്ഷെ ഒരു വിഷമം......'

'അതെന്താ?'

'ഏഴായിരത്തഞ്ഞൂറുറുപ്പികക്ക് പ്രോണോട്ടെഴുതാൻ റവന്യൂസ്റ്റാമ്പെവിടുന്നു കിട്ടും?'

'അതൊക്കെയുണ്ടാക്കാം. എന്റെ കയ്യിലുണ്ട്' കുട്ടനുണ്ണി തുടർന്നു: 'കൃഷ്ണനുണ്ണിയും രാഘവനുണ്ണിയുംകൂടി പ്രോണോട്ട് എഴുതിത്തരണം. നിയമപ്രകാരം പ്രായപൂർത്തിവന്ന കുടുംബാംഗങ്ങളെല്ലാവരും കൂടേണ്ടതാണ്. ഈ ബഹളത്തിലിപ്പോൾ അതിനൊക്കെ പ്രയാസമല്ലേ?'

'അങ്ങിനെയായിക്കോട്ടെ.' രാഘവനുണ്ണി തുടർന്നു: 'വളരെയധികമൊന്നും ഇടവാട് നില്ലുണ്ടാവില്ല. ഒ കരപ്പാടും പിരിഞ്ഞാൽ......'

'അതു സാരമില്ല. പിന്നെ നോട്ട് ലക്ഷ്മിയുടെ പേരിലായിക്കൊള്ളട്ടെ. സംഖ്യ ചന്ദ്രശേഖരനുണ്ണിയുടെ കയ്യിലും കൊടുക്കാം.'

'വിരോധമില്ല.' രാഘവനുണ്ണി തുടർന്നു: 'ഞാനൊരു മേശവിളക്ക് കൊടുത്തയക്കാം. മേശയിൽ കടലാസ്സും പേനയുമുണ്ടാവും. കൃഷ്ണനുണ്ണി ഏട്ടൻ, നോട്ടെഴുതിക്കോളൂ. ഞാൻ അമ്മയോടു പണം വാങ്ങിവരാം.'

'ഇതാ വിളക്ക്,' ശങ്കരപ്പണിക്കർ ഒരു വിളക്ക് മേനോക്കിയുടെ മുകപ്പിലേക്ക കയറിവെച്ചുകൊണ്ടു ചോ

ദിച്ചു: 'ഇല വെച്ചോട്ടേ ഉണ്ണ്യേട്ടാ. അവർ വരുമ്പോഴേക്കം രണ്ടോ മൂന്നോ പന്തി സ്ത്രീകളുടേയും കുട്ടികളുടേയും ഊണു കഴിച്ചോട്ടെ.'

'ഇല വെച്ചോളൂ.'

രാഘവനുണ്ണിയും പണിക്കരുടെ കൂടെ താഴത്തേക്കിറങ്ങി.

കൃഷ്ണനുണ്ണിനായർ വിളക്കെടുത്തു കിടപ്പറയിൽ കടന്നു കടലാസ്സെടുത്തു പ്രോനോട്ടെഴുതാൻ തുടങ്ങി.

'മോങ്ങാട്ടുനായരുവീട്ടിൽ, ഇട്ടിച്ചിരിയമ്മ മകൾ ഭാർഗ്ഗവിയമ്മക്കോ—കല്പനയ്ക്കോ' കുറുപ്പ് വാചകം പറഞ്ഞു കൊടുത്തു.

രാഘവനുണ്ണി പണവുമായി വന്നു. കുറുപ്പ് മുദ്ര കൊടുത്തു. പ്രോനോട്ടെഴുതിത്തീർന്നു. കൃഷ്ണനുണ്ണിയും രാഘവനുണ്ണിയും മുദ്രപതിച്ച് ഒപ്പിട്ടു.

'ഇതാ സ്ത്രീധനം.' കൃഷ്ണനുണ്ണി പ്രോനോട്ടു കൊടുത്തു: രാഘവനുണ്ണി നൂറുറുപ്പികയുടെ പത്തുനോട്ടും, കുട്ടനുണ്ണിക്കുറുപ്പ് രണ്ടുകയ്യുംനീട്ടി ആ സ്ത്രീധനം വാങ്ങി. ചന്ദ്രശേഖരനുണ്ണി അപ്പോഴും മയക്കത്തിലായിരുന്നു.

'കുട്ടനുണ്ണിക്കുറുപ്പിന്റെ ദയകൊണ്ട് ഞങ്ങളുടെ തറവാട്ട് കേടുവരാതെ കഴിഞ്ഞു.'

രാഘവനുണ്ണി നന്ദി രേഖപ്പെടുത്തി.

'ഇവിടെ ഇരിക്കൂ. ഞങ്ങൾ താഴത്തുപോയി എല്ലാം ഒരുക്കട്ടെ.'

കൃഷ്ണനുണ്ണിയും രാഘവനുണ്ണിയും താഴത്തേക്കിറങ്ങി.

കുറുപ്പ്, ആ പ്രോനോട്ട് സശ്രദ്ധം വായിച്ചു. എന്നിട്ടു മടക്കി പോക്കററിലിട്ടു.

---

# 13

# കലങ്ങിയ കല്യാണം

മോലടത്തു നമ്പൂതിരി ഒരു വെള്ളിക്കിണ്ണത്തിൽ കലക്കിക്കൂട്ടിയ കളഭവുമായി പൂമുഖത്തേക്കു വന്നു. മൂപ്പിൽനായർ കുളത്തിലിറങ്ങി കാലും മുഖവും കഴുകി വരികയാണു്.

'കുളത്തിൽ പോയി വരികയാണ്, അല്ലേ?' നമ്പൂതിരി തുടർന്നു: 'ഇതാ കളഭം. മൂപ്പിൽ നായർ തന്നെ ആദ്യം കുറിയിടണം.'

മൂപ്പിൽ നായർ ഇടത്തെ കയ്യു് നീട്ടിക്കാട്ടി. വലത്തെ കയ്യിലുണ്ടായിരുന്ന വാക്കിങ്ങ് സ്റ്റിക്ക് തെക്കേ പടിയിൽ ചാരിവെച്ചു. നമ്പൂതിരി ഒരു ചെറിയ സ്പൂ

ണ്ടികൊണ്ടു കളഭം മുക്കി രണ്ടുമൂന്നു പ്രാവശ്യം മൂപ്പിൽനായരുടെ കയ്യിൽ ഒഴിച്ചു കൊടുത്തു.

'മതി മതി' മൂപ്പിൽ നായർ വിലക്കി.

'നല്ലവണ്ണം കറിയിടണം, കാളപ്പുറത്തു കയറുന്നവരെപ്പോലെ' നമ്പൂതിരി തുടർന്നു: 'നല്ല കളഭം. അസ്സല് വാസന. അത്തറും പനിനീരും പച്ചക്കർപ്പൂരവും ഒക്കെ ചേർത്തിട്ടുണ്ട്.'

മൂപ്പിൽനായർ വലത്തുകയ്യിന്റെ അഞ്ചു വിരലും കൂട്ടി കളഭം വാരി മൂന്നു വിരൽകൊണ്ടു വിസ്താരമുള്ള നെററിയിൽ പൂശി. ബാക്കിയുള്ളതുകൊണ്ടു മാറത്തും കയ്യുകളിലും കറിയിട്ടു.

'കളഭം നന്നായിട്ടില്ലേ?' നമ്പൂതിരി അഭിപ്രായം ചോദിച്ചു.

'അസ്സലായിരിക്കുന്നു.' മൂപ്പിൽനായർ സർട്ടിഫിക്കററു കൊടുത്തു.

'ഇനി നമുക്ക് പന്തലിലേക്കിറങ്ങുക, അവർ വരാറായി' നമ്പൂതിരി തുടർന്നു: 'ഇനി മാലയിടൽ കഴിഞ്ഞിട്ടു പൂമുഖത്തേക്കു കയറിയാൽ മതി. മൂപ്പിൽനായരുടെ കസേലയും അങ്ങോട്ടെടുക്കാം. ക്രിയ നടക്കുന്ന ദിക്കിൽ പടിഞ്ഞാട്ടു തിരിച്ചിട്ടു കസേലയിൽ അവിടെ ഇരിക്കണം.'

'ഗണപതിയുടെ സ്ഥാനമേതാ? വയറുണ്ടെങ്കിലും അത്ര കറുപ്പില്ലല്ലോ' മൂപ്പിൽ നായർ പറഞ്ഞു.

'ഗണപതി കറുത്തിട്ടല്ല' നമ്പൂതിരി ഒരു പ്രമാണം ചൊല്ലി:

'ശുക്ലാംബരധരം വിഷ്ണും
ശശിവർണ്ണം'

ശശിവർണ്ണനാണ്. വെളുത്തിട്ടാണ് ഗണപതി.

'നാലുദിവസം മുമ്പ് വന്നിരുന്ന് വേണ്ടതുപ്പോലെ കഴിപ്പിക്കണമെന്നാണല്ലോ നാട്ടുവാഴികൾക്കെഴുതുന്ന കത്തിന്റെ വാചകം, വന്നിരുന്നേക്കാം, പോവുക' മൂപ്പിൽനായർ വാക്കിങ്ങ് സ്റ്റിക്കെടുത്തു പന്തലിലേക്കിറങ്ങി.

പന്തലിൽ കൂടിയിരുന്നവർ ഒരു കൊമ്പനാനക്കെന്നപോലെ മൂപ്പിൽനായർക്ക വഴിയൊഴിച്ചുകൊടുത്തു. കസേലകളിൽ ഇരുന്നിരുന്നവർ എഴുന്നേററു അദ്ദേഹത്തെ ബഹുമാനിച്ചു.

'ഇരിക്കു, ഇരിക്കു' മൂപ്പിൽ നായർ നിർദ്ദേശിച്ചു.

ചിലർ ഇരുന്നു. മററു ചിലർ നിന്നുകൊണ്ടുതന്നെ ആ നാട്ടുവാഴിയെ ബഹുമാനിച്ചു.

'പറഞ്ഞോടാ' നമ്പൂതിരി ഉറക്കെ വിളിച്ചു പറഞ്ഞു: 'ആരാ അവിടെ? ആ പൂമുഖത്തുനിന്നു വല്യജമാനന്റെ കസേല എടുത്ത് ഈ പന്തലിലേക്ക് ഇടൂ. പന്തലിലേക്കെന്തൊക്കെയാണ് വേണ്ടതു്?'

'നിറപറ, നിറച്ചുവെപ്പ്, നിലവിളക്ക്, അഷ്ടമംഗല്യം, വെററിലത്താലം, നാരങ്ങ വെക്കാൻ മററൊരു താലം, ചന്ദനത്തിരിവെക്കാൻ വല്ലതുമുണ്ടെങ്കിൽ അതു്, പനിനീർ നിറച്ച പനിനീർ വീശി, സിഗരററോ തീപ്പെട്ടിയോ ഒക്കെ.'

രണ്ടു വാലിയക്കാര്‍ മൂപ്പില്‍ നായരുടെ ചാരുകസേല പിടിച്ചു കല്യാണമണ്ഡപത്തിന്റെ അഗ്നികോണില്‍ കൊണ്ടുവന്നു പടിഞ്ഞാട്ടു തിരിച്ചിട്ടു. മൂപ്പില്‍നായര്‍ വടി കസേലത്തണ്ടിന്മേല്‍ ചാരി, അതില്‍ ഇരിപ്പുറപ്പിച്ചു.

'അകത്തുപോയി പന്തലിലേക്കു വേണ്ടതൊക്കെ വാങ്ങിക്കൊണ്ടുവര്' മൂപ്പില്‍നായര്‍ കല്പിച്ചു: 'കണ്ണന്‍നായരേ, നാഗസ്വരം തുടങ്ങുക. കാരച്ചുരാമ സേവയാവട്ടെ. ആ പെട്ടിപ്പാട്ടു നിര്‍ത്താനും പറയൂ.'

പെട്ടിപ്പാട്ടു നിന്നു. നാഗസ്വരം തുടങ്ങാനുള്ള മാതൃകാപരിശോധനയുടെ ശബ്ദങ്ങള്‍ ഉയര്‍ന്നു.

'വലിയ കാതന്‍ചെമ്പില്‍ മുറ്റത്തെ തെങ്ങിന്‍തടത്തിന്റെ വക്കത്തു വെള്ളം നിറച്ചിട്ടില്ലേ, കാല്‍ കഴുകാന്‍?' നമ്പൂതിരി അന്വേഷിച്ചു: 'അവിടെ രണ്ടു തെങ്ങില്ലേ? ഒന്നിന്മേല്‍നിന്നു മറ്റൊന്നിന്മേലേക്കു് ഒരു ചെറിയ കയര്‍ കെട്ടി രണ്ടു മൂന്നു അലക്കിയ തോര്‍ത്തുമുണ്ടും അതിന്മേല്‍ കൊണ്ടുവന്നിടുക.'

നെടുമ്പുറത്തു നായര്‍വീട്ടിലെ പാട്ടുപ്പറ പന്തലിലെത്തി. വരിക്കപ്ലാവിന്റെ കടക്കാറി കുഴിച്ചുണ്ടാക്കിയ ആ പറ പിച്ചളകൊണ്ടു ഭംഗിയില്‍ കെട്ടിയിരിക്കുന്നു. പറയുടെ രണ്ടുഭാഗത്തുമുള്ള വട്ടക്കണ്ണികളുടെ ചുവട്ടില്‍ ഓരോ അമ്പിളിക്കല മിന്നിത്തിളങ്ങിയിരുന്നു. പറയുടെ പിന്നാലെ വാലിയക്കാര്‍, മിന്നിത്തിളങ്ങുന്ന കവുങ്ങിന്‍പൂത്താടയോല്ലു് രണ്ടു മുറം കൊണ്ടുവന്നു ഉയര്‍ത്തിപ്പിടിച്ചു നില്പായി. നമ്പൂതിരി മേല്‍ക്കട്ടിയുടെ നടുക്കു് പാട്ടുപ്പറ വെച്ചു ഇളക്കം നോക്കിച്ചുറപ്പിച്ചു. ആ രണ്ടു

മുറം നെല്ലും പറയിലിട്ടു. ആ പാട്ടപ്പറ കുമ്പി. നമ്പൂതിരി തെങ്ങിൻ പൂക്കുല എടുത്തു പൊളിച്ചു വിടർത്തി നെല്ലിൻ കൂമ്പാരത്തിൽ താഴ്ത്തി. ആ പൂക്കുല വിരിഞ്ഞുനിന്നു. പായുടെ വലത്ത് നാരായത്തിൽ നെല്ലും നാഴിയിൽ വെള്ളരിയും നിറച്ചുവെച്ചു. അതിൻെറ അടുത്തു ചാണുള്ള ഒരു കൊച്ചു നിലവിളക്ക് ഗണപതിപൂജക്ക് കൊളുത്തിവെച്ചു. നിറപറയുടെ മുമ്പിൽ അഷ്ടമംഗല്യപ്പാത്രം. അതിൻെറ ഇടവും വലവും ഓരോ വലിയ നിലവിളക്കുകൾ. പടിഞ്ഞാറുഭാഗമൊഴികെ രംഗത്തിന്റെ മൂന്നു ഭാഗത്തും തറച്ചുനിർത്തിയ ചന്ദനത്തിരികൾ; വിരിഞ്ഞുനിൽക്കുന്ന വാഴപ്പിണ്ടിത്തുണ്ടുകൾ. അങ്ങനെ ആ വിവാഹരംഗം ഒരുങ്ങിക്കഴിഞ്ഞു.

ആ രംഗത്തിൻെറ ഇടത്ത് മേശവിരിയിട്ട ഒരു ടീപ്പോയിയിന്മേൽ വെററിലത്തട്ടുകളും ചെറുനാരങ്ങാത്താലവും പനിനീർവീശികളും സിഗരററുടിന്നുകളും സ്ഥലം പിടിച്ചു. രംഗപ്രദക്ഷിണത്തിനു വഴി ഒഴിച്ചിട്ടുകൊണ്ട്, നാലുപുറവും വരൻെറ പാർട്ടിക്കാർക്കിരിക്കാൻ പുത്തൻ മെത്തപ്പായകൾ വിരിച്ചിട്ടു.

‘അകത്തുനിന്നു വരുന്ന സ്ത്രീകൾക്കു ഒരു വഴി ഒഴിച്ചിടണം. ഒരു പായ ആ വടക്കുപടിഞ്ഞാറെ മൂലക്കൽനിന്നെടുക്കാം?’ നമ്പൂതിരി അഭിപ്രായപ്പെട്ടു.

താളവും ശ്രുതിയുമെല്ലാമൊപ്പിച്ചു, നാഗസ്വരം തുടങ്ങി. മൂപ്പിൽനായർ കസേലക്കയ്യിന്മേൽ താളം പിടിച്ചുകൊണ്ടു ചാരികിടന്നു.

'ഏഴര എട്ടാവുമ്പോഴേക്ക വരും' നമ്പൂതിരി തുടർന്നു: 'ഞാൻ അകത്തു താലമെടുക്കാനുള്ള സ്ത്രീകളോട്ട് ഒരുങ്ങിയിരിക്കാൻ പറയട്ടെ. എത്ര ആളുകൾ വേണം?'

'മൂന്നോ നാലോ സ്ത്രീകൾ മതി' മൂപ്പിൽനായർ പറഞ്ഞു.

നമ്പൂതിരി അകത്തേക്ക പോയി.

വടക്കേപ്പന്തലിൽ സ്ത്രീകളും കുട്ടികളും ഉണ്ണാനിരിക്കുകയാണ്. അവിടെനിന്നു ഉണ്ണുന്നവരുടേയും വിളമ്പുന്നവരുടേയും ശബ്ദത്തോടൊപ്പം ഭക്ഷണസാധനങ്ങളുടെ ഗന്ധവും വഹിച്ചുകൊണ്ടു കാറ്റു വീശുന്നുണ്ടായിരുന്നു.

'വലിയമ്മാമ ഇത്രത്തോളമൊന്നു വരണം' രാഘവനുണ്ണി പന്തലിൽ ചെന്നു പറഞ്ഞു.

കൃഷ്ണനുണ്ണി പൂമുഖത്തിന്റെ വളയും പിടിച്ച് അവരെ കാത്തുനില്ക്കുകയാണ്.

'എന്താ' മൂപ്പിൽനായർ ചോദിച്ചു.

'ഒരു കാര്യം പറയാനുണ്ട്.'

'പറഞ്ഞോളൂ.'

'സ്വകാര്യമാണ്. നമുക്ക് ആ അശോകത്തിന്റെ ചുവട്ടിലേക്ക പോകാം.'

മൂപ്പിൽനായർ എഴുന്നേറ്റു വാക്കിങ്ങ് സ്റ്റിക്കെടുത്തു മുമ്പേ നടന്നു. രാഘവനുണ്ണിയും കൃഷ്ണനുണ്ണിയും അദ്ദേഹത്തെ അനുഗമിച്ചു.

'എന്താ?' മൂപ്പിൽനായർ തിരിഞ്ഞുനിന്നു വീണ്ടും ചോദിച്ചു.

'പറയാം' രാഘവനുണ്ണി തുടർന്നു: 'നമ്മളിപ്പോൾ എല്ലാം ഒരുങ്ങിക്കഴിഞ്ഞു. പക്ഷെ കാൎയ്യം കുറച്ച് അപകടത്തിലാണ്.'

അവർ അശോകച്ചുവട്ടിലെത്തി.

'ഇരിക്കാൻ വല്ലതും കൊണ്ടുവരണമോ?'

'വേണ്ട. എന്താ അപകടം?'

'വരനും പാർട്ടിയും വരില്ല. വരൻ ജയിലിലാണ്.'

'ഏ–ഏ–?' കുപ്പിൽനായർ സസംഭ്രമം ചോദിച്ചു: 'ജയിലിലോ? എന്തുപററി?'

'ഞങ്ങളിതു ഉച്ചക്കറിഞ്ഞിരുന്നു. അപ്പോൾ തുടങ്ങിയതാണു രാഘവനുണ്ണിക്കു ശുണ്ഠി' കൃഷ്ണനുണ്ണി കുഞ്ഞുകുട്ടക്കുറുപ്പിന്റെ വിവരങ്ങളൊക്കെപ്പറഞ്ഞു.

'ജാമ്യം കിട്ടില്ലേ?'

'ജാമ്യം കിട്ടാൻ വളരെ പ്രയാസമാണ്, മജിസ്ട്രേട്ടുമാരാരും ജാമ്യം കൊടുക്കാറില്ല.'

'ജാമ്യത്തിൽ വന്നാലും ഒരു തടവുപുള്ളി നമ്മുടെ തറവാട്ടിൽ കയറുന്നതു നന്നോ?' രാഘവനുണ്ണി തുടർന്നു: 'ഈ നിമിഷംവരെ കക്കാട്ടുമേലേപ്പാട്ടുള്ളവർ വിവരം നമ്മളെ അറിയിച്ചിട്ടില്ല.'

'ഇനി ഇപ്പോൾ എന്തു ചെയ്യും?' കുപ്പിൽനായർ ചോദിച്ചു.

'ഞങ്ങളും വളരെയധികം ആലോചിച്ചു. ഒടുക്കം കുട്ടനുണ്ണിക്കുറുപ്പും ഞാനും കൃഷ്ണനുണ്ണിയേട്ടനും കൂടി ആ

ലോചിച്ചു ചിലതൊക്കെ ചെയ്തിട്ടുണ്ട്. അതിനു വലിയമ്മാമയുടെ സമ്മതം കിട്ടണം.'

'എന്തേ ചെയ്യുത്?'

'കുറെ സംഖ്യ ചെലവുണ്ട്. എന്നാലും തറവാടിന്റെ മാനം രക്ഷിക്കേണ്ടതാണല്ലോ' രാഘവനുണ്ണി തുടർന്നു: 'മൂത്തത്തിനു കല്യാണം നടത്താൻ ഞങ്ങളൊരാളെ കരുതിവെച്ചിട്ടുണ്ട്. അതിനാണ് കുട്ടനുണ്ണിക്കുറുപ്പും കൃഷ്ണനുണ്ണിയേട്ടനും ഊണുംകൂടി കഴിക്കാതെ നട്ടുച്ചക്ക പോയതു്.'

കൃഷ്ണനുണ്ണിനായർ ഉണ്ടായ വിവരങ്ങളൊക്കെ പറഞ്ഞു.

'ഏതാ ഈ ചന്ദ്രശേഖരനുണ്ണി?' മൂപ്പിൽനായർ ചോദിച്ചു.

'വലിയമ്മാമ അറിയും. മാതാട്ടു പുത്തൻവീട്ടിലെയാണ്. കുട്ടനുണ്ണിക്കുറുപ്പിന്റെ ഭാര്യാസഹോദരനാണ്. ആയാളെക്കൊണ്ടു ഇന്നു ഈ ക്രിയ നടത്താൻ സമ്മതിക്കണം.'

'അവരുടെ കാര്യങ്ങളൊക്കെ കുറെ പതുങ്ങലിലല്ലേ?'

'ധനസ്ഥിതിയല്ലേ? അതൊന്നും ഞങ്ങളാലോചിച്ചില്ല. തറവാടിത്തം നിലനിർത്താൻ ഞങ്ങളിങ്ങനെയൊക്കെ ചെയ്തു. സമ്മതമല്ലേ?' കൃഷ്ണനുണ്ണിയാണു ചോദിച്ചതു്.

'അതേയതേ' മൂപ്പിൽനായർ തുടർന്നു: 'നിങ്ങൾക്കൊക്കെ സമ്മതമായാൽ എനിക്കും സമ്മതമായി. നന്നു [illegible] ഉം, കണ്ടിക്ക [illegible] നാളും, [illegible] പണിക്ക

രോടും ഒക്കെ പറഞ്ഞിട്ടില്ലേ? അവരൊക്കെ എന്തു പറഞ്ഞു?'

'ഞാനവർ ആരോടും പറഞ്ഞിട്ടില്ല. വലിയമ്മാമയുടെ അഭിപ്രായം അറിഞ്ഞിട്ടു മതി എന്നു വിചാരിച്ചു.' രാഘവനുണ്ണി പറഞ്ഞു.

'എന്നാൽ ഇനി വൈകിക്കേണ്ട. അറിയേണ്ടവരൊക്കെ അറിഞ്ഞോട്ടെ.' മൂപ്പിൽ നായരോട് ഒന്നു വീർപ്പിട്ടുകൊണ്ടു തുടർന്നു: 'ഉം, വന്നു ചാടിയ അത്യാപത്ത്, എല്ലാവരോടും പറയൂ.'

'തങ്കമ്മയോടു പറയണമോ? അവൾ അപ്പോൾ അറിഞ്ഞാൽ പോരേ?' രാഘവനുണ്ണി ചോദിച്ചു.

'പറയുകയാണ് നല്ലത്, വല്ല ചടങ്ങും പിടിക്കാനാണ് ഭാവമെങ്കിൽ......' കൃഷ്ണനുണ്ണി പറഞ്ഞു തീർന്നില്ല.

'അതൊക്കെ മാറ്റാനെനിക്കറിയാം. ചവിട്ടി എല്ലൊടിക്കും, അത്രതന്നെ.' രാഘവനുണ്ണി പറഞ്ഞു.

'അരുത്, ക്ഷമിക്കണം.'

'ക്ഷമാബലമശക്താനാം
ശക്താനാം ഭൂഷണം ക്ഷമാ
ക്ഷമാ വശീകൃതി ലോകെ
ക്ഷമയാ കിം ന സാദ്ധ്യതെ'

മൂപ്പിൽ നായർ പ്രമാണം ചൊല്ലിക്കൊണ്ടു മുമ്പേ നടന്നു.

'ആരാ പറയാൻ?' രാഘവനുണ്ണി തുടർന്നു: 'എനിക്കത്ര വലിയ ക്ഷമയൊന്നുമില്ല. അമ്മയും അച്ഛനും കൂടി ചെന്നു പറയട്ടെ.'

'അതല്ല നല്ലത്.' കുപ്പിൽനായർ തുടർന്നു: 'കുഞ്ഞുണ്ണി പോയി പറയൂ. സാവധാനം കാര്യങ്ങളൊക്കെപ്പറഞ്ഞു, അവളെ വശംവദയാക്കുക.'

'ഞാൻ ശ്രമിക്കാം.'

'എന്ത്-ഏ-?' കുപ്പിൽനായർ തുടർന്നു: 'ആ നാഗസ്വരം നിർത്താൻ പറയൂ.'

'ഞാൻ ശ്രമിക്കാം.' കുഞ്ഞുണ്ണി കുറച്ചുകൂടി ഉറക്കെ പറഞ്ഞു.

'ഞാൻ പൂമുഖത്തിരിക്കാം.' കുപ്പിൽനായർ പൂമുഖത്തേക്കു മടങ്ങവെ പാതിവഴിയിൽ ഉദ്ബോധിപ്പിച്ചു: 'നാഗസ്വരമൊക്കെ മതി.'

'വേണ്ട; അതു നടക്കട്ടെ; പെട്ടെന്നതൊക്കെ നിർത്തിയാൽ ആളുകൾക്കൊക്കെ പല സംശയവും കടന്നുകൂടും.' രാഘവനുണ്ണി പറഞ്ഞു.

'ഉം—ം–' കുപ്പിൽനായരൊന്നു മൂളി.

രാഘവനുണ്ണിയും കുറുപ്പും അകത്തേക്കു പോയി. നാഗസ്വരം അപ്പോഴും ഉയർന്നുകൊണ്ടേയിരുന്നു.

ഭൂരിഭാഗം സ്ത്രീകളും കുട്ടികളും ഉണ്ണാൻപോയിക്കഴിഞ്ഞിരുന്നതുകൊണ്ട് പടിഞ്ഞാററയുടെ മുകളിൽ വലിയ തിരക്കുണ്ടായിരുന്നില്ല. ഏററവുമധികം ബന്ധപ്പെട്ട കുറച്ചുപേർ നടുവിലത്തെ അറയിലും തെക്കേ അറയിലും ഉടനാഴിയിലുമായി കൂട്ടംകൂടിയിരുന്നിരുന്നു.

തങ്കമ്മയുടെ കിടപ്പറ പടിഞ്ഞാററയുടെ മുകളിൽ വടക്കേത്തലക്കലുള്ളതാണ്. പണ്ടുതന്നെ ഒരുക്കിയുള്ള [illegible] അപ്പോൾ ക

ല്യാണത്തിന്റെ പേരിൽ തുന്നിച്ച കാലുള്ള പട്ടുകിടക്ക അതിന്മേൽ വൃത്തിയായി വിരിച്ചിട്ടിരിക്കുന്നു. ആ കിടക്കയുടെ കാൽക്കലും തലക്കലും തുന്നൽപ്പണിയുള്ള കവറുകളിട്ട തലയണകൾ വെച്ചിരിക്കുന്നു.

ആവശ്യമില്ലാത്ത കശപിശ സാമാനങ്ങളൊന്നും തങ്കമ്മയുടെ മുറിയിൽ വലിച്ചിടാറില്ല. അവൾക്കു് അതിഷ്ടമല്ല. വിസ്താരമുള്ള ആ മുറിയുടെ തെക്കുപടിഞ്ഞാറെ മൂലയിൽ കിഴക്കോട്ടു തിരിച്ചിട്ട ഒരു മേശ. മേശക്കരികെയായി പടിഞ്ഞാട്ടു തിരിച്ചിട്ട ഒരു കസേല. ആ കസേലയിൽ ഇരുന്നാൽ കാണത്തക്കവിധം പടിഞ്ഞാറെ ചുവരിൽ തൂക്കിയ ഒരു വലിയ കണ്ണാടി. മേശപ്പുറത്തു തെക്കുപടിഞ്ഞാറെ മൂലയിൽ നല്ലൊരു മേശവിളക്കു്. ആ മേശയുടെ മുമ്പിലിരുന്നാണു് തങ്കമ്മ എഴുതിയതും വായിച്ചതും പഠിച്ചതും. മേശക്കകത്തു നല്ല പുസ്തകങ്ങളാണു്. അവൾക്കു് ഇഷ്ടപ്പെട്ട പുസ്തകങ്ങൾ. വല്ലതും വായിക്കാനൊരുങ്ങുമ്പോൾ കസേല വടക്കോട്ടു തിരിച്ചിടും. അങ്ങനെയായാൽ ഇടത്തുഭാഗത്തുനിന്നു വെളിച്ചം കിട്ടുമല്ലോ.

കിഴക്കെ തെക്കെ മൂലയിലാണു് തങ്കമ്മയുടെ കാൽപ്പെട്ടി. നല്ല വരിക്കപ്ലാവുകൊണ്ടുണ്ടാക്കി പിച്ചളകൊണ്ടു കെട്ടിയ ആ പെട്ടിയിലാണു് തങ്കമ്മയുടെ ഉടുപ്പുകൾ സൂക്ഷിക്കുക. പടിഞ്ഞാട്ടുള്ള ജനലിന്റെ മുകളിൽ ചില്ലുവാതിലുള്ള ചെറിയ പെട്ടിയിലൊരു ടൈംപീസുണ്ടു്. അതിന്റെ അടുത്തുതന്നെ വെണ്ണ കട്ടതിനാൽ മുട്ടുകുത്തി കലത്തിൽ പിടിച്ചുനില്ക്കുന്ന ഉണ്ണിക്കൃഷ്ണന്റെ ഒരു ചിത്രം [illegible]

അന്നത്തെ കല്യാണത്തിന്റെ പേരിൽ മറ്റു ചില സാധനങ്ങളും ആ മച്ചിലേക്ക് കടന്നുവന്നിട്ടുണ്ട്. ഒരു വെറ്റിലത്താലം, ചന്ദനത്തിരിക്കാല്, മെത്തപ്പായ, വിരി, വലിയൊരു നിലവിളക്ക്. വേറെയും ചില സാധനങ്ങൾ അതിൽ കടത്തിയിടാൻ അമ്മായിമാർ ശ്രമിക്കായ്കയല്ല, തങ്കമ്മ അവരെ തടഞ്ഞു വിജയിച്ചു നില്ക്കുകയാണ്.

സന്ധ്യയായപ്പോൾ തങ്കമ്മ കുളിച്ചുവന്നു മെത്തപ്പുറത്തുള്ള വിളക്കു കൊളുത്തി. അവൾ ഉടുപ്പ് മാറി. നനഞ്ഞ മുണ്ടുകളെല്ലാം മൂന്നാം നിലയിലുള്ള അയക്കോലിന്മേൽ തോരയിട്ടു. മുടിത്തുമ്പു കെട്ടിയിട്ട് അവൾ കസേലയിൽ വന്നിരുന്നു. അമ്മയും ജ്യേഷ്ഠത്തിമാരും കൊണ്ടുവന്ന കൊട്ടത്ത പണ്ടങ്ങളൊന്നും അവൾ കെട്ടിയില്ല. അവരോട് വിരോധമുണ്ടായിട്ടല്ല. അവൾക്കധികം പണ്ടം കെട്ടുന്നത് ഇഷ്ടല്ല.

'ഞാൻ കണ്ടിട്ടില്ല്യ ഇങ്ങനെ ഒരു കുട്ടിയെ.' കുഞ്ഞിക്കാവുനേത്യാർ ആവലാതിപ്പെട്ടു.

'ഇതൊക്കെ മതിയമ്മേ. ഇതുകൊണ്ടുള്ള സൌന്ദര്യം മതി എനിക്ക്.' തങ്കമ്മ ഉറപ്പിച്ചു പറഞ്ഞു.

അന്ന് അവൾ വെള്ളസ്സാരിയും നീല ജാക്കറ്റുമാണ് ധരിച്ചിരുന്നത്. നെറ്റിയിൽ ഒരു ചുകന്ന പൊട്ട്. കാതിൽ ചുകന്ന കല്ലുവെച്ച കമ്മലും കടക്കടുക്കനും. കഴുത്തിൽ താലിക്കഴിയിരിക്കുന്ന മിന്നുന്ന ഒരു കഴിമിന്നി. നാഭിവരെ നീണ്ടുകിടക്കുന്ന ഒരു ലക്ഷ്മിമാല. അ

[illegible]

ടന്ന കണ്ണുകൾ, വിരിഞ്ഞ പുഞ്ചിരി—മറ്റൊന്നും അവൾക്കോർക്കാൻ കഴിഞ്ഞില്ല. ആ നോട്ടത്തിന്റെ നിർമ്മലതയിൽക്കൂടി അവളുടെ ആത്മാവ് ഒഴുകിപ്പോവുകയായിരുന്നു.

'ഇനി നമ്മളൊന്നാണല്ലോ.' കണ്ണുകൾകൊണ്ടു് പറഞ്ഞതു് അവളോർത്തു.

കണ്ണുകൾകൊണ്ടൊപ്പമായി ഒന്നാവുക. അവൾക്കു തികച്ചും സന്തോഷമായിരുന്നു.

'ഇപ്പോൾ വരാം. ഇങ്ങനെ നോക്കി കണ്ണു പുണ്ണാക്കണ്ട.' അശോകപ്പൂക്കളുമായി വന്ന വത്സല പറഞ്ഞു: 'ഇത്രവേഗം തന്നെ താൻ മറന്നു മറ്റൊരാളെ ഓർമ്മിക്കാൻ കഴിയുമോ? ഞാൻ അതാണു ആലോചിക്കുന്നതു്, ഇതാ പൂക്കളെ.'

വത്സല പൂക്കളെ ഒരപ്പുറത്തുവെച്ചു. തങ്കമ്മ മുടി വേർപ്പെടുത്തി കെട്ടാനാരംഭിച്ചു.

'ഹാവൂ, വല്ലാതെ കഷ്ടപ്പെട്ടു.' വത്സല തുടർന്നു: 'ഞാനവിടെ ചെന്നു നോക്കുമ്പോൾ അവിടെയാണു് എല്ലാവരും. വലിയൊരു കാര്യാലോചനായോഗം. അച്ഛനും, കുഞ്ഞനുണ്ണിനായരും, രാഘവനുണ്ണിയേട്ടനും ഒക്കെ. ഒടുക്കം ഞാൻ അവർ പോരുന്നതുവരെ പന്തലിൽ വന്നു നിന്നു നാഗസ്വരം കേട്ടു.'

'എന്തിനാണു ബഹളമാണു് ഇന്നേരം?' തങ്കമ്മ മുടി കെട്ടിക്കൊണ്ടു് തുടർന്നു: 'ഒരാളുടെ കല്യാണത്തിനു ഇത്രയൊക്കെ ബഹളം വേണമോ?'

'ഒന്നും വേണ്ട. ഗാന്ധർവ്വവിധിയായാൽ മതി എന്നാൽ ആരും അറിയില്ലല്ലോ.'

'കല്യാണമൊക്കെയാവാം, പക്ഷേ ഇത്ര വയ്യാ.' തങ്കമ്മ തുടർന്നു: 'ഇതു് ആളുകൾക്കൊക്കെ ബുദ്ധിമുട്ടല്ലേ? തിരിഞ്ഞേടത്തും മറിഞ്ഞേടത്തും ആളുകൾ, കുട്ടികൾ; ബഹളം!'

തങ്കമ്മ മുടി കെട്ടിക്കഴിഞ്ഞു. വത്സല ആ അശോകപ്പൂക്കുല തങ്കമ്മയുടെ മുടിയിൽ ചൂടിച്ചു.

'ഞാൻ ചോദിക്കട്ടെ?' വത്സല തങ്കമ്മയുടെ മുഖത്തുറ്റുനോക്കി: 'ഇത്രവേഗം ഒരാളെ സ്നേഹിക്കാൻ കഴിയുമോ?'

'എനിക്ക പണ്ടുതന്നെ ആയാളെ ഇഷ്ടമായിരുന്നു. ആയാൾതന്നെ വന്നു ചോദിച്ചപ്പോൾ കൂടുതൽ ഇഷ്ടമായി.' തങ്കമ്മ തുടർന്നു പറഞ്ഞു: 'വത്സലക്കും ചിലരെ പിടിച്ചിട്ടുണ്ടാവും. ആയാളാണെങ്കിൽ തരക്കേടില്ലെന്നഭിപ്രായമുണ്ടാവും. ഭാഗ്യത്തിനു ആയാൾതന്നെ വന്നാൽ വത്സലക്കും ഇഷ്ടമാവും.'

'തങ്കമ്മക്ക ഹൃദയം പിടക്കുന്നില്ലേ? ഇതുവരെ പരിചയമില്ലാത്ത ഒരാളെ സമീപിക്കാൻ പേടി തോന്നുന്നില്ലേ?'

'എന്തിനു്? അദ്ദേഹം എനിക്കിഷ്ടപ്പെട്ട മനുഷ്യനാണു്.'

*  *  *  *

'തങ്കമ്മേ—തങ്കമ്മയില്ലേ വടക്കേ അറയിൽ!' പെട്ടെന്നു ആരോ വിളിച്ചുചോദിച്ചു.

'ആരോ വരുന്നു.' വത്സല പറഞ്ഞു.

കുട്ടുണ്ണിനായർ വടക്കെ അറയിലേക്കു കടന്നു.

'എന്താ രണ്ടാളുംകൂടി ഇവിടെ ഇരിക്കണത്? ഊണു കഴിച്ചുവോ?' കൃഷ്ണനുണ്ണിനായരന്വേഷിച്ചു.

'ഇല്ല.' വത്സലയാണ് പറഞ്ഞത്.

'എന്നാൽ വത്സല പോയി ഊണു കഴിക്കു.'

'ഞങ്ങൾ ഉണ്ടോളാം, ഞങ്ങളൊപ്പമേ ഉണ്ണുന്നുള്ളു.' തങ്കമ്മ പറഞ്ഞു.

'ഒപ്പമാണ് കിടപ്പും എന്നു പറഞ്ഞാൽ.' കൃഷ്ണനുണ്ണി തുടന്നു: 'വത്സല പോയി ഊണു കഴിക്കു; തങ്കമ്മയോടു ചിലതു സംസാരിക്കാനുണ്ട്.'

'സ്വകാര്യമാണോ?' വത്സല ചോദിച്ചു.

'അതെ.'

'എന്നാൽ ഞാൻ പോയേക്കാം.' വത്സല പുറത്തേക്കു കടന്നു.

'ഇരിക്കു.' തങ്കമ്മ കസാലയെടുത്തു വടക്കോട്ടു തിരിച്ചിട്ടു: 'എന്തു സ്വകാര്യമാണ്?'

കൃഷ്ണനുണ്ണിനായർ ഇരുന്നു. തങ്കമ്മയെ ഒന്നു നോക്കി.

'എന്താ നോക്കണത്? എന്താ ഇത്രവലിയൊരു സ്വകാര്യം?'

'എങ്ങിനെയാണ് തുടങ്ങേണ്ടതെന്നാണ്.'

'അതെന്താ?'

'പറയാൻ വിഷമമുണ്ട്. പറയാതെ പറ്റില്ലല്ലോ.'

'പറയു. പറഞ്ഞാലല്ലേ മനസ്സിലാവു.'

'നമ്മുടെ തറവാടു കേടു വരാനാണ് പോകുന്നത്.'

'എങ്ങനെ?'

‘അതങ്ങനെയാണ്. എനിക്കു പറയാൻ മടിയുണ്ട്. പക്ഷെ ഒരാൾ പറയേണ്ടേ? അതിനു ഞാനായി എന്നുമാത്രം.’

‘ഇതു വലിയ മുഖവുരയാണല്ലോ—ാ—.’ തങ്കമ്മ തുടൎന്നു: ‘കളിപ്പിക്കാതെ കാൎയ്യം പറയൂ.’

‘ഞാൻ പറയാം. തങ്കമ്മ പരിഭ്രമിക്കരുത്.’

‘എനിക്കൊരു പരിഭ്രമവുമില്ല.’

‘തങ്കമ്മക്കു് ഇന്നത്തെ ഈ വിവാഹം വളരെയധികം ഇഷ്ടമായെന്നു ഞാൻ മനസ്സിലാക്കിയിട്ടുണ്ട്. അങ്ങനെയല്ലേ?’

‘അങ്ങനെയാണ്. ഇപ്പോൾ അങ്ങനെയല്ലെന്നു ആരെങ്കിലും പറഞ്ഞുവോ?’

‘ഞങ്ങൾക്കും ഇഷ്ടമായിരുന്നു.’

‘ഇപ്പോൾ ഇഷ്ടമല്ലാതായിരിക്കുന്നുവോ?’

‘ഇന്ന് ഇതു നടക്കില്ലെന്നു വന്നിരിക്കുന്നു.’

‘അതെന്താ?’ തങ്കമ്മയൊന്നു ഞെട്ടി: ‘വെറുതെ ആളെ കളിയാക്കാൻ വരികയല്ലേ?’

‘അല്ല. ഇന്നു കണ്ണുകുട്ടക്കുറുപ്പിന്റെ വിവാഹം ഇവിടെ നടക്കില്ല. ആ കാൎയ്യം തീൎച്ചയായിക്കഴിഞ്ഞു.’

‘അതെന്താ?’ തങ്കമ്മയുടെ മുഖം വാട്ടമുണ്ടായിരുന്നു.

‘ഇങ്ങനെ വളച്ചുതിരിച്ചു പറയുന്നതൊക്കെ എന്റെ മനസ്സിലുള്ള വിഷമംകൊണ്ടാണ്.’

‘[illegible] വിഷമവും ആവശ്യമില്ല. സംഗതികൾ മന

സ്സിലാക്കാനും അതിനനുസരിച്ചു പ്രവൃത്തിക്കാനും എനിക്കു കഴിയും. പിന്നെ എന്തിനു വിഷമിക്കുന്നു?'

'എന്നാൽ പറയാം. കുഞ്ഞുകുട്ടക്കുറുപ്പിനെ ഇന്നലെ വൈകുന്നേരം അറസ്റ്റുചെയ്തിരിക്കുന്നു. ആയാൾ സബ് ജെയിലിലാണ്.'

'എന്തിനു്?'

'ആയാളുടെ പേരിൽ ഒരു കൊലക്കേസ്സാണെന്നാണു് കേട്ടതു്. സൂക്ഷ്മവിവരം അറിഞ്ഞുകൂടാ. എന്തായാലും ഇപ്പോൾ ജയിലിലാണു്. വിട്ടിട്ടില്ല.'

'ആര പറഞ്ഞതു്? ആളു വന്നിരുന്നുവോ?'

'കുട്ടനുണ്ണിക്കുറുപ്പാണു് പറഞ്ഞതു്.' കൃഷ്ണനുണ്ണി ചോദിച്ചു: 'നമ്മൾ ഇവിടെയൊക്കെ ഒരുക്കി ലൌഡ് സ്പീക്കർവെച്ചു കല്യാണവിളംബരം നടത്തി. ഇനിയിപ്പോൾ വരനില്ലെങ്കിൽ എന്തുചെയ്യും?'

'എന്തുചെയ്യും?' തങ്കമ്മ തുടർന്നു: 'വരനു സൌകര്യമാവുന്നതുവരെ വിവാഹം നിറുത്തിവെക്കുക.'

'നിറുത്തിവെച്ചിട്ടോ?'

'വരനു സൌകര്യപ്പെട്ടമ്പോൾ കഴിക്കുക.'

'ആയാൾ ഒരു കൊലപ്പുള്ളിയാണെങ്കിലും തങ്കമ്മക്കു സമ്മതമാണോ?'

'ആയാൾ കൊലപ്പുള്ളിയാവില്ല.'

'ആണെങ്കിലോ?'

'ആവാത്തതിനെപ്പററി എന്തിനു സങ്കല്പിച്ചു ചോദിക്കുന്നു?'

'ആണെങ്കിൽ തങ്കമ്മയെന്തു പറയുന്നു?'

'ആണെങ്കിലും ഞാൻ ഇഷ്ടപ്പെടുന്നു. എന്തോ ഒരബദ്ധം പററി എന്നു ഞാൻ വിശ്വസിക്കും. മാപ്പു കൊടുക്കും.'

'എന്നിട്ടു ഇന്നു ഈ വിവാഹം നിറുത്തിവെക്കുകയോ?'

'അതെ.'

'തറവാടിന്റെ അപമാനമല്ലേ?' കൃഷ്ണനുണ്ണിനായർ തങ്കമ്മയുടെ മുഖത്തുററുനോക്കി; അവിടെ കണ്ട നിശ്ചയദാർഢ്യത്തിൽ അദ്ദേഹമൊന്നു നടുങ്ങി: 'ഇങ്ങനെ ഒരു വിഷമപ്രശ്നം വന്നപ്പോൾ ഞങ്ങളെല്ലാവരുംകൂടെ വളരെയധികം ആലോചിച്ചു് ഒരു കാര്യം ഉറപ്പിച്ചിരിക്കുന്നു. തങ്കമ്മ അതു സമ്മതിക്കണം. സമ്മതിക്കില്ലേ?'

'കാര്യം കേൾക്കാതെ ഒന്നും പറയാൻ വയ്യ.'

'ഈ മുഹൂർത്തത്തിൽത്തന്നെ കല്യാണം നടത്താൻ ഞങ്ങളൊരാളെ ഒരുക്കിയിട്ടുണ്ടു്.'

'അതു വേണ്ടാ. നിശ്ചയിച്ച ആളില്ലെങ്കിൽ ഇന്നു എനിക്കു വിവാഹവും വേണ്ടാ.'

'അങ്ങനെ പറയരുതു്. നമ്മളുടെ തറവാടിത്തവും നിലയും വിലയും ഒക്കെ ആലോചിക്കണം. ഈ വന്ന ബന്ധുക്കളുടേയും സ്വജനങ്ങളുടേയും നാട്ടുകാരുടേയും മുമ്പിൽ നമ്മൾ കേടുവരരുതു്. ഞങ്ങൾ പുതുതായി ഉണ്ടാക്കിയ ആളെ തങ്കമ്മ മാലയിടണം.'

തങ്കമ്മ ഒന്നും പറഞ്ഞില്ല.

'എന്താ ഒന്നും പറയാത്തതു്? ഇന്നുച്ചക്കാണു് ഞാനും ഗോപാലനുണ്ണിയും വിവരമറിഞ്ഞതു്. അവൻ ഇ

തുവരെ നമ്മളെ അറിയിച്ചിട്ടില്ല. അറിഞ്ഞ ഉടനെ ഞങ്ങളാലോചിച്ചു ഒരാളെ അന്വേഷിച്ചു കണ്ടുപിടിച്ചു.'

'റെഡിമെയ്ഡ് വരനാണല്ലേ?' തങ്കമ്മ ചോദിച്ചു.

'തങ്കമ്മ കളിയാക്കരുത്. വാശി പിടിക്കരുത്. കാര്യങ്ങൾ ഭംഗിയാക്കിത്തീർക്കാൻ തങ്കമ്മ ആയാളെ മാലയിട്ടു സ്വീകരിക്കണം.'

'എനിക്കു വേണ്ടാ.'

'വേണം തങ്കമ്മേ, വേണം.' സത്യഭാമനേത്യാർ മുറിയിൽ കടന്ന് തുടർന്നു: 'നമ്മുടെ തറവാടിന്റെ മാനമാണ് കേട്ടുവരുന്നത്. തങ്കമ്മ അതു ചെയ്യണം.'

'ഞങ്ങൾ വളരെയധികം ബുദ്ധിമുട്ടിയിട്ടാണ് ഒരാളെ തേടിപ്പിടിച്ചു കൊണ്ടുവന്നത്.'

'ആരാണെന്നു പറഞ്ഞുവോ?' സത്യഭാമനേത്യാർ ചോദിച്ചു.

'ആരായാലും എനിക്കുവേണ്ട.' തങ്കമ്മ തുടർന്നു: 'എനിക്കിഷ്ടപ്പെട്ട ഒരാൾ ആലോചിച്ചുവന്നു. ആയാൾ എന്നോടു നേരിട്ടു ചോദിച്ചു. ഞാൻ സമ്മതിക്കുകയും ചെയ്തു. ഇപ്പോൾ എവിടെനിന്നോ പിടിച്ചുകൊണ്ടുവന്ന ഒരാളെ മാലയിടാനും ആയാളുടെ ഭാര്യയായി ജീവിക്കാനും എനിക്കു വയ്യാ.'

'ഇങ്ങനെയൊന്നും പറയരുതേ തങ്കമ്മേ. ഇന്നു ഇത്രയൊക്കെയായിട്ടു ഇനി വിവാഹം നടന്നില്ലെങ്കിൽ പിന്നെ എന്തിനാ നമ്മുടെ മുഖം കൊള്ളുവാ. നാളെ രാവിലെ ആളുകൾ കൈകൊട്ടി ആർക്കില്ലേ? ഇല്ലേ?'

'റെഡിമെയ്ഡ് വരനെ മാലയിട്ടാൽ അവമാനം ഇല്ലാതാവുമോ?'

'അവരെല്ലാവരുംകൂടി നമ്മളെ അവമാനിക്കാൻ ശ്രമിച്ചാലും നമ്മൾ മുഹൂർത്തത്തിന്നു കല്യാണം നടത്തി എന്നുണ്ടല്ലോ.' സത്യഭാമനേത്യാർ തിരുത്തി: 'എല്ലാവരേയും അടക്കി പറയുന്നില്ല. കുട്ടനുണ്ണിക്കുറുപ്പാണ് സമയത്തേക്കൊരാളെ ഉണ്ടാക്കിത്തന്നത്.'

'എനിക്കു മറ്റൊരാളെ വിവാഹം ചെയ്യാനിഷ്ടമില്ല.'

'തറവാട്ട് കേട്ടവരത്തതു്. ഇത്രവേഗം ഒരു പ്രേമമോ? നോവൽ വായിച്ചിട്ടാണ് ഇതൊക്കെ. മര്യാദക്ക് ഇതു സമ്മതിച്ചോളു.'

'എല്ലാവരും തറവാട്ട കേട്ടവരത്തുന്ന കാര്യം പറയുന്നു. നിങ്ങളെല്ലാവരുംകൂടി എന്നെ കേട്ടവരത്തുകയാണ് ചെയ്യുന്നതു്.' തങ്കമ്മ ഉറപ്പിച്ചു പറഞ്ഞു: 'എനിക്കിന്നു വിവാഹം വേണ്ട.'

'വേണം.' ഇടിമുഴക്കംപോലെയുള്ളൊരു ശബ്ദം. ആ ശബ്ദം തുടർന്നു: 'വേണം എന്നു നിശ്ചയിക്കാൻ ഞങ്ങളാണ്.'

ഒരഗ്നിപർവ്വതംപോലെ രാഘവനുണ്ണി തങ്കമ്മയുടെ മുമ്പിൽ നില്ക്കുന്നു.

'മുഹൂർത്തസമയത്തു പന്തലിലേക്ക വരണം. സമയമാവാറായി. ഞങ്ങൾ മാലയെടുത്തു കയ്യിൽ തരും. ഞങ്ങൾ കാട്ടിത്തരുന്ന ആളുടെ കഴുത്തിലിടണം.'

തങ്കമ്മ രാഘവനുണ്ണിയെ നോക്കിനിന്നു.

'ഇതൊരു നാട്ടുവാഴിത്തറവാടാണ്. കൊലപ്പുള്ളികളും ജയിൽപ്പുള്ളികളും ഈ തറവാട്ടിൽ കയറിവരാൻ പാടില്ല. അതു നിശ്ചയിക്കാൻ ഞാനാണ്. ഞങ്ങൾ പറഞ്ഞതു കൂട്ടാക്കില്ലേ?'

'ആദ്യം നിശ്ചയിച്ച ആളല്ലെങ്കിൽ എനിക്കിന്നു വിവാഹം വേണ്ട.' തങ്കമ്മ വീണ്ടും പറഞ്ഞു.

'വേണ്ട? മുഹൂർത്തസമയത്ത് ആ ക്രിയ നടത്തണം'

'നടക്കുകയുണ്ടാവില്ല.' തങ്കമ്മ പറഞ്ഞു.

'ഇല്ലേ?, ഇല്ലേ?' രാഘവനുണ്ണി കയർത്തു.

'ക്ഷമിക്കൂ.' കൃഷ്ണനുണ്ണി തുടർന്നു: 'ഇപ്പോൾ താഴത്തേക്കു പോയിക്കൊള്ളൂ. അമ്മയോടും അച്ഛനോടും ഇങ്ങോട്ടു വരാൻ പറയൂ. ഞങ്ങളെല്ലാക്കൂടി പറഞ്ഞു ശരിപ്പെടുത്തിക്കൊള്ളാം.'

രാഘവനുണ്ണി പുറത്തുപോയി.

മുകളിലുണ്ടായിരുന്ന സ്ത്രീകളുടെ ശ്രദ്ധ വടക്കേ അറയിലെ അടക്കിപ്പിടിച്ച സംസാരത്തിൽ കേന്ദ്രീകരിച്ചിരിക്കുകയാണ്, അല്പാല്പമായി വിങ്ങിപ്പൊട്ടി പുറത്തുവരുന്ന ആ രഹസ്യത്തിൽ അവരുടെ കാതുകളുറച്ചുവന്നുവെങ്കിലും അവർക്ക് വ്യക്തമായി ഒന്നും മനസ്സിലായില്ല.

കുഞ്ഞിക്കാവുനേത്യാർ പരിഭ്രമിച്ചു കിതച്ചുകൊണ്ട് മുകളിലെത്തി. അവർ വടക്കേ അറയിൽ കടന്ന് മാറത്തു കൈകൾവെച്ചുകൊണ്ടപേക്ഷിച്ചു:

'തങ്കമ്മേ—! നമ്മുടെ തറവാട്ടു കേടുവരുത്തരുതേ—? പണ്ടാലോചിച്ചതാണ് കാണാട്ടു ചന്ദ്രശേഖരനുണ്ണിയുടെ കാര്യം [illegible] ഇപ്പോൾ ഞങ്ങളൊക്കെ കാലു പിടിച്ചപേക്ഷി

ച്ചു കൊണ്ടുവന്നതാണ്. ഏട്ടൻ പറഞ്ഞതു് സമ്മതിച്ചേക്കു. ഒന്നും ആലോചിക്കരുതു്.'

'ആ: ആ: അതാ ചരക്ക്?' തങ്കമ്മ തുടർന്നു ചോദിച്ചു: 'അവന്നതേ അതു വേണ്ടാ എന്നു വെക്കാൻ?'

ആരും ഒന്നും പറഞ്ഞില്ല.

'എനിക്കു ആ കള്ളുകുടിയനെ ആവശ്യമില്ല.'

'വാശി പിടിക്കരുതു്. വിധി അങ്ങിനെയാണെന്നുവെച്ചു സമാധാനിക്കുക.' നേത്യാർ പറഞ്ഞു.

'അതെ,' കൃഷ്ണനുണ്ണി തുടർന്നു: 'ഇനി ഇപ്പോൾ മറെറാന്നും ആലോചിക്കരുതു്. മറേറ കാര്യം ഇനി ഇവിടെ നടക്കില്ല. കുഞ്ഞുകുട്ടക്കുറുപ്പ് ഒരു കമ്യൂണിസ്റ്റുകാരനാണ്. ആയാളെ ശിക്ഷിക്കാതിരിക്കയില്ല. ശിക്ഷ കഴിഞ്ഞു വന്നാലും രാഘവനുണ്ണി ആയാളുടെ ബന്ധം സമ്മതിക്കില്ല. ഞങ്ങളൊക്കെ ഗവർമ്മെണ്ടുദ്യോഗസ്ഥന്മാരാണ്. ഗവർമ്മെണ്ടിനെതിരായ ഒരു സംഘത്തിലെ ആളെ ബന്ധുവായി വെച്ചുപൊറുപ്പിക്കാൻ ഞങ്ങൾക്കു കഴിയില്ല.'

'വേണ്ടാ കൃഷ്ണനുണ്ണിയേട്ടാ. അതു വേണമെന്നു ഞാൻ നിർബ്ബന്ധിക്കുന്നില്ല. ഈ കള്ളുകുടിയനെ വെച്ചു കെട്ടണമെന്നുണ്ടോ?' തങ്കമ്മ തുടർന്നു: 'ഞാൻ വിവാഹംതന്നെ ഇല്ലാതെ കഴിഞ്ഞോളാം. ഇവിടെ ഇരിക്കാൻ സമ്മതിച്ചാൽ മതി.'

അങ്ങനെ സമ്മതിക്കാൻ വയ്യ. ഇപ്പോൾ വിവാഹം വേണ്ടെന്നൊക്കെ പറയും. അങ്ങിനെ ഇരിക്കുമ്പോൾ സ്ത്രീകളാണ്, മനുഷ്യരുടെ മനസ്സാണ്, അതു വ

ല്ലവഴിക്കും തിരിയും. എന്നിട്ട വല്ല വൃത്തികേടുകളും വരുത്തിവെക്കും.'

'നാതൊന്നും പേടിക്കേണ്ട' തങ്കമ്മ അപേക്ഷിച്ചു: 'കൃഷ്ണനുണ്ണിയേട്ടനു ദയവുണ്ടെങ്കിൽ ഈ കുരുക്കിൻ കുട്ടി എൻെറ മേൽ വെച്ചുകെട്ടരുതു്. ഇനു വിവാഹം നിത്തിവെപ്പിച്ചുതരണം.'

'അതു മാത്രമാണല്ലോ വയ്യാത്തതു്.' കൃഷ്ണനുണ്ണി തുടൻറു ചോദിച്ചു: 'ഈ വന്നുകൂടിയവരോടൊക്കെ ഞങ്ങളെന്തു പറയും.'

'ഉണ്ടായ സത്യം തുറന്നു പറഞ്ഞാലെന്താ?' തങ്കമ്മ തുടൻറു: 'നിങ്ങൾക്കാക്കും വയ്യെങ്കിൽ സമ്മതിച്ചാൽ മതി, ഞാൻ ആ ലൌഡ്സ്പീക്കറിൻെറ മുമ്പിൽ ചെന്നു പറഞ്ഞോളാം.'

'നീയായിട്ട തറവാട്ട കേടുവരുത്തരുതു്.' സത്യഭാമനേത്യാർ വീണ്ടും തുടന്നു: 'ഇതൊക്കെ ഒരുക്കിയിട്ട വിവാഹം നടക്കാതിരുന്നാൽ ഏട്ടനൊരാണല്ലേ? ഏട്ടനു പുറത്തിറങ്ങി നടക്കണ്ടേ?'

'നിങ്ങൾക്കെല്ലാവക്കും ഒന്നേ പറയാനുള്ളു. തറവാടിൻെറ കായ്യം. എനിക്കു ഞാൻ കേടുവരുന്ന കായ്യമാണു് പറയാനുള്ളതു്. ഈ പുതിയ വരനെ ഞാൻ നല്ലപോലെ അറിയും. എൻെറ ക്ലാസ്സ്മെയ്റ്റായിരുന്നു ആയാൾക്കു ഇല്ലാത്ത ദോഷങ്ങളൊന്നുമില്ല. ആ ദോഷങ്ങളൊക്കെക്കൂടി കെട്ടി എൻെറ തലക്കുവെക്കാനാണു ഭാവമെങ്കിൽ തറവാട്ട കേടുവന്നോട്ടെ. എനിക്കിനി ഒരക്ഷരം പറയാനില്ല.'

തങ്കമ്മ ജനൽത്തിണ്ണയിൽ ഇരുന്നു.

'കാര്യം വിഷമത്തിലാണ്.' കൃഷ്ണനുണ്ണി എഴുന്നേററു: 'ഇനി ഞാനൊന്നും പറയാൻ കണ്ടില്ല.'

'മുകളിൽ സ്ത്രീകളാരാ ഉള്ളത്? എല്ലാവരോടും ഉണ്ണാൻ ചെല്ലാൻ പറയുന്നു.' ഇതു പറഞ്ഞുകൊണ്ട് വിലാസിനിയും മുകളിലേക്ക കയറിവന്നു.

'എന്താ, എന്താ, വടക്കേ അറയിലൊരു സ്വകാര്യം?' കുപ്പിൽനായരുടെ രണ്ടാമത്തെ മകൾ ഭാഗീരഥി ചോദിച്ചു.

'എന്താ? ഞാനൊന്നും അറിഞ്ഞില്ല.' വിലാസിനി പറഞ്ഞു.

'എന്താ തങ്കമ്മക്ക സമ്മതമല്ലേ? എല്ലാവരുംകൂടി ഞെക്കിപ്പഴുപ്പിക്കുന്നുണ്ടല്ലോ?' ഭാഗീരഥി വീണ്ടും ചോദിച്ചു.

അതൊക്കെ ഞങ്ങൾ നോക്കിക്കൊള്ളാം. ഭാഗീരഥി ഉണ്ടിട്ടില്ലെങ്കിൽ പോയി ഉണ്ടോളു' വിലാസിനി മുറുമുറുത്തു.

'എനിക്കെന്തായാലും വേണ്ടില്ല. നല്ല പന്തിയല്ലെന്നു തോന്നിയപ്പോൾ ചോദിച്ചു' ഭാഗീരഥി താഴത്തേക്കിറങ്ങി.

'തങ്കമ്മേ—ഠ' നേത്യാർ വിളിച്ചു.

തങ്കമ്മ വിളികേട്ടില്ല.

കൃഷ്ണനുണ്ണിനായർ വാതില്ക്കലേക്ക നീങ്ങി.

'അങ്ങനെ പോയാലോ കൃഷ്ണനുണ്ണി. ഒന്നും തീർച്ചപ്പെട്ടതായതേ?' നേത്യാർ ചോദിച്ചു.

'തങ്കമ്മ സമ്മതിച്ചില്ലേ?' വാതില്ക്കലെത്തിയ വിലാസിനിയും അന്വേഷിച്ചു.

'തങ്കമ്മേ-ദ' അച്ഛൻനമ്പൂതിരി ഒരു ചുഴലിക്കാറ്റുപോലെ അറയിൽക്കടന്നുവന്നു. 'ഏട്ടൻ പറഞ്ഞതു സമ്മതിക്കൂ-ഒന്നും ആലോചിക്കേണ്ട.'

തങ്കമ്മ അച്ഛൻനമ്പൂതിരിയെ ഒന്നു നോക്കി. അവളുടെ കവിളുകളിൽക്കൂടെ കണ്ണീർച്ചാലുകളൊഴുകുന്നതു നമ്പൂതിരി കണ്ടു.

'ഇതിനൊക്കെയാണു യോഗം എന്നു പേര്' നമ്പൂതിരി തങ്കമ്മയുടെ പുറം തലോടിക്കൊണ്ട് ഒരു പ്രമാണം ചൊല്ലിക്കൊടുത്തു: 'ഈശ്വരൻ തരുന്നതു കയ്ക്കാട്ടി വാങ്ങ്വാ.'

'ആർത്തി നൽകീട്ടമീശ്വരനെങ്കിലും
പ്രാർത്ഥിക്കേ നമുക്കങ്ങോട്ടു ചെയ്യാവൂ'

നീ പഠിച്ചിട്ടില്ലേ. ഇതൊക്കെ വിധിയാണെന്നു വിചാരിച്ചു സമാധാനിക്കൂ'

'ഇയാൾക്ക് കള്ളുകുടിയുണ്ടെന്നല്ലേയുള്ളു? മറേറയാള് കൊലക്കേസ്സുകാരനാണത്രേ. മതക്കണ്ടോണ്ടോ ഒരു കോൺഗ്രസ്സുകാരനെ കുത്തിക്കൊന്നാളാണ് എന്നാണു പറയണത്.' നേത്യാർ പറഞ്ഞു.

'തങ്കമ്മേ-ദ' നമ്പൂതിരി വീണ്ടും വിളിച്ചു.

'എന്താ അച്ഛാ' തങ്കമ്മ ചോദിച്ചു.

'നീ പഠിച്ചവളല്ലേ?'

'പഠിച്ചതുകൊണ്ടുള്ള തകരാറാണ്' തങ്കമ്മ പറഞ്ഞു.

'അടിച്ചു പഞ്ഞിപോലെയാക്കിയിരിക്കുന്നവരത്രെ. ഒരു കണ്ണും പോയിരിക്കുന്നവരെന്നു രാഘവനുണ്ണി പറഞ്ഞത്' നേത്യാർ വിവരിച്ചുകൊടുത്തു.

'ആയിക്കോട്ടെ' തങ്കമ്മ പറഞ്ഞു.

'സമയമായിത്തുടങ്ങി; എന്താ തീർച്ചയാക്കിയത്?' രാഘവനുണ്ണി വീണ്ടും കയറിവന്നു ചോദിച്ചു.

'ഉണ്ണീ, ഇനി എന്താ വേണ്ടത്?' നേത്യാർ ശബ്ദം താഴ്ത്തി തുടർന്നു. 'അവൾ തീരെ സമ്മതിക്കുന്നില്ല.'

'ഞാൻ സമ്മതിപ്പിക്കാം.' രാഘവനുണ്ണി അമർഷത്തോടെ തങ്കമ്മയുടെ അടുത്തുചെന്നു ചോദിച്ചു: 'നീയെന്താ ഞങ്ങളുടെയൊക്കെ മുഖത്തു കരി തേക്കാനാണോ ഭാവം?'

'ഞാനാരുടെ മുഖത്തും കരിതേക്കുന്നില്ല.

'എന്നാൽ ഞാൻ ഏട്ടത്തിയമ്മയേയും വലിയമ്മയേയും ഇങ്ങോട്ടയക്കാം. മുഹൂർത്തമായി. ഒരുങ്ങി പന്തലിലേക്കു വരണം.

'ഏട്ടാ—' തങ്കമ്മയുടെ കണ്ഠം ഇടറിയിരുന്നു. കണ്ണുകൾ തുളുമ്പിയിരുന്നു.

'ഇനിയൊന്നും പറയേണ്ട—' രാഘവനുണ്ണി തടഞ്ഞു.

'ഇഷ്ടമുണ്ടെങ്കിൽ എന്നെ നിർബ്ബന്ധിക്കരുത്'.

'ഇഷ്ടമുണ്ടായിരുന്നു തങ്കമ്മേ' രാഘവനുണ്ണിയുടെ കണ്ഠം ഇടറി. ആയാൾ തുടർന്നു: 'നിന്നോടുണ്ടായിരുന്ന ഇഷ്ടംകൊണ്ടു മാത്രമാണ് ഈ വിവാഹം ഇത്ര കേമ

മായി നടത്താൻ ഏർപ്പാടുചെയ്തത്. ഇനി നിന്റെ ഇഷ്ടത്തിനു നിന്നാൽ എനിക്ക് തലയുയർത്തി നടക്കണം.'

'എന്നെ നിർബന്ധിക്കരുത്.'

'നിർബ്ബന്ധിക്കാതെ ഞാനെന്തുചെയ്യും, നീ പറ.'

'എത്രനാളും ചെയ്യുണ്ട - എനിക്കിപ്പോൾ കല്യാണം വേണ്ട.'

'ഈ വന്നുകൂടിയവരോടൊക്കെ ഞാനെന്തു പറയും?'

'അവരോട് ഊണുകഴിച്ചു പൊയ്ക്കൊള്ളാൻ......'

തങ്കമ്മ പറഞ്ഞു തീർന്നില്ല. രാഘവനുണ്ണിയുടെ വലത്തുകൈ തങ്കമ്മയുടെ ഇടത്തെ കവിൾത്തടത്തിൽ ചെന്നടിച്ചു.

'അരുതേ- ഉണ്ണി, അരുത്' നമ്പൂതിരി കരഞ്ഞുകൊണ്ടു തടഞ്ഞു.

'അരുത് അല്ലേ?' രാഘവനുണ്ണി തുടർന്നു: 'അതെങ്കിൽ അച്ഛനവളെ കല്യാണപ്പന്തലിലേക്കു കൊണ്ടുവരൂ.'

തങ്കമ്മ അടികൊണ്ടു തരിച്ചു നിൽക്കുകയായിരുന്നു.

'ഞാൻ കൊണ്ടുവരാം. ഉണ്ണി താഴത്തേക്കു പോവൂ' നമ്പൂതിരി പറഞ്ഞു.

'അതു വിചാരിച്ചു പോകേണ്ട' തങ്കമ്മ പറഞ്ഞു.

'എന്തേ പറഞ്ഞത്? ഏ?' ആയാൾ തങ്കമ്മയെ ഒന്നുകൂടി ആഞ്ഞടിച്ചുകൊണ്ടു ചോദിച്ചു: 'നീ സമ്മതിക്കില്ലേ? ഇല്ലേ?'

'ഇല്ല' തങ്കമ്മ തുറിച്ചുനോക്കിക്കൊണ്ടു പറഞ്ഞു. ആ കണ്ണുകൾ വറ്റിയിരുന്നു. അതിൽനിന്നും തീപ്പൊരി പാറുകയിരുന്നു.

'എടി, ഒരുക്കൂടി പറ' രാഘവനുണ്ണി വീണ്ടും കയ്യുയർത്തി. അയാളുടെ പല്ലുകൾ ഞെരിയുകയായിരുന്നു.

നമ്പൂതിരി അവരുടെ നടുക്കു നിന്നു തടുത്തു.

'നിന്നെ ഞങ്ങൾ കൊണ്ടുപോവും.'

'എന്റെ ശവം കൊണ്ടുപോവും.'

'പോവൂ ഉണ്ണീ, താഴത്തേക്കു പോവൂ' നമ്പൂതിരി സമാധാനിപ്പിക്കാൻ ശ്രമിച്ചു: 'ഞങ്ങൾ വേണ്ടതുപോലെ പറഞ്ഞു അവളെ കൊണ്ടുവരാം'

'അച്ഛന്റെ ഈ താലോലം കൊണ്ടുതന്നെയാണ്. ഇവളിങ്ങനെയായതു്' രാഘവനുണ്ണി പറഞ്ഞു.

'ഉണ്ണേട്ടാ ഉണ്ണേട്ടാ' കല്ലൂർ ശങ്കരപ്പണിക്കർ കോണിക്കൽ നിന്നു വിളിച്ചു.

'എന്താ' രാഘവനുണ്ണി പരുഷമായി ചോദിച്ചു.

'അവർ വന്നു. താഴത്തേക്കു വരൂ' അറയുടെ ഉമ്മറത്തുവന്നു പണിക്കർ പറഞ്ഞു.

'ആര് വന്നു?'

'കുഞ്ഞുകുട്ടക്കുറുപ്പും അപ്പുമേനവനും ഒക്കെ' പണിക്കർ പറഞ്ഞു.

കുറച്ചിട എല്ലാവരും തരിച്ചുനിന്നു. ഒടുക്കം രാഘവനുണ്ണി താഴത്തേക്കിറങ്ങി.

വരനും പാർട്ടിയും വന്നിരിക്കുന്നു. ആളുകൾ അധികമില്ല. കുഞ്ഞുകുട്ടക്കുറുപ്പും അപ്പുമേനവനും വാസന്തിയും മാത്രം. ഡ്രൈവർ ഒരു [illegible]പെട്ടി എടുത്തു പു

വെത്തുകൊണ്ടുവന്നു വെച്ച്, മറ്റൊന്നെടുക്കാൻ പോവുകയാണ്.

എന്തു പറയണം? ആർക്കുമൊന്നും അറിഞ്ഞുകൂടാ.

'സമയം വൈകിയിട്ടില്ലല്ലോ?' അപ്പുമേനവൻ തുടർന്നു: 'കുറച്ചു വൈകി.'

'കാല്യകഴകു' മൂപ്പിൽനായർ എഴുന്നേററുനിന്നു തുടർന്നു: 'ഇരിക്കു'

'കഴുകാം' അപ്പുമേനവൻ പറഞ്ഞു:

'വലിയമ്മാമ ഇത്രത്തോളമൊന്നു വരൂ' രാഘവനുണ്ണി വിളിച്ചു.

'ഊം, കാല്യ കഴകു' വീണ്ടും ക്ഷണിച്ചശേഷം മൂപ്പിൽനായർ പുറത്തളത്തിലേക്കു പോയി.

'ഇനി എന്താണു വേണ്ടതു്?' രാഘവനുണ്ണി ചോദിച്ചു.

'നിശ്ചയമില്ല' മൂപ്പിൽനായർ പറഞ്ഞു.

'അങ്ങനെ പറഞ്ഞാൽ പാറില്ല.'

'ആദ്യത്തെ നിശ്ചയപ്രകാരം അങ്ങോട്ടു നടക്കട്ടെ.'

'അതു വയ്യാ കുട്ടനുണ്ണിക്കുറുപ്പു് മുഷിയും. പിന്നെ ഒരു തടവുപുള്ളി ഈ തറവാട്ടിൽ വിരുന്നുകാരനായി വരുന്നതു എനിക്കിഷ്ടമല്ല.'

'എന്നാൽ അതു പറഞ്ഞേക്കു.'

'വലിയമ്മാമ പറയണം.'

'എനിക്കു വയ്യ.'

'എന്നാൽ ഞാൻ പറയാം.'

രാഘവനുണ്ണിയും മൂപ്പിൽനായരും പൂമുഖത്തേക്ക് ചെന്നു.

'ഇരിക്കൂ അപ്പുമേനവൻ. ചായയോ കാപ്പിയോ വേണ്ടതു്?' രാഘവനുണ്ണി തുടർന്നു: 'അവരങ്ങോട്ടകത്തേക്ക പൊയ്ക്കൊള്ളട്ടെ.'

'ഇപ്പോൾ ഒന്നും വേണ്ട.' അപ്പുമേനോൻ തുടന്നു: 'മുഹൂർത്തമായില്ലേ? ഇനി അധികം താമസിക്കേണ്ട?

'എന്തേ ഇത്ര വൈകിയതു്? പാർട്ടിയിൽ വേറെ ആരുമില്ലേ?'

'വേറെ ആരുമില്ല. കുറച്ചു വൈകി.'

'ഒരു നൂറാളെങ്കിലുമുണ്ടാവുമെന്നു ഞങ്ങൾ വിചാരിച്ചു. ആ ദിക്കിലെ ആളുകളെയൊക്കെ പൊല്ലീസ്സുകാർ പിടിച്ചുകൊണ്ടുപോയോ' രാഘവനുണ്ണി ചോദിച്ചു: 'എന്താ ഇത്ര ബദ്ധപ്പാടു്? ജയിലിൽനിന്നു തട്ടിക്കൊണ്ടുവന്നതാണോ? പിന്നാലെത്തന്നെ പോലീസ്സുകാരുണ്ടോ?'

'ജാമ്യത്തിലെടുത്തുകൊണ്ടു വന്നതാണ്' അപ്പുമേനവൻ പറഞ്ഞു.

'അപ്പോൾ ഇവിടെ കേട്ടതൊക്കെ ശരിയാണ്. ജയിലിലായിരുന്നു, അല്ലേ?'

'അതെ' കുഞ്ഞുക്കുട്ടക്കുറുപ്പാണ് പറഞ്ഞതു്.

'എന്താ കേസ്?' രാഘവനുണ്ണി ചോദിച്ചു.

'അറിഞ്ഞുകൂട' കുഞ്ഞുക്കുട്ടക്കുറുപ്പ് തുടർന്നു: 'കമ്യൂണിസ്റ്റാണെന്നു പറയുന്നു.'

'ഞാൻ അധികം സംസാരിക്കുന്നില്ല. കമ്യൂണിസ്റ്റ് കേസ്സ[illegible]ലും കൊലക്കേസ്സായാലും എനിക്കു സമ്മതമാ

ണ്ട്. ഇവിടെ കല്യാണത്തിന്ന വേറെ ആളെ കിട്ടിയിരിക്കുന്നു. നിങ്ങളുടെ ബന്ധം ആവശ്യമില്ല.' രാഘവനുണ്ണി തുടർന്നു: 'വിരോധമില്ലെങ്കിൽ ഊണുകഴിച്ചു പോകാം.'

'ഞങ്ങൾ വന്നതു കല്യാണത്തിനാണ്. ഉണ്ണാനല്ല. കല്യാണം നടക്കില്ലെങ്കിൽ ഊണ അവിടെപ്പോയിട്ട മതി.' അപ്പുമേനവൻ തുടർന്നു: 'മൂപ്പിൽനായരേ, എന്നാൽ ഞങ്ങളിറങ്ങട്ടെ. നിങ്ങളെ വിഷമിപ്പിക്കരുതെന്നു വിചാരിച്ചു വളരെയധികം കഷ്ടപ്പെട്ടിട്ടാണ്, ഈ മുഹൂർത്തസമയത്തേക്ക ജാഥയെ ത്തിച്ചേർന്നത്. ഞങ്ങൾ നിങ്ങളെ അവമാനിച്ചു എന്നു പറയരുത്. ഞങ്ങളിറങ്ങട്ടെ.'

മൂപ്പിൽനായർ ഒന്നും പറയാതെ അപ്പുമേനവനെ ഒന്നു തൊഴുകമാത്രം ചെയ്തു.

'ഞങ്ങൾ നിങ്ങളെയും അവമാനിച്ചു എന്നു പറയരുത്' രാഘവനുണ്ണി തുടർന്നു: 'ഇതു ജെയിലല്ല'

'തങ്കമ്മയുടെ അഭിപ്രായമെന്താണ്?' കണ്ണൂക്കുട്ടിക്കുറുപ്പന്വേഷിച്ചു.

'അതു താനന്വേഷിക്കേണ്ട. ഇവിടെ തങ്കമ്മക്കൊരഭിപ്രായമില്ല.'

'തങ്കമ്മയോടുംകൂടി അഭിപ്രായം ചോദിച്ചിട്ടാണ് ഞാൻ ഇതിന്നു വന്നത്.'

'അതൊന്നും ഇവിടെ നടക്കില്ല. റഷ്യയിൽ പോയി ചോദിക്കൂ' രാഘവനുണ്ണി കണ്ണൂക്കുട്ടിക്കുറുപ്പിനെ ഭ

ഹിപ്പിക്കുമാറു് നോക്കിക്കൊണ്ടു പറഞ്ഞു: 'ഇഡിയററു. സ്റ്റുപ്പിഡ്, റാസ്കൾ. പോടാ പുറത്തു്. ഇല്ലെങ്കിൽ ചവിട്ടിപ്പുറത്താക്കും.'

'പോവുകയായി' കുഞ്ഞുകുട്ടക്കുറുപ്പു് ചുററും നോക്കി, ഒന്നു ചിരിച്ചുകൊണ്ടു പറഞ്ഞു: 'മൂപ്പിൽനായരെ, എന്നാൽ ഞാൻ ഇറങ്ങട്ടെ.'

മൂപ്പിൽനായർ അപ്പോഴും ഒന്നു തൊഴുതു.

അപ്പുമേനവൻ ട്രങ്ക് തൂക്കി മുററത്തേക്കിറങ്ങി. കൂടെ കുഞ്ഞുകുട്ടക്കുറുപ്പും.

'വലിയമ്മാമാ' തങ്കമ്മയാണു് മൂപ്പിൽനായരുടെ മുമ്പിൽ. 'ഞാൻ പോവുകയാണു്.'

തങ്കമ്മയും മുററത്തേക്കു കാൽവെച്ചു.

'നിൽക്കവിടെ' രാഘവനുണ്ണി തങ്കമ്മയുടെ മുടി പിടിച്ചു വലിച്ചു.

കടിഞ്ഞാൺ പിടിച്ച ഒരു കുതിരയെപ്പോലെ തങ്കമ്മയുടെ മുഖം പിന്നോക്കം തിരിഞ്ഞു.

'അവളെ വിട്ടു' വാക്കിങ്ങ്സ്റ്റിക്കുമായി മൂപ്പിൽനായർ അവരുടെ നടുക്കനിന്നു.

'അകത്തു പോ—ാ' രാഘവനുണ്ണി അലറി.

'ഉണ്ണീ—വിട്ടു—അവൾ ജീവിച്ചിരുന്നോട്ടെ.' അച്ചുൻനമ്പൂതിരി തുടർന്നു: 'മറേറ കല്യാണം നടത്തിയാൽ അവൾ തൂങ്ങിച്ചാവുമെന്നാണു് പറയുന്നതു്.'

'തൂങ്ങിച്ചാവട്ടു്' രാഘവനുണ്ണി വീണ്ടും അലറി: '[illegible] ഞാൻ കൊന്നുതരാം.'

രാഘവനുണ്ണി തങ്കമ്മയെ പിടിച്ചുവലിച്ചു. പന്തലിൽ കൂടിയിരുന്നവരെല്ലാം എഴുന്നേറ്റു. നാഗസ്വരക്കാരൻ കണ്ണൻനായർ കുഴൽ രണ്ടു കൈകൊണ്ടും പിടിച്ചു കണ്ണടയുടെ ഇടയിൽക്കൂടെ ആ രംഗം നോക്കി നിന്നു.

'വിട്ടു, അവളെ കൊല്ലണ്ടാ.'

നമ്പൂതിരിയും മൂപ്പിൽനായരും ഒപ്പം പറഞ്ഞു. പുറത്തളത്തിൽനിന്നു ജിജ്ഞാസ നിറഞ്ഞ കണ്ണുകൾ ആ രംഗത്തേക്കു പറന്നുവന്നിരുന്നു.

'അവളെ കൊല്ലരുത്.' നമ്പൂതിരി വീണ്ടും പറഞ്ഞു. 'ഉണ്ണി വിട്ടു.'

രാഘവനുണ്ണി തങ്കമ്മയെ വിട്ടു.

'പോന്നോളൂ' വാസന്തി തങ്കമ്മയുടെ കയ് പിടിച്ചുകൊണ്ടു കാറിന്റെ അടുത്തേക്കു നടന്നു.

---




# 14

# പുകഞ്ഞ കൊള്ളി

സമയം രണ്ടു മണി കഴിഞ്ഞിട്ടും ആ ലോക്കപ്പിലുള്ള സഖാക്കൾക്കു ഭക്ഷണം കൊടുത്തിട്ടില്ല. വെള്ളപ്പാൻകാലത്തു കിട്ടിയ മർദ്ദനത്തിന്റെ പാടുകളിൽ പരിശോധിച്ചും ഉഴിഞ്ഞും ഒന്നും പറയാതെ അവരങ്ങനെ ഇരുന്നു. അപ്പോഴാണു് കുഞ്ഞുകുട്ടക്കുറുപ്പിന്റെ ടിപ്പാർട്ടിയുണ്ടായതു്. ഒരു തുണ്ടം പിട്ടും ഒരൊപ്പു ചായയും ഗാഡാപ്പീസറുടെ കല്പനപ്രകാരം ആ ലോക്കപ്പിലുള്ളവർക്കു് കിട്ടി. അവരതും കഴിച്ചങ്ങനെ ഇരിക്കുമ്പോൾ വാരിയർ പറഞ്ഞു:

'ബാലകൃഷ്ണാ, നീയാണു് ഇതൊക്കെ പാറിച്ചു്.'

'എനിക്ക വിഡ്ഢിത്തം പററി, വാരരെ. ഞാൻ അനുജൻ തമ്പുരാന്റെ വാക്ക വിശ്വസിച്ചുപോയി' ബാലകൃഷ്ണൻ പശ്ചാത്താപം വെളിപ്പെടുത്തി.

'വിശ്വസിച്ചുപോയി!' മേജർ കോപത്താനം കാട്ടികൊണ്ട തുടർന്നു: 'എടാ, നീയാണ് പർട്ടിയെ കുളത്തിലിറക്കിയത്, സെൻട്രൽ കമ്മിററി ലവലിലുള്ള എല്ലാനേക്കൂടി ഈ കുഴപ്പത്തിൽ കടത്തിവിട്ട്.'

'നമ്പൂതിരിപ്പാട് ചതിക്കുമെന്ന വല്ലവരും വിചാരിച്ചുവോ? അയാളൊരു കെട്ടിയെഴുന്നള്ളിച്ച് വലിയ ലവലിലുള്ള സഖാവാണെന്നും ഇവിടെയുള്ള വലിയ ലവല്യകാരനെ കാട്ടിക്കൊടുക്കണമെന്നും പറഞ്ഞു. സ്ഥലം പറഞ്ഞുകൊടുക്കുംമുമ്പ് സംശയം തോന്നിയിരുന്നവെങ്കിൽ ഈ ആപത്തു പററുമായിരുന്നില്ല. എന്നെ കൊന്നാലും ഞാൻ വിവരം പറയുമായിരുന്നില്ല.'

'തലയിൽ ഈർച്ചപ്പൊടിയായി നടന്നാൽ പോരെടാ, തിയറി പഠിക്കണം, തിയറി' മേജർ പറഞ്ഞു.

'തലയിൽ കള്ളു നിറച്ചു നടന്നാൽ ഒക്കെ ശരിയാവും! ചിലക്കാതെ അവിടെ ഇരുന്നാൽ മതി.' ബാലകൃഷ്ണൻ സ്വരം താഴ്ത്തിക്കൊണ്ടു തുടർന്നു: 'എടാ പടായെന്നൊന്നും വിളിക്കണ്ടാ. മീശ കണ്ടാലൊന്നും ബാലകൃഷ്ണന് പേടിയില്ല. ഞാൻ പാർട്ടിയിൽ വന്നതു ഞാനും എന്റെ രാജ്യവും നന്നാവാനാണ്. തന്നെ കള്ളുകുടിപ്പിക്കാനും.........മററുമല്ല.'

'ശരി മിണ്ടാതിരിക്ക്, ബാലകൃഷ്ണാ' വാരിയർ പറഞ്ഞു.

'നീ പാർട്ടിയിൽ വന്നതു ഇന്നലെയല്ലേടാ, വാരിയരോടു ചോദിക്ക് പാർട്ടിയിൽ ഞാൻ ഏതു ലവലിലാണെന്നു്, ഞാൻ പറഞ്ഞാൽ അഖിലേന്ത്യാ നേതാക്കന്മാർകൂടി സമ്മതിക്കും. നിനക്കറിയാമോ ഇന്ത്യൻ കമ്യൂണിസ്റ്റ് പാർട്ടിയുടെ സെൻട്രൽ കമ്മിററിയിലെ അംഗമാണ് ഞാൻ. അങ്ങിനെയുള്ള എന്നെയാണു് നീ പോലീസിൽ ഏല്പിച്ചതു്.'

'ഒരു ലവൽ ന്തംന്ദുംകൊണ്ടു നടക്കുന്നു! മതിമതി. തന്നെ പിടിച്ചുകൊടുത്തതുകൊണ്ടു് ഞാൻ പാർട്ടിക്ക് ഒരു നല്ല കാര്യം ചെയ്തു എന്നേ വിചാരിക്കുന്നുള്ളു. ഇതു് ഇത്തിരിമുമ്പെ ചെയ്യേണ്ടതായിരുന്നു. തന്നെ നാട്ടിൽ ഇരുത്തിയാൽ പാർട്ടി നശിച്ചുപോവും. തന്റെ സ്വഭാവം മനസ്സിലാക്കിയ നാട്ടുകാർ പാർട്ടിയെപ്പറ്റി തെറ്റിദ്ധരിക്കും.'

'ബാലകൃഷ്ണൻ,' മേജർ അലറി, അയാൾ മീശ പിരിച്ചു കണ്ണു തുറിച്ചു ബാലകൃഷ്ണനെ നോക്കി കൊണ്ടു് തുടർന്നു: 'നീ നിൻെറ ലവലനുസരിച്ചു സംസാരിക്കണം. ഒരു ദിവസം ഞാൻ കുടിച്ചതു ശരിയാണു്. കുറച്ചു കുടിക്കുന്നതു് അത്ര വലിയ തെറ്റൊന്നുമല്ല.'

'കുടി കഴിഞ്ഞങ്ങനെ ഇരിക്കുമ്പോൾ കാർത്ത്യായനിയുടെ കയ്യും കടന്നുപിടിച്ചു. അതും തെറ്റല്ല. അല്ലെ?' ബാലകൃഷ്ണൻ തുടർന്നു: 'നീയെന്നോട്ടു് മിണ്ടിപ്പോവരുതു്. നീയും നിൻെറ ഒരു ലവലും. നീ പാർട്ടിയുടെ നല്ല പേര് കളഞ്ഞുകുളിച്ച റൌഡിയാണു്. ഞാൻ വേറെ പല പാർട്ടിനേതാക്കളെയും കണ്ടിട്ടുണ്ടു്. അവരാരും ഈ ലവലിലായിരുന്നില്ല. ഈ ലവലും കണ്ടു

നടക്കുന്നവർ ഇരിക്കേണ്ട ദിക്കിലിപ്പോൾ എത്തിക്കഴിഞ്ഞു.'

'ബാലകൃഷ്ണൻ ഇനി ഒരക്ഷരം മിണ്ടിപ്പോകരുത്' വാരിയർ കല്പിച്ചു: 'പുറത്തു പൊല്ലീസുകാരുണ്ട്. അടുത്ത മുറിയിൽ തടവുകാരും.'

'പൊല്ലീസുകാരൻ ആ തൂണും ചാരി നിന്നുറങ്ങുകയാണ്.' കൃഷ്ണൻ കഞ്ഞുനമ്പൂതിരി പറഞ്ഞു.

'വെറുതെ വേണ്ടാത്തതു പറഞ്ഞാൽ പല്ലടിച്ചു കൊഴിക്കും; ഹും.' മേജർ പറഞ്ഞു.

'പല്ലടിച്ചു കൊഴിക്കുന്ന പാർട്ടി കോൺഗ്രസ്സിന്റേയാണ്. വേണമെങ്കിൽ അങ്ങോട്ടു പോവാം.' ബാലകൃഷ്ണൻ തുടർന്നു: 'വെറുതെയാണത്രെ, വെറുതെ!'

'മുഴുവൻ വെറുതെയൊന്നുമല്ല.' കൃഷ്ണൻ കഞ്ഞുനമ്പൂതിരി സ്വരം താഴ്ത്തിക്കൊണ്ട് തുടർന്നു: 'ഞാൻ ആളയച്ചു തന്നെ വരുത്തിയതു് വെറുതെയൊന്നുമല്ല. ആ മീശക്കാരൻ കപ്പാട്ടിലെ പെൺകുട്ടികളോട്ട് തോന്ന്യാസം പറയാണ്. കുറേശ്ശെ കാട്ടലും ഉണ്ട്. ഇനി അയാളെ അവിടെ വെച്ചുപൊറുപ്പിക്കാൻ അടിയനെക്കൊണ്ടാവില്ല. വല്ല പുക്കാറത്തും ഉണ്ടായാൽ അടിയൻ കഷ്ടത്തിലാവും.' എന്നൊക്കെ കൃഷ്ണൻ വന്നു പറഞ്ഞിട്ടാണ് ഞാൻ തന്നെ വരുത്തിയതു്.'

'ആ വീട്ടുകാർ മൊറാലിറ്റിയില്ലാത്തവരാണ്, വാരിയർ.' മേജർ തുടർന്നു: 'ദരിദ്രവാസികൾ! അവർ വല്ലതും പറയുന്നതു കേട്ടു വിശ്വസിച്ച് വല്ല തോന്ന്യാസവും പറഞ്ഞാലുണ്ടല്ലൊ......'

'ഉണ്ട് — ഈ മീശക്കാരന് കാമഭ്രാന്തുണ്ട്. അതു തന്നെ.' ബാലകൃഷ്ണൻ പറഞ്ഞു.

'അവർ പറഞ്ഞതു നീ വിശ്വസിച്ചു. സെൻട്രൽ കമ്മററി ലവലിലുള്ള ഞാൻ പറഞ്ഞതു് വിശ്വസിക്കാനും വയ്യാ.' മേജർ ബാലകൃഷ്ണനെ തുറിച്ചുനോക്കി.

'ഈ വലിയ ലവലിൽ പതുങ്ങിയിരിക്കാനൊന്നും നോക്കേണ്ട. ആ വീട്ടുകാരെ നിങ്ങളെക്കാളധികം ഞാനറിയും. നിങ്ങൾ വിചാരിക്കുംപോലെ ഞാൻ ഇന്നലെ മിനിഞ്ഞാന്നു പാർട്ടിയിലേക്കു വന്നതൊന്നുമല്ല. നാല്പതുകളില് ഒളിവിലുള്ള മററു പല വലിയ ലവലിലുള്ളവരെ ആ വീട്ടിൽത്താമസിപ്പിച്ചിട്ടുണ്ടു്. ഒരൊററ ആൾ പോലും ആ വീട്ടിലുള്ളവരെപ്പററി ചീത്ത അഭിപ്രായം പറഞ്ഞിട്ടില്ല. പൊതുജനങ്ങളോടു ഈ മട്ടിൽ പെരുമാറിയാലുണ്ടല്ലോ—മേജറേ—താൻ ഏതു ലവലിലായാലും തന്റെ മീശ അവർ ഓരോന്നായി പറിക്കും.'

'എടാ, ചവിട്ടി എല്ലൊടിക്കും. നോക്കിക്കൊ.' മേജർ എഴുന്നേററു് കാലുയർത്തിക്കൊണ്ടു് ബാലകൃഷ്ണന്റെ നേർക്കു ചാടി.

'താനത്ര സത്യവാനൊന്നുമല്ലെടോ.' കൃഷ്ണൻ കൈയുനീട്ടി മേജരെ തടുത്തു.

'ഇതിന്റെ ഉള്ളിലെന്താ യുദ്ധമുണ്ടോ?' തൂണു ചാരി ഉറങ്ങിക്കൊണ്ടിരുന്ന പാറാവുകാരൻ ലോക്കപ്പിന്റെ മുമ്പിൽ വന്നു ചോദിച്ചു.

ആരും ഒന്നും പറഞ്ഞില്ല. മേജർ ലോക്കപ്പിന്റെ അഴി പിടിച്ചു പുറത്തേക്കു നോക്കിനിന്നു. ആ മു

ഖം വികൃതമായിക്കൊണ്ടിരുന്നു. കരളിന്റെ അടിയിൽ പുകയുന്ന ഏതോ വികാരത്തിന്റെ അഗ്നിത്തമായിരുന്നു ആ വൈകൃതം.

തലേ ദിവസം ഉറക്കമൊഴിച്ചതുകൊണ്ട് ശങ്കരൻനായർ സബ്ഇൻസ്പെക്ടർ പകൽ മൂന്നു മണിവരെ കിടന്നുറങ്ങി. എഴുന്നേററ് ഊണുംകഴിച്ച് സ്റ്റേഷനിലെത്തിയപ്പോഴേക്കും നാലുമണിയായിക്കഴിഞ്ഞിരുന്നു. ആയാൾ സബ്ജെയിൽ കോലായിൽക്കൂടെ ഒന്നുലാത്തി. ഒരു കൃഷിക്കാരൻ തന്റെ വിളവു നോക്കിക്കാണുമ്പോലെ താനുണ്ടാക്കിയ കുററക്കാരെ നോക്കിക്കാണുവാൻ ആയാൾക്കു ബഹുരസമായിരുന്നു. കിഴക്കേത്തലക്കലെ കള്ള പോക്കിൽ കുഞ്ഞുകുട്ടക്കുറുപ്പിനെ കാണാതിരുന്നപ്പോൾ ആയാൾ പാറാവുകാരനോടു ചോദിച്ചു:

'കക്കാട്ട കുറുപ്പെവിടെ?'

'ജാമ്യത്തിൽപോയി'

'ജാമ്യത്തിലോ? ആരെ ജാമ്യംകൊടുത്തതു്?'

'സെഷ്യൻസ് ജഡ്ജി.'

'സെഷ്യൻസ് ജഡ്ജിയെ? ഇത്ര വേഗം സെഷ്യൻസിൽ പോയി ജാമ്യം വാങ്ങിയൊ?'

'അരമണിക്കൂറായില്ലാ വിട്ടുകൊടുത്തിട്ടു്.'

'ഉം' ശങ്കരൻനായർ ഒരു നെടുവീർപ്പിട്ടുകൊണ്ട് തുടർന്നു: 'ജാമ്യത്തിനു വിടുമ്പോൾ എന്നെ ഒന്നറിയിക്കാമായിരുന്നില്ലേ? പിടിച്ചുകൊണ്ടുവരാൻ ബാക്കിയുള്ളവർ. വിട്ടുകൊടുക്കാൻ വേറെ ചിലരും.'

താൻ റിമാൻറിൽ ഏല്പിച്ച തടവുപുള്ളി പുറത്തുപോയ വിവരം അറിഞ്ഞപ്പോൾ ശങ്കരൻനായർക്ക് അടക്കാൻ വയ്യാത്ത അമർഷമുണ്ടായി.

'നാശ്ശൾ — പട്ടികൾ. ഹെഡ്കോൺസ്റ്റബിൾ എവിടെ?' സബിൻസ്പെക്ടർ പലതും പുലമ്പി. പാറാവുകാരൻ അതെല്ലാം കേട്ട ഇൻസ്പെക്ടരെ അനുയാത്രചെയ്തു.

അവസാനം ഇൻസ്പെക്ടർ സ്റ്റേഷനിൽ കടന്നു കസേലയിൽ ഇരുന്നു ഒരു സിഗരററെടുത്തു കത്തിച്ചു. ഒന്നുകൂടി മൂളിയശേഷം അരിശം അടക്കി. അല്ലാതെന്തു ചെയ്യും? ഒരു സെഷ്യൻസ് ജഡ്ജി ജാമ്യം കൊടുത്തതാണ്. ഇൻസ്പെക്ടർക്കു അരിശം കടിച്ചിറക്കുകയല്ലാതെ പോംവഴിയില്ലല്ലോ.

വലയിൽനിന്നു ഒരു മത്സ്യം ചാടിപ്പോയാലും ബാക്കിയുള്ളതുണ്ടല്ലോ. ശങ്കരൻകുട്ടിമേനോൻ, തിരൂർക്കാട്ട് നമ്പൂതിരിപ്പാട്, എം. എസ്. വാരിയർ, കൃഷ്ണൻ കുഞ്ഞുനമ്പൂതിരി, കടവത്തു ബാലകൃഷ്ണൻ എന്നീ പ്രാദേശികസഖാക്കളും മേജർ ചന്ദ്രശേഖരമേനവനെന്ന വലിയ നേതാവും കസ്റ്റഡിയിലുണ്ട്. ഇൻസ്പെക്ടർ സമാധാനിച്ചു. കറുപ്പും കസ്റ്റഡിയിൽനിന്നു വിട്ടുപോയിട്ടില്ല. ജാമ്യത്തിലാണല്ലോ.

മേജറായിരുന്നു ആ ഇൻസ്പെക്ടർമാരുടെ ഭാഗ്യനക്ഷത്രം. അയാളെ പിടികിട്ടിയതുകൊണ്ടു അവർക്ക് ആയിരം ഉറുപ്പിക സമ്മാനം കിട്ടാനർഹതയുണ്ട്. മേജർ ചന്ദ്രശേഖരമേനവനെന്ന കമ്യൂണിസ്റ്റ് നേതാവിനെയും ആയാളുടെ തുണക്കാരനായ കുമാരപ്പൊതുവാളെയും പിടിക്കാൻ ആ

വശ്യമായ തെളിവുകൾ കൊടുക്കുന്നവർക്ക് ആയിരം ഉറുപ്പികവീതം സമ്മാനം കൊടുക്കുമെന്നു ഗവർമ്മെണ്ടു പരസ്യപ്പെടുത്തിയിരുന്നു. അതിലൊരാളെ കിട്ടിക്കഴിഞ്ഞു. ആയാൾവഴി ശ്രമിച്ചാൽ മറെറ ആയിരക്കാരനും പിടിയിൽപ്പെട്ടുകൂടെന്നില്ല. മൊത്തത്തിൽ കുറുക്കനെ കണികണ്ട ദിവസമായിരുന്നു അന്ന്. സ്വപ്നത്തിൽ കട്ടുറുമ്പെന്നപോലെ ആ കാര്യം മാത്രം അയാളെ അല്പം അലമ്പാക്കി.

താൻ ഉറച്ച ഒരു സബ് ഇൻസ്പെക്ടരാവുകയാണ്. ഹെഡ് കോൺസ്റ്റബിളിന്റെ പോസ്റ്റിൽനിന്നു സബ് ഇൻസ്പെക്ടരുടെ പോസ്റ്റിലേക്കു പ്രമോഷൻ കിട്ടിയ താൻ കോൺഗ്രസ്സ് ഗവർമ്മെണ്ടിനു ഏററവും വലിയ സേവനം കൊടുത്തുകഴിഞ്ഞിരിക്കുന്നു. നന്ദിയുള്ള, സന്തോഷിച്ച ആ മേലധികാരം സബ് ഇൻസ്പെക്ടരുടെ ചട്ടത്തൊപ്പി തന്റെ തലയിൽ ഉറപ്പിച്ചുവെച്ചുതരുമെന്നു ഇൻസ്പെക്ടരോർത്തു. ആ മുഖം പ്രസന്നമായി. ഇൻസ്പെക്ടർ പുകഞ്ഞുകൊണ്ടിരിക്കുന്ന സിഗരററുമായി എഴുന്നേററു, ഗാർഡാപ്പീസന്റെ മുന്നിലേക്കു ചെന്നു. അവിടെയുള്ള കണ്ണാടിയിൽ തന്നെ ഒന്നു നോക്കിക്കണ്ടു. അന്തസ്സുള്ള ആകൃതി! ഇൻസ്പെക്ടർ തലകുലുക്കി സമ്മതിച്ചു. ആ ചന്തമുള്ള ഹാററ് എടുത്തു ചെരിച്ചുവെച്ചു ഒന്നുകൂടി നോക്കി.

'വിശക്കുന്നുണ്ടു്' വാരിയർ തുടർന്നു: 'ഞങ്ങൾക്കു യാതൊന്നും കിട്ടിയിട്ടില്ല. വല്ലതും കഴിക്കാൻ തരണം.'

'വിശക്കുന്നുണ്ട്', 'അല്ലേ?' ഇൻസ്പെക്ടർ തിരിഞ്ഞു നിന്നുകൊണ്ടു ചോദിച്ചു: 'കമ്യൂണിസ്റ്റുകാർക്കു വിശപ്പുണ്ടാകുമോ, മേജർ?'

മേജർ ഒന്നും പറഞ്ഞില്ല.

'ഇവർക്കു ഉച്ചക്കു ചോറുകൊടുത്തിട്ടില്ലേ?' ഇൻസ്പെക്ടർ പാറാവുകാരനോടു ചോദിച്ചു.

'ഇല്ല'

'വൈകുന്നേരം ചോറിനു ഏർപ്പാടു ചെയ്യാം'

'അതുവരെ വിശന്നിരിക്കണം, അല്ലേ?' ബാലകൃഷ്ണൻ തുടർന്നു: ചോറുതരാൻ കഴിയില്ലെങ്കിൽ ഞങ്ങളെ വിട്ടയക്കണം.'

'ഉം' ഇൻസ്പെക്ടരൊന്നു മൂളി. അപ്പോൾ പ്രസന്നനായിരുന്നതുകൊണ്ടാവാം, സ്റ്റേഷനിൽ ചെന്ന ഉടനെ ലോക്കപ്പിലുള്ള നാലുപേർക്കും ഈരണ്ടണക്ക് ചായയും പലഹാരവും വാങ്ങി കൊടുക്കാൻ കല്പിച്ചു.

ഇതുണ്ടായിട്ടുവേണം ലോക്കപ്പിലുള്ളവരെ ഒന്നുകൂടി ഇടിച്ചുപിഴിയാൻ. അന്നു വെളുപ്പാൻ കാലത്തു ആ പുള്ളികളെ വേണ്ടതുപോലെ മർദ്ദിക്കാനും ചോദ്യം ചോദിക്കാനും സമയം കിട്ടുകയുണ്ടായില്ല. എല്ലാവരേയും ഈരണ്ടു കൊട്ടി. മേജർമേനവനെ കുറച്ചു ഭേദ്യം ചെയ്യുകയും ചെയ്തു. അത്രമാത്രം! അപ്പോഴേക്കും കാക്ക കരഞ്ഞു. വെളിച്ചം പരന്നു. മേജർ മേനവനു കുമാരനെപ്പററി പലതും അറിവുണ്ടാവും. ആ വിവരങ്ങളൊക്കെ ചോർത്തെടുക്കാൻ ഇൻസ്പെക്ടർക്കു വെമ്പലുണ്ടു്. പഴഞ്ചൻ കൂട്ടുകാരനായ മാധവമേനോൻ ഇതാ

വന്നുവരെ ആ' പരിപാടി നിർത്തിവെച്ച സ്ഥലം വിട്ടിരിക്കുകയാണു്. തന്നെക്കാളധികം പ്രായോഗിക ബുദ്ധി ആ സ്പെഷൽ ബ്രാഞ്ച് സബ്ഇൻസ്പെക്ടർക്കാണെന്നു വകവെച്ചു കൊടുത്ത ഇൻസ്പെക്ടർ അങ്ങനെ ക്ഷമിച്ചിരുന്നു. ആ മീശക്കാരനെ ചോദ്യംചെയ്തിട്ട് കുമാരനെ പിടികിട്ടിയാൽ തന്റെ സ്റ്റേഷനതിർത്തിയിൽ നിന്നു കിട്ടിയ മേജറുടെ ആയിരം ഉറുപ്പിക മുഴുവനും തനിക്കുതന്നെ കിട്ടും. കുമാരന്റെ ആയിരംകൊണ്ടു് മാധവമേനോൻ ഒഴിഞ്ഞുപോയ്ക്കോളും. ആയിരം ഉറുപ്പിക! ഇൻസ്പെക്ടർ ഭാവനയിൽ കണ്ടു. ആയാളുടെ മുഖം കൂടുതൽ പ്രസന്നമായി.

'തടവുകാരെ പച്ചാപ്പകൽ വല്ലാതെ മർദ്ദിക്കരുതു്.'

മാധവമേനോന്റെ തത്വശാസ്ത്രം ഇതായിരുന്നു. മർദ്ദിക്കുമ്പോൾ തടവുകാർ വല്ലാതെ നിലവിളിക്കും. റോട്ടിൽനിന്നു ആളുകൾ കയറിവരും. അവർ പാളിപ്പുറങ്ങി എത്തിനോക്കും. ആ ഏഷണിക്കാർ അതും ഇതുമായി കഥയൊക്കെ മനസ്സിലാക്കും. ചായപ്പീടികയിൽ വെച്ചു കൂട്ടംകൂടും. സ്റ്റേഷനിലെ രഹസ്യങ്ങളങ്ങിനെ ചോർന്നുപോകും. അതിന്നും പുറമെ മർദ്ദകനായ പൊലീസുകാരന്റെ മരണം പേപ്പട്ടിയുടേതുപോലെ നാട്ടുകാരുടെ കൈകൊണ്ടാവാനാണു് എളുപ്പം. അതുകൊണ്ടു പൊതുജനങ്ങളുടെ മുമ്പിൽവെച്ചു് മർദ്ദിച്ചു മർദ്ദകവീരനെന്ന ബിരുദം നേടരുതു്. ഇതായിരുന്നു ആ തത്വശാസ്ത്രത്തിന്റെ വ്യാഖ്യാനം.

'ഒരേ ഊക്കിൽ ഒന്നിച്ചു ഇടിച്ചു പിഴിയരുതു'

ഇതായിരുന്നു മഹാരാജ തന്ത്രശാസ്ത്രം: കയ്യിൽ കിട്ടിയ പുള്ളിയെ ആദ്യം നല്ലപോലെ ഒന്നു മർദ്ദിക്കുക. അപ്പോൾ പുറത്തു ചാടുന്ന വിവരങ്ങളെല്ലാം ശേഖരിക്കുക. എന്നിട്ട് ഭീഷണിപ്പെടുത്തി ലോക്കപ്പു ചെയ്യുക. പുള്ളി അവിടെയിരുന്നു അനുഭവിച്ച മർദ്ദനത്തിന്റെ വേദന അയവിറക്കും. വരാനിരിക്കുന്ന മർദ്ദനത്തിന്റെ അനുഭൂതി ഭാവനയിൽ കാണും. ആ രണ്ടു ഭീഷണികളുടെ സമ്മർദ്ദത്തിൽ പുള്ളിയുടെ മനക്കരുത്തു മുഴുവനും ചോർന്നുപോകും. അല്ലാതെ കച്ചവടക്കാരൻ സ്വർണ്ണമുട്ടക്കുവേണ്ടി വാത്തിനെ അറുത്തതുപോലെ പുള്ളിയെ ഒന്നിച്ച് അടിച്ചുതകർത്താൽ ആപത്താവും. പുള്ളി ചത്തുപോയേക്കും. അതോടുകൂടി അയാളുടെ കയ്യിൽനിന്നു കിട്ടേണ്ട വിവരങ്ങളും നഷ്ടപ്പെടും. അടുത്തകാലത്ത് വടക്കേ മലബാറിലെ ഒരു സ്റ്റേഷനിൽവെച്ചു ലക്കും ലഗാനുമില്ലാത്ത മർദ്ദനംകൊണ്ട് മൊയാരത്തു ശങ്കരൻ എന്ന ഒരു സഖാവ് മരിച്ചുപോയി. ആ സംഭവം പൊലീസ് ഡിപ്പാർട്ടുമെന്റിനെ കളങ്കപ്പെടുത്തി.

മാധവമേനവന്റെ ഈ അഭിപ്രായങ്ങൾ ശങ്കരൻനായരും സമ്മതിച്ചു. യുക്തിയുക്തമായി പറഞ്ഞാൽ സമ്മതിക്കയല്ലാതെ നിവൃത്തിയില്ലല്ലോ. അയാൾ ഇരുട്ടാവാൻ വാച്ചിലേക്കു നോക്കി കാത്തിരുന്നു.

ശങ്കരൻനായർ വീണ്ടും ഒരു സിഗരറ്റെടുത്തു കത്തിച്ചു. വരാന്തയിൽ കടന്നൊരു തൂണു ചാരി നിന്നു.

'ഹാ — ഹാവൂ. മാധവമേനോൻ വന്നുവല്ലോ.' ശങ്കരൻനായർ സമാശ്വസിച്ചുകൊണ്ട് ചോദിച്ചു: 'എവിടെ പോയിരുന്നു? വരൂ.'

ആ രണ്ടു ഇൻസ്പെക്ടർമാരും സ്റ്റേഷനിൽ കടന്നു ഇരുന്നു.

'ഇതൊന്നു സൂക്ഷിക്കു.' മാധവമേനോൻ ഒരു പൊതിയും രണ്ടു ബ്ലെയ്ഡുകളും ശങ്കരൻനായരെ ഏല്പിച്ചു.

'എന്താ ഇതു്?' ശങ്കരൻനായരന്വേഷിച്ചു:

'കുറച്ചു മുളകുപൊടിയും രണ്ടു ബ്ളെയ്ഡുകളും.'

'ഇതൊക്കെയെന്തിനാണു്?'

'ആവശ്യമുണ്ടു്. ഒരു പുതിയ മർദ്ദനമുറയാണു്. ബ്ളെയ്ഡുകൊണ്ടു പുള്ളിയുടെ ശരീരത്തിൽ സർവ്വത്ര വരഞ്ഞു ചോര പൊട്ടിക്കുക. ആ മുറിയിൽ ഈ മുളകുപൊടി തേച്ചു തിരുമ്മിപ്പിടിപ്പിക്കുക. നല്ല വേദനയുണ്ടാവും. മേജർ വഴിപ്പെട്ടന്നില്ലെങ്കിൽ നമുക്കൊന്നു പരിശോധിക്കണം.'

'അയാൾ വഴിപ്പെടാൻ പ്രയാസമാണു്. വലിയ നേതാവല്ലേ? കമ്മ്യൂണിസ്റ്റുകാരുടെ വളരെ പ്രാപ്തിനാണെന്നാണു് കേട്ടിട്ടുള്ളതു്; മാർഷൽ.' ശങ്കരൻനായർ തുടർന്നു: 'അയാളുടെ തുറിച്ച കണ്ണും മീശയും കണ്ടില്ലേ?'

'അത്ര വലിയ കേമനൊന്നുമല്ല.' മാധവമേനോൻ തുടർന്നു: 'അയാൾ രാവിലെത്തന്നെ പതംവന്ന മട്ടായിരിക്കുന്നു. ഇപ്പോൾ കൊണ്ടുവന്നു രണ്ടു പൊട്ടിച്ചാൽ കിളി പറയുംപോലെ സകല രഹസ്യങ്ങളും പറയും. ഈ ചവണ അയാളുടെ മീശക്കുള്ളതാണു്.'

മാധവമേനോൻ ഒരു ചവണയും മേശപ്പുറത്തു വെച്ചു.

'എനിക്ക തോന്നിയില്ല. ആയാൾ ഒരു വല്ലാത്ത ചെകുത്താനാണു്.'

'ആയാൾ ചെകുത്താനാണ്. എന്നാൽ ആയാൾക്ക് ആത്മാർത്ഥതയില്ല. അയാൾക്കൊരു നീണ്ട ചരിത്രമുണ്ട്.' മാധവമേനോൻ മേജറുടെ ചരിത്രത്തിലേക്ക കടന്നു: 'ഈ ചന്ദ്രശേഖരമേനോൻ എല്ലാ ദുർഗ്ഗുണങ്ങളുടെയും അവതാരമാണു്. ഒന്നാംലോകമഹായുദ്ധകാലത്ത് പഠിക്കുകയായിരുന്നു. ക്ലാസ്സിൽനിന്നൊരു പെൺകുട്ടിയെ കടന്നുപിടിച്ച കുറ്റത്തിന്നു പുറത്താക്കി. ഉടനെ നാട്ടുവിട്ടുപോയി പട്ടാളത്തിൽ ചേർന്നു. ട്രൈനിങ്ങെല്ലാം കഴിഞ്ഞപ്പോഴേക്ക യുദ്ധവും അവസാനിച്ചു. യുദ്ധമില്ലാത്ത കാലത്ത് പട്ടാളക്കാർക്ക് പരമസുഖമാണ്, കുപ്പർ കുടിച്ചുപിടിച്ച സ്വാതന്ത്ര്യസംഭോഗവുമായി അങ്ങനെ കഴിഞ്ഞുകൂടി, അക്കാലത്താണ് കിലാഫത്തു വന്നതു്. എം. എസ്സ്. പി. ക്കാർ ഏറനാട്ടിൽ താവളമടിച്ചുകൂടി. ഈയാളും ആ കൂട്ടത്തിലുണ്ടായിരുന്നു. വെള്ളപ്പട്ടാളവും ഗൂർക്കകളും വന്ന് പ്രസ്ഥാനം അടിച്ചമർത്തിയശേഷം കാവലിന്നാണ് എം. എസ്, പിയെ അവിടെ നിർത്തിയതു്, അന്നു ഈ ചെകുത്താൻ അവിടെ കാട്ടിക്കൂട്ടിയ കടുംകൈയ്യുകൾക്ക കയ്യും കണക്കുമില്ല. ഒരു പാടു മാപ്പിളസ്ത്രീകളെ ബലാൽസംഗം ചെയ്തിട്ടുണ്ടു്, സുഖമായി കുടിക്കുക, തോക്കെടുത്തു നായാട്ടിന്നുപോവുക, കണ്ണിൽപിടിച്ച പെൺകിടാങ്ങളുടെ വീട്ടിൽ കയറി അക്രമം കാണിക്കുക — ഇതുമാത്രമായിരുന്നു ഈ മേജറുടെ ദിനചര്യ. മുള്ളൻകോലുപോലുള്ള മുടിയും ചെമ്പൻ മീശയുമുള്ള ഈ ചെകുത്താ[illegible] ഛായയുള്ള കൊ

ച്ചു ചെകുത്താൻമാരെ അവിടെ കാണാം. ഒരു പൂവൻ കോഴിയെപ്പോലെയാണ് അന്നു ഈ മേജർ അവിടെ തലയുയർത്തി നടന്നത്. പട്ടാളജീവിതം ശീലിച്ചിരുന്നതുകൊണ്ടും ആണുങ്ങൾ മുഴുവനും ബെല്ലാരിയിൽ അടക്കപ്പെട്ടതുകൊണ്ടും ഈയാളിന്നു ജീവിച്ചിരിക്കുകയാണ്. അല്ലെങ്കിൽ അന്നുതന്നെ തച്ചുകൊന്നു കുഴിച്ചു മൂടപ്പെട്ടിമായിരുന്നു.'

'മാപ്പിളലഹള കഴിഞ്ഞു വളരെ താമസിക്കാതെ തന്നെ ഈയാളെ പിരിച്ചു വിട്ടു. കുടിച്ചുകൂത്താടി ഒരു മേലധികാരിയെ ചവിട്ടാൻ ചെന്നിട്ടാണ് ഡിസ്മിസ് ചെയ്തത്. ഉടനെ ഈ മനുഷ്യൻ ഒരു ഖദർകുപ്പായം വാങ്ങി. ദേശാഭിമാനിയായി. ദേശാഭിമാനികളെ വെടിവെക്കാൻ കല്പന കിട്ടിയപ്പോൾ ജോലി രാജിവെച്ചു പുറത്തുപോന്നതാണെന്നും പെരുമ്പറയടിച്ചു നടന്നു. പണക്കാരായ കോൺഗ്രസ്സുകാരുടെ വലങ്ങിയർ ആശ്രിതനായങ്ങനെ നടന്നു. കേരളത്തിലെ കോൺഗ്രസ്സ് നേതൃത്വം ഇടതോട്ടടിച്ചു കമ്യൂണിസ്റ്റ് പാർട്ടിയായപ്പോൾ ഈയാളും അവിടെ എത്തി. ഇതാണ് ഈയാളുടെ ജീവചരിത്രം.'

'കമ്യൂണിസ്റ്റ് പാർട്ടിയിൽ ഈയാൾക്കു രക്ഷയില്ലാതായിക്കൊണ്ടിരിക്കുകയാണ്. കൂടുതൽ വിഷമങ്ങളും കഷ്ടപ്പാടുകളും അനുഭവിക്കാൻ ഈയാൾ തയ്യാറില്ല. ഇന്നു ഒളിവിൽ താമസിക്കുമ്പോഴും ഈയാൾ കുടിക്കുകയും വ്യഭിചരിക്കുകയും ചെയ്യുന്നു. അതുകൊണ്ട് ആത്മാർത്ഥതയുള്ള പ്രവർത്തകന്മാരെല്ലാം വെറുത്തുകഴിഞ്ഞിരിക്കുന്നു. [illegible] ബാലകൃഷ്ണൻ അക്കാര്യം എന്നോടു തുറന്നു പറഞ്ഞു.'

'അങ്ങിനെയാണോ? ഈയാളെ കണ്ടാൽ ഒരു സിംഹത്തെപ്പോലെ ഇരിക്കുന്നുണ്ടല്ലോ. സത്യം തുറന്നു പറഞ്ഞാൽ എനിക്കു ഇന്നലെ ഈയാളുടെ അടുത്തുചെല്ലാൻതന്നെ ഭയമായിരുന്നു.' ശങ്കരൻനായർ തുടന്നു പറഞ്ഞു.

'അല്പവും ഭയപ്പെടാനില്ല. ഈയാൾ ഊതി വീർപ്പിക്കപ്പെട്ട ഒരു സോപ്പുംകുമിളയാണ്.' മാധവമേനോൻ തുടന്നു: 'ഒരൊററത്തട്ട തട്ടിയാൽ അകത്തുള്ളതു മുഴുവനും പുറത്തുവരും. ഇന്നു രാത്രി ആദ്യം മററുള്ളവരെ കൊണ്ടുവന്നു നല്ലപോലെ മർദ്ദിച്ചശേഷം ഈയാളെ വരുത്തണം, മര്യാദയോടെ പെരുമാറണം. എന്നിട്ടു ചോദിച്ചാൽ സകലവും പറയും. പറഞ്ഞില്ലെങ്കിൽ മാത്രമേ മർദ്ദിക്കാവൂ.'

പെട്ടെന്നൊരാൾ പുറത്തു പ്രത്യക്ഷപ്പെട്ടു.

'ആരാ?' ശങ്കരൻനായർ ചോദിച്ചു.

'ഈയാൾ രാവിലെ പത്തുമണിക്ക് ഇൻസ്പെക്ടർ പോയ ഉടനെ വന്നിരിക്കുന്നു' റൈറ്റർ ബോധിപ്പിച്ചു.

കറുത്തു തടിച്ച ഒരമ്പതഞ്ചുകാരൻ മുണ്ടിടയിൽ കെട്ടി സ്റ്റേഷനിൽ കടന്നു ഇൻസ്പെക്ടരെ തൊഴുതു വിനീതനായി നിന്നു.

'എന്താ? എവിടെനിന്നു വരുന്നു?' ഇൻസ്പെക്ടർ ചോദിച്ചു.

'ഒന്നു കാണാൻ വന്നതാണ്' ആഗതൻ വീണ്ടും തൊഴുതുണർത്തിച്ചു.

വെളുത്ത മല്ലുമുണ്ട്, വരയുള്ള കോളറില്ലാത്ത ഷർട്ട്. പോക്കററിൽ നിറച്ച് കടലാസ്സുതുണ്ടുകളും ഫൌണ്ടൻ പെന്നും. മൂക്കിന്റെ പാലത്തിന്മേൽ കണ്ണട, നെററിയിൽ ചന്ദനക്കുറി, കാതിൽ ചുകന്ന കല്ലുവെച്ച കടുക്കൻ. കയ്യിന്റെ മോതിരവിരലിൽ രണ്ട് ഉരുളൻമോതിരങ്ങൾ. അങ്ങനെ ഒരു നാട്ടുപുറത്തെ കാര്യസ്ഥന്റെ ആകൃതിയും പ്രകൃതിയും ആയാളിൽ കുടികൊണ്ടിരുന്നു.

'കണ്ടുകഴിഞ്ഞില്ലേ? ഇനി പോവാം.' ഇൻസ്പെക്ടർ കല്പിച്ചു.

'ഒരപേക്ഷ ബോധിപ്പിക്കാനുണ്ടായിരുന്നു.' കാര്യസ്ഥൻ പറഞ്ഞു.

'അതിനല്ലേ ചോദിച്ചതു്? എന്താണെങ്കിൽ പറയൂ. നിന്നു പരുങ്ങിയാൽ ചവിട്ടി എല്ലൊടിക്കും.' ശങ്കരൻനായർ ചോദിക്കാൻ തുടങ്ങി. 'എന്താ പേര്?'

'എരച്ചൻ എന്നാണ് പേര്. കുഞ്ഞുകുട്ടൻ എന്നും വിളിക്കും.'

'തിയ്യനാണോ?'

'അല്ല, നായരാണ്. അത്തിക്കുറുശ്ശിനായർ.'

'അത്തിക്കുറുശ്ശിനായർ! എന്താ മുന്തിയജാതി? അത്തിക്കുറുശ്ശിയോ, വട്ടേക്കാടനോ?'

'അതു് സംശയമില്ല, അത്തിക്കുറുശ്ശിയാണ്.' കാര്യസ്ഥൻ തുടർന്നു: 'ഞങ്ങൾ നമ്പൂതിരിമാരുടെ ചൌളം എന്ന ക്രിയക്ക് കൂടിയിരിക്കുന്നവരാണ്. മാറാവർ ചെട്ടികളാണ്. നായന്മാരാണെന്നു പറയും, അത്രമാത്രം. ചക്കാട്ടലാണ് അവർക്കു പണി.'

'ചിട്ടും നിന്റെ ഒരു പ്രമാണവും' ഇൻസ്പെക്ടർ ആ ഞൊണ്ടാരടിവെച്ചുകൊടുത്തുകൊണ്ടു തുടൎന്നു: 'വെട്ടക്കാട്ടു നായർ പെട്ടിയാണല്ലേ? ചോദിച്ചതിന്നു സമാധാനം പറഞ്ഞാൽ മതി. അത്തിക്കുറുശ്ശി നായർക്കു കുട്ടികളല്ലാതെ യലാള്ളോടാ പണി? അല്ലേ?'

'അതെ' എരച്ചൻ എന്ന കഞ്ഞിക്കുട്ടൻനായർ കുമ്പിട്ടു തൊഴുതു സമ്മതിച്ചുകൊടുത്തു. അടിക്കാനും എല്ലു വെള്ളമാക്കാനും കൊല്ലാൻതന്നെയും അധികാരമുള്ള ആ ഉദ്യോഗസ്ഥന്റെ മുമ്പിൽ കാര്യസ്ഥൻ തലകുനിച്ചു നിന്നു. അല്ലാതെന്തു ചെയ്യും?

'വന്ന കാര്യം എന്താ?'

മനക്കിലെ അനുജൻതമ്പുരാന്റെ കാര്യം പറയാൻ വന്നതാണ്. അവിടുന്ന് ഇന്നലെ ഉച്ചക്ക് മനക്കിൽ നിന്നു പോന്നതാണു്. ഇന്നലെ വന്നുകണ്ടില്ല. ഇന്നു വെളിച്ചായിട്ടാണ് ഞങ്ങൾ കാര്യങ്ങളൊക്കെ അറിഞ്ഞതു്.

'എന്താ അറിഞ്ഞതു്.'

'ഇവിടെ റിമാണ്ടുചെയ്തിട്ടുണ്ടെന്നു കേട്ടു.'

ഒരു നായ വരാന്തയിൽക്കൂടെ ഓടിയതുകണ്ടു കാര്യസ്ഥൻ പുറത്തേക്കൊന്നു നോക്കി.

'എന്താ അവിടെ'

'ഒന്നുമില്ല.'

'പിന്നെയെന്താ അങ്ങോട്ടുനോക്കാൻ?'

'എന്റെ ചെരിപ്പുണ്ടായിരുന്നു അവിടെ വെച്ചിട്ടു'

'എന്നിട്ട്?'

'അതിലൊന്ന ആ നായ കടിച്ചും കൊണ്ട് ഓടി.'

'അതു നന്നായി.' ഇൻസ്പെക്ടർ തുടർന്ന ചോദിച്ചു: 'ഇപ്പോൾ ഇവിടെയെന്തിന വന്നു? അനുജൻതമ്പുരാൻെറ അടുത്തു ഇരിക്കണമെന്നോ? വേണമെങ്കിൽ അതിൻെറ ഉള്ളിൽ കടത്തിവിടാം.'

'വേണ്ട.'

'അതെന്താ? അവിടുന്നും ജ്യേഷ്ഠനും കൂടി അങ്ങനെ കെട്ടിമറിയട്ടെ, അല്ലേ?'

'അവിടുത്തെ വിട്ടയക്കണം എന്നു കൈകൂപ്പി അപേക്ഷിക്കാനാണ് ഞാൻ വന്നത്. അതിനെന്താവേണ്ടതു് എന്നു വെച്ചാൽ മനസ്സിൽനിന്ന ചെയ്യാനൊരുക്കമാണ്.'

'തമ്പുരാനെ വിടുവിച്ചുകൊണ്ടുപോവാൻ വന്നതാണല്ലേ? ഓട്. ഇനി ഇവിടെ കണ്ടാൽ പിടിച്ചു ജയിലിലാക്കും. നോക്കിക്കോ, വിടാനല്ല പിടിച്ചുകൊണ്ടുവന്നുവെച്ചതു്.'

'അങ്ങനെയൊന്നും കല്പനയാവരുതു്. അനുജനെ വിട്ടുകൊണ്ടുപോവാൻ എന്താ വേണ്ടതെന്ന ഇവിടെ വന്ന ഇവിടുത്തോടന്വേഷിക്കാൻ ഏട്ടൻതമ്പുരാൻ പറഞ്ഞയച്ചതാണ് എന്നെ. അവിടുന്ന് എന്തുപ്രകാരം ചെയ്തിട്ടുണ്ടെങ്കിലും അതിനൊക്കെ പ്രതിവിധി ചെയ്യാൻ ഏട്ടൻതമ്പുരാൻ ഒരുക്കമാണ്.'

'പോവാനാ പറഞ്ഞതു്.' ഇൻസ്പെക്ടർ നിലത്തു ചവിട്ടിക്കൊണ്ടലറി.

ആ അലച്ചയുടെ ശക്തികൊണ്ടു എറേച്ചുമനന്ന കുഞ്ഞുകുട്ടൻനായർ പുറത്തേക്കു തെറിച്ചു.

'കുഞ്ഞിരാമൻനായരേ' ഇൻസ്പെക്ടർ വിളിച്ചു കല്പിച്ചു: —'ഇയാളെ അവിടെ പിടിച്ചുവെക്കൂ.'

'ഇവിടെ വാടാ.' ഗാഡാപ്പീസിന്റെ മുമ്പിലുണ്ടായിരുന്ന ആറുമുഖൻ കാര്യസ്ഥനെ വിളിച്ചുനോക്കി. ഫലമുണ്ടായില്ല.

കുഞ്ഞുകുട്ടൻനായർ മുററത്തേക്കിറങ്ങി. പത്തടി വേഗം നടന്നു. തുടർന്ന് ഓട്ടംതന്നെ ചെയ്തു. ആറുമുഖൻ മുററത്തേക്കു ചാടി കുഞ്ഞുകുട്ടൻനായരുടെകൂടെ 'ഓടി, ഗെയ്റ്റുകടക്കുന്നതിനുമുമ്പു കടന്നുപിടിച്ചു. സ്റ്റേഷനിലേക്കുതന്നെ കൊണ്ടുവന്നു.

'എന്തെടാ ഓടണതു്?' ചെകിട്ടത്തു് ഒരടികൂടി വെച്ചുകൊടുത്തുകൊണ്ടു് ഇൻസ്പെക്ടർ തുടർന്നു: ഓട്ടക്കാരനാണല്ലേ? ഇരിക്കവിടെ അനുജൻ തമ്പുരാന്റെ അടുത്താക്കിത്തരാം.'

'വേണ്ട, കാര്യസ്ഥൻ പറഞ്ഞു: 'ഇനി ഓടില്ല.'

'ആറുമുഖാ ഒരാമം എടുത്തുവെച്ചു് അവിടെ കൊണ്ടുപോയി ഇരുത്തു്.' ഇൻസ്പെക്ടർ കല്പിച്ചു.

ആറുമുഖൻ സ്റ്റേഷനിൽനിന്നു ഒരാമമെടുത്തു കുഞ്ഞുകുട്ടൻനായരെ അണിയിച്ചു, ഗാഡാപ്പീസിന്റെ മുമ്പിൽ കൊണ്ടുപോയി ഇരുത്തി.

'തമ്പുരാനെ കാണണമെന്നാ? വേണമെങ്കിൽ കണ്ടോളിൻ.' ആറുമുഖൻ തിരുകൊട്ടു നമ്പൂതിരിപ്പാടിനെ ചൂ

ണ്ടിക്കാട്ടിക്കൊണ്ടു തുടൎന്നു: 'നിങ്ങളല്ലെ ഇന്നതിരി മുമ്പു തമ്പുരാനെ കാണണമെന്നു പറഞ്ഞു ഇതിലെ നടന്നിരുന്നതു്? ഇപ്പോൾ കാണാം, കുറച്ചു കഴിഞ്ഞാൽ തമ്പുരാന്റെ അടുത്തു ഇരിക്കുകയും ചെയ്യാം.'

'എരേച്ചാ എരേച്ചാ.' തിരുമുല്പാട്ട നമ്പൂതിരിപ്പാട്ട് വിളിച്ചു ചോദിച്ചു: 'നീയും കാര്യസ്ഥനായോ. നിന്നെയും അറസ്റ്റു ചെയ്തു കൊണ്ടുവന്നതാണോ?'

'ഞാൻ.' എരേച്ചൻ പറഞ്ഞു.

'ഇങ്ങടെ വാ, ചോദിക്കട്ടെ.' നമ്പൂതിരിപ്പാട്ട് ചോദിച്ചു. 'എന്റെ കഥ എന്തുകൊണ്ടു പരസ്യമാക്കണത്?'

കാര്യസ്ഥൻ അങ്ങോട്ടു നടന്നുനോക്കി, പക്ഷേ അവിടെ എത്തുകയുണ്ടായില്ല. അപ്പോൾ പാറാവു നിന്നിരുന്ന പൊല്ലീസുകാരൻ അയാളെ പിടിച്ചു തള്ളി, ചെവി പിടിച്ചുവലിച്ചു യഥാപൂൎവ്വം ഇരുത്തി താക്കീതു ചെയ്തു:

'മിണ്ടിപ്പോകരുതു്. ഇതു ചന്തയല്ല. ഇവിടെ തമ്പുരാനും രാജാവുമൊന്നുമില്ല. ഇതു സബ്ജയിലാണു്. അതിലുള്ള ഒരാളോട്ട് പുറത്തുള്ള ഒരാൾക്കു സംസാരിക്കാൻ പാടില്ല.'

'അതു ശരി' കാര്യസ്ഥൻ തുടൎന്നു: 'ഇപ്പോൾ മനസ്സിലായി, നിശ്ചയമില്ലാത്തതുകൊണ്ടു ചെയ്തുപോയതാണു്.' കുഞ്ഞുക്കുട്ടൻനായർ തടവിൽ കിടക്കുന്ന തമ്പുരാനെത്തന്നെ നോക്കിയിരുന്നു,

'നിങ്ങൾ വട്ടക്കാട്ടെ നായരാണല്ലേ?' കാര്യസ്ഥനെ കൊണ്ടുപോയപ്പോൾ മാധവമേനോൻ ചോദിച്ചു.

'അതെ. എന്തേ?' ശങ്കരൻനായര് അന്വേഷിച്ചു.

'ഒന്നുമല്ല. കാര്യസ്ഥൻെറ ചെകിടത്തുവീണ അടിയുടെ ഊക്ക കണ്ടപ്പോൾ ഞാൻ ഊഹിച്ചതാണു്.'

'ഒരു ചരിത്രക്കാരൻ വന്നിരിക്കുന്നു!' ശങ്കരൻനായര് തുടർന്നു: 'തമ്പുരാനെ വിട്ടുകൊടുത്താൽ പറഞ്ഞ കാശു കിട്ടും. പക്ഷെ കേസ്സു കമ്യൂണിസ്റ്റായില്ലേ?'

'അതൊന്നും വിചാരിക്കേണ്ട. കാശു കിട്ടുമെങ്കിൽ വാങ്ങിക്കോളൂ.'

'കമ്യൂണിസ്റ്റ്കാരെ പിടിച്ചു ശിക്ഷിക്കാത്തതിനു സമാധാനം ബോധിപ്പിക്കാനാണ് എനിക്കു കല്പന. എന്നിട്ടു കിട്ടിയവനെ വിട്ടാലോ?'

'കല്പനകളൊക്കെ വടിയിന്മേൽ പാമ്പുപോലെ അങ്ങനെ വരും. കുറെ ആളുകളെ പിടിക്കണം. കുറെ പേരെ ശിക്ഷിപ്പിക്കണം. പിടിക്കപ്പെട്ടവരും ശിക്ഷിക്കപ്പെട്ടവരും കമ്യൂണിസ്റ്റ്കൾതന്നെയായിക്കൊള്ളണമെന്നൊന്നുമില്ല. ഒരാളെ വിട്ടയച്ചതിനു പകരം വേറെ രണ്ടാളെ പിടിക്കാമല്ലോ. ഭാഗ്യത്തിനു നമുക്കു് അഞ്ചാറു കമ്യൂണിസ്റ്റ്കാരെത്തന്നെ കിട്ടിയിരിക്കുന്നു. ഒന്നിനെ വിട്ടാൽ കുറെ പണം കിട്ടുമെങ്കിൽ എന്തുകൊണ്ടു വിട്ടുകൊടുത്തു പണം വാങ്ങിക്കൂടാ?'

അവർ പുറത്തേക്കു കടന്നു. മുററത്തിറങ്ങി കച്ചേരിവളപ്പിലെ ഒരു മാവിൻ ചുവട്ടിൽ നിന്നു കൂടുതലാലോചിച്ചു:

'അതല്ല' ശങ്കരൻനായര് തുടർന്നു: 'എൻെറ വിഷമം മേനോൻ മാസ്റ്റ്[illegible] [illegible] ഞാൻ

ഹെഡ്‌കോൺസ്റ്റബിളായിരുന്നു. ഇപ്പോൾ കയററം കിട്ടിയതാണ്. കൃത്യമായി പ്രവൃത്തിയെടുത്തു കാട്ടി കൊടുത്താലേ ഈ പോസ്റ്റിൽ ഉറച്ചു കിട്ടുകയുള്ളു. ഈ സമയത്തു് വല്ല കണ്ടാരുണ്ടെങ്കിലും കാണിച്ചു വീണ്ടും ഹെഡ്‌കോൺസ്റ്റബിളായി തരംതാഴ്ത്തപ്പെട്ടാൽ കുട്ടികൾ എന്നെ കളിയാക്കും.'

'പണം കിട്ടുമോ? വിഡ്ഢിത്തം ആലോചിക്കാതെ കിട്ടുന്നതു വാങ്ങിക്കൊള്ളൂ.' മാധവമേനോൻ തുടർന്നു ചോദിച്ചു: 'എത്ര കിട്ടും?'

'ആയിരത്തിനോടടുത്തു വാങ്ങാം.'

'ആയിരമോ?' മാധവമേനോൻ പൊട്ടിച്ചിരിച്ചുകൊണ്ടു തുടർന്നു: 'നിങ്ങൾ വിഡ്ഢിയാണ്. ഇതു ഇടിച്ചു പിഴിയുന്ന കാലമാണ്. മന്ത്രിമുതൽ ശിപ്പായിവരെ, മന്ത്രിയുടെ വീട്ടിലെ വാലിയക്കാരൻവരെ, സകലരും സ്വാതന്ത്ര്യം അനുഭവിക്കുന്ന കാലമാണ്. നിങ്ങൾ മാത്രം വിഡ്ഢിത്തംകൊണ്ടു ചുണങ്ങുന്നു വന്നതു തട്ടിക്കളഞ്ഞു സ്വർഗ്ഗത്തിൽ പോകേണ്ടതില്ല. ഇത്ര വലിയ ഒരു ജന്മിയോടു് ആയിരം വാങ്ങുകയോ? പതിനായിരം പറഞ്ഞേക്കൂ. പറഞ്ഞ സംഖ്യ കൊണ്ടുവന്നു തരും. എന്നിട്ടു കാവലാനെ തൊട്ടു തലയിൽവെച്ചു പോകുകയും ചെയ്യും.'

'പതിനായിരമോ?' ശങ്കരൻനായർ അത്ഭുതത്തോടെ ചോദിച്ചു.

'ഇപ്പോൾ കമ്യൂണിസ്റ്റാക്കി ചാപ്പകുത്തി ശിക്ഷിപ്പിക്കാനുള്ള അധികാരം നമ്മുടെ കയ്യിലാണ്. ജയി

ലിലേക്ക പോകാൻ മടിയുള്ളവനും കഴിവുള്ളവനും നമ്മൾ പറഞ്ഞപടി കൂട്ടാക്കും. ജയിലിലേക്ക പോവാൻ മടിയില്ലാത്ത ഉറച്ച കമ്യൂണിസ്റ്റ്കാരോട് ചോദിച്ചിട്ട കാര്യമില്ല.' മാധവമേനോൻ തുടർന്നു ഉപദേശിച്ചു: 'ആ കാര്യസ്ഥനെ ഭീഷണിപ്പെടുത്തി വെറുപ്പിച്ച് പറഞ്ഞയക്കേണ്ട. അയാൾക്ക തമ്പുരാനെ വീണ്ടെടുക്കേണ്ടതുണ്ട്, നമ്മൾ അതിന്ന വിലങ്ങടിച്ചു നിന്നാൽ അയാൾ നമ്മളെക്കാൾ വലിയവരെ ചെന്നു കാണും. പണം വാരിക്കൊടുക്കും. കോൺഗ്രസ്സുകാരന്റെ കാര്യമതെ ഞങ്ങളു പറഞ്ഞാൽ ഡി. എസ്. പി. മുതൽക്കിങ്ങോട്ട സബ് ഇൻസ്പെക്ടർവരെ എല്ലാവരും അനുസരിക്കും. ഒരു ദിവസം സർക്കിൾ ഇൻസ്പെക്ടർ വന്നു അയാളെ ഒഴിവാക്കിക്കൊടുക്കണമെന്ന് നിങ്ങളോട്ട പറഞ്ഞാൽ നിങ്ങളയാളെ വിട്ടുകൊടുത്ത് അണ്ടിപോയ അണ്ണാനെപ്പോലെ മിഴിച്ചിരിക്കേണ്ടിവരും. ഇതിന്നും പുറമേ നമ്മൾ ചാർജ്ജുചെയ്ത കേസ്സുകൾതന്നെ ഇഷ്ടംപോലെ ജഡ്ജിമാർക്ക വിട്ടുകൊടുക്കുകയും ചെയ്യും.'

'ഹെന്റെ ജോലി!' ശങ്കരൻനായർ പിന്നേയും ഇളകിക്കളിക്കുകയാണ്.

'നിങ്ങളുടെ ജോലി!' മാധവമേനോൻ ഒരു ശ്രീകൃഷ്ണനെപ്പോലെ ശങ്കരൻനായക്ക പുതിയ ഗീതയുപദേശിക്കാനൊരുങ്ങി: 'ഈ കോൺഗ്രസ്സ് വാഴ്ചക്കാലമാണ്. ഇപ്പോൾ കോൺഗ്രസ്സ് കൈക്കൂലിയുടേയും സ്വേ വായുടേയും ശിപാർശിയുടേയും തള്ളിപ്പ[illegible]യും [illegible]മായി മാറിയിരിക്കുന്നു. [illegible] ഉപ്പു[illegible]

നൂറുകണക്കിൽ ആളുകൾ സംഘടിച്ചെത്തി നോക്കി കാണു മായിരിക്കുന്ന കൂട്ടക്കൊല നടത്തിയ ചരിത്രം നമ്മുടെ മുമ്പിലുണ്ട്. കോൽക്കാരൻമുതൽ ഹൈക്കോർട്ട് ജഡ്ജിവരെ, കോൺഗ്രസ്സുകാരൻ മുതൽ എം. എൽ. എ.മാരടക്കം മന്ത്രിമാർവരെ കൈക്കൂലി വാങ്ങിയിട്ടാണ് ആ കേസ്സ് തുമ്പില്ലാതായത്. നമ്പൂതിരിപ്പാട് ഒരു കെട്ട് നോട്ടുമായി കോടതി–ജയിലിൽ മന്ത്രിയെ കണ്ടു മടങ്ങിവന്നാൽ നിങ്ങളുടെ ഇരുമ്പുമുഷ്ടിയിൽ കിടക്കുന്ന ജന്മിനമ്പൂരാൻ വഴുതിപ്പോകും. അടുത്ത ദിവസം ആയാൾ ഖദറുടുപ്പിട്ട കോൺഗ്രസ്സുകാരനായി മന്ത്രിയുടെ കാറിൽ കയറി വന്നു നിങ്ങളെ കൊഞ്ഞനം കാട്ടും.'

'എന്നാൽ നമുക്കൊന്നു വല വീശിനോക്കാം.' ശങ്കരൻനായർ പറഞ്ഞു.

'വല വീശിനോക്കൂ. കിട്ടുന്നതു വാങ്ങിക്കൊള്ളൂ. മററുള്ള റിമാൻറുകാരെക്കൊണ്ടുതന്നെ നിങ്ങളുടെ ജോലി ഉറപ്പിച്ചു നിർത്താം. നല്ല സാക്ഷികളെ ഉണ്ടാക്കി തെളിവു കൊടുത്താലും, അവരെ ശിക്ഷിക്കും. അവരൊക്കെ മനസ്സാക്ഷിയുള്ളവരാണ്. തലയുയർത്തിനിന്നു കമ്മ്യൂണിസ്റ്റുകാരാണെന്നു സ്വയം സമ്മതിച്ചുകൊടുക്കും. അതുകൊണ്ടുതന്നെ അവരെ ശിക്ഷിക്കാം. നിങ്ങളുടെ സാക്ഷികൾപോലും ആവശ്യമുണ്ടാവില്ല.'

'എന്നാൽ വരൂ. നമുക്കു നോക്കാം.' ശങ്കരൻനായർ സമ്മതിച്ചു.

'ഞാൻ വേണ്ടാ. കൈക്കൂലി വാങ്ങുന്നതിനും ഒ[illegible] പരിചയമില്ലാ[illegible] മു[illegible]ണ്ട്. [illegible]ങ്ങളുടെ മു

നിൻ രഹസ്യം കെട്ടഴിച്ചുവെക്കരുതു്. ഒരു കാൎയ്യം മാത്രം മനസ്സിരുത്തണം. സംഖ്യ ചുരുക്കി പറയരുതു്.'

'നോക്കട്ടെ.' ശങ്കരൻനായർ പോക്കററിൽനിന്നു സിഗരറെറടുത്തു ഒരെണ്ണം മാധവമേനോനു കൊടുത്തു. മറെറാരെണ്ണമെടുത്തു ചുണ്ടത്തുവെച്ചു തീപ്പെട്ടിയുരച്ചു രണ്ടുപേരും കത്തിച്ചു.

'ഏഴുമണിക്കു മുമ്പു ഞാൻ പുറത്തു പോയിവരാം' പുകവിട്ടുകൊണ്ടു മാധവമേനോൻ റോട്ടിലേക്കിറങ്ങി.

'ആ കാൎയ്യസ്ഥനെ ഇങ്ങോട്ടു കൊണ്ടുവാ' ഇൻസ്പെക്ടർ ഉത്സാഹവായ്പോടെ കോലായിൽ കയറി പറഞ്ഞു.

അറുമുഖൻ കാൎയ്യസ്ഥനെ സ്റ്റേഷനിൽ കടത്തിനിറുത്തി.

'ഇപ്പോൾ നിങ്ങളെ ഒഴിവാക്കിവിടാം. ഇനി ഇവിടെയെങ്ങും വന്നു കാണരുതു്. കാണുമോ?' ഇൻസ്പെക്ടർ കാൎയ്യസ്ഥനോടു ചോദിച്ചു:

'ഇല്ല' കാൎയ്യസ്ഥൻ തുടർന്നു: 'അനുജൻതമ്പുരാനെ വിട്ടുകിട്ടാനുള്ള വഴി ഇവിടന്നു പറഞ്ഞുതരണം.'

'അങ്ങേരെയൊന്നും വിട്ടുകിട്ടുകയില്ല. മൂപ്പരെ വിട്ടുകിട്ടാഞ്ഞിട്ടു നിങ്ങൾക്കു വേദനയുണ്ടോ?'

'ഇല്ലാതിരിക്കുമോ? മനക്കിലെ ചോറാണു് എന്റെ വയററിലു്' കാൎയ്യസ്ഥൻ ദയനീയമായി തുടർന്നു: 'ഹായ് വല്ലാതെ ചൊറിയുന്നു. മേലാകെ മാന്തിക്കുന്നു, കടിക്കുന്നു.'

'ആ ആഭരണമഴിച്ചുകൊടുത്തു അറുമുഖൻ പൊയ്ക്കൊള്ളൂ' ഇൻസ്പെക്ടർ കല്പിച്ചു.

അറുമുഖൻ ആഭരണം അഴിച്ചുകൊടുത്തു സ്ഥലംവിട്ടു.

'തമ്പുരാനെ വിട്ടുകിട്ടാൻ എന്തു ചെയ്യണം?' കൈകൾ സ്വതന്ത്രമായപ്പോൾ മുഖമൊന്നു തുടച്ചുകൊണ്ടു കാര്യസ്ഥൻ തുടർന്നു: 'ഇതുവരെ ഞാൻ പോലീസിന്റെ മുമ്പിൽ വന്നിട്ടില്ല. ക്രിമിനൽ കേസിന്റെ ഒരു പരിചയവും എനിക്കില്ല. അതുകൊണ്ടു പററിയ തെററുകളൊക്കെ ക്ഷമിക്കണം.'

'നിങ്ങളെ വിടാം. പക്ഷെ തമ്പുരാനെ വിട്ടുതരാൻ നിവൃത്തിയില്ല. അദ്ദേഹം കമ്യൂണിസ്റ്റുകാരനാണ്; രാജ്യദ്രോഹിയാണ്; കുററക്കാരനാണ്. അതുകൊണ്ട് ഞങ്ങൾ അറസ്റ്റ്ചെയ്തു റിമാൻറിൽ വെച്ചിരിക്കുന്നു?' ഇൻസ്പെക്ടർ മേശ തുറന്നു ഒരു കട്ടാരം എടുത്തുകാട്ടിക്കൊണ്ടു ചോദിച്ചു. 'ഈ കട്ടാരം കണ്ടിട്ടുണ്ടോ? ഇതാരുടേതാണെന്നറിയാമോ?'

'അറിയും' കട്ടാരം സൂക്ഷിച്ചു നോക്കിയശേഷം കാര്യസ്ഥൻ തുടർന്നു: 'അനുജൻ തമ്പുരാന്റെ കട്ടാരമാണ്. ഞാൻ തമ്പുരാനുവേണ്ടി കള്ളാടിപ്പുറക്കാരവാനെക്കൊണ്ടുണ്ടാക്കിച്ചതാണ്.'

'അതെ. അല്ലേ?' ഇൻസ്പെക്ടർ തുടർന്നു: 'അപ്പോൾ മനസ്സിലായില്ലേ? തമ്പുരാൻ കട്ടാരംകൊണ്ടാണ് കളിച്ചിരുന്നത്. ഞങ്ങൾ കോടതിയിൽ നിങ്ങളെ സാക്ഷിയാക്കും. ഈ കട്ടാരം തമ്പുരാന്റേതാണെന്നു നിങ്ങൾ സാക്ഷി പറയേണ്ടിവരും. ഈ കട്ടാരം കയ്യിൽ

വെച്ച കുറ്റത്തിനുതന്നെ തമ്പുരാനെ മൂന്നുകൊല്ലം കഠിനതടവിനു ശിക്ഷിക്കാം.'

'അതൊന്നും കൂടാതെ കഴിച്ചുതരണം. അനുജൻ തമ്പുരാൻ ബുദ്ധിക്ഷയം കൊണ്ടു വല്ലതും കാണിച്ചിട്ടുണ്ടെങ്കിൽ ഇപ്പോൾ ഇവിടുന്നു മാപ്പുകൊടുക്കണം. ഇനി മേലിൽ ഇങ്ങനെ അവമാനമുണ്ടാവില്ലെന്നു ഞാനും ഏട്ടൻതമ്പുരാനും ജാമ്യം നില്ക്കാം.'

'അതിനൊന്നും നിവൃത്തിയില്ല. കാര്യസ്ഥൻ ഇപ്പോൾ പൊയ്ക്കോളൂ. കേസ്സിൽ നിങ്ങളെ സാക്ഷിചേർക്കാം. കോടതിയിൽ വന്നു ഈ കുറ്റം തമ്പുരാന്റേതാണെന്നു സാക്ഷിപറയണം. മനസ്സിലായില്ലേ?'

ഇൻസ്പെക്ടർ ഒരു സിഗരറ്റെടുത്തു കത്തിച്ചു പുറത്തു കടന്നു. കാര്യസ്ഥൻ ഇൻസ്പെക്ടറെ അനുഗമിച്ചു.

'അങ്ങനെ കല്പിക്കുന്നതു് സങ്കടമാണു്. ഇവിടെക്കു എത്രവേണമെന്നു പറഞ്ഞാൽ മതി, അതു ഞാൻ എത്തിച്ചുതരാം. അനുജൻ തമ്പുരാനെ വിട്ടുതരണം. അവിടുന്നിങ്ങനെ ജെയിലിൽ കിടക്കുമ്പോൾ മനക്കിലുള്ളവർക്കൊക്കെ ശ്വാസം മുട്ടുകയാണു്. എനിക്കും.'

'നിങ്ങൾക്കോ?' ഇൻസ്പെക്ടർ കാര്യസ്ഥന്റെ മുഖത്തുനോക്കി ചിരിച്ചുകൊണ്ടു ചോദിച്ചു.

ആ നോട്ടം ഭയപ്പെട്ടതായിരുന്നു. ഇൻസ്പെക്ടർ താഴുന്നുണ്ടെന്നു കാര്യസ്ഥനു തോന്നി. കാര്യസ്ഥൻ അവിടെ കടന്നു പിടിച്ചുകയറി.

'എനിക്കും' കാര്യസ്ഥന്റെ കണ്ണുകൾ നിറഞ്ഞു. 'ഇങ്ങനെ ഒരു യോഗം വന്നല്ലോ എന്റെ അനുജൻ തമ്പുരാന്.' കാര്യസ്ഥൻ തേങ്ങിത്തേങ്ങിക്കരഞ്ഞു.

ഇൻസ്പെക്ടർ മുററത്തേക്കിറങ്ങി.

'അവിടത്തെ പുറത്തിറക്കിക്കൊണ്ട് പോകണമെന്നുണ്ടോ?' ഇൻസ്പെക്ടർ ചോദിച്ചു.

'ഇല്ലാതിരിക്കുമോ?'

'എന്തു തരും?' ഇൻസ്പെക്ടർ കാര്യസ്ഥന്റെ മുഖത്ത് ഉററുനോക്കി.

'ഇവിടുന്ന് പറഞ്ഞാൽ മതി.'

'അതു വേണ്ട; നിങ്ങൾ പറഞ്ഞോളു.'

'നൂറുറുപ്പിക തരാം.'

'ച്ഛ്ശ്ശു! നൂറുറുപ്പിക!' ഇൻസ്പെക്ടർ പൊട്ടിച്ചിരിച്ചുകൊണ്ട് തുടർന്നു: 'ആലയിൽ പിടിച്ചുകെട്ടിയ ഒരു പുലിക്കുട്ടിയെ വിട്ടുകൊണ്ട് പോവാൻ വന്നപോലെയുണ്ടല്ലോ.'

'പോരെങ്കിൽ എന്തു വേണമെന്ന് ഇവിടുന്ന് പറഞ്ഞാൽ മതി.'

'മനക്കൽ ഒരു കൊല്ലം എന്തു പിരിവുണ്ട്?'

'ഇരുപത്തയ്യായിരത്തോളം പിരിയും.'

'ചിലവോ?'

'ഒരു പതിനായിരത്തോളം വരും.'

'എന്നാലൊരു കാര്യം ചെയ്യു. അധികമൊന്നും പറയുന്നില്ല. ഒരു കൊല്ലത്തെ വരവിൽ ചെലവു കഴിച്ച് ബാക്കിയുള്ള സംഖ്യ ഇവിടെ കൊണ്ടുവന്ന് എന്റെ കയ്യിലേല്പിക്കണം, എന്നാൽ അന്തർജ്ജനത്തെ ഞാൻ ഒഴിവാക്കിത്തരാം.'

‘ഞാൻ മനക്കൽ ചെന്നു ഏട്ടൻതമ്പുരാനോടു പറയട്ടെ.’

‘പറഞ്ഞാലും വേണ്ടില്ല, പറഞ്ഞില്ലെങ്കിലും വേണ്ടില്ല. പതിനയ്യായിരം ഉറുപ്പിക തന്നാൽ അനുജൻ തമ്പുരാന്റെ പേരിൽ കേസ്സു ചാർജ്ജ് ചെയ്യാതെ ഒഴിവാക്കിത്തരാം. ഞാൻ എന്റെ ജോലി പണയം വെച്ചിട്ടാണ് ഈ ചെയ്യുന്നത്. നിങ്ങൾ തരുന്ന സംഖ്യയിൽനിന്നു പലർക്കും ഓഹരി കൊടുക്കണം. സംഖ്യ കേട്ട് പേടിച്ചിട്ടു വേണ്ടെന്നു വെക്കുകയാണെങ്കിലോ? ഇനി ഇവിടെ കാണരുത്. കാര്യസ്ഥനെയായാലും വേണ്ടില്ല, യജമാനനെയായാലും വേണ്ടില്ല ഇവിടെ കണ്ടാൽ പിടിക്കും, കമ്യൂണിസ്റ്റാക്കും, ശിക്ഷിപ്പിക്കും.’

‘കൊണ്ടുവന്നുകൊള്ളാം, ഒരു മിനുട്ടെങ്കിൽ ഒരു മിനുട്ട് മുമ്പെ തമ്പുരാനെ പുറത്തിറക്കിക്കൊണ്ടു പോകണമെന്നാണ് ഞങ്ങൾക്ക്. മാനമാണല്ലോ വലുത്. തമ്പുരാൻ കണ്ണിൽക്കണ്ട ചക്ക കട്ട കള്ളന്മാരുടെ കൂടെ ഇരുമ്പഴിക്കുള്ളിൽ കിടക്കുന്നതു കണ്ടിട്ട് എന്റെ ഇടനെഞ്ചു പൊട്ടുകയാണ്.’

‘എന്നാലിനി ഇവിടെ കിടന്നു തിരിയേണ്ട. കഴിയുന്നവേഗം സംഖ്യയുണ്ടാക്കി എന്റെ വീട്ടിൽ വന്നോളൂ. ഇന്നു രാത്രിതന്നെ വന്നാൽ നാളെ ജാമ്യത്തിനിറക്കിക്കൊണ്ടുപോവാം. രണ്ടു ജാമ്യക്കാരെയും കൊണ്ടുവരണം. ജാമ്യത്തിനപേക്ഷിച്ചാൽ പോലീസുകാർ എതിർക്കില്ല. കേസു ചാർജ്ജ് ചെയ്തു കഴിഞ്ഞിട്ടില്ല. സംഖ്യ തന്നാൽ അവിടുത്തെ പേരിൽ ചാർജ്ജ് ചെയ്യുകയുമില്ല.’

'എന്നാൽ ഞാൻ ഇറങ്ങട്ടെ.'

'എന്നാലങ്ങനെ.' ഇൻസ്പെക്ടർ തുടന്നു: 'ഇനി ഒളിച്ചുകളിച്ചാൽ വലിയ തമ്പുരാനെയും കമ്യൂണിസ്റ്റാക്കുമെന്നു പറഞ്ഞേക്കണം.'

കാര്യസ്ഥൻ റോട്ടിലേക്കിറങ്ങി. ഇൻസ്പെക്ടർ സ്റ്റേഷനിലേക്കു കയറുകയും ചെയ്തു.

സമയം സന്ധ്യയായി. വാർഡർ സബ്ജയിലിന്റെ ഉമ്മറത്തു തൂണുകളിൽ തറച്ചുനിർത്തിയ വിളക്കുകളൊക്കെ കത്തിച്ചുവെച്ചു. റൈറ്റർ സ്റ്റേഷനിൽ ഒരു പെട്രോമാക്സ് കൊളുത്തി തൂക്കി. മാധവമേനോൻ വന്നു. ശങ്കരൻനായർ കാര്യസ്ഥനുമായി സംസാരിച്ച വിവരങ്ങളൊക്കെ മാധവമേനോനോടു പറഞ്ഞു. അവർ ആ സബ്ജയിൽ കോലായിലൊന്നുലാത്തി.

'സേർ, ഏരേച്ചൻ പോയോ?' തമ്പുതിരിപ്പാട്ടന്വേഷിച്ചു.

'എന്താ തമ്പുരാൻ? അവരെത്തൊക്കെ കഴിഞ്ഞില്ലെ? സുഖമായില്ലെ?' ശങ്കരൻ നായർ അങ്ങോട്ടും ചോദിച്ചു.

'തടവുകാരെ ഓരോരുത്തരെയായി സ്റ്റേഷനിലേക്കു കൊണ്ടുവരണം.' ശങ്കരൻ നായർ കല്പിച്ചു. 'മേജരെ ഒടുക്കം കൊണ്ടുവന്നാൽ മതി.'

ഇൻസ്പെക്ടർമാർ സ്റ്റേഷനിൽ വെവ്വേറെ കസേലകളിൽ ഇരുന്നു. ബാലകൃഷ്ണൻ, കൃഷ്ണൻകുട്ടിനമ്പൂതിരി, വാരിയർ ഇവരെ വഴിക്കുവഴി ഹാജരാക്കി, പറയുന്നതു

മത്സരമൊന്നുമുണ്ടായില്ല. ഒന്നും രണ്ടും കൊടുത്തു് അവരെ മടക്കി അയക്കുകയാണുണ്ടായതു്.

'അടിക്കാൻ വയ്യ. കയ്യുളുക്കിയിരിക്കുന്നു.' ശങ്കരൻനായർ തുടർന്നു: 'ഈ കരിമ്പൂച്ചകളെ തിന്നവരെ തച്ചിട്ടു കാര്യമില്ല.'

അവസാനം മേജർ ഹാജരാക്കപ്പെട്ടു. റൈറ്റർ ഒരു കസേലകൂടി ഇട്ടുകൊടുത്തു.

'ഇരിക്കു' ശങ്കരൻനായർ മേജരോടു പറഞ്ഞു.

മേജർ മടിച്ചുനിന്നു. ആയാൾ അത്ഭുതപ്പെട്ടുപോയി.

'ഇരിക്കു ചന്ദ്രശേഖരമേനോൻ' മാധവമേനോനും ക്ഷണിച്ചു. അദ്ദേഹം പോലീസുകാരോടു പറഞ്ഞു: 'ഒരു മൂന്നു ചായയും കുറച്ചു തിന്നാനും കൊണ്ടുവരുവിക്കണം.'

'നിങ്ങൾ പൊയ്ക്കൊള്ളിൻ' ശങ്കരൻനായരും പറഞ്ഞു. 'ലോക്കപ്പിലുള്ളവർക്കു ചോറു കൊടുക്കണം. ഈയാൾക്കുള്ളതു അവിടെ വെച്ചാൽമതി.'

പോലീസുകാർ സ്ഥലം വിട്ടു.

'ഇരിക്കു' മാധവമേനോൻ തുടർന്നു: 'മേനോൻ ഞങ്ങൾക്കു നിങ്ങളെ ബഹുമാനമാണു്. നിങ്ങൾ ബീഡിതിരക്കാരനോ, കന്നുപൂട്ടിക്കയ്യനോ ഒന്നുമല്ല. നിങ്ങൾ പട്ടാളത്തിൽ ഒരു മേജരായിരുന്നു. കോൺഗ്രസ്സിന്റെ സന്ദേശം കേട്ടു രാജിവെച്ചുപോന്ന ത്യാഗിയാണു്. നിങ്ങൾ മാന്യനായ കോൺഗ്രസ്സുകാരനായിരുന്നു. ഇന്നും നിങ്ങൾ കോൺഗ്രസ്സിൽത്തന്നെയായിരുന്നുവെങ്കിൽ മാ

ധവമേനവനെപ്പോലെയും പ്രകാശനെപ്പോലെയും തന്ത്രിയാവുമായിരുന്നു. നിങ്ങളതിനൊന്നും പോയില്ല. നിങ്ങൾ മറ്റൊരഭിപ്രായക്കാരനായിപ്പോയി. അതിലൊന്നുമില്ല. ഇരിക്കണം. നാളെ നിങ്ങളുടെ പാർട്ടി അധികാരത്തിൽ വന്നുകൂടെന്നില്ല. അന്നും ഞങ്ങൾ പോലിസുകാരായിരിക്കും. നിങ്ങൾ പറയുന്നതു് ഞങ്ങൾ ചെയ്യും. ഇരിക്കണം.'

മേജർ ഇരുന്നു.

'സിഗരറ്റു വേണമോ.' മാധവമേനോൻ ചോദിച്ചു.

'ഇപ്പോൾ വേണ്ട.' മേജർ തുടർന്നു: 'കുറച്ചു പച്ചവെള്ളം കുടിക്കണം.'

'ചായ കൊണ്ടുവരാൻ പറഞ്ഞിട്ടുണ്ടു്,' ശങ്കരൻനായരാണ് പറഞ്ഞതു്.

'ഞങ്ങൾ വയറ്റിൽപിഴപ്പിനെ ഈ ജോലി ചെയ്യുന്നു. ഞങ്ങളിപ്പോൾ നിങ്ങളെ അറസ്റ്റ് ചെയ്തു. ഞങ്ങൾക്കു നിങ്ങളിൽ നിന്നു പല വിവരങ്ങളും അറിയേണ്ടതുണ്ടു്: ഞങ്ങളതു ചോദിക്കും. നിങ്ങൾ ഇഷ്ടമുണ്ടെങ്കിൽ പറഞ്ഞുതരണം. ഭേദ്യം ചെയ്യാനൊന്നും ഞങ്ങളാളല്ല. അടിച്ചുകൊന്നാലും വിരോധമില്ലെന്നാണ് കോൺഗ്രസ്സ് മന്ത്രിമാരുടെ കല്പന. നിങ്ങളെ ജീവനോടെ കിട്ടില്ലെന്നു വന്നാൽ വെടിവെച്ചുപിടിച്ചു ശവം കാട്ടിക്കൊടുത്താൽ മതി എന്നുകൂടി പറഞ്ഞിട്ടുണ്ടു്.' മാധവമേനോൻ തുടർന്നു: 'അതുകൊണ്ടു ഞാൻ ഒരു സ്വന്ത നിലക്കു പറയുകയാണു്. നിങ്ങൾക്കു നിശ്ചയമുള്ള വിവരങ്ങളൊക്കെ പറഞ്ഞുതരണം. ഞങ്ങളെക്കൊണ്ടു

ആവശ്യമില്ലാതെ മര്യാദകേട് ചെയ്യിക്കരുത്. നിങ്ങൾ കണാരൻകൊലക്കേസ്സിലെ ഒന്നാം പ്രതിയാണ്. നിങ്ങൾ ഞങ്ങളുടെ കസ്റ്റഡിയിലായിക്കഴിഞ്ഞിരിക്കുന്നു. ഞങ്ങളല്ലെങ്കിൽ മററാരെങ്കിലും നിങ്ങളെ ഭേദ്യം ചെയ്യും. എല്ലാവരും ഞങ്ങളെപ്പോലെ ആയിക്കൊള്ളണമെന്നില്ലല്ലോ. ആ സ്ഥിതിക്കു നിങ്ങൾ സത്യം പറയാനൊരുക്കമുണ്ടോ?'

മേജർ ആ രണ്ടു ഇൻസ്പെക്ടർമാരുടേയും മുഖത്തുററു നോക്കി. ചുണ്ടുകൊണ്ട് നാവൊന്നു നനച്ചു. ഒന്നും പറഞ്ഞില്ല.

'ഞങ്ങൾക്കും മർദ്ദിക്കാനറിയാം. ഇങ്ങിനിന്നാൽ ഞങ്ങൾ നിങ്ങളുടെ ബന്ധുക്കളാവും. അല്ലെങ്കിലോ! ഞങ്ങൾ നിങ്ങളെ കൊന്നേക്കും. മൊയാരത്ത് ശങ്കരൻെറ കഥ ഒളിവിലായിരുന്നുവെങ്കിലും നിങ്ങൾ കേട്ടിരിക്കും. ഇല്ലേ?'

'കേട്ടിട്ടുണ്ട്.'

'നിങ്ങളും ഒരു കാലത്തു കോൺഗ്രസ്സായിരുന്നു. ഇന്നുള്ള എം. എൽ. എ. മാരും മന്ത്രിമാരുമെല്ലാം നിങ്ങളുടെ സഹപ്രവർത്തകരായിരുന്നു. നിങ്ങൾക്കു ജീവനിൽ കൊതിയുണ്ടെങ്കിൽ—നിങ്ങൾ ആത്മാർത്ഥമായി പശ്ചാത്തപിക്കുന്നുണ്ടെങ്കിൽ നിങ്ങൾക്കവരോടു സംഗതി തുറന്നു പറഞ്ഞു മാപ്പപേക്ഷിക്കാം. നിങ്ങളുടെ കേസ്സു പിൻവലിക്കാൻപോലും അവർക്കധികാരമുണ്ട്. നിങ്ങൾക്കു വേണമെങ്കിൽ അതു ചെയ്യാം. നിങ്ങളുടെ കാര്യം മററുള്ള സഖാക്കളുടേതുപോലെയല്ല. നിങ്ങൾ കൊലക്കേ

സ്സിലെ പ്രതിയാണ്. പ്രാണരക്ഷയ്ക്ക് നിങ്ങളെന്തെങ്കിലും ചെയ്യാൻ അതിലൊരു തെറ്റില്ല. നിങ്ങൾ ഞങ്ങളെ സഹായിക്കുമോ?'

അപ്പോഴും മേജർ അവരുടെ മുഖത്തുനോക്കിക്കൊണ്ടിരുന്നു, ഒന്നും പറഞ്ഞില്ല.

'എന്താ നിങ്ങളൊന്നും പറയാത്തത്?' ശങ്കരൻ നായർ തുടർന്നു: 'ഇവിടെ പൊല്ലീസുകാരുണ്ട്. അവരെ വിളിച്ചു നിങ്ങളെക്കൊണ്ടു സത്യം പറയിപ്പിക്കണമെന്നാണോ നിങ്ങൾ വിചാരിക്കുന്നത്? എന്നാൽ അതിനൊരുങ്ങുകയേ ഞങ്ങൾക്കു നിവൃത്തിയുള്ളു.'

'കുമാരൻ കൊലക്കേസിലെ രണ്ടാം പ്രതിയായ നിങ്ങളുടെ കൂട്ടുകാരനെവിടെയുണ്ട്? ആയാളെ പിടിക്കാൻ വേണ്ട സൌകര്യം ഞങ്ങൾക്കു പറഞ്ഞുതന്നാൽ മതി. ഞങ്ങൾ നിങ്ങളെ തൊടില്ല. ഒരു രോമം കേടു വരുത്തില്ല' മേനവൻ പറഞ്ഞു: 'അതിനു നിങ്ങളൊരുക്കമില്ലെങ്കിൽ-ഞങ്ങൾ ആമമെടുത്തു കയ്യിലിടും. ചങ്ങലയെടുത്തു കാലുകൾ കൂട്ടിക്കെട്ടും. എന്നിട്ട് ഇതാ. ഇതു പുത്തൻ ബ്ളെയിഡുകളാണ്. ഇതുകൊണ്ടു സർവ്വാംഗം വരയും' മേനവൻ ബ്ളെയ്ഡുകളും മുളകുപൊടിയും ചവണയും എടുത്തു മേശപ്പുറത്തുവെച്ചുകൊണ്ടു തുടർന്നു: 'എന്നിട്ട് ഈ പൊതിയിലുള്ള മുളകുപൊടിയെടുത്തു ആ മുറിവായിൽ തേച്ചു തിരുമ്മും. അപ്പോൾ നല്ല സുഖമുണ്ടായിരിക്കും. ആ സുഖാനുഭവം അനുഭവിക്കുമ്പോൾ ഈ ചവണകൊണ്ടു [illegible] നിന്നു ഓരോ രോമമായി പറിച്ചെടുക്കും, [illegible]

ട്ടർ പറഞ്ഞുതന്നാൽ ഒഴിവാക്കാം, മനസ്സിലായില്ലേ? എന്തു പറയുന്നു?'

'മനസ്സിലായില്ലേ? നിങ്ങളെ ഇഞ്ചിഞ്ചായി അരിഞ്ഞുകൊന്നാൽ ഞങ്ങളോടൊരാളും ചോദിക്കാനില്ല. നിങ്ങളെന്താ ഒന്നും പറയാത്തത്?' ശങ്കരൻ നായരും ചോദിച്ചു.

'നിങ്ങളെന്നെ രക്ഷിക്കണം.' മേജർ മുഖം കുനിച്ചു പറഞ്ഞു: 'ഞാൻ കുമാരന്റെ ഷെൽട്ടർ പറഞ്ഞുതരാം.'

'മതി' മാധവമേനോൻ പറഞ്ഞു. ചായയും പലഹാരവും മേശപ്പുറത്തു വന്നു നിരന്നു. ആവി പൊങ്ങുന്ന ചായ. ചൂടും മയവുമുള്ള പത്തിരി. മണം പരത്തുന്ന കോഴിയിറച്ചി. മേജർ കണ്ണുയർത്തി ഇൻസ്പെക്ടർമാരെ മാറിമാറി നോക്കി.

'ചായ കഴിക്കാം, എന്നിട്ട് പറഞ്ഞാൽ മതി' മാധവമേനോൻ എഴുന്നേറ്റു കോലായിൽ വെച്ചിരുന്ന വെള്ളമെടുത്തു കയ്യ് കഴുകിവന്നു. പത്തിരി എടുത്തു തിന്നുകൊണ്ടു ഇടഞ്ഞു: 'ആ കേസ്സിന്റെ വാസ്തവമെന്താണ്? കണാരൻനമ്പ്യാരെ കൊല്ലാൻ നിങ്ങൾ രണ്ടുപേരും കൂടിയിട്ടില്ലേ?'

മേജർ ആദ്യമേ ചായയെടുത്തു പകുതി കുടിച്ചു മേശപ്പുറത്തുവെച്ചുകൊണ്ട് പറഞ്ഞു: 'സത്യം പറഞ്ഞാൽ കുമാരൻ ആ കേസ്സിൽ പങ്കാളിയല്ല.'

'പത്തിരിയെടുത്തോളൂ' മാധവമേനോൻ പറഞ്ഞു.

'അവർ കുമാരനോടുള്ള വിരോധംകൊണ്ടു ആയാളെ പ്രതിയാക്കിയതാണ്", ഞാൻ ആ നെല്ലുപീ

ടികേസ്സിൽ പങ്കെടുത്തിട്ടുണ്ട്. അന്നു കണ്ണാരൻ കേരളത്തിൽത്തന്നെയുണ്ടായിരുന്നില്ല' മേജർ പത്തിരിയെടുത്തു ഇറച്ചിക്കറിയിൽ മുക്കി വായിലാക്കി ചവച്ചു.

'നമുക്ക ചായ കഴിച്ചശേഷം പറയാം' മേനോൻ പറഞ്ഞു.

അവർ ചായ കഴിച്ചു കയ്കഴുകി വന്നു; മേശപ്പുറം തുടച്ചു വൃത്തിയാക്കപ്പെട്ടിരുന്നു. ഓരോ സിഗററെറ്റെടുത്തു കത്തിച്ചു മൂന്നുപേരും ഇരുന്നശേഷം മാധവമേനോൻ ചോദിച്ചു:

'എന്നിട്ട്. നിങ്ങളാണോ കണ്ണാരൻ നമ്പ്യാരെ കൊലപ്പെടുത്തിയതു്?'

'ഞാൻ പറഞ്ഞില്ല-ഞാനും ആ കേസ്സിൽ പങ്കെടുത്തിട്ടുണ്ടെന്നു്?' മേജർ തുടർന്നു. 'നാട്ടുകാർ അരി കിട്ടാതെ കഷ്ടപ്പെട്ടപ്പോൾ കണ്ണാരൻ നമ്പ്യാർ പത്തു് ചാക്ക് നെല്ല് കരിഞ്ചന്തയിൽ വിററു. ആ വില്ലേജിൽനിന്നു് കടക്കുന്നതുവരെ ആപത്തൊന്നും വരില്ലെന്നു കരാറും ചെയ്തിരുന്നു. കണ്ണാരനെയും പത്തിരുപത്തഞ്ചു കൂലിക്കാരെയും കൂട്ടിക്കൊടുത്തിട്ടാണു് കച്ചവടക്കാർ വണ്ടിവിട്ടതു്?' നാട്ടുകാർ നൂറോളം പേർ വണ്ടി തടഞ്ഞു. അവിടെ ഒരു യുദ്ധംതന്നെയായി. ജന്മിയുടെ ആൾക്കാർ ആയുധമെടുത്തിരുന്നു, വെട്ടും കുത്തും തന്നെ. ഞങ്ങളുടെ ഭാഗത്തു് ഏഴെട്ടാൾക്ക പരിക്കുപററി. ഞങ്ങൾ ആയുധം പിടിച്ചെടുത്തു അങ്ങോട്ടും കൊടുത്തു. അവരുടെ ആൾക്കാർ ഓടി. യുദ്ധം കഴിഞ്ഞു നോക്കിയപ്പോൾ കണ്ണാരൻ മരിച്ചിരിക്കുന്നു. ഞങ്ങൾ ആ വെട്ടിപ്പുഴവരെ

നാട്ടുകാർക്ക വാരിക്കൊടുത്തു, സ്ഥലം വിട്ടു. ആ ഏററുമുട്ടലിൽ ഞാനും അയാളെ അടിച്ചിട്ടുണ്ട്. ഇതാണ് വാസ്തവം.

'അതു ശരി' മാധവമേനോൻ ചോദിച്ചു: 'എവിടെ പോയാൽ കുമാരനെ പിടികിട്ടും? അതു പറയു.'

'പിന്നെ അയാളെങ്ങിനെ രണ്ടാംപ്രതിയായി?' ശങ്കരൻനായർ ചോദിച്ചു.

'അതു നിങ്ങൾക്കൊക്കെ അറിയാമല്ലോ. ഒരാൾ മരിച്ചു. കോൺഗ്രസ്സിന്നു കമ്യൂണിസ്റ്റ്കാരെ തകർക്കണമെന്നുണ്ട്. അയാളാണ് ആ നാട്ടിൽ കമ്യൂണിസ്റ്റ് നേതാവ്. കാരാട്ട നമ്പ്യാരുടെ പ്രമാണിത്തം തകർത്തുകളഞ്ഞതു കുമാരനാണ്. അപ്പോൾ കാരാട്ട നമ്പ്യാരുടെ ആവശ്യപ്രകാരം കുമാരനെ കുടുക്കിയതാണ്.'

'കുമാരന്റെ ഷെൽട്ടറേതാണ്, അതു പറയു' മാധവമേനോൻ വീണ്ടും ചോദിച്ചു.

'അങ്ങനെ ഒരു സ്ഥലം ഉറപ്പിച്ചു പറയാൻ വയ്യ. വടക്കെ മലബാറിൽ കമ്യൂണിസ്റ്റ്കാർക്ക് ഏററവും സുരക്ഷിതമായ മുന്നുനാലു ഷെൽട്ടറുകളുടെ വിവരം തരാം. നിങ്ങൾ ഇടവിടാതെ ആ സ്ഥലം ലക്ഷ്യംവെച്ചു കാവൽ നിന്നാൽ അയാളെ പിടി കിട്ടും. ഒരുപക്ഷെ ഒന്നോ രണ്ടോ ആഴ്ച കാക്കേണ്ടിവന്നേക്കും.'

'അതുമതി. പറയു.' മാധവമേനോൻ കടലാസ്സും പെനും എടുത്തു കാത്തിരിപ്പായി.

'പറയാം. പകർത്താള്' മേജർ പറഞ്ഞുകൊടുത്തു: 'കരിവെള്ളൂരിൽ മുള്ളിക്കോടൻ രാമൻ, കാര്യമ്പാടി ആ

തമ്പാൻ ഗോപാലൻ, മൊറാഴ വലിയ പറമ്പിൽ സുപ്പി ഹാജി, മട്ടന്നൂരിൽ വണ്ണാത്തി ചിരുതമ്മ. ഈ നാലു ദിക്കിൽ കാത്തുനിന്നാൽ ഒരിക്കൽ പിടികിട്ടും.

മാധവമേനോൻ ആ ഷെൽട്ടറുകളുടെ പേർ പകർത്തെടുത്തു.

'ഇതു ഞങ്ങളെ കളിയാക്കാൻ പറഞ്ഞുതന്നതാണോ?' മാധവമേനോൻ ചോദിച്ചു.

'അല്ല. ലോകനാർകാവിലമ്മയാണ്, തിച്ചംബരത്തു പെരുമാളാണ്, സത്യമാണ്' മേജർ തുടർന്നു: 'ഇനി നിങ്ങൾ എനിക്കൊരുപകാരം ചെയ്തുതരണം.'

'അതെന്താണ്?'

'ഞാൻ കോൺഗ്രസ്സ് നേതാവായ മത്തായിക്കൊരു കത്തുതരാം. നിങ്ങൾ അതു് ഒരു കവറിലാക്കി ഒന്നു പോസ്റ്റ് ചെയ്യണം. കത്തെഴുതാൻ കടലാസ്സും പേനും തരണം.'

ശങ്കരൻനായർ പേനും കടലാസ്സും കൊടുത്തു. മേജർ കത്തെഴുതാൻ തുടങ്ങി.

മാധവമേനവനും ശങ്കരനായരും കോലായിലേക്ക് കടന്നു.

'ആ മാലയും മോതിരവും എന്തു ചെയ്യണം?' ശങ്കരൻനായർ ചോദിച്ചു.

'അതു റിക്കാട്ടാക്കുകയാണ് നല്ലത്. അവർ ഉറച്ച സഖാക്കളാണ്. ആക്ഷേപിച്ചേക്കും.' മാധവമേനോൻ പറഞ്ഞു.

'അതു ശരിയാണു്.' ശങ്കരൻനായർ തുടർന്നു: 'ഈ സഖാക്കളുടെ പേരിൽ എന്താണു് ചാർജ്ജുചെയ്യേണ്ടതു്?'

'ആയുധനിയമപ്രകാരം ഒരു കേസ്സു ചാർജ്ജുചെയ്തു കൊള്ളു. ഒരു തോക്കോ ഒന്നരചട്ട വാളോ സമ്പാദിച്ചു ഹാജരാക്കിയാൽ മതി.'

'എഴുതിക്കഴിഞ്ഞു.' മേജർ പറഞ്ഞു.

'വായിക്കു' മാധവമേനോൻ പറഞ്ഞു.

'ഇതാ' മേജർ വായിച്ചു. 'പ്രിയപ്പെട്ട മത്തായി. ഞാൻ തൂക്കുകയറിലാണു്. വഴിപിഴച്ച കമ്യൂണിസ്റ്റ്കാരനായി പല കുററങ്ങളും ചെയ്തിട്ടുണ്ടാവാം, നിങ്ങൾക്കുള്ള സ്വാധീനശക്തിയുപയോഗിച്ചു് എന്റെ ജീവനെ രക്ഷിച്ചുതരണം. അങ്ങനെ രക്ഷിച്ചാൽ ഞാനെന്റെ ആയുശ്ശേഷം കോൺഗ്രസ്സിനു ഉഴിഞ്ഞുവെക്കാൻ ഒരുക്കമാണു്. എന്നു നിങ്ങളുടെ മേജർ ചന്ദ്രശേഖരൻ'

മാധവമേനോൻ എഴുത്തും മേൽവിലാസവും വാങ്ങി. മേജറെ ലോക്കപ്പിലേക്കയച്ചു. ഇൻസ്പെക്ടർമാർ പോവാനൊരുങ്ങി നിൽക്കുകയായിരുന്നു. അപ്പോഴാണു് ഒരു കാർവന്നു മുററത്തുനിന്നതു്. കാറിൽ നിന്നു പുറത്തിറങ്ങിയതു് രാഘവനുണ്ണിനായരും കുട്ടനുണ്ണിക്കുറുപ്പുമായിരുന്നു.

'എന്താ? ഈ സമയത്തു്?' ശങ്കരൻനായർ അന്വേഷിച്ചു.

'പറയാം' കുട്ടനുണ്ണിക്കുറുപ്പ് തുടർന്നു: 'ഇദ്ദേഹം നെടുമ്പുറത്തു നായരാണു്. മിലിറ്ററി സർവ്വീസിലാണു്. ഇദ്ദേഹത്തിന്റെ ഒരു പെങ്ങളും ഒരു കമ്യൂണിസ്റ്റ്

കാരൻ തട്ടിക്കൊണ്ടുപോയിരിക്കുന്നു. ആ സ്ത്രീയെ മാനഭംഗം ചെയ്യുംമുമ്പ് അക്രമിയെ അറസ്റ്റ് ചെയ്യണം.'

രാഘവനുണ്ണി ഒരു ഹരജി ഇൻസ്പെക്ടറുടെ കയ്യിൽ കൊടുത്തു. ശങ്കരൻ നായർ ഹരജി വായിച്ചുശേഷം ചോദിച്ചു:

'ഇന്നല്ലേ വിവാഹം നിശ്ചയിച്ചിരുന്നതു്?'

'ഞങ്ങൾ ആ വിവാഹം വേണ്ടെന്നുവെച്ചിരുന്നു. പക്ഷെ ആയാൾ വന്നു സ്ത്രീയെ തട്ടിക്കൊണ്ടുപോയി' രാഘവനുണ്ണി തുടർന്നു: 'നിങ്ങൾ നടവടികളെടുക്കുകയില്ലെങ്കിൽ ഞാനെന്റെ മേലധികാരിക്കു് കമ്പിയടിക്കും. എന്നിട്ട് അവരെക്കൊണ്ടു നടവടി എടുപ്പിക്കും.

'ഞാൻ തന്നെ നടവടി എടുക്കാം' ശങ്കരൻനായർ വിളിച്ചുപറഞ്ഞു: 'അറുമുഖം ലൈനിൽപോയി ആറാളുകളോട്ട് ഒരുങ്ങിവരാൻ പറ. കുഞ്ഞാലിയുടെ കാറും വിളിച്ചോ.'

ശങ്കരൻ നായർ റിവാൾവർ എടുത്തു. അവിടെയുണ്ടായിരുന്ന പൊല്ലീസുകാർ തോക്കും ലാത്തിയുമെടുത്തൊരുങ്ങി. കുഞ്ഞാലിയുടെ കാറു വന്നു. ആ പൊല്ലീസു സൈന്യം കക്കാട്ടു മേലേപ്പാട്ടേക്കു തിരിച്ചു.

# 15



# കടിഞ്ഞൂൽ...

ഗോപാലന്റെ കാർ നെടുമ്പുറത്തു നായരുവീട്ടിൽ നിന്നു പുറത്തുകടന്നു. പിന്നിലെ സീററിലെ വലത്തേ അററത്ത് തങ്കമ്മ, തൊട്ടടുത്തു വാസന്തി, ഇടത്തെത്തലക്കൽ അപ്പുമേനവൻ, മുന്നിലെ സീററിൽ ഡ്രൈവറുടെ അടുത്തു കുഞ്ഞുക്കുട്ടക്കുറുപ്പും—അങ്ങനെ ഇരുന്നുകൊണ്ടവർ മുന്നോട്ടു നീങ്ങി.

ഒരഞ്ചുമിനുട്ടു നേരം ആരുമൊന്നും സംസാരിച്ചില്ല. ആരാണ് സംസാരിക്കേണ്ടത്? എന്താണ് സംസാരിക്കേണ്ടത്? അവർക്കാർക്കും ഒന്നും അറിഞ്ഞുകൂടായിരുന്നു.

‘തങ്കമ്മ ഞങ്ങളെ രക്ഷിച്ചു.’ വാസന്തിയാണ് ആ അന്തരീക്ഷത്തിൽ ചലനമുണ്ടാക്കിയത്: ‘ഞങ്ങൾ മുഖം കഴുകി പോരേണ്ടിവരുമെന്നുതന്നെ വിചാരിച്ചു.’

‘നിങ്ങളെന്നെയാണ് രക്ഷിച്ചത്.’ തങ്കമ്മ പറഞ്ഞു.

‘ഇന്നലെ രാത്രി ഏഴുമണിക്ക് തുടങ്ങി ഇതുവരെ പ്രയത്നിച്ചിട്ടാണ് വരനെ കിട്ടിയത്. വരനായി വന്നുനോക്കുമ്പോൾ വധുവിനെ കിട്ടിയില്ലെങ്കിൽ എന്തു ചെയ്യും?’

‘ഒരു തമിഴ് സിനിമാചിത്രത്തിന്റെ മട്ടായി.’ കുഞ്ഞുകുട്ടക്കുറുപ്പ് പിൻസീറ്റിലേക്ക് തിരിഞ്ഞു പറഞ്ഞു.

കുഞ്ഞുകുട്ടക്കുറുപ്പ് പിൻതിരിഞ്ഞപ്പോൾ ഗോപാലൻ കാറിന്റെ ടോപ്പ്‌ലൈറ്റിട്ടു കൊടുത്തു.

ആ നവദമ്പതികൾ അന്യോന്യം നോക്കി. രണ്ടു നാലു സെക്കന്റുകൾ അവരെല്ലാം മറന്നിരുന്നു.

‘എന്താ മുഖത്തൊക്കെ?’ തങ്കമ്മ വാസന്തിയുടെ മുഖത്തു നോക്കിയാണ് ചോദിച്ചത്.

‘അടി കൊണ്ടതാണത്രെ’ വാസന്തി പറഞ്ഞു.

‘കല്യാണം കഴിക്കുമ്പോൾ പലർക്കും സമ്മാനങ്ങൾ കിട്ടാറുണ്ട്. എനിക്കു കിട്ടിയ സമ്മാനങ്ങളാണ്’ കുറുപ്പ് ഒരു പുഞ്ചിരിയോടെ പറഞ്ഞു:

‘കാര്യം ഇത്രത്തോളമായി. ഇനി എന്താണ് ഭാവം?’ [illegible] കുഞ്ഞുകുട്ടക്കുറുപ്പിന്റെ മുഖത്തു [illegible].

'എന്താ ഭാവം എന്നു ചോദിച്ചാൽ? ചോദ്യത്തിന്റെ അർത്ഥംമനസ്സിലായില്ല.' കുറുപ്പ് പറഞ്ഞു.

'കുഞ്ഞുകുട്ടൻ അടങ്ങിയൊതുങ്ങി ജീവിക്കണമെന്നാഗ്രഹിക്കുന്നുണ്ടോ?'

'ഉണ്ടെങ്കിലൊ?'

'ഉണ്ടെങ്കിൽ ഇപ്പോൾ വന്ന വിഷമങ്ങളിൽനിന്നൊക്കെ വിട്ടുപോരാൻ വഴികളന്വേഷിക്കണം. ഇന്നു കോൺഗ്രസ്സിന്റെ ഭരണമാണല്ലൊ. വല്ല കോൺഗ്രസ്സുനേതാക്കളെയും കണ്ടു ഈ വിഷമം തീർക്കാം. എനിക്ക് ഇവിടുത്തെ കോൺഗ്രസ്സുകാരുമായി പരിചയമില്ലെങ്കിലും കൽക്കത്തയിൽ പോയാൽ കേന്ദ്രത്തിൽ സ്വാധീനം ചെലുത്താൻ കഴിയും. പിന്നെ കമ്യൂണിസ്റ്റ് പാർട്ടിയിലൊന്നും പ്രവർത്തിക്കരുത്.'

'ഞാൻ ഇതുവരെ പാർട്ടിയിൽ പ്രവർത്തിച്ചിരുന്നുവെന്നാണൊ അപ്പുമേനവൻ ധരിച്ചുവെച്ചിരിക്കുന്നത്?'

'പാർട്ടിയുമായി കുഞ്ഞുകുട്ടനു ഒരു ബന്ധവുമില്ലെ? ഒന്നുമില്ലാതെ ഇങ്ങനെയൊക്കെ സംഭവിക്കുമൊ?'

'ഞാൻ പറയുന്നതു് സത്യമാണ്. എനിക്കു പാർട്ടിയുമായി ഒരു ബന്ധവുമുണ്ടായിരുന്നില്ല. ശങ്കരൻകുട്ടി എന്റെ ഒരു സുഹൃത്താണ്. ആയാൾ വന്നപ്പോൾ ഒരാതിഥ്യമര്യാദ ഞാൻ ചെയ്തു. ആയാൾക്ക് ഒന്നു രണ്ടാഴ്ച മരുന്നു കഴിച്ച് താമസിക്കാനുള്ള സൌകര്യവും ചെയ്തുകൊടുത്തു. ഇതിലധികമൊന്നും ഞാൻ ചെയ്തിട്ടില്ല. പക്ഷെ കുട്ടനുണ്ണിയേട്ടനു എന്നോടു വൈരമുണ്ടായിരിക്കാം. അദ്ദേഹം കോൺഗ്രസ്സായി. അപ്പോൾ എന്നെ കമ്യൂണിസ്റ്റാക്കി. ഇതാണ് വാസ്തവം.'

'എന്തെങ്കിലും ചിലതൊക്കെയുണ്ടാവുമെന്നാണ് ഞാൻ വിചാരിച്ചത്.'

'അതു തെററാണ്.'

'കുട്ടനുണ്ണിക്കുറുപ്പിന്നു വൈരമുണ്ടാവാനുള്ള കാരണം?'

'അതാണ് ബഹുരസം. മലയാളം പണ്ഡിററായ നമ്പീശൻെറ ശമ്പളത്തിൽനിന്നു കമ്മീഷൻ പിടിക്കുന്നതു കഷ്ടമാണെന്നു ഞാൻ പരസ്യമായി സ്റ്റാഫ് യോഗത്തിൽ പറഞ്ഞു. അതു കേട്ടുടനെ ഒന്നു രണ്ടുപേർ മുഴുവൻ ശമ്പളവും കിട്ടണമെന്നാവശ്യപ്പെട്ടു. ഇതു മാത്രമാണ് എൻെറ കുററം. ഇതു കമ്യൂണിസമാണെങ്കിൽ ഞാൻ കമ്യൂണിസ്റ്റാണ്.'

'കുട്ടനുണ്ണിക്കുറുപ്പുമായി സംസാരിച്ചു നോക്കിയാലോ?'

'എന്തൊന്നാ സംസാരിക്കുന്നത്?' കുഞ്ഞുകുട്ടക്കുറുപ്പ് ചോദിച്ചു: 'എല്ലാ മാസ്റ്റർമാരോടും കമ്മീഷൻ വാങ്ങിക്കോളൂ, ഞാനൊന്നും പറയില്ല. എന്നെ ജയിലിൽനിന്നു ഊരിത്തരണമെന്നോ?'

'ആ: ങ്ങണ്ടിനെ എന്തെങ്കിലും.'

കുഞ്ഞുകുട്ടക്കുറുപ്പിൻെറ മുഖം കൂടുതൽ തുടുത്തു. അദ്ദേഹം പറഞ്ഞു: 'അപ്പുമേനവൻ, അതിനൊന്നും എന്നെ കാക്കേണ്ട. വരുന്നതെല്ലാം അനുഭവിച്ചോളാം.'

കുറച്ചിട ആരുമൊന്നും പറഞ്ഞില്ല.

'എൻെറ ലീവവസാനിക്കുകയാണ്.' അല്പം കഴിഞ്ഞശേഷം അപ്പുമേനവൻ പറഞ്ഞു: 'മററന്നാളൊ

നാലൊന്നാളോ ഞങ്ങൾക്കു കൽക്കത്തയിലേക്കു പോകണം. ഇപ്പോൾ വന്നുപെട്ട കേസ്സ് വാദിക്കാൻ വിചാരിക്കുന്നുണ്ടോ? വല്ല വക്കീലിനേയും കാണണമോ?'

'കേസ്സ വാദിച്ചിട്ടൊന്നും കാര്യമുണ്ടാവുമെന്നെനിക്കു തോന്നുന്നില്ല. ഈ കേസിൽനിന്നു വിട്ടുപോരേണമെങ്കിൽ എന്റെ അഭിമാനവും മനഃസാക്ഷിയും പണയം വെക്കണം. അതിനു ഞാനൊരുക്കമില്ല. വേണ്ടിവന്നാൽ ജയിലിൽ പോവുകയോ മരിക്കുകയോ ചെയ്തുകൊള്ളാം.'

'ഇതുവരെയായിരുന്നുവെങ്കിൽ ഇതൊക്കെ ആലോചിക്കാതെതന്നെ പറയാമായിരുന്നു. ഇനി ഇങ്ങനെ ആലോചിക്കാതെ പറഞ്ഞുകൂടാ.'

'അതെന്താ?'

'ഇപ്പോൾ ജീവിതത്തിനൊരു പങ്കുകാരിയുണ്ടായിരിക്കുന്നു. ഇനി വല്ലതും ചെയ്യുമ്പോൾ അവരോടുകൂടി ചോദിക്കണം. എന്താ തങ്കമ്മേ?' മേനോൻ തങ്കമ്മയോട് ചോദിച്ചു.

എല്ലാവരും തങ്കമ്മയുടെ മുഖത്തുനോക്കി. അവളൊന്നും പറഞ്ഞില്ല.

തങ്കമ്മയോടു ഇപ്പോൾതന്നെ ചോദിക്കാം. എപ്പോഴാണ് പോലീസുകാർ വന്നു പിടിച്ചുകൊണ്ടുപോവുക എന്നറിഞ്ഞുകൂടാ. ഞാൻ വല്ലവരുടെയും കാലുപിടിച്ചു മാപ്പുചോദിച്ചു ജയിലിൽനിന്നു വിട്ടുപോരണമെന്നാണോ അഭിപ്രായം തങ്കമ്മക്കുണ്ടോ?'

'വല്ലവരുടേയുമല്ല കുഞ്ഞുണ്ണിയേട്ടന്റെ' വാസന്തിയാണ് പറഞ്ഞതു്.

'കുഞ്ഞുണ്ണിയേട്ടന്റെ എന്നു പറഞ്ഞാൽ കോൺഗ്രസ്സിന്റെ,' കുഞ്ഞുകുട്ടക്കുറുപ്പ് തങ്കമ്മയുടെ മുഖത്തുറ്റു നോക്കിക്കൊണ്ടു വീണ്ടും ചോദിച്ചു. 'ഒരു തെറ്റും ചെയ്യാത്ത ഞാൻ ജെയിലിൽ പോകുന്നതിനു പേടിച്ചു മാപ്പു ചോദിക്കണമെന്നു തങ്കമ്മ പറയുമോ?'

'ഞാൻ പറയില്ല' തങ്കമ്മ പറഞ്ഞു.

അങ്ങനെ മനഃസാക്ഷി പണയംവെച്ചു തലതാഴ്ത്തി നടക്കുന്ന ഒരാളെ തങ്കമ്മ ഇഷ്ടപ്പെടില്ലെന്നെനിക്കറിയാം. അല്ല, അങ്ങനത്തെ സ്വഭാവമാണ് തങ്കമ്മക്കുള്ളതെങ്കിൽ എനിക്കാസ്വഭാവം ഇഷ്ടപ്പെടാൻ കഴിയില്ല, തീർച്ച.'

'മനഃസാക്ഷി പണയംവെച്ചു കഴിയുകയാണെങ്കിൽ അവിടെ കൊണ്ടുവന്നു കടിവെച്ച ശിശുപാലനെ എനിക്കു കല്യാണം കഴിക്കാമായിരുന്നു. അതിനു വിചാരിച്ചിട്ടില്ല.' തങ്കമ്മ തലതാഴ്ത്തിക്കൊണ്ടു് പറഞ്ഞു.

'അങ്ങിനെ പറയൂ' കുറുപ്പ് തുടർന്നു: 'ഞങ്ങളൊന്നാണെന്നും എന്റെ കൂടെ എത്ര കഷ്ടപ്പാടുകളും സഹിക്കാൻ തങ്കമ്മ ഒരുക്കമാണെന്നും തങ്കമ്മ എനിക്കു വാക്കുതന്നിട്ടുണ്ടു്. സംശയമുണ്ടെങ്കിൽ ചോദിച്ചുനോക്കൂ.'

'എന്നാൽ വിഷമങ്ങൾ സഹിക്കാനൊരുങ്ങിക്കോളൂ' അപ്പുമേനവൻ തുടർന്നു: 'എന്തൊക്കെ വിഷമങ്ങൾ സഹിക്കേണ്ടിവരുമെന്ന് പറയാനോ ഊഹിക്കാനോ കഴിവില്ല. ജാമ്യംതന്നപ്പോൾ ജഡ്ജി പറഞ്ഞിരുന്നു, പോലീസുകാർക്ക് വാശിയുണ്ടെങ്കിൽ ജാമ്യത്തിനു വി

ട്ടാൽ ഉടനെ മറെറാരു കേസിന്റെ പേരിൽ അറസ്റ്റ് ചെയ്യുമെന്ന്. ഭാഗ്യത്തിനൊ നിർഭാഗ്യത്തിനൊ എന്നെനിക്കറിഞ്ഞുകൂടാ, വിട്ടയക്കുമ്പോൾ സബ്ബ് ഇൻസ്പെക്ടർ അവിടെ എങ്ങുമുണ്ടായിരുന്നില്ല.'

'ഒരുപക്ഷെ ഇന്നു രാത്രിതന്നെ, അല്ലെങ്കിൽ നാളെ രാവിലെ പൊല്ലീസുകാർ എന്നെ പിടിച്ചുകൊണ്ടു പോവും. ഇൻസ്പെക്ടറെക്കാളധികം എന്നെ അറസ്റ്റ് ചെയ്യേണ്ട ആവശ്യം കട്ടാമുണ്ണിയേട്ടനാണ്. ഈ നാട്ടിൽ അദ്ദേഹത്തിന്റെ സർവ്വാധിപത്യം നടത്താൻ ഞാനൊരു തടസ്സമാണെന്നു അദ്ദേഹം ഉറപ്പിച്ചു വിശ്വസിച്ചിരുന്നു. ഞാനെന്റെ തല രക്ഷിക്കാനും വിചാരിക്കുന്നില്ല, അതുകൊണ്ടു തങ്കമ്മ ഒരു കാര്യം ഉറപ്പിച്ചോളൂ. കുറച്ചുകാലം എന്റെ ജീവിതം ജയിലിലായിരിക്കും, അതെത്ര കാലമായിരിക്കുമെന്നൊന്നും പറയാൻ വയ്യ. അത്രയും കാലം തങ്കമ്മ തനിച്ചു ജീവിച്ചു കഷ്ടപ്പെടേണ്ടിവരും' കുഞ്ഞുകുട്ടക്കുറുപ്പ് വിവരിച്ചുകൊടുത്തു.

'ഞാനൊന്നിനൊരുങ്ങിയിട്ടാണ് അവിടെനിന്ന് പുറത്തിറങ്ങിയിരിക്കുന്നത്. ഇതിനൊരുങ്ങുകയല്ലെങ്കിൽ മറെറാന്നിനൊരുങ്ങുകയല്ലാതെ മൂന്നാമതു ഒരു വഴിയും എനിക്കില്ലെന്നു തോന്നിയിട്ടാണ്, കൂടെ പോന്നത്.'

'അതെന്താ?'

'ഒരുമുഴം കയറു്' തങ്കമ്മ തുടർന്നു: 'ചന്ദ്രശേഖരനുണ്ണിയെ കല്യാണം കഴിക്കാനൊരുക്കമില്ലെന്നു് ആദ്യമേ ഉറപ്പിച്ചിരുന്നു. പിന്നെ ജീവിക്കണമൊ മരിക്കണമോ എന്നേ ആലോചിക്കാനുണ്ടായിരുന്നുള്ളു. എനി

ക്ക മരിക്കാനിഷ്ടമില്ല. അതുകൊണ്ട് ജീവിക്കാനാശിച്ചു. അങ്ങിനെ പുറത്തിറങ്ങിപ്പോന്നു.'

'എന്റെയും പ്രശ്നം അതാണ്' കുഞ്ഞുകുട്ടക്കുറുപ്പ് തുടർന്നു: 'ആണായി ജീവിക്കണമെങ്കിൽ ഇനി കമ്മ്യൂണിസ്റ്റാവുകയല്ലാതെ ഈ ലോകത്തു നിവൃത്തിയില്ലാ എന്നു വന്നിരിക്കുന്നു. കമ്മ്യൂണിസ്റ്റ് പാർട്ടിക്ക് നല്ലകാലം വരാതെ എനിക്കും ഈ ശനിദശ തീരില്ല. തീരണമെങ്കിൽ ഞാനൊരാണാവണം പെണ്ണല്ലാത്ത കോൺഗ്രസ്സുകാരനാവണം. അതാണ് എന്റെ മരണം. ഞാൻ ആ മരണത്തിനിഷ്ടപ്പെടുന്നില്ല.

'അങ്ങനെ മരിക്കരുത്' തങ്കമ്മ പറഞ്ഞു.

'പിന്നെ ഞാൻ ചോദിക്കട്ടെ' കുഞ്ഞുകുട്ടക്കുറുപ്പ് തുടർന്നു: 'എന്റെ മുഖമെന്താണെന്നു തങ്കമ്മ ചോദിച്ചുവല്ലോ. തങ്കമ്മയുടെ മുഖമെന്താ? വല്ലാതെ ചുകന്നിരിക്കുന്നുവല്ലോ.'

അവരന്യോന്യം ചുകന്ന മുഖം നോക്കിക്കണ്ടു. അവരാച്ചുവപ്പിൽ ജീവിതത്തിന്റെ തനിനിറം കണ്ടു. ഒന്നു രണ്ടു സെക്കന്റുകൾ നീങ്ങി. ഒരു ദിനാന്തരസന്ധ്യയിലെ വരണ്ട അന്തരീക്ഷത്തിലെന്നപോലെ തങ്കമ്മയുടെ കണ്ണുകളിൽ ഒരു നീറൽ, തുടർന്നു ഒരു മൂടൽ, ആ കണ്ണുകളിൽ നിന്നു ബാഷ്പബിന്ദുക്കൾ പൊടിഞ്ഞു. ആ മുഖം താണു.

'അയ്യയ്യ കരയരുത്' കുറുപ്പ് തുടർന്നു: 'അടി കൊണ്ടതല്ലേ?'

'അതെ' തങ്കമ്മ പറഞ്ഞു.

'അടിച്ചുവോ? ആരാ അടിച്ചത്?' വാസന്തി ചോദിച്ചു.

'അടിച്ചു'

'ആര്?'

'ഇൻസ്പെക്ടർ'

'എനിക്ക് സമാധാനമായി' കുറുപ്പ് പറഞ്ഞു.

'അതെന്താ?' അപ്പുമേനവൻ ചോദിച്ചു.

'എന്നെപ്പോലെതന്നെ അടികൊണ്ടവളാണല്ലോ എന്റെ ഭാര്യയും. ഭാര്യ അടികൊള്ളാത്തവളാവുക, ഭർത്താവു കൊണ്ടവനും. അതിലൊരു പൊരുത്തക്കേടില്ലേ? തന്നെയുമല്ല എന്റെ സഹധർമ്മിണിയാവാൻ സർവ്വഥാ അനുഗുണയായിരിക്കുന്നു. കുറുപ്പ് തുടർന്നു: 'അടി കൊള്ളണം. എന്നാലേ ആളുകളുടെ തനിനിറം വ്യക്തമാവൂ. ചിലർ അടികൊണ്ടാൽ അടങ്ങിക്കിടക്കും. മറ്റു ചിലർ ആ അടിച്ച കയ്യു കടന്നുപിടിക്കും. ഞാൻ രണ്ടാമത്തു പറഞ്ഞവരെ ഇഷ്ടപ്പെടുന്നു. സബ്ഇൻസ്പെക്ടർ ശങ്കരൻനായരുടെ ഒന്നാമത്തെ അടി എന്റെ ഇടത്തു ചെകിട്ടത്തു വീണപ്പോൾ ഞാൻ പുതിയ ഒരാളായി. അതുവരെ ഞാൻ നാട്ടുവാഴിയായിരുന്നു. അതിനു ശേഷം സഖാവ് കുഞ്ഞുകുട്ടനായിരിക്കുന്നു. ഞാൻ ഒരുറച്ച കമ്യൂണിസ്റ്റാവുകയാണ്.'

'വലിയ തത്വജ്ഞാനമാണല്ലോ' മേനോൻ പറഞ്ഞു.

'അതെ. ഞാൻ ലോജിക്ക് പഠിച്ചിട്ടുണ്ട്.' കുറുപ്പ് തുടർന്നു ചോദിച്ചു: 'എന്നെ വീണ്ടും അറസ്റ്റ്ചെയ്ത് ജയിലിലാക്കിയാൽ താനെന്തു ചെയ്യും?'

തങ്കമ്മയൊന്നും പറഞ്ഞില്ല. ഉത്തരം കേൾക്കാൻ കൊതിക്കുന്ന കുറുപ്പിന്റെ മുഖത്തു നോക്കിക്കൊണ്ടിരുന്നു.

'എന്താ ചെയ്യേണ്ടതു്? ഏട്ടൻ പറയൂ.' വാസന്തി ചോദിച്ചു.

'കക്കാട്ട മേലെപ്പാട്ടുതന്നെ താമസിക്കുമോ, അതോ നെടുമ്പുറത്തേക്കു മടങ്ങിപ്പോവുമോ എന്നാണു് ഞാൻ ചോദിച്ചതു?'

'ഇനി നെടുമ്പുറത്തേക്കു മടങ്ങിപ്പോവണമെങ്കിൽ' .........തങ്കമ്മയുടെ കണ്ണുകൾ വീണ്ടും നിറഞ്ഞു.

'തങ്കമ്മ എന്നും കക്കാട്ട താമസിച്ചോട്ടെ. എന്റെ അമ്മക്കതു് ആവശ്യമാണു്.' വാസന്തി പറഞ്ഞു.

'പോവണമെങ്കിൽ?' കുറുപ്പ് ചോദിച്ചു.

'ഉണ്ണിയേട്ടൻ വന്നു കൊണ്ടുപോകണം.' തങ്കമ്മ കണ്ണു തുടച്ചു.

'മേലെപ്പാട്ടങ്ങനെ താമസിച്ചിട്ടെന്താ? വേണ്ടതു് അതല്ല.' കുറുപ്പ് പറഞ്ഞു: 'നമ്മൾ തമ്മിൽ ഒരു ധാരണയുണ്ടാവുന്നതു നല്ലതാണ്. എപ്പോൾ വിട്ടുപിരിയുമെന്നറിഞ്ഞുകൂടല്ലോ.'

'ധാരണയുണ്ടാവുന്നതു നല്ലതാണു്. എന്തുവേണമെന്നാണു് അഭിപ്രായം?' അപ്പുമേനവൻ ചോദിച്ചു.

'തങ്കമ്മ കുറച്ചുകൂടി പഠിക്കുക. തങ്കമ്മക്കു സമ്മതമാണോ?' കുറുപ്പ് ചോദിച്ചു: 'എന്നെയും കാത്തു ഒരു വിരഹിണിയായിരുന്നാൽ ഭ്രാന്തുപിടിച്ചേക്കും. ജീവിതത്തിനു മറ്റൊരു ലക്ഷ്യം കൂടിയുണ്ടാവുമ്പോൾ മാ

സ്വകപ്രവർത്തനം അതിൽ കേന്ദ്രീകരിക്കും. അങ്ങനെ യായാൽ അനാഥാവസ്ഥ എപ്പോഴും തോന്നില്ല.

'എനിക്കിഷ്ടമാണ്.'

'എന്തു പഠിക്കണമെന്നാണാഗ്രഹം?'

'എന്തായാലും വേണ്ടില്ല.'

'വക്കീലാവണോ, ടീച്ചറാവണോ, ഡാക്ടറാവണോ? ഒരു ലക്ഷ്യംവെച്ചു പഠിക്കണം.'

'പഠിക്കുകയാണെങ്കിൽ ഡോക്ടറാവുകയാണ് നല്ലതു' അപ്പുമേനവൻ അഭിപ്രായപ്പെട്ടു.

'ഞാനും ആ അഭിപ്രായക്കാരനാണ്.' കുറുപ്പ് പറഞ്ഞു.



'വരുന്ന കൊല്ലം കൽക്കത്തക്ക് വരുന്നോളൂ. അവിടെ പഠിക്കാം' അപ്പുമേനവൻ ക്ഷണിച്ചു.

'എനിക്ക സമ്മതമാണ്, കൽക്കത്തക്കുപോയി വാസന്തിയുടെ കൂടെ താമസിച്ചു ഒരു ഡോക്ടറാവു.' കുഞ്ഞുകുട്ടിക്കുറുപ്പ് തുടർന്നു: 'എന്നാലതു ചെയ്യണം. ഞാൻ അച്ഛനോടും അമ്മയോടും പറയാം.

ആ കാർ കക്കാട്ട് ഹൈസ്കൂളിന്റെ പടിക്കലെത്തി നിന്നു. ഗോപാലൻ ഇറങ്ങി വാതിൽ തുറന്നുകൊടുത്തു. അവരെല്ലാവരും ഇറങ്ങി.

'ഞങ്ങൾ വേഗം മേലെപ്പാട്ടു ചെന്നു ഗോവിന്ദൻകുട്ടിയെ ഇങ്ങോട്ടയക്കാം. ഗോപാലനും അങ്ങോട്ടു വരുന്നില്ലേ?' കുറുപ്പന്വേഷിച്ചു.

'എന്താ വേണ്ടതു?' വരണമൊ?' ഗോപാലൻ അങ്ങോട്ടും ചോദിച്ചു.

'കാറു വീടിന്റെ പടിക്കൽ കൊണ്ടുപോയി നിർത്തി അവിടെ വന്നു സുഖമായി കുളിച്ചു ഊണുകഴിച്ച് പോരേണ്ടാളു.'

'വിഷമമുണ്ട്. ആവശ്യമുണ്ടെങ്കിൽ പോരാം.' ഗോപാലൻ പറഞ്ഞു.

'വരണമെന്നില്ല. ഗോപാലൻ വളരെ ബുദ്ധിമുട്ടിയിരിക്കുന്നു.' അപ്പുമേനവൻ പെഴ്സ് തുറന്നു ഇരുനൂറ്റി ഇരുപത്തഞ്ചുറുപ്പിക എടുത്തു കൊടുത്തുകൊണ്ട് പറഞ്ഞു: 'ഇതിരിക്കട്ടെ.'

ഗോപാലൻ കയ്യ്കാട്ടി വാങ്ങി.

'ഇരുനൂറുറുപ്പിക കാറിന്റെ വാടക. ഇരുപത്തഞ്ചുറുപ്പിക ഓണപ്പുടവയ്ക്ക്.' അപ്പുമേനവൻ തുടർന്നു: 'അവിടെ ചെന്നു വേഗം ആളെ അയക്കാം.'

ആ ദമ്പതികൾ നടന്നു.

'ഇപ്പോൾ ഞങ്ങളുടെ വിവാഹം കഴിഞ്ഞിരിക്കുന്നുവോ?' കുറുപ്പ് അപ്പുമേനവനോട് ചോദിച്ചു.

'കഴിഞ്ഞിരിക്കുന്നു, എന്നല്ലേ പറയേണ്ടതു? എന്തേ ചോദിക്കാൻ?'

'ഒന്നുമല്ല, ചോദിച്ചു എന്നു മാത്രം. ഈ കാറിൽ അവിടെ പോയി ഇങ്ങോട്ടു പോരൽ മാത്രമേയുള്ളു. മാലയിട്ടില്ല. മോതിരം കൈമാറീട്ടില്ല. റജിസ്റ്റർ ചെയ്തില്ല. അപ്പോൾ ആലോചിച്ചു'

'ഇനി ഫോറം വാങ്ങി ഫില്ലപ്പ് ചെയ്തു രണ്ടുപേരും ഒപ്പിടുകയും രണ്ടു സാക്ഷികളെക്കൊണ്ടു ഒപ്പിടുവിക്കുകയും ചെയ്തു തഹസീൽദാർക്കയക്കണം. അതു പതി

നഞ്ച്യ ദിവസത്തിനുള്ളിൽ വേണമെന്നേയുള്ളു. ബദ്ധ പ്പാടൊന്നുമില്ല.' അപ്പുമേനവൻ തുടന്നു ചോദിച്ചു: 'രാത്രിതന്നെ വന്നറസ്റ്റ് ചെയ്യേണ്ടമോ? നമ്മളൊന്നു ക രുതണമോ?'

'എന്തു കരുതാനാ?'

'മേലെപ്പാട്ടെക്കു പോകാതെ എന്റെ വീട്ടിലേക്കോ ഗുരുവായൂർക്കോ വെച്ചുപിടിക്കുകതന്നെ. എന്നാൽ നമ്മുടെ അഡ്രസ്സു കിട്ടില്ലല്ലോ.'

'എന്നിട്ടെന്താ, വലിയ കാര്യമൊന്നുമില്ല. നമുക്കു വീട്ടിലേക്കുതന്നെ പോവുക. ഭാര്യയെ അച്ഛന്റെയും അ മ്മയുടെയും കയ്യിൽ ഏല്പിച്ചുകൊടുക്കാമല്ലോ. അവക്കാ ധിരുന്നു എന്റെ കല്യാണം കഴിഞ്ഞു ഒരു പെൺകുട്ടി യെ കൊണ്ടുവന്നു കൊടുക്കഞ്ഞിട്ടു വലിയ ബദ്ധപ്പാട്.'

'എട്ടനെപ്പോഴും തമാശയാണ്.' വാസന്തി പരാ തിപ്പെട്ടു.

'തമാശയാണ്. തമാശയൊന്നുമില്ലാതെ ഞാനി പ്പോളങ്ങനെ പരിശ്രമിച്ച് വിയർത്തു കളിച്ച് നടക്കണ മെന്നാണോ വാസന്തി പറയുന്നത്? ഒളിച്ചിരിക്കാനൊ ന്നും എനിക്കു വയ്യ. ഇനി ഒളിവിൽപ്പോയി എങ്കിൽ അപ്പുമേനവനും ഗോപാലനുണ്ണിയുമാണ് വിഷമത്തിലാ വുക. അവരാണല്ലോ എന്റെ ജാമ്യക്കാർ.'

'അടി കിട്ടുമ്പോഴും ഇങ്ങനെ തമാശ പറഞ്ഞിരു ന്നുവോ?' വാസന്തി ചോദിച്ചു.

'പറഞ്ഞിരുന്നില്ല' കുറുപ്പ് ചിരിച്ചുകൊണ്ട് തു ടന്നു: 'വിചാരിച്ചു. അടികൊണ്ടപ്പോൾ തോന്നി, ത

രക്കേടില്ല എന്ന്. ഇടത്തെ ചെകിട്ടത്ത് അടികൊണ്ട് കണ്ണിൽ നിന്ന് പൊന്നീച്ച പാറുമ്പോൾ വലത്തെ ചെകിട്ടത്തും അടികിട്ടാത്തതെന്താണെന്നാണ് ഞാൻ ആലോചിച്ചത്.

'തരക്കേടില്ല' വാസന്തി പറഞ്ഞു.

'ഒരടി കൊള്ളാനേ വിഷമമുള്ളൂ. അതു കൊണ്ടപ്പോൾ അടിയുടെ വേദന മനസ്സിലായി. ഇനി ആയിരം അടികൊള്ളാനും എനിക്ക പരിഭ്രമമില്ല.'

അവർ ഉമ്മറത്തെത്തി. മണി പത്തടിക്കുകയായിരുന്നു. ടീപ്പാർട്ടിക്കൊരുക്കിയ പന്തലിലെ കെട്ടിവിതാനങ്ങൾ ഇളങ്കാററിൽ ഇളകി മർമ്മരമുതിർത്തിരുന്നു. പത്തായപ്പുരയുടേയും പടിഞ്ഞാററിയുടേയും മുകളിൽ വിളക്ക കത്തിയിരുന്നു.

'അമ്മേ-ഏ' വാസന്തി വിളിച്ചു.

'വാസന്തിയല്ലേ? വാസന്തി' നമ്പൂതിരിപ്പാട് ഇങ്ങോട്ടും വിളിച്ചു ചോദിച്ചു.

'അതെ'

'ഇതാ വര്ായി.' നമ്പൂതിരി തുടർന്നു: 'അപ്പോൾ എന്തേ ഈ സമയത്തുതന്നെ പോന്നത്?'

'ഒക്കെ പറയാം. താഴത്തേക്ക വരൂ' അപ്പുമേനോൻ പറഞ്ഞു.

'എന്തേ, കല്യാണത്തിന് വല്ല മുടക്കും ഉണ്ടായോ?'

'ഒന്നുമുണ്ടായില്ല. ഞങ്ങൾ തങ്കമ്മയേയും കൊണ്ടിങ്ങോട്ടു പോന്നു.'

'ഗോവിന്ദൻകുട്ടി' കുഞ്ഞുകുട്ടക്കുറുപ്പ് വിളിച്ചു. 'സ്കൂളിന്റെ ഉമ്മറത്തു കാറു നിൽക്കുന്നുണ്ട്; അവിടെ ചെന്ന് ആ സാമാനങ്ങളൊക്കെ എടുത്തുകൊണ്ടു വരൂ.'

പത്തായപ്പുരയിലുണ്ടായിരുന്ന അന്തർജ്ജനങ്ങളും ഗോവിന്ദൻകുട്ടിയും താഴത്തേക്കിറങ്ങിവന്നു.

'വൈകിക്കേണ്ട. ആ ഗോപാലനെ വേഗം ഒഴിവാക്കിക്കൊള്ളു. വേഗം ചെല്ലു. രണ്ടു പെട്ടികളുണ്ട്, ഗോപാലൻ വളരെ ക്ഷീണിച്ചിരിക്കുന്നു.' അപ്പുമേനവൻ പറഞ്ഞു 'വാസുണ്ണിയും ചെന്നോളു, ഗോവിന്ദൻകുട്ടിയുടെ കൂടെ.'

വാസുണ്ണിയും ഗോവിന്ദൻകുട്ടിയും കാറിന്റെ അടുത്തേക്കു പോയി.

നമ്പൂതിരി വിളക്കുമായി താഴത്തേക്കിറങ്ങിവന്നു; ശ്രീദേവിയമ്മയും.

'എന്തെ ഉണ്ടായതു്?' നമ്പൂതിരി ഉൽക്കണ്ഠയോടെ ചോദിച്ചു.

അപ്പുമേനവൻ ഉണ്ടായ വിവരങ്ങളൊക്കെ പറഞ്ഞു.

'ഇതാ തങ്കമ്മ, തങ്കമ്മയെ അച്ഛനും അമ്മയും കൂടി നോക്കണം. ഞാൻ ഇന്നല്ലെങ്കിൽ നാളെ ജയിലിലേക്കു പോവും.' കുറുപ്പ് തങ്കമ്മയുടെ കയ്പിടിച്ച് അച്ഛന്റെ മുമ്പിലേക്കു നിർത്തിക്കൊണ്ട് പറഞ്ഞു. 'തങ്കമ്മയുടെ ദയകൊണ്ട് പോയതു് പോലെതന്നെ തലയുയർത്തി മടങ്ങിപ്പോന്നു.'

'ശരിയാണു്' നമ്പൂതിരി തുടർന്നു. 'ഇനി ജയിലിലേക്കു പോവാതെ കഴിച്ചു കൂടിക്കൂടെ? ഇപ്പോൾ

കോൺഗ്രസ്സിന്റെ ഭരണമാണല്ലോ. ഞാൻ കൂരിനെ അറിയും. കൂരിനെയുംകൂട്ടി മന്ത്രിയെ ഒന്നു കണ്ടു പറഞ്ഞാൽ ഒഴിവാവില്ലെ?'

'അച്ഛനതൊന്നും ചെയ്യരുത്' കുറുപ്പു തുടർന്നു: 'എന്നെ ഒരടിമയാക്കരുത്. ഇതുവരെ മറ്റൊരാളുടെ മുമ്പിൽ തലതാഴ്ത്തിനിൽക്കാനിടവരാത്ത വിധം അച്ഛനെന്നെ വളർത്തി. ഇപ്പോൾ നെടുമ്പുറത്തു നായർ വീട്ടിന്റെ മുമ്പിൽ തലതാഴ്ത്തേണ്ടിവരുമോ എന്നു ഞാൻ സംശയിച്ചു. അമ്മയും അതുകൂടാതെ കഴിച്ചുതന്നു രക്ഷിച്ചു. ഞാൻ ഇതുവരെ ഒരാളുടെ മുമ്പിലും തല കുനിച്ചിട്ടില്ല. ഇനി ഒരാളുടെ മുമ്പിലും കുനിക്കാനും വിചാരിക്കുന്നില്ല. ഞാൻ ഒരു കുറവും ചെയ്തിട്ടില്ല. ഒരു കുറവും ചെയ്യാത്ത ഞാൻ ജയിലിലേക്കു പോകേണ്ട ഇടവരുത്തുന്ന ഇന്നത്തെ ഗവർമ്മേണ്ടിനെ എനിക്കു ബോദ്ധ്യമാവില്ല. അടി കൊള്ളുന്നതുവരെ ഞാൻ കക്കാട്ട് നാടുവാഴിക്കുറുപ്പായിരുന്നു. ഇപ്പോൾ ആളാകെ മാറിയിരിക്കുന്നു. അതുകൊണ്ട് അടിമത്തത്തോടെതിർക്കാൻ എനിക്കു ധൈര്യമുണ്ടായിരിക്കുന്നു. ഞാൻ കമ്മ്യൂണിസ്റ്റായിക്കഴിഞ്ഞിരിക്കുന്നു. കമ്മ്യൂണിസ്റ്റുകാർ ജയിക്കുമ്പോൾ ഞാനും ജയിച്ചുവരും. ഇല്ലെങ്കിലോ, അവരുടെകൂടെ ഞാനും മരിച്ചുകൊള്ളാം. തങ്കമ്മയെ നോക്കേണ്ട ഭാരം മാത്രം നിങ്ങളേറ്റാൽ മതി. ആ പെൺകുട്ടി എല്ലാം ഉപേക്ഷിച്ച് എന്റെ കൂടെ വന്നതാണ്.'

'തങ്കമ്മയെ ഞങ്ങൾ നോക്കാതിരിക്കില്ല.' ശ്രീദേവിയമ്മ തുടർന്നു: 'എങ്കിലും ജയിലിലേക്കു പോവുക എന്നു കേൾക്കുമ്പോൾ......ഈ തറവാട്ടിൽനിന്നു ഇതിനുമുമ്പു ഒരാൾ ജയിലിൽ പോയിട്ടില്ല.'

'ആ കേമത്തം എനിക്കു കിട്ടിക്കഴിഞ്ഞു. ആകെ മുങ്ങിയാൽ കുളിരില്ലാ, അമ്മ. നിങ്ങളുടെ മകൻ ഒരടിമയാണോ? കണ്ട കോൺഗ്രസ്സുകാരുടെ കാൽനക്കാൻ എനിക്ക് അഭിമാനം വേണ്ടെന്നാണോ അമ്മയും അച്ഛനും പറയുന്നതു്? ഞാൻ കട്ടെങ്കിൽ എന്റെ നാട്ടുകാരെയോ? വേണമെന്നു പറയാൻ അച്ഛനമ്മമാർക്കുണ്ടോ?'

'ഇല്ല' ഇതു പറയുമ്പോൾ അച്ഛൻനമ്പൂതിരിയുടെ കണ്ണുകളിൽ നിന്നു ഓരോ മുത്തുമണികൾ അടർന്നുവീണു. അദ്ദേഹം പറഞ്ഞു: 'തങ്കമ്മേ, തങ്കത്തെയേ ഞങ്ങൾ നോക്കും. ഇനി തങ്കമ്മയുടെ അച്ഛനും അമ്മയും ഞാനും ശ്രീദേവിയുമാണ്.'

നമ്പൂതിരി രണ്ടുകയ്യും ഉയർത്തി ആ നവവധുവിനെ അനുഗ്രഹിച്ചു:

'നന്നായിവരും.'

തങ്കമ്മ തന്നെ അനുഗ്രഹിച്ച അച്ഛൻനമ്പൂതിരിയുടെ മുഖത്തേക്ക് നോക്കി. അവളുടെ കണ്ണുകളും നിറഞ്ഞു വഴിഞ്ഞിരുന്നു.

'വ്യസനിക്കരുതു്' നമ്പൂതിരി സമാധാനിപ്പിച്ചു: 'കുഞ്ഞുകുട്ടൻ പൊട്ടനല്ല ആയാൾ പഠിച്ചിട്ടുണ്ട്, അറിവുള്ളവനാണ്. ആയാൾ നല്ലതേ ചെയ്യൂ. ആയാളെ നേരെ നടത്തേണ്ട ചുമതല ഇനി തങ്കമ്മക്കാണ്. ആയാൾ ഒരക്രമവും ചെയ്തിട്ടില്ല. ജയിലിൽ പോയാൽ നമുക്കൊരവമാനവുമില്ല. ഗാന്ധിജിയും ജയിലിൽ പോയിട്ടുണ്ട്.'

തങ്കമ്മ ഒന്നും പറഞ്ഞില്ല. അച്ഛൻനമ്പൂതിരിയുടെ മുഖത്തു നോക്കിക്കൊണ്ടങ്ങിനെ നിന്നു.

'വിശക്കുന്നുണ്ട്.' അപ്പുമേനോനാണ് പറഞ്ഞത്.

'വേഗം വെക്കാം.' ശ്രീദേവിയമ്മ അകത്തേക്കു പോയി.

'കുളിയൊന്നുമില്ലല്ലോ?' നമ്പൂതിരി ചോദിച്ചു.

'ഇല്ല' അപ്പുമേനോൻ തുടർന്നു: 'എന്നാലും ഞങ്ങളൊന്നു കുളത്തിൽ പോയി വരാം.'

അപ്പുമേനോനും കുഞ്ഞുകുട്ടക്കുറുപ്പും കുളത്തിലേക്കു പോയി.

'നമുക്ക് അകത്തേക്കു പോവാം.' വാസന്തി തങ്കമ്മയേയും കൂട്ടി അമ്മയെ അനുഗമിച്ചു.

'കുഞ്ഞുകുട്ടൻ ധീരനാണ്. എനിക്കു ബോദ്ധ്യമായി.' നമ്പൂതിരി തുടർന്നു: 'കൊടുങ്കാറ്റിലും കുന്നുപോലെ കുലുങ്ങാതെ നിൽക്കുന്നു.'

നമ്പൂതിരി തന്റെ മകന്റെ തലയെടുപ്പിലും തനിക്കാംപോരിത്തത്തിലും അഭിമാനം കൊണ്ടു.

പെട്ടെന്നു വാസുണ്ണി ഓടികിതച്ചുകൊണ്ടു പൂമുഖത്തേക്കു കയറി. ആയാൾ കിതച്ചിരുന്നു.

'എന്താ വാസുണ്ണി?' ഗോപാലനുണ്ണി ചോദിച്ചു.

'പൊല്ലീസുകാർ വരുന്നുണ്ട്' വാസുണ്ണി തുടർന്നു: 'രണ്ടു കാറിൽ നിറച്ചുണ്ട്. ഇങ്ങോട്ടാണ് വരുന്നത്.'

'ഇത്ര വിഷമമോ കോൺഗ്രസ്സിന്നു?' നമ്പൂതിരി ചോദിച്ചു.

'കരിമൂർഖൻ പാമ്പാണച്ഛാ. ആ ഗോപാലനെ പിടിച്ചു അടിച്ചു ചതച്ചു ആയാളുടെ കാറിനു തീ കൊടുത്തു. വല്യേട്ടനെ അന്വേഷിച്ചു വരുന്നുണ്ട്.'

'വരട്ടെ' നമ്പൂതിരി ചാരുകസേരയിൽ അമർന്നിരുന്നു.

'കുട്ടനുണ്ണി അമ്മാമനാണ് വലിയ വിഷമം. കുട്ടനുണ്ണി അമ്മാമൻ പറഞ്ഞിട്ടാണ് കാറിനു തീ കൊടുത്തതു്!' വാസുണ്ണി തുടർന്നു: 'ഞങ്ങളങ്ങോട്ടു ചെന്നപ്പോഴേക്ക് പോലീസുകാർ വന്നുകഴിഞ്ഞിരുന്നു. പെട്ടിയൊന്നും എടുത്തില്ല. പോലീസിനെ കണ്ടപ്പോൾ ഞങ്ങൾ മടങ്ങി. വേലി ചാടിയിട്ടാണ് വരുന്നതു്. വേലി ചാടിയപ്പോൾ ഗോവിന്ദൻകുട്ടിയുടെ കാലിന്മേൽ ഒരു കമ്പി തറച്ചു. അവൻ വരുന്നുണ്ട്, ഞാൻ ശരം വിട്ടപോലെ ഇങ്ങോട്ടോടി. എവിടെ, വല്യേട്ടനെവിടെ?'

'വല്യേട്ടൻ കളത്തിലാണ്.' നമ്പൂതിരി പറഞ്ഞു.

'എന്താ അപ്പാ' കളത്തിൽ നിന്നുവന്ന കുഞ്ഞുക്കുട്ടനന്വേഷിച്ചു.

'പോലീസു വരുന്നുണ്ടെന്നു്.' നമ്പൂതിരി എഴുന്നേറ്റു ചോദിച്ചു: 'ഇനി എന്താ വേണ്ടതു്?' കുഞ്ഞുക്കുട്ടൻ ഒളിച്ചിരിക്കണോ?'

'ഒന്നും വേണ്ടാ. ഇങ്ങോട്ടു വരട്ടെ. ഞങ്ങളിതു ആലോചിച്ചതാണ്.' കുഞ്ഞുക്കുട്ടൻ തുടർന്നു: 'ഒളിച്ചിട്ടൊന്നും കാര്യമില്ല. അപ്പൻ പരിഭ്രമിക്കേണ്ട.'

'ഗോപാലന്റെ കാറിനു തീകൊടുത്തുവത്രെ.' നമ്പൂതിരി പറഞ്ഞു.

'ആ കാറിനും ശനിദശയായിരുന്നു.' അപ്പുമാവൻ തുടർന്നു: 'തങ്കമ്മക്ക് കുറച്ചുകൂടി പഠിക്കണമെന്നുണ്ട്. അപ്പൻ അതിനുവേണ്ട സൗകര്യം ചെയ്തുകൊടുക്കണം.'

'വേണ്ടതൊക്കെ ചെയ്തോളാം.' അച്ഛൻനമ്പൂതിരി ഉറപ്പു കൊടുത്തു.

പോലീസും പാർട്ടിയും മുറ്റത്തേക്കിറങ്ങിക്കഴിഞ്ഞിരുന്നു. അപ്പുമേനവൻ കുളത്തിൽനിന്നു കയറി വന്നു.

'ആരാ അത്?' ഇൻസ്പെക്ടർ ശങ്കരൻനായർ അന്വേഷിച്ചു.

'ഇതു ഞാനാണ്.' അപ്പുമേനവൻ അടുത്തേക്കു ചെന്നു.

'എന്താ കുറുപ്പേ, പോരുകയല്ലേ?' ഇൻസ്പെക്ടർ ശങ്കരൻനായർ പൂമുഖത്തേക്കു കയറിക്കൊണ്ട് ചോദിച്ചു.

'അവിടെ ചെന്നാൽ ചോറുതരുമെങ്കിൽ പോരാം. ഇല്ലെങ്കിൽ കുറച്ചു ഊണുകഴിക്കണമെന്നുണ്ട്.' കുറുപ്പു തുടർന്നു: 'എന്റെ കാര്യം ഞാൻ പറഞ്ഞു. ഇനി നിങ്ങളാണല്ലോ നിശ്ചയിക്കാൻ.'

'ആയാളെ പിടിച്ചു കസ്റ്റഡിയിൽ വെക്കൂ.' ഇൻസ്പെക്ടർ ഒരു കോൺസ്റ്റബിളിനോടു കല്പിച്ചുകൊണ്ടു തുടർന്നു: 'എവിടെ, ആ സ്ത്രീ എവിടെ?'

ഒരു കോൺസ്റ്റബിൾ കുഞ്ഞുകുട്ടക്കുറുപ്പിനെ ആമം വെച്ചു നിറുത്തി.

'താലവനല്ലൂരി, ഇങ്ങട്ടു കയറിയിരിക്കൂ' അപ്പുമേനവൻ ക്ഷണിച്ചു.

'ഇരിക്കാൻ വന്നതല്ല.' താലവനല്ലൂരി തുടർന്നു: 'അവിടെനിന്നു തട്ടിക്കൊണ്ടുവന്ന പെണ്ണിനെ കൊണ്ടു പോകാൻ വന്നതാണ്.'

'തട്ടിക്കൊണ്ടുവന്നതൊന്നുമല്ല. പരസ്യമായി കല്യാണം കഴിച്ചു കൊണ്ടുവന്നതാണ്.' അപ്പുമേനവൻ തുടന്നു: 'ആ പെൺകുട്ടിയെ വിഷമിപ്പിക്കാതിരിക്കകയാണ് വേണ്ടതു്. ഇനി ഇഷ്ടംപോലെ ചെയ്യാം.'

'ആ പെൺകുട്ടി എൻെറ പെങ്ങളാണ്. അവളെ ഒരു തടവുപുള്ളിയുടെ ഭായ്യയാക്കാൻ വിചാരിക്കുന്നില്ല.' രാഘവനുണ്ണി പറഞ്ഞു.

'ആ പെൺകുട്ടി എവിടെ?' ഇൻസ്പെക്ടർ ചോദിച്ചു.

'ഇവിടെയുണ്ട്.' നമ്പൂതിരി പറഞ്ഞു.

'വിളിക്കൂ. ആ കുട്ടിയെ ഞങ്ങൾക്ക ഏല്പിച്ചുതരണം.' ഇൻസ്പെക്ടർ പറഞ്ഞു.

'മററൊരു തറവാട്ടിലെ പെൺകുട്ടിയാണ്, ആ കുട്ടി എന്തു പിഴച്ചു?' നമ്പൂതിരി ചോദിച്ചു.

'വിളിക്കാനാണ് പറഞ്ഞതു്' ഇൻസ്പെക്ടർ തുടന്നു: 'തക്കിക്കാൻ നില്ക്കുകയാണൊ? ചവിട്ടി എല്ലൊടിക്കും. താനൊരു നമ്പൂതിരിയാണെന്നൊന്നും വിചാരിക്കില്ല.'

'അടിക്കണമെങ്കിൽ അടിക്കാം. ചവിട്ടണമെങ്കിൽ ചവിട്ടാം. ഒന്നു പറയാനുണ്ട്. ഈ കാണിക്കുന്നതൊക്കെ കുറച്ചധികമാണ്.' നമ്പൂതിരി പറഞ്ഞു.

'അധികമോ കുറവോ എന്നൊക്കെ ഞങ്ങളാലോചിക്കാം' ഇൻസ്പെക്ടർ അലറി: 'വിളിക്കാനാ പറഞ്ഞതു്. ഇല്ലെങ്കിൽ അകത്തുകടന്നു പിടിച്ചുകൊണ്ടു പോവും.'

'വിളിക്കാം.' നമ്പൂതിരി അകത്തേക്കുപോയി.

'രാഘവനുണ്ണി എന്തിനാണ് ഭാവം?' അപ്പുമേനവൻ ചോദിച്ചു: 'മൂത്തോരൊക്കെ വന്നു സംഗതികളെല്ലാം ആലോചിച്ചു വിവാഹം നിശ്ചയിച്ചുറച്ചതാണ്. അതു നടക്കുകയും ചെയ്തു. ഇനി എന്തിനാണ് ഈ അക്രമങ്ങളൊക്കെ ചെയ്യുന്നത്?'

'വിവാഹം നടന്നിട്ടില്ല. ഞാൻ ജീവിച്ചിരിക്കുമ്പോൾ ഇതു നടക്കാൻ സമ്മതിക്കുകയും ഇല്ല.' രാഘവനുണ്ണി പറഞ്ഞു.

തങ്കമ്മ പുറത്തുവന്നു; നമ്പൂതിരിയും.

'ഒരപേക്ഷയുണ്ട്.' നമ്പൂതിരി തൊഴുതുകൊണ്ടു പറഞ്ഞു: 'ഇവരാരും ഊണുകഴിച്ചിട്ടില്ല. ഊണുകഴിക്കാൻ ഇട കൊടുക്കണം.'

'അതിനൊന്നും ഇടയില്ല.' ഇൻസ്പെക്ടർ പറഞ്ഞു.

'എടീ, നീയെന്തേ ചെയ്തതു്.' രാഘവനുണ്ണി പൂമുഖത്തേക്കു കയറി ചോദിച്ചു: 'നീ ഞങ്ങൾ പറഞ്ഞതു കൂട്ടാക്കാനൊരുക്കമുണ്ടോ?'

'ഞാനൊന്നും ചെയ്തിട്ടില്ല. നിങ്ങളെല്ലാവരുംകൂടി നിശ്ചയിച്ച കല്യാണത്തിനു വന്ന ആളുടെകൂടെ പോണു.' തങ്കമ്മ പറഞ്ഞു.

'അതു ഞാൻ കണ്ടു.' രാഘവനുണ്ണി അലറി: 'നീ ഞങ്ങൾ പറഞ്ഞതു കൂട്ടാക്കാനൊരുക്കമുണ്ടോ എന്നാണ് ചോദിക്കുന്നതു്.'

'പറയണതെന്താ എന്നു കേൾക്കണം. എന്നിട്ടാലോചിക്കണം.' തങ്കമ്മ പറഞ്ഞു.

'ഇപ്പോൾ എന്റെ കൂടെ നെടുമ്പുറത്തേക്കു പോരണം. കാറുണ്ട്. ഈ കമ്യൂണിസ്റ്റ്കാരനെ കല്യാണം കഴിക്കാൻ പാടില്ല.'

'കല്യാണം കഴിച്ചുകഴിഞ്ഞു.'

'നെടുമ്പുറത്തേക്കു പോരാനൊരുക്കമില്ല; ഉവ്വോ?'

'ഇപ്പോൾ പോരുന്നില്ല.'

'എന്നാൽ നിന്നേയും ഞാൻ ജയിലിലേക്കയക്കും' എനിക്കിനിയൊന്നും പറയാനില്ല. ഇൻസ്പെക്ടർ നിന്നേയും അറസ്റ്റ് ചെയ്യും.'

രാഘവനുണ്ണി ഒരു വെളിച്ചപ്പാടിനെപ്പോലെ മുറ്റത്തേക്കിറങ്ങി.

'എന്നാൽ പോരൂ. ജയിലിൽപോയി ഇരിക്കാം' ശങ്കരൻനായർ പറഞ്ഞു: 'നിങ്ങളുടെ രണ്ടാളുടേയും പേരിൽ രാഘവനുണ്ണി ആക്ഷേപം ബോധിപ്പിച്ചിട്ടുണ്ട്. എന്റെ കൂടെ പോരണം.'

'എന്താ ആക്ഷേപം?'

'കുഞ്ഞുകുട്ടിക്കുറുപ്പ് രക്ഷിതാക്കന്മാരുടെ സമ്മതമില്ലാതെ നിങ്ങളെ ദുർബോധനംചെയ്തു തട്ടിക്കൊണ്ടുവന്നിരിക്കുന്നുവെന്നും നിങ്ങളെ വീണ്ടെടുത്തു കൊടുക്കണമെന്നും.' ഇൻസ്പെക്ടർ കല്പിച്ചു: 'നടക്കൂ, ജയിലിലാവാം കുടിവെപ്പ്*.'

തങ്കമ്മ നടന്നു, ഇൻസ്പെക്ടർ പിന്നാലെയും.

പോലീസ്പാർട്ടി ആ നവദമ്പതികളേയും കൊണ്ടു സ്ഥലം വിട്ടു.

---



# 16

## എം. എൽ. എ

പോലീസുപാർട്ടി സ്റ്റേഷനിൽനിന്നു കക്കാട്ടമേലേപ്പുറത്തേക്ക് പോയിട്ട് അര മണിക്കൂർ കഴിയുന്നതിനു മുമ്പ് മറ്റൊരു കാർ സബ് ജയ്‌ലിന്റെ ഉമ്മറത്തു വന്നു നിന്നു.

'ഹാൾട്ട്. ഹൂ കംസ് ദേർ' അപ്പോൾ പാറാവു നിന്നിരുന്ന അവരാൻ ഒരെടത്തുനിന്നു വിളിച്ചു ചോദിച്ചു.

'വിസിറ്റിങ്ങ് റൗണ്ട്സ്'' കാറിൽനിന്നിറങ്ങിയ സർക്കിൾ ഇൻസ്പെക്ടർ അനന്തൻ പറഞ്ഞു.

ആ കാറിൽനിന്നു പിന്നേയും മൂന്നു പേർ ഇറങ്ങി. അപ്പോൾ ഗാർഡാപ്പീസിലുണ്ടായിരുന്നവർ വളരെ വേ

ഗം ഒതുങ്ങി പാറാവുകാരൻെറ ഇടത്തു വരിവരിയായി നിന്നു് അവരുടെ പ്രവൃത്തിയിലുള്ള ശുഷ്കാന്തി തെളിയിച്ചുകാട്ടി.

അനന്തൻ സ്റ്റേഷൻകോലായിൽ കയറി, കൂടെയുണ്ടായിരുന്നവരൊന്നിച്ചും ഗാർഡാപ്പീസിൻെറ മുന്നിലേക്കു ചെന്നു. ഒതുങ്ങിനിന്ന പോലീസുകാർ ആ രക്ഷിതാക്കന്മാരെ സലാം വെച്ചു ബഹുമാനിച്ചു.

ആ നിയോജകമണ്ഡലത്തിലെ കോൺഗ്രസ്സ് എം. എൽ. എ. ശ്രീ. എം. പത്മനാഭമേനോൻ, ആ സബ്ഡിവിഷനിലെ മജിസ്ട്രേട്ട് വിശ്വംഭരൻനായർ, അന്നാട്ടിലെ പ്രധാന ജന്മിയായ തിരുക്കാട്ട് ജ്യേഷ്ഠൻ നമ്പൂതിരി ഇവരായിരുന്നു സർക്കിൾ ഇൻസ്പെക്ടരുടെ കൂടെയുണ്ടായിരുന്നവർ.

'ശങ്കരൻനായരെവിടെ?' അനന്തനന്വേഷിച്ചു.

'സർച്ചിനു പോയിരിക്കുന്നു' സ്റ്റേഷനിൽനിന്നു പുറത്തിറങ്ങി അവരെ അനുയാത്ര ചെയ്തിരുന്ന റൈറ്ററാണ് മറുപടി പറഞ്ഞതു്.

'എവിടേക്ക്?'

'കക്കാട്ട് അംശത്തിലേക്കാണ്.'

'മജിസ്ട്രേട്ടിനെയൊന്നു വിളിക്കണം' എസ്. ഡി. എം. വിശ്വംഭരൻനായരാണ് കല്പിച്ചതു്.

'സാർ' ഗാർഡാപ്പീസർ അനുസരിച്ചു.

'വാർഡറെവിടെ?' എം. എൽ. എ. അന്വേഷിച്ചു.

'വീട്ടിൽ പോയതാണ്. വിളിക്കാം.' ഗാർഡാപ്പീസർ പറഞ്ഞു.

പാറാവിലുള്ള ഒരു പോലീസുകാരൻ സ്റ്റേഷനറി സബ് മജിസ്ട്രേട്ടിനെയും വാർഡരെയും വിളിക്കാൻ കുതിച്ചു നടന്നു.

സർക്കിൾ ഇൻസ്പെക്ടർ സ്റ്റേഷനിലേക്കു നടന്നുകൊണ്ടു പറഞ്ഞു, 'ശങ്കരൻ നായർ വരട്ടെ. നമുക്കു സ്റ്റേഷനിൽ ഇരിക്കാം.'

റൈറ്റർ സ്റ്റേഷനിലേക്കു കുതിച്ചു. അവിടെയുണ്ടായിരുന്ന കസേലകൾ ഒരുക്കിയിട്ടു.

'ഇരിക്കാം' അനന്തൻ ക്ഷണിച്ചു.

'ഇരിക്കു പത്മനാഭമേനോൻ' സബ് ഡിവിഷണൽ മജിസ്ട്രേട്ട് ബഹുമാനപ്പെട്ട എം. എൽ. എ. യോടു പറഞ്ഞു.

'ഇരിക്കു നമ്പൂതിരിപ്പാട്' എം. എൽ. എ. യാണ് ക്ഷണിച്ചത്.

'വേഗം വരില്ലെ ശങ്കരൻനായർ?' ആ വിശിഷ്ടാതിഥികളെ ഇരുത്തിക്കൊണ്ട് അനന്തനന്വേഷിച്ചു.

'ഇപ്പോൾ വരും. പോയിട്ടു കഷ്ടി ഒരു മണിക്കൂറായി' റൈറ്റർ പറഞ്ഞു.

'ഇരിക്കു അനന്തൻ' എം. എൽ. എ. സർക്കിൾ ഇൻസ്പെക്ടരേയും ക്ഷണിച്ചു.

'ആ നമ്പൂതിരിപ്പാടിന്റെ പേരിൽ കേസു ചാർജ്ജ് ചെയ്തിട്ടുണ്ടോ?' സർക്കിൾ ഇൻസ്പെക്ടർ ഇരുന്നുകൊണ്ടന്വേഷിച്ചു.

'എഫ്. ഐ. ആർ. കൊടുത്തിട്ടുണ്ട്' റൈറ്റർ പറഞ്ഞു.

'ഇപ്പോൾ ചാർജ്ജ് ഷീറ്റ് തയ്യാറാക്കിയിട്ടില്ലല്ലോ?' എം. എൻ. എ. ചോദിച്ചു.

'ഇല്ല' റൈറ്റർ തുടർന്നു: 'തെളിവു ശേഖരിച്ചുകൊണ്ടിരിക്കുകയാണ്.'

'വല്ല തെളിവും കിട്ടിയോ?' എം. എൻ. എ. തുടർന്നു: 'തെളിവു കിട്ടാതെ വരാനും വഴിയില്ല. പാവം! ആ നമ്പൂതിരിപ്പാട് മഹാസാധുവാണ്. എന്റെ സ്റ്റുഡന്റായിരുന്നു.'

'നിങ്ങൾ മാസ്റ്ററായിട്ടുണ്ടോ?' എസ്. ഡി. എം. ചോദിച്ചു.

'ഞാൻ ഒരു പതിറ്റാണ്ടിലധികം മാസ്റ്ററായിരുന്നു. പിന്നെയാണ് ബി. എല്ലിനു പോയി വക്കീലായത്. അന്നൊക്കെ വിദ്യാർത്ഥികൾക്ക് എന്നെ എന്തു ബഹുമാനമായിരുന്നുവെന്നോ! ഹെഡ്മാസ്റ്റർ പരശുരാമയ്യർ പറയാറുണ്ടായിരുന്നു: വിദ്യാർത്ഥികൾക്ക് ഹെഡ്മാസ്റ്ററെക്കാളധികം ബഹുമാനം എം. പി.യെയാണ് എന്ന്.' എം. പി. തുടർന്നു ചോദിച്ചു: 'എന്നിട്ട് നമ്പൂതിരിപ്പാടിന്റെ പേരിൽ വല്ല തെളിവും കിട്ടിയിട്ടുണ്ടോ?'

'തെളിവുകളൊക്കെയുണ്ട്,' റൈറ്റർ തുടർന്നു: 'കമ്യൂണിസ്റ്റ് പാർട്ടിക്ക് മാസംതോറും സംഭാവന കൊടുക്കാറുണ്ടെന്ന് അദ്ദേഹം തന്നെ സമ്മതിച്ചിട്ടുണ്ട്. പിന്നെ അദ്ദേഹത്തിന്റെ കയ്യിൽ നിന്നു ചില ആയുധങ്ങളും പിടിച്ചെടുത്തിട്ടുണ്ട്.'

'ആയുധങ്ങളോ?' ജ്യേഷ്ഠൻനമ്പൂതിരിപ്പാട് സംഭ്രമത്തോടെ ചോദിച്ചു.

'വലിയ ഒരു കട്ടാരുണ്ട്, തീർച്ച.'

'ഈവക വികൃതികളൊന്നും ലവലേശം ഞാനറിഞ്ഞിട്ടില്ല. ഈശ്വരനാണ് സത്യം. പഠിപ്പുകഴിഞ്ഞു വന്നപ്പോൾ ഇല്ലത്തെ പണത്തിന്റെ മാനേജ്മെന്റ് ആയാളെ ഏല്പിച്ചു, അതാണ് തെറ്റിയത്.' നമ്പൂതിരിപ്പാട് പറഞ്ഞു.

'പ്രായം ചെറുപ്പമല്ലേ? വല്ല വിഡ്ഢിത്തവും പറ്റിയിട്ടുണ്ടാവും' എം. പി. തുടർന്നു: 'എന്നാലും പോലീസുകാർ കുറച്ചൊക്കെ മനസ്സിരുത്തണം; വലിയ ജന്മികളുടേയും മുതലാളികളുടേയും വീട്ടിൽ കടന്നു അവിടത്തെ മെമ്പർമാരെ പിടിക്കുമ്പോൾ കോൺഗ്രസ്സുകാരോടൊന്നാലോചിക്കണം. ഞങ്ങളാണ് ഇവിടെ ഭരിക്കുന്നത്, അല്ലേ? തിരുക്കാട്ട് നമ്പൂതിരിപ്പാട് ഈ താലൂക്കിലെ പ്രധാന ജന്മിയാണ്. ഒരു ബീഡിത്തൊഴിലാളിയല്ല. കന്നാപ്പൂട്ടികളുമല്ല.'

'ഞങ്ങൾ അന്നന്നത്തെ ഗവൺമെന്റ് പറഞ്ഞതു നടപ്പാക്കുന്നു,' സർക്കിൾഇൻസ്പെക്ടർ തുടർന്നു: ബ്രിട്ടീഷുകാർ ഭരിക്കുമ്പോൾ അവർ നിങ്ങളെ പിടിക്കാൻ പറഞ്ഞു. ഞങ്ങളതു ചെയ്തു. ഇന്നു നിങ്ങളധികാരത്തിൽ വന്നു. കമ്മ്യൂണിസ്റ്റുകാരെ പിടിക്കാൻ പറയുന്നു. ഞങ്ങളതു ചെയ്യുന്നു.

'മി. വിശ്വംഭരൻനായർ കേൾക്കണം' എം. പി. ആവേശത്തോടെ തുടർന്നു: 'ഈ പോലീസുകാർക്കും കുറച്ചൊക്കെ ബുദ്ധിവേണം. പിടിക്കാൻ പറഞ്ഞാൽ പിടിതന്നെ. അടിക്കാൻ പറഞ്ഞാൽ അടിതന്നെ. ആ

രെയാണ് പിടിക്കേണ്ടത്? ആരെയാണ് അടിക്കേണ്ടത്? ഇതൊക്കെ ഒപ്പം നിന്നു പറഞ്ഞുകൊടുക്കാൻ കഴിയുമോ? ബുദ്ധിവേണം ബുദ്ധി.'

'ഞങ്ങൾ കഴിയുന്നതും ചെയ്യുന്നുണ്ട്' ഇൻസ്പെക്ടർ പറഞ്ഞു.

'കൂട്ടത്തിൽ കുറെ കൊള്ളരുതായ്മയുമുണ്ട്' എം. പി. തുടർന്നു: 'ഒരു ഉദാഹരണമിതാ: ഈ നമ്പൂതിരിപ്പാടിന്റെ കാര്യംതന്നെ എടുത്തോളൂ. കമ്യൂണിസ്റ്റ്കാരെ അറസ്റ്റ് ചെയ്യണമെന്ന് പറഞ്ഞു; ആദ്യം തിരുക്കൊട്ട നമ്പൂതിരിപ്പാടിനെപ്പോലെയുള്ള ഒരു ജന്മിയെ കടന്നുപിടിച്ചു ഗവൺമെണ്ടിന്റെ ബന്ധുക്കളാരാണ്, ശത്രുക്കളാരാണ് എന്നു മനസ്സിലാക്കാൻ കഴിയണം. അതിനാണ് ബുദ്ധി. രാപ്പകൽ ഇടവിടാതെ, കൃഷിക്കാരെയും തൊഴിലാളികളേയും അദ്ധ്യാപകരേയും വിദ്യാർത്ഥികളേയും പറഞ്ഞിളക്കി പ്രക്ഷോഭം നടത്തുന്ന നേതാക്കന്മാർ ഇവിടെ വേറെയുണ്ട്. ഒരൊററ എണ്ണത്തിനെ പിടിക്കാൻ ഇവക്ക് കഴിഞ്ഞിട്ടില്ല.'

'അവരൊക്കെ ഒളിവിലാണ്. പോലീസു കഴിയുന്നതും പ്രവർത്തിക്കുന്നുണ്ട്,' വിശ്വംഭരൻനായർ തുടർന്നു: 'ചില നേതാക്കന്മാരെയൊക്കെ അറസ്റ്റ് ചെയ്തിട്ടുമുണ്ടല്ലോ.'

'അതല്ലസാർ പറയുന്നത്.' എം. പി. തുടർന്നു: 'ഞങ്ങൾക്ക—എം. എൻ. എ. മാർക്ക് ഒരു പോളിസി ഉണ്ടാക്കിക്കൊടുക്കാനേ കഴിയൂ. അതു നടപ്പാക്കേണ്ടതു പോലീസുകാരാണ്. ഇവിടെ കമ്യൂണിസ്റ്റ് പാർട്ടിയുടെ

വേരുപറിച്ചു നശിപ്പിക്കുകയാണ് ഞങ്ങളുടെ ലക്ഷ്യം. സംശയിക്കപ്പെടുന്നവരെ പിടിക്കാനും നല്ലപോലെ മർദ്ദിക്കാനും ഭീഷണിപ്പെടുത്താനും ഞങ്ങൾ നിർബ്ബന്ധിച്ചിട്ടുണ്ട്. ആളുകൾ മർദ്ദനം കണ്ടു ഭയപ്പെട്ടു പാർട്ടിയെ കൈയ്യൊഴിക്കണം. പാർട്ടിയിൽ വന്നവർ ഭയപ്പെട്ടു വിട്ടുപോണം. ഇതാണ് ഞങ്ങളുടെ ലക്ഷ്യം. ഇതു നടപ്പാക്കുന്ന പോലീസുകാർ ജന്മികളെയും മുതലാളികളെയും കണ്ടമാനം അടിച്ചു ചതച്ച് അവരെയൊക്കെ ഗവർമ്മെണ്ടിനെതിരാക്കി വിട്ടാലോ?'

'ജന്മികളുടേയും മുതലാളികളുടേയും ഇടയിൽ കമ്യൂണിസ്റ്റുകാരുണ്ടായാലോ?' വിശ്വംഭരൻനായർ ചോദിച്ചു.

'അവരെ ഞങ്ങൾക്കു ചൂണ്ടിക്കാട്ടിത്തരണം; ഞങ്ങളവരെ സമീപിച്ച് മാനസാന്തരപ്പെടുത്താൻ ശ്രമിക്കാം; വഴിപ്പെടുന്നില്ലെങ്കിലേ പോലീസ് ഇടപെടാവൂ. ഈ സാധു നമ്പൂതിരിപ്പാടിനെ കമ്യൂണിസ്റ്റാക്കി അടിച്ചു ചതച്ചിട്ടു വല്ല കാര്യവുമുണ്ടോ? ഞാൻ ഒന്നു വിളിച്ചുപറഞ്ഞാൽ മതി; അദ്ദേഹം കോൺഗ്രസ്സുകാരനാവും. ആഷപറഞ്ഞാലും കൂട്ടാക്കാത്ത മുഷ്കരന്മാരുണ്ടെങ്കിൽ അവരെയാണ് തകർക്കേണ്ടത്. ഞാൻ പറഞ്ഞതിരട്ടെ.'

'ഒരു പരിപാടിയുണ്ടാക്കിക്കൊടുപ്പാൻ എളുപ്പമാണ്. അതു നടപ്പിലാക്കുമ്പോൾ പല വിഷമങ്ങളുമുണ്ടാവും.' വിശ്വംഭരൻനായർ പറഞ്ഞു.

'അതൊക്കെ ശരിയാണ്.' എം. പി. ഉടൻ: 'എന്നാലും മനസ്സിലാക്കിയാൽ കാര്യങ്ങൾ വ്യത്യസ്തമുണ്ടാവും. തിരുമനസ്സു നമ്പൂതിരിപ്പാട് എന്റെ സ്റ്റുഡന്റ്

ണ്, പോരാത്തതിനു അവരെന്റെ ജന്മികളുമാണ്. മനക്കലെവക തൊണ്ണൂററിചില്വാനം പാട്ടത്തിന്റെ കാണംഭൂമിയുണ്ടായിരുന്നു ഞങ്ങളുടെ തറവാട്ടിലേക്ക്. അവിടത്തെ ചോറാണ് ഇന്നും എന്റെ വയററില്!'

'സബ്ജെയിലിൽ ഇപ്പോൾ എത്ര കമ്യൂണിസ്റ്റുകാരുണ്ട്?' വിശ്വംഭരൻനായരന്വേഷിച്ചു.

'ആറേഴാളുകളുണ്ട്.' റൈററർ പറഞ്ഞു.

'അടിച്ചു തൊലെടുക്കണം, കൊല്ലരുത്' എം. പി. തുടർന്നു: 'ചത്താലും ചോദ്യം വന്നിട്ടില്ല. എങ്കിലും മനസ്സിരുത്തണം. ലോക്കപ്പിലിട്ടു മർദ്ദിച്ചിട്ട് ചത്തുപോയാൽ വല്ലവരും അസംബ്ലിയിൽ ചോദ്യം ചോദിക്കും. അതു റിക്കാർട്ടിൽ പതിയും. അതിലൊന്നും ഇടവരുത്തേണ്ടതില്ലല്ലോ. ലോക്കപ്പിൽ എത്ര ആളുകളുണ്ട്?'

'നാലാളുകൾ.' റൈററർ പറഞ്ഞു.

'റിമാണ്ടുചെയ്യുന്നതിനു മുമ്പ് ചതച്ചുവിടണം.' എം. പി. തുടർന്നു: 'മൂന്നുവട്ടം കമ്യൂണിസ്റ്റ്പാർട്ടി മുർദ്ദാബാദ് എന്നു വിളിപ്പിക്കണം. കോൺഗ്രസ്സ് സിന്ദാബാദെന്നും. അങ്ങിനെ അവരുടെ മനക്കരുത്ത് മുഴുവനും നശിപ്പിച്ചു വിടണം.'

സൈതാലിവാർഡർ വാതില്ക്കൽവന്നു മുഖം കാട്ടി സലാംചെയ്തു നിന്നു.

'രാത്രി ഇവിടെത്തന്നെയുണ്ടാവാറില്ലേ?' വിശ്വംഭരൻനായരന്വേഷിച്ചു.

'അധികവും ഉണ്ടാവാറുണ്ട്.' വാർഡർ പറഞ്ഞു: 'ചിലപ്പോൾ......'

'മജിസ്ട്രേട്ട് വന്നുവോ?' വിശ്വംഭരൻനായർ ചോദിച്ചു.

'ആള് പോയിട്ടുണ്ട്. ഇപ്പോൾ വരും.' ഹെഡ്ഡ് തുടർന്നു: 'കഷ്ടം! നാലുനാഴിക അകലെയാണ് താമസം.'

'നമുക്ക് സബ്ജയിലൊക്കെ നടന്നുകാണാം.' വിശ്വംഭരൻനായർ എഴുന്നേററു. കൂടെ എം. പി. യും.

സബ്ഡിവിഷണൽ മജിസ്ട്രേട്ടും കോൺഗ്രസ്സ് എം. എൽ. എ. യും സബ്ജയിൽ വിസിററുചെയ്യാൻ നടന്നു. കൂടെ വിളക്കുമായി ഹൈദരാലി വാർഡറും.

അവർ ഓരോ തടവുമുറിയിലേക്കും വിളക്കുകാട്ടി നോക്കിക്കൊണ്ടു മുന്നോട്ടു നീങ്ങി. തടവുകാർ കിടന്നുറങ്ങുകയാണ്. ചിലർ എഴുന്നേററിരുന്നു് വന്നുചേർന്ന സന്ദർശകരെ മിഴിച്ചുനോക്കി. രണ്ടു തടവുമുറികൾ സന്ദർശിച്ചശേഷം ലോക്കപ്പിന്റെ മുമ്പിലെത്തി. ഗാഡാപ്പീസർ അടുത്തുവന്നു.

'എത്രപേരുണ്ട് ലോക്കപ്പിൽ?' എസ്. ഡി. എം. ചോദിച്ചു.

'നാലുപേരുണ്ട്' ഗാഡാപ്പീസർ ബോധിപ്പിച്ചു.

'ഒക്കെ കമ്യൂണിസ്റ്റ്കാരാണോ?' എസ്. ഡി. എം. ചോദിച്ചു.

'അതെ' ഗാഡാപ്പീസർ പറഞ്ഞു.

'ഗ്രേയ്‌ഹൈറാം?' മേജർ ചന്ദ്രശേഖരൻനായർ എഴുന്നേററുനിന്നു ചോദിച്ചു: 'ഓ. എം. പി.യല്ലേ?'

'അതേ. നിങ്ങളെ പിടികിട്ടിയ ശേഷം പത്രത്തിലൊന്നും കണ്ടില്ലല്ലോ.' എം. പി. തുടർന്നു: 'നിങ്ങ

ഈ നശീകരണം മാററില്ല, ഉവ്വോ?' ഞങ്ങളെ ഇവിടെ ഭരിക്കാൻ സമ്മതിക്കില്ല അല്ലേ?'

മേജർ ഒന്നും പറഞ്ഞില്ല.

'ഈമാതിരി ഭരണം വളരെയധികം ഭരിക്കില്ലാ.' ബാലകൃഷ്ണനാണ് പറഞ്ഞത്.

'അവരെന്താ?' എം. പി. ചോദിച്ചു.

'തിരുക്കാട്ടുകാരനാണ്' ഗാഡാപ്പീസർ പറഞ്ഞു.

'ഇവരെ എന്താ റിമാൻറ് ചെയ്യാത്തത്?' വിശ്വംഭരൻനായർ അന്വേഷിച്ചു.

'ഇന്ന കാലത്താണ് കൊണ്ടുവന്നത്. നാളെ കാലത്ത റിമാൻറു ചെയ്യുമെന്നാണ് തോന്നുന്നത്' അകമ്പടി സേവിക്കുന്ന ഓഫീസർ ബോധിപ്പിച്ചു.

അടുത്ത കൊച്ചുമുറി ഒഴിവായി കിടക്കുകയായിരുന്നു. അവർ മുന്നോട്ടു നീങ്ങി.

'സേർ' അടുത്ത മുറിയുടെ സമീപത്തെത്തുന്നതിനു മുമ്പുതന്നെ അരാജൻനമ്പൂതിരിപ്പാട് എഴുന്നേറ്റു ഇരുമ്പഴി പിടിച്ചു നിന്നുകൊണ്ടു വിളിച്ചു.

എം. പി. ആ മുറിയുടെ മുമ്പിൽനിന്നു ചോദിച്ചു.

'നമ്പൂതിരിപ്പാടു വന്നിട്ടെത്ര ദിവസമായി?'

'ഇന്നലെയാണറസ്റ്റു ചെയ്തത്. ഇന്നു പതിനൊന്നുമണിക്ക് റിമാൻറു ചെയ്തു' നമ്പൂതിരിപ്പാട് തുടർന്നു: 'മാഷ് ഒരു കാര്യം ചെയ്യണം. എട്ടനെ ഒന്നു വിവരമറിയിക്കണം. എന്നെ ഒന്നു ജാമ്യത്തിലെടുക്കാൻ പറയണം.'

‘താനൊന്നു ചോദിച്ചില്ല നേതാവേ.’ ബാലകൃഷ്ണൻ തുടർന്നു: ‘ഇവിടെയുള്ള ഗവർമ്മെണ്ടിന്റെ ഉദ്യോഗസ്ഥനോടാണ് ചോദിച്ചത്.’

എം. പി. ദേഷ്യത്തോടെ ബാലകൃഷ്ണനെ ഒന്നു നോക്കി.

‘ജയിലിലേക്ക് പോകുമ്പോൾ എന്തെല്ലാം കഴമ്പും കൊണ്ടുപോകണമെന്നറിയാമല്ലോ? അറിയും.’ ബാലകൃഷ്ണൻ വിനയം പറഞ്ഞു. ‘പിടിച്ചുകൊണ്ടുവന്നു കൂട്ടിലിട്ടാൽ പോരാ. ചോറു തരണമല്ലോ. തന്നില്ലെങ്കിൽ വാങ്ങും.’

‘ഈ തരക്കാരുടെ കൂമ്പാണ് ആദ്യം അടിച്ചുകൊഴിക്കേണ്ടത്’ എം. പി. തുടർന്നു: ‘നടക്ക് പോകണം. മജിസ്ട്രേട്ട് വന്നുവല്ലോ.’

‘റിമാൻഡിലുള്ള നമ്പൂതിരിപ്പാടിനെ ഒന്നു വിട്ടതാണ്.’ സബ്ഡിവിഷൻ മജിസ്ട്രേട്ട് തുടർന്നു: ‘അദ്ദേഹത്തിനു ജാമ്യമനുവദിച്ചിരിക്കുന്നു.’

‘സാർ’ മജിസ്ട്രേട്ട് അനുസരിച്ചു.

മജിസ്ട്രേട്ട് ഗാർഡാപ്പീസരെയും വാർഡരെയും കൂട്ടി തടവുമുറി തുറക്കാനൊരുങ്ങി. സബ്ഡിവിഷണൽ മജിസ്ട്രേട്ട് സ്റ്റേഷനിലേക്കു കടന്നു.

‘മേജർ, ഞാനിറങ്ങുന്നു.’ എം. പി. തുടർന്നു:– ‘കോൺഗ്രസ്സിലായിരുന്ന കാലത്ത് നിങ്ങളുടെയൊക്കെ സേവനം ഞങ്ങളിപ്പോഴും ഓർക്കാറുണ്ട്. എന്തു ചെയ്യാം? നിങ്ങളൊരു വിപ്ലവകാരനായിപ്പോയില്ലേ? നിങ്ങളുടെ പേരിൽ ഒരു കൊലക്കേസ്സല്ലേ ചാർജ്ജ് ചെയ്തിട്ടുള്ളതു?’

'കാലക്കേടാണ്' മേജർ പറഞ്ഞു: 'ഒക്കെ വിധിയാണ്.'

'വിധിയോ?' എം. പി. തുടർന്നു ചോദിച്ചു: 'കമ്യൂണിസ്റ്റുകാരും വിധിയിൽ വിശ്വസിക്കാൻ തുടങ്ങിയോ? നിങ്ങളൊക്കെ ഇന്നും കോൺഗ്രസ്സിലുണ്ടാവേണ്ടവരായിരുന്നു, എന്തു ചെയ്യാം. വിധി.'

'വിധിയാണ്' മേജർ വീണ്ടും ഉറപ്പിച്ചു പറഞ്ഞു.

'ഞാനിറങ്ങട്ടെ' എം. പി. നടന്നു.

മാരാർ അനുജൻ നമ്പൂതിരിപ്പാടിനെ പുറത്തിറക്കി സ്റ്റേഷനിലേക്കു എഴുന്നള്ളിച്ചു.

'എം. പരമേശ്വരമേനോൻ എം. എൽ. എ.യും തിരുക്കാട്ട് മനക്കൽ ജ്യേഷ്ഠൻനമ്പൂതിരിപ്പാടും ജാമ്യം നില്ക്കും. അവരെക്കൊണ്ട് റിക്കാർട്ടിൽ ഒപ്പിടുവിച്ചു വാങ്ങിക്കോളൂ. അനുജൻ നമ്പൂതിരിപ്പാടിനെ ഒഴിവാക്കിക്കൊടുത്തിരിക്കണം—സബ് ഡിവിഷണൽ മജിസ്ട്രേട്ട് കല്പിച്ചു.

'സാർ' മജിസ്ട്രേട്ടനുവദിച്ചു.

'ഇനി വിപ്ലവങ്ങളൊന്നും കാണിക്കാതെ അടങ്ങിയിരിക്കണം. കേട്ടില്ലേ നമ്പൂതിരിപ്പാട്ടേ?' എം. പി. ചോദിച്ചു.

'കേട്ടു' നമ്പൂതിരിപ്പാടുറപ്പിച്ചുപറഞ്ഞു: 'ഞാനിനി ഒന്നും ചെയ്യില്ല. മാസ്സുകളുടെ കാലമാണ് സത്യം.

'ഒന്നും ചെയ്യാതിരിക്കാനല്ല ജാമ്യത്തിൽ പുറത്തിറക്കുന്നത്.' എം. പി. ഉപദേശിച്ചു: 'തിരുക്കാട്ട് ചെന്നാൽ കോൺഗ്രസ്സിനുവേണ്ടി പ്രവൃത്തിച്ചുതുടങ്ങണം.'

'ഓ' അനുജൻ നമ്പൂതിരിപ്പാട് സമ്മതിച്ചു.

'മിച്ചവാരം കൊടുക്കാൻ താനിന്ന് മനക്കൽ ചെന്നപ്പോഴാണ്' വിവരമൊക്കെ അറിഞ്ഞത്. അപ്പോൾത്തന്നെ കാറുവരുത്തി ഏട്ടനും ഞാനുംകൂടി റെവന്യൂ ഡിവിഷനൽ ആഫീസറെ കണ്ടു. പിടിച്ച പിടിയാലെ അദ്ദേഹത്തെയുംകൂടി ഇങ്ങോട്ടുപോന്നു. മതിൽ പത്മനാഭൻ എം. എൽ. എ. ആയി ഇരിക്കുമ്പോൾ തിരുക്കാട്ടു മനക്കിലെ തമ്പുരാൻ ജയിലിൽ കിടക്കാൻ പാടില്ല.' എം. പി. തുടർന്നു: 'കമ്യൂണിസ്റ്റുകാരനായാലും തിരുക്കാട്ടു മനക്കിലുള്ളവർ എന്റെ ജന്മികളാണ്.'

'സന്തോഷമായി എം. പി.' ജ്യേഷ്ഠൻ നമ്പൂതിരിപ്പാട് എഴുന്നേറ്റുനിന്നു തൊഴുതുകൊണ്ടു തുടർന്നു: 'നിങ്ങളെയൊക്കെ അനുഗ്രഹംകൊണ്ടു ഇപ്പോൾ ഇല്ലത്തേക്ക് അപമാനം കൂടാതെ കഴിഞ്ഞു. റിക്കാർട്ടിലൊക്കെ ഒപ്പിട്ടുതരാം.'

'ജാമ്യത്തിന്മേൽ ഒപ്പിട്ടുവിച്ചു വാങ്ങിക്കൊള്ളൂ.' വിശ്വംഭരൻനായർ മാരാരോടു പറഞ്ഞു.

മാരാർ വാർഡറെക്കൂട്ടി കോടതിയിലേക്കു പോയി.

'മാടി എത്രകണ്ടു കിട്ടി?' എം. പി. അന്വേഷിച്ചു.

'ക്ഷ കിട്ടി' അനുജൻനമ്പൂതിരിപ്പാട് പറഞ്ഞു.

വാളയാഭേരിയടിച്ചുകൊണ്ടു മൂന്നു കാറുകൾ സ്റ്റേഷന്റെ മുറ്റത്തേക്കു കയറിവന്നു. പോലീസുപാർട്ടി ഇറങ്ങി. അവർ കുഞ്ഞുകുട്ടിക്കുറുപ്പിനെയും കൂട്ടരെയും ഇറക്കിനിർത്തി.

'അവരെയങ്ങോട്ട് കൊണ്ടുപൊയ്ക്കോളൂ.' സബ് ഇൻസ്പെക്ടർ ശങ്കരൻനായർ രാഘവനുണ്ണിനായരേയും കൂട്ടി സ്റ്റേഷൻെറ ഉമ്മറത്തേക്കു കയറി. കയറുമ്പോൾ ആ പിന്നുള്ള പാറാവ് തൊപ്പി കൈകൊണ്ടൊന്നുതൊട്ടു വീണ്ടും ചെരിച്ചു തലയിൽ വെച്ചു. പാറാവുകാരൻ പതിവുള്ള ആചാരോപചാരങ്ങൾ ചെയ്തു. പോലീസുകാർ തടവുകാരേയുംകൊണ്ടു ഗാർഡ്ഹൗസിൻെറ മുമ്പിലേക്കു പോയി.

'ഇതാര്? രാഘവനുണ്ണിയോ?' എം. പി. തുടർന്നു: 'ക്ഷണക്കത്തൊക്കെ കിട്ടിയിരുന്നു, മാര്യേജിന് വരാനൊത്തില്ല. ഇന്നലെയായിരുന്നില്ലേ അതു്? അതോ നാളെയോ?'

'ഇന്നായിരുന്നു.'

'ഇപ്പോൾ ഈ സമയത്തെന്താ ഇവരുടെ കൂടെ?'

'അങ്ങനെയൊക്കെയാണ്.'

'ശങ്കരൻനായർ' സർക്കിൾഇൻസ്പെക്ടർ സബ് ഇൻസ്പെക്ടറെ വിളിച്ചു കുറച്ചു ദൂരത്തേക്കു മാറിനിന്നു.

'സർ' സലാം ചെയ്തുകൊണ്ടു ശങ്കരൻനായർ അനന്തൻെറ അടുത്തേക്കു ചെന്നു.

'ഈ നമ്പൂതിരിപ്പാടിൻെറ പേരിൽ കേസു ചാർജ്ജ് ചെയ്തിട്ടില്ലല്ലോ' അനന്തൻ ചോദിച്ചു.

'ഇല്ല' ശങ്കരൻനായർ പറഞ്ഞു.

'എന്നാൽ ചാർജ്ജ് ചെയ്യേണ്ട'

സബ് ഇൻസ്പെക്ടർ അന്തംവിട്ടു നിന്നുപോയി. ആ എട്ടുകാലി മനസ്സു മാറാലവലകൾ തകർന്നുപോവുകയായിരുന്നു.

'മനസ്സിലായില്ല. കേസു ചാർജ്ജ് ചെയ്യുണ്ട. നമ്പൂതിരിപ്പാടും കോൺഗ്രസ്സ് എം. എൽ. എ.യുംകൂടി സബ്ഡിവിഷണൽ മജിസ്ട്രേട്ടിനെക്കൂട്ടി ഇവിടെവന്നു. ഇദ്ദേഹത്തെ വിട്ടുകൊടുക്കാൻ ആവശ്യപ്പെട്ടിരിക്കുകയാണ്, ഇപ്പോൾ നമ്പൂതിരിപ്പാടിന്റെയും എം. എൽ എ. യുടേയും ജാമ്യത്തിൽ വിട്ടിരിക്കുകയാണ്. ആ സ്ഥിതിക്ക് ഇനി കേസ്സു ചാർജ്ജ് ചെയ്യരുത്.'

'ഇല്ല' സബ്ഇൻസ്പെക്ടർ ശങ്കരൻനായർക്കു വിയർത്തു.

'ഞങ്ങൾ പോയാൽ കസ്റ്റഡിയിലുള്ള പുള്ളികളെ നല്ലപോലെ മർദ്ദിച്ച് ഭീഷണിപ്പെടുത്തണം. അവരെക്കൊണ്ട് മുമ്പത്ത് പ്രാവശ്യം കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു വിളിപ്പിക്കണം.'

'സാർ' ഇൻസ്പെക്ടർ സമ്മതിച്ചു.

'ആരെയാ പിടിച്ചുകൊണ്ടുവന്നിരിക്കുന്നത്?'

'ഒരു കമ്യൂണിസ്റ്റ്കാരനെയാണ്. ഇന്നു ജാമ്യത്തിൽ വിട്ടതാണ്. പുള്ളി പോയ ഉടനെ തെരുമ്പറത്തു നായർ വീട്ടിൽനിന്നൊരു സ്ത്രീയെ തട്ടിക്കൊണ്ടു പോന്നു. ആക്ഷേപം കിട്ടിയിട്ടു പോയതാണ്.'

'അനന്തൻ' എം. പി. വിളിച്ചു പറഞ്ഞു: 'ആ കാറുകാരോട് അവിടെ നില്ക്കാൻ പറയൂ.'

'നിൽക്കാം' അനന്തൻ ശങ്കരൻനായരോടു പറഞ്ഞു: 'ആ കാറുകാരെ അവിടെ നിറുത്തൂ.'

മജിസ്ട്രേട്ട് കോടതിയിൽനിന്നു ആവശ്യമുള്ള റിക്കാർഡും എടുത്ത് വന്നു. ജ്യേഷ്ഠൻനമ്പൂതിരിപ്പാട്,

എം. പി., അനുജൻനമ്പൂതിരിപ്പാട്ട് ഇവരെക്കൊണ്ട് ഒപ്പിടുവിച്ചു.

'ഇനി നമുക്കു ഇറങ്ങാം.' വിശ്വംഭരൻനായർ പറഞ്ഞു: 'എം. പി. ഇനിയെങ്ങോട്ടാ?'

'ഞാൻ വീട്ടിലേക്കുതന്നെ' എം. പി. തുടർന്നു: 'ഒരു കാറിൽ വിശ്വംഭരൻനായർക്കു പോവാം. മറ്റൊന്നിൽ ഞാൻ വീട്ടിലേക്കു പോവും. നമ്പൂതിരിപ്പാടന്മാർക്കു നമ്മൾ വന്ന കാറുമുണ്ടല്ലോ.'

'എന്നാൽ നമുക്കു ഇറങ്ങാം — എന്നിട്ടോ — നമ്പൂതിരിപ്പാട്ട്' വിശ്വംഭരൻനായർ കൈ കൂപ്പിക്കൊണ്ടു യാത്ര ചോദിച്ചു: 'ഞാൻ ഇപ്പോൾ ഇറങ്ങട്ടെ.'

'ഓ' കൈകൂപ്പിക്കൊണ്ടു നമ്പൂതിരിപ്പാടും പറഞ്ഞു: 'നന്ദിയുണ്ട്, മരിച്ചാലും ഈ ഒരു സഹായം മറക്കില്ല.'

'ബോവേ, ആ കാറിങ്ങോട്ടു കൊണ്ടുവാ,' ശങ്കരൻനായർ വിളിച്ചുപറഞ്ഞു.

'ഞങ്ങളും ഇറങ്ങുകയായി. പോവുകയല്ലേ എം. പി.?' ജ്യേഷ്ഠൻനമ്പൂതിരിപ്പാടു ചോദിച്ചു.

'പോവാം. എസ്സ്, ഡി. എം. നടന്നോട്ടെ' എം. പി. തുടർന്നു: 'നെടുമ്പുറത്തു താലൂക്കു പണ്ണിയോട്ട് വർത്തമാനമൊന്നും ചോദിച്ചില്ല. ഒരു തണ്ടുമിനാട്ട്.'

കാർ വന്നു. വിശ്വംഭരൻനായർ അതിൽ കയറി. വീണ്ടും യാത്ര പറഞ്ഞു സ്ഥലം വിട്ടു. മറ്റേ ... കാറ [illegible]

'എം. പി, ഇനി ഇല്ലത്തേക്കല്ലെ?' ജ്യേഷ്ഠൻ നമ്പൂതിരിപ്പാടന്വേഷിച്ചു.

'അല്ല. ഞാൻ നേരെ വീട്ടിലേക്കാണ്.'

'എന്നാൽ ഞാനും അനുജനും ഇറങ്ങട്ടെ, ഈ വിവരം അറിഞ്ഞതിൽപ്പിന്നെ ഞാൻ ഒന്നും കഴിച്ചിട്ടില്ല. വിശപ്പും ദാഹവുമുണ്ട്, ക്ഷീണവും' നമ്പൂതിരിപ്പാട് പറഞ്ഞു.

ഇറങ്ങാം' എം. പി. തുടർന്നു: 'ആ സർക്കിൾഇൻസ്പെക്ടറെ അദ്ദേഹത്തിന്റെ വീട്ടിലൊന്നു കൊണ്ടുപോയാക്കി കാർ തിരിച്ചുവന്നാൽ പോരേയുള്ളു.'

'എന്നിട്ടു മതി' നമ്പൂതിരിപ്പാടു സമ്മതിച്ചു.

'അനന്തനെ വീട്ടിൽകൊണ്ടുപോയാക്കാം, പോവുകയായില്ലെ?' എം. പി. ചോദിച്ചു

'പോയേക്കാം' അനന്തൻ പോവാനൊരുങ്ങി.

'സർക്കിൾഇൻസ്പെക്ടറെ അവിടെ കൊണ്ടുപോയാക്കി വരണം. കുട്ടികളുണ്ടു' എം. പി, കല്പിച്ചു.

കാർ വന്നു. സർക്കിൾഇൻസ്പെക്ടരും സ്ഥലം വിട്ടു.

'നമ്പൂതിരിപ്പാട് വരൂ' എം. പി., നമ്പൂതിരിപ്പാടിനെ വിളിച്ചു മുററത്തേക്കിറങ്ങി.

കോര്യം ഇവിടെവെച്ചു കലാശാപ്പിച്ചതന്നെവല്ലൊ. എം. പി.യോടുള്ള നന്ദിക്കു കയ്യും കണക്കുമില്ല.' ജ്യേഷ്ഠൻ നമ്പൂതിരിപ്പാട് എം. പി.യെ അനുഗമിച്ചുകൊണ്ടു പറഞ്ഞു.

'നന്ദികൊണ്ടു മാത്രം കാൎയ്യം തീൎത്താൽ പററില്ല.' എം. പി. പറഞ്ഞു.

'പിന്നെ എന്താ വേണ്ടതു്? എന്തായാലും പറയാം, ചെയ്യാനൊരുക്കമാണു്' നമ്പൂതിരിപ്പാട് വിനീതനായി പറഞ്ഞു.

'എനിക്കൊന്നും വേണ്ട' എം. പി. തുടൎന്നു: 'ഞാൻ മനക്കിലെ കുടിയാനാണു്. തന്നാലും ഞാനൊന്നും വാങ്ങില്ല. വിശ്വംഭരൻനായരുണ്ടു്—അനന്തനുണ്ടു്, അവരുടെ സഹായത്തിനു നന്ദി മാത്രമായാൽ പോരാ.'

'എന്താ വേണ്ടതു്? എം. പി. പറഞ്ഞോളൂ.'

'ഒരയ്യായിരം ഉറുപ്പിക!' എം. പി. പറഞ്ഞു: കൊടുക്കുമ്പോൾ നമ്മുടെ നിലക്കും വിലക്കും വേണം. വിശ്വംഭരൻനായൎക്കൊരു മൂന്നു്. അനന്തനു ഒരു രണ്ടും. അൎദ്ധരാത്രിക്കാണു ഇവിടെ വന്നു ജാമ്യം അനുവദിച്ചു തന്നിരിക്കണതു അല്ലേ?'

'ആയിക്കോട്ടെ' ജ്യേഷ്ഠൻ നമ്പൂതിരിപ്പാടു തുടൎന്നു: 'നാളെ അനിയന്റെ കയ്യിൽത്തന്നെ അങ്ങോട്ടു മഠത്തിലേക്കു കൊടുത്തയക്കാം.'

'മതി, എന്നാലങ്ങനെ' എം. പി. തുടൎന്നു: 'ഈ ബഹളത്തിൽ രാഘവപ്പണിക്കരെയൊന്നും ചോദിച്ചില്ല.'

'എന്നാലങ്ങനെ' ജ്യേഷ്ഠൻനമ്പൂതിരിപ്പാടു തുടൎന്നു: 'വിവരങ്ങളറിയാൻ എമ്പ്രാനെ അയച്ചിരുന്നു. ആ വിദ്വാൻ എവിടെപ്പോയി ആവോ?'

'എവിടെയെങ്കിലും പോവട്ടെ. ഇവിടുത്തെ കാൎയ്യം ശരിപ്പെട്ടില്ലേ?' എം. പി. വീണ്ടും പറഞ്ഞു: 'എന്നാലങ്ങനെ.'

'അനിയാ' നമ്പൂതിരിപ്പാട് വിളിച്ചു.

എം. പി. കോലായിലേക്ക കയറി. അനുജൻനമ്പൂതിരിപ്പാട് മുറ്റത്തേക്കിറങ്ങുകയും ചെയ്തു. ജ്യേഷ്ഠനും അനുജനും കാറു കാത്തുകൊണ്ടവിടെ നിന്നു.

'അപ്പോൾ കാര്യങ്ങളൊന്നും മനസ്സിലായില്ലല്ലൊ. എന്താണ് ഈ സമയത്തിവിടെ?' എം. പി. രാഘവനുണ്ണിനായരോടന്വേഷിച്ചു: 'ഞാൻ മറ്റൊരു കാര്യത്തിൽ വട്ടംകറങ്ങി നിൽക്കുകയായിരുന്നു. അവരൊക്കെ പോയിട്ടാവാം വർത്തമാനങ്ങളന്വേഷിക്കലെന്നു വിചാരിച്ചു.'

രാഘവനുണ്ണിനായർ ഉണ്ടായ വിവരങ്ങളൊക്കെ എം. പി. യോടു പറഞ്ഞശേഷം ചോദിച്ചു:- ഇതൊക്കെയാണ് സംഭവിച്ചത്. ഇനി എന്തുവേണം?'

'അപ്പോൾ അങ്ങനെയാണല്ലേ?' എം. പി. ചോദിച്ചു: 'ഇപ്പോൾ തങ്കമ്മക്ക് എത്ര വയസ്സായിരിക്കുന്നു.?'

'പതിനേഴ് തികഞ്ഞു പതിനെട്ടു നടപ്പാണ്.'

ഈ കാര്യത്തിൽ വാശിപിടിച്ചിട്ടു കാര്യമില്ല. കേസ് ജയിക്കാൻ വഴിയില്ല' എം. പി. തുടർന്നു: 'തങ്കമ്മ മേജറായിക്കഴിഞ്ഞിരിക്കുന്നു. ഇഷ്ടമുള്ള ആളെ വിവാഹം ചെയ്യാനുള്ള സ്വാതന്ത്ര്യം ആ പെൺകുട്ടിക്കുണ്ട്. പിന്നെ തട്ടിക്കൊണ്ടുവന്നതാണെന്നു തെളിയിക്കാനും വിഷമമാണ്. രണ്ടുകൂട്ടരും അച്ചടിച്ച് അയച്ച ക്ഷണക്കത്തുകളും ഒക്കെയില്ലേ?'

'അപ്പോൾ ഇനി ഞാൻ എന്തു ചെയ്യണം?' രാഘവനുണ്ണി ചോദിച്ചു: 'ദേഷ്യം സഹിക്കാൻ കഴിയാതെ കലികയറിയപ്പോൾ ഇത്രയൊക്കെ ചെയ്തു.'

'തങ്കമ്മയെയും കൂട്ടി നേരമ്പുരത്തേക്കു പൊയ്ക്കോളൂ' എം. പി. പറഞ്ഞു.

'അവൾ പോരില്ല—നിർബ്ബന്ധിച്ച് മറെറ വിവാഹം നടത്തുമെന്നാണ് അവർക്കുപേടി.'

'എന്നാൽ നാളെ അമ്മയെയോ അച്ഛനെയോ പറഞ്ഞയച്ച് അവളെ കൊണ്ടു പോവാം. ഇന്ന് പൊല്ലീസു കസ്റ്റഡിയിൽ ഇരിക്കട്ടെ.' എം. പി. തുടർന്നു:- 'കുഞ്ഞുകുട്ടക്കുറുപ്പിനോടു ഞാനൊന്നു സംസാരിച്ചുനോക്കാം. ആയാളും എൻെറ ശിഷ്യനാണ്. ആയാൾ പാർട്ടിയിൽനിന്നു വിട്ടു മര്യാദക്കാരനാവുമെങ്കിൽ രാഘവനുണ്ണിക്കെന്താ വിരോധം?.'

'എനിക്കൊരു വിരോധവുമില്ല. പക്ഷെ ആയാളതിനൊന്നും ഒരുക്കമില്ല.'

കാറുവന്നു. നമ്പൂതിരിപ്പാടന്മാർ യാത്ര പറഞ്ഞ് അതിൽ കയറി സ്ഥലംവിട്ടു.

'ശങ്കരൻനായർ ആ കുറുപ്പിനെ ഒന്നു വിളിക്കൂ; ഒരു കാര്യം ചോദിക്കാനാണ്.' എം. പി. പറഞ്ഞു.

ആ കോൺഗ്രസ്സ് നേതാവിൻെറ മുമ്പിൽ കുഞ്ഞുകുട്ടക്കുറുപ്പ് ഹാജരാക്കപ്പെട്ടു. ആമം വെക്കപ്പെട്ട കൈകളോടുകൂടി കുറുപ്പ് അങ്ങിനെ നിന്നു.

'കുറുപ്പെന്തിനാണ് ഈ വേണ്ടാത്ത കുണ്ടാമണ്ടിയിലൊക്കെ ചെന്നു ചാടിയത്? ഇതിൽനിന്നൊക്കെ വിട്ടുനില്ക്കല്ലേ നല്ലത്?

'എന്തിൽ ചെന്നു ചാടി എന്നാണ് മാസ്റ്റർ പറയുന്നത്.'

കുറുപ്പങ്ങോട്ടും ചോദിച്ചു

'കുറുപ്പ് കമ്യൂണിസ്റ്റല്ലേ?'

'ആയിരുന്നില്ല, ഇപ്പോൾ ആയിക്കഴിഞ്ഞിരിക്കുന്നു.'

'എന്തുകൊണ്ട്.'

'നിങ്ങളുടെയൊക്കെ ഭരണത്തിന്റെ നന്മകൊണ്ടു തന്നെ.'

'എന്താ ഞങ്ങളുടെ ഭരണത്തിനൊരു തകരാറ്?' എം. പി. തുടർന്നു ചോദിച്ചു: 'വേണമെങ്കിൽ ഞാൻ ഈ കുഴപ്പത്തിൽ നിന്നൊഴിവാക്കിത്തരാം, മേലിൽ മര്യാദക്കു ജീവിച്ചാൽ മതി.'

'വേണ്ട' കുറുപ്പ് തുടർന്നു: 'മേലിൽ മര്യാദക്കു ജീവിക്കാമെന്നു സമ്മതിക്കുന്നതിന്റെ അർത്ഥം ഇതുവരെ ജീവിച്ചതു മര്യാദയില്ലാതെയാണെന്നാണല്ലോ. അതു സമ്മതിക്കാൻ ഞാൻ ഒരുക്കമില്ല.'

'ഇഷ്ടംപോലെ ചെയ്തുകൊള്ളൂ. ഞാൻ ഇറങ്ങട്ടെ.' എം. പി. എഴുന്നേററുകൊണ്ടു തുടർന്നു: 'കുറുപ്പ് എന്റെ ശിഷ്യനാണ്. ഇങ്ങനെ കേട്ടുവന്നു പോകുന്നതു കാണാനുള്ള സങ്കടംകൊണ്ടു പറഞ്ഞതാണ്. അവിടെ കുട്ടുണ്ണിക്കുറുപ്പൊക്കെ കോൺഗ്രസ്സിനു വേണ്ടി പ്രവൃത്തിക്കുമ്പോൾ താൻമാത്രം ഇങ്ങനെയായല്ലോ.'

'കുട്ടുണ്ണിക്കുറുപ്പിന്റെ കോൺഗ്രസ്സുകൊണ്ടാണ് ഞാൻ കമ്യൂണിസ്റ്റായതു്.' കുറുപ്പ് തുടർന്നു: സേർ, എനിക്കു മാസ്റ്ററേയും കോൺഗ്രസ്സിനേയും സ്നേഹവും ബഹുമാനവുമായിരുന്നു. സ്വാതന്ത്ര്യത്തിനുശേഷം ജന്മികളു

ടേയും മുതലാളിമാരുടെയും കൂട്ടുകൂടുന്ന മാസ്റ്ററോടും കോൺഗ്രസ്സിനോടും എനിക്കു പുച്ഛമാണ്. കുട്ടനുണ്ണി ഏട്ടനെപ്പോലുള്ളവർ കടന്നുവന്നതോടുകൂടി കോൺഗ്രസ്സു പുഴുത്തുപോയി.'

'മതി. മതി, ഇനിയൊന്നും പറയേണ്ട.' എം. പി. തുടർന്നു: തന്നോടെനിക്കൊന്നും പറയാനില്ല. താൻ കക്കാട്ടുതറവാട്ടു നശിപ്പിക്കാൻ പിറന്നതാണ്'

എം. പി. സ്റ്റേഷനിൽനിന്നു പുറത്തേക്കു കടന്നു. കൂടെ രാഘവനുണ്ണിയും.

'ആ സ്ത്രീയെക്കൊണ്ടിനി എന്തു ചെയ്യണം? ഇൻസ്പെക്ടർ അവരെ അനുഗമിച്ചു ചോദിച്ചു.

'നാളെ റിമാൻറിനയച്ചേക്കൂ.' എം. പി. തുടർന്നു: 'മുന്നൂററി അറുപത്തിമൂന്നും, അറുപത്താറും സെക്ഷനുകൾ പ്രകാരം കേസ്സു ചാർജ്ജ് ചെയ്യേക്കൂ.'

'കേസ്സു ചാർജ്ജ് ചെയ്യാം പക്ഷേ......' ഇൻസ്പെക്ടർ മുഴുമിച്ചില്ല.

'എന്താ. പക്ഷേ?' എം. പി. ചോദിച്ചു.

'കേസ്സു ചാർജ്ജ് ചെയ്താൽ ശിക്ഷിക്കണം. ഇല്ലെങ്കിൽ അതെനിക്കൊരു ബ്ലാക്ക് മാർക്കാവും.' ഇൻസ്പെക്ടർ തുടർന്നു: 'മനുഷ്യമോഷണം നടത്തിയതിനും നിർബ്ബന്ധിച്ചു കല്യാണം കഴിക്കാൻ ശ്രമിച്ചതിനും. സാക്ഷികളെ തന്നു തെളിവുണ്ടാക്കിത്തരാമെന്നേൽക്കണം.'

'ഞങ്ങളൊന്നാലോചിക്കട്ടെ. ഇന്നേതായാലും ലോക്കപ്പിൽ വെക്കൂ.' രാഘവനുണ്ണിനായർ പറഞ്ഞു.

'കമ്മ്യൂണിസ്റ്റ്കാരാണെന്നു പറഞ്ഞു നടക്കുന്ന തെണ്ടിപ്പിള്ളേരെ നല്ലപോലെ ചതച്ചുവിടണം.' എം. പി. തുടർന്നു: 'മിസ്റ്റർ ശങ്കരൻനായർ ഒരിക്കൽ പിടിച്ചു വിട്ടാൽ പിന്നെ അവർക്ക് ആ പൂതിയുണ്ടാവരുത്.'

'ശ്രമിക്കാം' ഇൻസ്പെക്ടർ സ്റ്റേഷനിലേക്കു മടങ്ങി.

എം. പി.യും കൃഷ്ണനുണ്ണിനായരും അവരവരുടെ കാറിൽ കയറി സ്ഥലം വിട്ടു.

'വാർഡറോട് ലോക്കപ്പിന്റെ അടുത്ത മുറിയുടെ താക്കോൽ വാങ്ങി ആ സ്ത്രീയെ അതിൽ സൂക്ഷിക്കണം. കറുപ്പിനെ ലോക്കപ്പിലും.' ഇൻസ്പെക്ടർ റൈറ്ററോട് പറഞ്ഞു എഴുന്നേറ്റു: 'ഞാൻ വീട്ടിൽ പോകുന്നു.'

ഇൻസ്പെക്ടർ സ്ഥലം വിട്ടു.

റൈറ്റർ കുഞ്ഞുക്കുട്ടിക്കറുപ്പിനേയും തങ്കമ്മയേയും ലോക്കപ്പുകളിലാക്കി പൂട്ടി.

'നമ്മുടെ വിരുന്നുകാരി തരക്കേടില്ലല്ലോ. നല്ല പ്രായം' കോൺസ്റ്റബിൾ അവറാൻ ഒരു തീപ്പെട്ടിക്കൊള്ളിയുരച്ചു ലോക്കപ്പിലേക്കു കാട്ടി നോക്കിക്കൊണ്ടു അഭിപ്രായപ്പെട്ടു.

ആ ലോക്കപ്പിൽനിന്നു വെറുപ്പിന്റെ മൂർച്ചകൂടിയ ഒരു നോട്ടം അവറാന്റെ കണ്ണിൽ തറച്ചു.

---

# 17

## തോക്കും വാളും

രാത്രി ഒരു മണി കഴിഞ്ഞപ്പോൾ ശങ്കരൻനായർ സബ് ഇൻസ്പെക്ടർ വിഷാദവിവശനായി വീട്ടിലേക്കു മടങ്ങി. സ്വന്തം സ്റ്റേഷനതിർത്തിയിൽനിന്നു പിടിച്ചു കൊണ്ടുവന്ന കമ്യൂണിസ്റ്റുകാരുടെ മേൽ പരിപൂർണ്ണാധികാരം തനിക്കുതന്നെയാണെന്ന വിശ്വാസം തകർക്കപ്പെട്ടിരിക്കുന്നു. എന്നു മാത്രമല്ല കോൺഗ്രസ്സ് എം. എൽ. എ.യുടെ ബഹുമാനപ്പെട്ട ജന്മിയോടാണ് താൻ വലിയൊരു സംഖ്യ കൈക്കൂലി ചോദിച്ചതു്. ആരും കൊക്കിലൊതുക്കാവുന്നതേ കൊത്താവൂ. താൻ ചെയ്തതല്ല. മാധവമേനോൻ പറഞ്ഞിട്ടാണ് ആ വലിയ സംഖ്യ ആവശ്യപ്പെട്ടതു്. തന്നെ പുലിവാലും പിടിപ്പിച്ച് അയാൾ സ്ഥലം വിട്ടിരിക്കുന്നു. ഇനി എന്തു വേണമെന്നാലോചി

ക്കാൻപോലും പെട്ടെന്ന് ആയാളെ കിട്ടില്ല. നമ്പൂതിരിപ്പാട് എം. എൽ. എ.യോട് പറയാതിരിക്കില്ല. എം. എൽ. എ. ആ സബ്ഇൻസ്പെക്ടരോടും എ. എസ്. പി.യോടും പറഞ്ഞാൽ.........'

ശങ്കരൻനായർ വിഷണ്ണനായി. ആയാൾ ഏററവും അധികം വിലമതിച്ചിരുന്നതു സബ്ഇൻസ്പെക്ടരുടെ ചട്ടത്തൊപ്പിക്കായിരുന്നു. ഒരു സാധാരണ കോൺസ്റ്റബിളായിച്ചേർന്നു. അനുസരണത്തോടെ പണിയെടുത്തു. പഠിച്ചു. പരീക്ഷ പാസ്സായി. ഹെഡ്കോൺസ്റ്റബിളായി. വീണ്ടും പഠിച്ചു പാസ്സായി. അങ്ങനെ ആറുമാസം മുമ്പാണ് സബ്ഇൻസ്പെക്ടരായി പ്രമോഷൻ കിട്ടിയതു്. ഈശ്വരാധീനംകൊണ്ടും ഉന്നതകാരണവന്മാരുടെ മനസ്സുകൊണ്ടും പരസ്യമായി ചട്ടത്തൊപ്പിവെച്ചു തലയുയർത്തി നടക്കാനുള്ള അവസരം കിട്ടിയതാണ്. ആ പ്രമോഷൻ കിട്ടാൻ 'പന്തക്കൽ' ഭഗവതിക്കു നേർന്ന ചിററുവിളക്ക് ഇനിയും കഴിച്ചിട്ടില്ല. ആ തൊപ്പി തലയിൽ നിന്നു പറന്നുപോയാലോ? താൻ ഏററവും അധികം വെറുത്തിരുന്ന ഹെഡ്കോൺസ്റ്റബിളിന്റെ ചുകന്ന തൊപ്പി ഒരു മുൾക്കിരീടംപോലെ വീണ്ടും തലക്കുവന്നടിച്ചാലോ? ഡിപ്പാർട്ടുമെൻറു വളരെയധികം വാശിപിടിച്ച് ശിക്ഷാനടപടികളെടുത്താൽ ഉടുപ്പുതന്നെ അഴിച്ചുകൊടുത്തു വീട്ടിൽപോയി ഇരിക്കേണ്ടി വന്നേക്കും.

വളരെയധികം അസ്വസ്ഥനായിട്ടാണ് ശങ്കരൻനായർ വീട്ടിൽ കടന്നതു. കടന്ന ഉടനെ വാതിലടച്ചു കൈകാൽ കഴുകുകപോലും ചെയ്യാതെ കട്ടിലിൽ കയറി കിടന്നു.

'ചോറുണ്ണുന്നേ?' വിളക്ക് കത്തിച്ചുകൊണ്ട് മീനാക്ഷിയമ്മ ചോദിച്ചു.

'വേണ്ട' ഇൻസ്പെക്ടർ പറഞ്ഞു.

'എന്തേതാ'

'സുഖമില്ല'

'ഒന്നും കഴിക്കാതെ കിടന്നാൽ പററില്ലല്ലോ. വരൂ' മീനാക്ഷിയമ്മ ഇൻസ്പെക്ടറുടെ കയ്പിടിച്ചു വലിച്ചെഴുന്നേൽപ്പിക്കാൻ ശ്രമിച്ചു.

'സുഖമില്ലെന്നു പറഞ്ഞില്ലേ? മിണ്ടാതെ അവിടെ കിടന്നോളൂ' ഇൻസ്പെക്ടർ പറഞ്ഞു.

'എന്താ സുഖമില്ലാതിരിക്കാൻ? പനിയുണ്ടോ?' മീനാക്ഷിയമ്മ തൊട്ടുനോക്കിക്കൊണ്ടു തുടർന്നു: 'അതൊന്നുമില്ല. പിന്നെയെന്താ?'

'നിന്റെ തല' ഇൻസ്പെക്ടർ തുടർന്നു: 'എനിക്കിപ്പോൾ ഊണു കഴിക്കേണ്ടെന്നു പറഞ്ഞില്ലേ? കടന്നുപോവാനാണ് പറഞ്ഞത്'

'ഇതെന്തു കൂത്താ? ഇന്നെന്താ കള്ളു കുടിച്ചിരിക്കുന്നുവോ? ചാടിക്കടിക്കാൻ വരുന്നതു്!' മീനാക്ഷിയമ്മ ഒരു മുഖവുരയായി പറഞ്ഞു: 'ഉണ്ണുന്നെങ്കിൽ വേണ്ട. എനിക്കൊരുകാര്യം അറിയാനുണ്ട്'

'എന്താ?'

'ആ ചങ്ങല നാളെ ഞാനൊന്നെടുത്തു കെട്ടട്ടെ. എനിക്കൊന്നയ്യപ്പൻകാവിൽ കുളിച്ചുതൊഴാൻ പോണം'

'കടന്നു പോവാനാ പറഞ്ഞതു്' ഇൻസ്പെക്ടർ എഴുന്നേറ്റു മുഖത്തൊരടി കൊടുത്തു മീനാക്ഷിയെ പിടിച്ചു

തള്ളിക്കൊണ്ടു പറഞ്ഞു: 'ചണ്ടാല കെട്ടണം! ഒരു കളിച്ചതൊഴില്!'

കിടക്കണ്ടു കിട്ടിയപ്പോൾ മീനാക്ഷിയമ്മ സ്ഥലം വിട്ടു. അവർ അടുക്കളയിൽ പോയി കിടന്നു. അസ്വസ്ഥനായ ശങ്കരൻനായർ ഒരു സിഗററെടുത്തു കത്തിച്ചു ജനാലിലൂടെ പുറത്തേക്കു നോക്കിക്കൊണ്ടു നിന്നു. ഇടക്ക സിഗററു വലിച്ചു പുകവിട്ടുകൊണ്ടു് ആയാൾ അവിടെ നിന്നാലോചിച്ചു:

താൻ കാര്യസ്ഥനോടാവശ്യപ്പെട്ടതു പതിനയ്യായിരം ഉറപ്പികയായിരുന്നു. ജീവിതത്തിൽ ഇതുവരെ ഒരിക്കലെങ്കിലും ഒന്നിച്ചു കാണാത്തൊരു സംഖ്യ! മാധവമേനോൻ പറഞ്ഞാലും അങ്ങനെ ചോദിക്കേണ്ടിയിരുന്നില്ല. ഇപ്പോൾ സംഖ്യ കിട്ടിയില്ലെന്നു മാത്രമല്ല ജോലിതന്നെ തെറിക്കാനുള്ള വഴിയായിക്കഴിഞ്ഞു.

ശങ്കരൻനായർ സിഗരറെറാന്നുകൂടി വലിച്ചു. മിന്നിത്തിളങ്ങിയ ഒരു വെളിച്ചം! ആ വെളിച്ചത്തിൽ പരന്നുപാറുന്ന പുക. ആ പുകയിൽ ഹാററു വെച്ച ഒരു സബ്ഇൻസ്പെക്ടർ. അതാ ഹാററു പറന്നുപോയി! ആ തലയിലൊരു ചുകന്ന തൊപ്പി. ആ മുഖം അവമാനംകൊണ്ടു കനിഞ്ഞു. ഇൻസ്പെക്ടരുടെ കണ്ണിൽ അവമാനം കനിപ്പിച്ച മുഖവുമായി ഒരു ഹെഡ്കോൺസ്റ്റബിൾ കടന്നുവരുന്നു. എവിടെ നോക്കിയാലും തല താഴ്ത്തി നില്ക്കുന്ന ഒരു ഹെഡ്കോൺസ്റ്റബിൾ!

'എന്റെ പരദേവതകളേ' ഇൻസ്പെക്ടർ പ്രാർത്ഥിച്ചു: 'ഞാൻ നേർന്ന ചിററുവിളക്ക മകരച്ചൊവ്വക്കുതന്നെ കഴിച്ചോളാം. എന്നെ രക്ഷിക്കണേ.'

ഈശ്വരവിശ്വാസം ആയാളുടെ അസ്വാസ്ഥ്യം കുറച്ചു് കുറച്ചു.

അടുത്ത മുറിയിൽ നിന്നൊരു ഞരങ്ങൽ! മീനാക്ഷി കരയുകയാണു്. ആ തസ്കരന്മാരോടു പിടിച്ചെടുത്ത മാലയും മോതിരവും തന്റെ പെട്ടിയിലിരിക്കുന്നുണ്ടു്. നല്ല കനമുള്ള സ്വർണ്ണമോതിരം! ആ മോതിരം തന്റെ ഇടത്തുകയ്യിന്റെ ചെറുവിരലിലൊന്നു ഇട്ടുനോക്കുകയുണ്ടായി. നല്ല പാകമാണു്. ആ കനമുള്ള മോതിരം വിരലിലിട്ടു കയ്യും വീശി നടക്കുന്നതു് ഒന്നാന്തരം തറവാടിത്തവും ആണു്.' പക്ഷെ അതു ചെയ്തുകൂടാ. തസ്കരന്റെ മുതലാണു്, അവൻ കട്ടെടുത്തതല്ല. അവന്റെ സ്വന്തം മുതൽ, എല്ലാററിനും പുറമെ അതിന്മേൽ ആഴ്ത്തിക്കൊത്തിയ 'കെ' എന്ന അക്ഷരവുമുണ്ടു്. ആ അക്ഷരം മോതിരം തന്റേതല്ലെന്നു വിളിച്ചുപറയും. അതു മായ്ച്ചുകളഞ്ഞാൽ മോതിരം ഒരു ഓലമോതിരംപോലെ ലോലമാവും. ആ അക്ഷരത്തിനു തന്റെ പേരിനോടും വീട്ടുപേരിനോടും ഭാര്യയുടെ പേരിനോടും ഒന്നും ഒരു ബന്ധവുമില്ല.

'മാമ്പററമഠത്തിൽ ശങ്കരൻനായർ!' ആയാൾ തന്റെ വീട്ടുപേരും പേരും കൂടിച്ചേർത്താലോചിച്ചു നിരാശനായി.

'മീനാക്ഷി' ആയാൾ ഭാര്യയുടെ പേരും എടുത്തു പരിശോധിച്ചുകൊണ്ടു വിചാരിച്ചു: ഈ നശിച്ച 'കെ' എന്ന അക്ഷരം 'എം' എന്നായിരുന്നെങ്കിൽ......മാമ്പററമഠത്തിനും മീനാക്ഷിക്കും ഒരുപോലെ പററുമായിരു

ന്നു. തന്റെ കയ്യിൽ കിടക്കുന്ന ആ മോതിരം കാണുന്നവരോട് മീനാക്ഷി കല്യാണദിവസം കയ്മാറി വിരലിലിട്ടുതന്നതാണെന്നു പറയാമായിരുന്നു. പക്ഷെ എന്തു ചെയ്യാം. ആ അക്ഷരം നശിച്ചു 'കെ' ആയിപ്പോയി.

ഒരു ഞണ്ട് അതിന്റെ കാൽ പരത്തി നില്ക്കുന്നതുപോലെ 'കെ' എന്ന ഇംഗ്ലീഷക്ഷരം ഇൻസ്പെക്ടർക്കു വികൃതമായിത്തോന്നി,

അടുത്ത മുറിയിൽനിന്നു് വീണ്ടും മീനാക്ഷിയുടെ തേങ്ങലുയർന്നു, മീനാക്ഷി കരയുകയാണ്. അവൾക്കും ആ ചന്തമുള്ള കമ്പുള്ള സ്വർണ്ണാഭരണമൊന്നു കെട്ടിനോക്കാൻ മോഹമുണ്ടായതിൽ തെറ്റുണ്ടോ?

'മീനാക്ഷീ' ശങ്കരൻനായർ ശാന്തനായി വിളിച്ചു.

'മീനാക്ഷിക്ക് പണ്ടം കെട്ടാൻ നല്ല മോഹമുണ്ട്. അവളെ പണ്ടം കെട്ടിച്ചു കാണാൻ തനിക്കും. അതിനുള്ള കഴിവു് വേണ്ടേ, ആറുമാസം മുമ്പുകൂടി താൻ ഒരു ഹെഡ് കോൺസ്റ്റബിളായിരുന്നു, ആ ഉദ്യോഗത്തിന്റെ പരിമിതമായ ശമ്പളംകൊണ്ടാണ് ജീവിതം കഴിച്ചുകൂട്ടിയതു്. അതിൽനിന്നുതന്നെ വയസ്സായ അമ്മക്കു മാസം പത്തുറുപ്പിക അയച്ചുകൊടുക്കണം. കുട്ടികളുടെ പഠിപ്പിന്റെ ചിലവു കഴിയണം. വീട്ടിലേക്കു ഉപ്പുതൊട്ടു കർപ്പൂരംവരെ എല്ലാം വാങ്ങണം, മീനാക്ഷിക്കു ആകെയുള്ള സ്വർണ്ണാഭരണം മുക്കാൽ പവൻ കൊണ്ടുള്ള ഒരു ചെറിയ ചങ്ങലയും നാലു പണത്തൂക്കം കൊണ്ടുള്ള കമ്മലുമാണ്, അതിനുപുറമെ കയ്യിന്മേൽ കുറെ കുപ്പിവളകളും. എന്നാലും സ്ത്രീയാണ്. അവൾക്കും മോഹമുണ്ടാ

വും. അവൾ അങ്ങനെ പറഞ്ഞതിൽ തെററില്ലെന്ന് ഇൻസ്പെക്ടർക്കു തോന്നി.

'മീനാക്ഷി' ഇൻസ്പെക്ടർ വീണ്ടും വിളിച്ചു.

അതുവരെ മീനാക്ഷി യാതൊരു വിളി കേൾക്കുകയോ മുറിയിലേക്കു വരികയോ ചെയ്തിരുന്നില്ല. ആ അനുസരണക്കേടിൽ ഇൻസ്പെക്ടർ അരിശംകൊണ്ടു.

'എന്താ എടി വിളിച്ചാൽ മിണ്ടില്ലേടി? നിന്റെ ചെകിടു പൊട്ടിയോ? ഞാൻ ഇവിടെനിന്നങ്ങോട്ടു വന്നാൽ ചവിട്ടി എല്ലൊടിക്കും. നിന്റെ ഒരഹങ്കാരം!' ആ പോലീസുദ്യോഗസ്ഥൻ മുരണ്ടു.

മീനാക്ഷി ഏങ്ങലിച്ചുകൊണ്ടു കിടപ്പറയിലേക്ക് തിരിച്ചുവന്നു. ഒരു പോലീസുദ്യോഗസ്ഥനു അടിക്കാൻ കയ്യും ചവിട്ടാൻ കാലുമുണ്ടെന്നവൾക്കറിയാമായിരുന്നു.

'നീയെന്താ അന്തമില്ലാതെ പറയുന്നതു?' ഇൻസ്പെക്ടർ തുടർന്നു ചോദിച്ചു: 'ആ പണ്ടങ്ങളും മോതിരവും കോടതിയിൽ ഹാജരാക്കേണ്ടതാണെന്നു ഞാൻ പറഞ്ഞില്ലേ?'

മീനാക്ഷിയൊന്നും പറഞ്ഞില്ല. ഒരു നടി നാടകത്തിൽ വ്യസനം അഭിനയിക്കുന്നതുപോലെ മുടിയഴിച്ചു തോളിൽക്കൂടി മാറത്തേക്കിട്ടും, കലങ്ങിയ കണ്ണിൽനിന്നും കവിളുകളിൽക്കൂടെ കണ്ണീരൊലിപ്പിച്ചും, രണ്ടുകൈകളും താമരപ്പൂവിന്റെ ആകൃതിയിലാക്കി താടിക്കു ഊന്നുകൊടുത്തും നിൽക്കുന്ന അവൾ ഒന്നുകൂടി തേങ്ങി.

'അതു് ആ കമ്യൂണിസ്റ്റുകാരൻ കുറുപ്പിന്റെ മുതലാണു്. അതു കണക്കിൽ ചേർത്തു കോടതിയിൽ ഹാജരാക്കിയില്ലെങ്കിൽ പുക്കാറാവും.'

'സംഗതി അറിയാതെ ചോദിച്ചുപോയി. അതിനടിക്കണോ?' മീനാക്ഷിയമ്മ ഗൽഗദത്തോടെ ചോദിച്ചു.

'ആ ചണ്ടാലയുടെ പൂതി വേണ്ടാ.'

'ഒരിക്കൽ, അതു നമുക്കെടുക്കാമെന്നും കൊടുക്കുന്നില്ലെന്നും പറഞ്ഞിട്ടില്ലേ?'

'അതു കൊടുക്കാതിരിക്കുന്നത് ആപത്താവും.'

'കൊടുക്കാം. എനിക്കൊട്ടു ചണ്ടാലയും വേണ്ടാ വളയും വേണ്ടാ. വെറുതെ ഓരോന്നു പറഞ്ഞു പൂതിപ്പെടുത്തേണ്ടിയിരുന്നില്ല' മീനാക്ഷിയമ്മ പ്രണയകോപത്തോടെ മടങ്ങിപ്പോയി.

'പോവാൻ വരട്ടെ. വേണമെങ്കിൽ ഒരിക്കലൊന്നു കെട്ടിനോക്കിക്കോളൂ.'

'ഒന്നും വേണ്ടാ. അത്ര ഒരു പൂതിയൊന്നുമില്ലാ—' മീനാക്ഷിയമ്മ തുടർന്നു പറഞ്ഞു: 'ആരാന്റെ പണ്ടം ഒന്നു കഴുത്തിൽവെച്ചു നോക്കിയിട്ടു സായൂജ്യമൊന്നും കിട്ടാനില്ല.'

ശങ്കരൻനായർ പിന്നെയൊന്നും പറഞ്ഞില്ല. അയാൾ വിളക്ക് കെടുത്തി കിടന്നു. കിടന്നുവെങ്കിലും ഉറക്കം വന്നില്ല. വളരെ നേരം തിരിഞ്ഞും മറിഞ്ഞും കിടന്നശേഷം വെളുപ്പാൻകാലത്താണ് ഒന്നു മയങ്ങിയത്.

'എണീക്കണില്ലേ? ഒരാളുണ്ട് കാണാൻ വന്നു നിൽക്കുന്നു.' പിറേറന്നു കാലത്ത് എട്ടുമണിയോടടുത്തപ്പോൾ മീനാക്ഷിയമ്മ വന്നു വിളിച്ചിട്ടാണ് ശങ്കരൻനായർ ഉണർന്നത്.

'ആരാ?' ഇൻസ്പെക്ടർ കണ്ണുമിഴിച്ച് മീനാക്ഷിയമ്മയുടെ മുഖത്തു നോക്കിക്കൊണ്ടു ചോദിച്ചു.

'ഞാനറിയില്ല.'

'പോയി ചോദിച്ചുവരൂ' ഇൻസ്പെക്ടർ കട്ടിലിൽ എഴുന്നേററിരുന്നു. ഒരു സിഗരററു കത്തിച്ചു പുകവിട്ടു. മീനാക്ഷിയമ്മ പുറത്തുപോയി.

'കക്കാട്ടംശം കോൽക്കാരനാണത്രെ. ഒരു മഹസ്സറും കൊണ്ടു വന്നതാണെന്നു പറഞ്ഞു.' മീനാക്ഷിയമ്മ വന്നു പറഞ്ഞു.

'നാശം! എന്തു കുന്തവും കൊണ്ടാണാവോ കാലത്ത് വന്നിരിക്കുന്നതു?' ഇൻസ്പെക്ടർ പിറുപിറുത്തുകൊണ്ട് ഉമ്മറത്തേക്കു ചെന്നു.

കക്കാട്ടംശം കോൽക്കാരൻ കണ്ണുനായർ, അധികാരി കൊടുത്ത മഹസ്സറും കിട്ടുണ്ണിക്കുറുപ്പ് കൊടുത്ത ഒരു കത്തും ഇൻസ്പെക്ടരുടെ മുമ്പിൽവെച്ച് ഒതുങ്ങിനിന്നു.

'എന്താ വിശേഷം? വല്ലവരും ചത്തുപോയോ?' ഇൻസ്പെക്ടർ മഹസ്സറെടുത്തുകൊണ്ടു ചോദിച്ചു.

'ചത്തിട്ടൊന്നുമില്ല' കണ്ണുനായർ തുടർന്നു: 'ഇന്നു വെളിച്ചായി കണ്ണുമിഴിച്ചപ്പോഴേക്ക് കക്കാട്ടംശത്തിൽ ചുകപ്പുകൊടിയുടെ ഒരു പ്രളയം! ഒന്നു കക്കാട്ടമ്പലത്തിന്റെ നടക്കിലെ ചൂണ്ടിമാലിന്റെ തുഞ്ചത്താണ്, ഒന്നു ചെറുസ്ക്കൂളിന്റെ മോന്തായത്തില്. പിന്നെ അവിടെ ഇവിടെ ഒക്കെ.'

'അതിനു ഞാനെന്തുവേണം?' ഇൻസ്പെക്ടർ താ[illegible]ത്തടുത്തുകൊണ്ടു തുടർന്നു: 'ചു

കന്ന കൊടി കണ്ടാൽ വലിച്ചെടുത്തു ചുട്ടുകൂടെ? പോലീസിനെ ബുദ്ധിമുട്ടിക്കണോ?'

വലിച്ചെടുക്കാനൊന്നും അത്ര എളുപ്പമല്ല. അണ്ണാരക്കണ്ണനും കൂടി കയറിച്ചെല്ലാൻ വയ്യാത്ത കൊമ്പത്താ ആലിന്മേലുള്ള കൊടി. അങ്ങാടിയിലെ എല്ലാ ചുവരിന്മേലും കമ്മ്യൂണിസ്റ്റ് പാർട്ടി സിന്ദാബാദെന്നു എഴുതിയിരിക്കുന്നു. ഹൈസ്കൂളിന്റെ ചുവരിന്മേൽ നിറച്ചും'

'ആരാ ഇതൊക്കെ എഴുതുന്നത്?' ഇൻസ്പെക്ടർ അന്വേഷിച്ചു.

'നിശ്ചല്യ. ഒരു ചെകുത്താൻ പണിപോലെ' കണ്യനായർ തുടർന്നു: 'കക്കാട്ടംശത്തിൽ ഇതുവരെ ഒരു കോൺഗ്രസ്സോ കമ്മ്യൂണിസ്റ്റോ ഒന്നും ഉണ്ടായിരുന്നില്ല. ഒരു കൊല്ലത്തിന്റെ ഇപ്പുറമായിട്ട് കുട്ടനുണ്ണിയജമാനൻ കോൺഗ്രസ്സായി. ഇപ്പോ ഇതാ കമ്മ്യൂണിസ്റ്റുകാരും വന്നു'

'കുഞ്ഞുകുട്ടക്കുറുപ്പിനു രണ്ടു മൂന്നനുജൻമാരില്ലേ? അവരാരെങ്കിലുമാണോ ഇതൊക്കെ ചെയ്യുന്നത്?' ഇൻസ്പെക്ടരന്വേഷിച്ചു.

'അവർ കൂട്ടിയാൽ ഇതൊന്നും ചെയ്യാൻ കഴിയില്ല. ഇതാരാ എന്നു ഈശ്വരനുമാത്രമേ അറിയൂ.'

'ഇപ്പോൾ പൊയ്ക്കോളിൻ. ഞാൻ ഉച്ചതിരിഞ്ഞിട്ടു അങ്ങോട്ടു വരാമെന്നു അധികാരിയോടു പറഞ്ഞേക്കിൻ. കുട്ടനുണ്ണിക്കുറുപ്പിനോടും പറയണം.'

ഇൻസ്പെക്ടർ കോൽക്കാരനെ പറഞ്ഞയച്ചു അകത്തേക്കുപോയി. മീനാക്ഷിയമ്മ കൊടുത്ത ഒരു കപ്പ് ചായ വാങ്ങിക്കുടിച്ചു ഉടുപ്പു മാറി കളിക്കാനൊരുങ്ങി,

അയാൾ സിഗരറ്റുപെട്ടിയെടുത്തു നോക്കി. അതൊഴിഞ്ഞിരുന്നു. ഒരു ബീഡിയെടുത്തു കത്തിച്ചു കുളിമുറിയിലേക്കു കടന്നു.

ഒരു വലിയ ശബ്ദം! ഇൻസ്പെക്ടർ ചെവിയോർത്തു. ഘോഷയാത്രയാണ്, ശബ്ദം വ്യക്തമായി കേൾക്കാൻ തുടങ്ങി.

'കമ്മ്യൂണിസ്റ്റ് പാർട്ടി സിന്ദാബാദ്'

'ഇൻക്വിലാബ് സിന്ദാബാദ്'

'കെ. കെ. മാസ്റ്റർ സിന്ദാബാദ്'

'കെ. കെ. മാസ്റ്ററെ വിട്ടയക്കണം.'

ഇൻസ്പെക്ടർ മുറിയിൽനിന്നു പുറത്തു വന്നു. മുറ്റത്തിറങ്ങി നോക്കിനിന്നു, പത്തുനൂറു വിദ്യാർത്ഥികൾ ഒരു ഘോഷയാത്രയായി വരുന്നു. ചുകന്ന കൊടികൾ ഉയർത്തിപ്പിടിച്ച ആ വിദ്യാർത്ഥികൾ താലൂക്കുകച്ചേരിയിലേക്കു കയറുകയാണ്.

'ഇതെന്തു കുന്തമപ്പാ.' ഇൻസ്പെക്ടർ കുറച്ചിട അന്തം വിട്ടു നിന്നു.

കുളി നിർത്തിവെച്ചു കിടപ്പറയിൽ കടന്നു ഉടുപ്പുമാറി ഹാറ്റുവെച്ചു സ്റ്റേഷനിലേക്കു നടന്നു.

വിദ്യാർത്ഥികൾ നേരെ കയറിച്ചെന്നതു ഗാഡാപ്പീസിന്റെ മുമ്പിലേക്കായിരുന്നു. അവിടെ പാറാവു നിന്നിരുന്ന പൊല്ലീസുകാരൻ എന്തുവേണമെന്നറിയാതെ മിഴിച്ചുനിന്നു. ഗാഡാപ്പീസറും അഞ്ചാറു പോലീസുകാരും കൂടി തടവുകാരെ വിട്ടു പുറത്തിറക്കിയ സമയമായിരുന്നു [illegible] ൽ തങ്ങൾ മാത്രമേ ഉണ്ടായിരു

ന്നുള്ളൂ. വിദ്യാത്ഥികൾ ചുകന്ന കൊടി കാണിനിന്ന അവരുടെ ആവശ്യം വിളിച്ചുപറഞ്ഞു.

'കെ. കെ. മാസ്റ്ററെ വിട്ടുകിട്ടണം.'

ആ മുദ്രാവാക്യം ആകാശത്തിൽ മാറ്റൊലിക്കൊണ്ടിരുന്നു.

'എന്താ ഇവിടെ?' പെട്ടെന്നു വന്നുകയറിയ സബ് ഇൻസ്പെക്ടർ അലറിയെങ്കിലും ആ ശബ്ദം മുദ്രാവാക്യത്തിൽ ലയിച്ചുപോയി.

ഇൻസ്പെക്ടർ സ്റ്റേഷനിൽ കടന്ന് ഒരു ചൂരലെടുത്തു പുറത്തുചാടി, വിദ്യാർത്ഥികളെ അടിക്കാൻ തുടങ്ങി. ആയാൾ വീണ്ടും അലറി.

'ഓടിനെടാ ഓടിൻ'

സ്റ്റേഷനിൽ മററവരും ഓരോ ചൂരലെടുത്ത് ഇൻസ്പെക്ടറെ സഹായിക്കാനെത്തി.

അടി തുടങ്ങിയപ്പോൾ കുട്ടികൾ കൂടുതലുച്ചത്തിൽ മുദ്രാവാക്യം വിളിച്ചു. അവരിൽ ചിലർ ഇൻസ്പെക്ടറുടെ തൊപ്പി തട്ടിത്തെറിപ്പിച്ചു ചൂരൽ പിടിച്ചുപററി. ഇൻസ്പെക്ടർ വെറും കൈകൊണ്ട് വിദ്യാത്ഥികളെ അടിക്കുകയും ഇടിക്കുകയും ചെയ്തു. വിദ്യാർത്ഥികളിൽ ചിലർ അയാളുടെ കയ്യ്കളിൽ പിടിച്ചു തൂങ്ങി. ആ കയ്യുകൾ അനക്കാനാവാതായി. മററു ചിലർ ആയാളെ വളഞ്ഞു നിന്നു. ഞങ്ങിനെത്തന്നെ വർഗീസിനെയും അവർ കൂട്ടത്തിൽപ്പെടുത്തി.

'കയ്യ് വിടിനെടാ.' ഇൻസ്പെക്ടർ കല്പനാരൂപത്തിൽ അപേക്ഷിച്ചിരുന്നു.

'വിടില്ല.' ചില വിദ്യാർത്ഥികൾ പറഞ്ഞു: 'മാസ്റ്ററെ വിട്ടാൽ കയ്യ് വിടാം.'

പുറത്തുപോയ ഗാഡ്ഡാപ്പീസറും പാർട്ടിയും തടവുകാരെയും കൊണ്ടു തിരിച്ചു വന്നു.

'എന്താ വേലായുധൻ?' കുഞ്ഞുകുട്ടക്കുറുപ്പ് അത്ഭുതത്തോടെ കോലായിൽ കയറി ഉടൻതന്നെ ചോദിച്ചു: 'ഇതെന്തു തോന്ന്യാസമാണ്? ആരാ നിങ്ങളോട് ഇതിനൊക്കെപ്പറഞ്ഞത്.'

കുഞ്ഞുകുട്ടക്കുറുപ്പിനെ കണ്ടതോടെ വിദ്യാർത്ഥികൾ ചന്ദ്രനെകണ്ട സമുദ്രംപോലെ ആർത്തിരമ്പി.

'കെ. കെ. മാസ്റ്റർ സിന്ദാബാദ്—ഞങ്ങടെ മാസ്റ്ററെ വിട്ടുകിട്ടണം.'

അവരിൽ ചിലർ കുഞ്ഞുകുട്ടക്കുറുപ്പിനെ കെട്ടിപ്പിടിച്ചു തേങ്ങിത്തേങ്ങിക്കരഞ്ഞു. കുഞ്ഞുകുട്ടക്കുറുപ്പിന്റെയും കണ്ണുകൾ നിറഞ്ഞുപോയി. ഇൻസ്പെക്ടരും പോലീസുകാരും തടവുകാരുമെല്ലാം ഇതികർത്തവ്യതാമൂഢരായി നിന്നു.

'നിങ്ങളൊക്കെ വീട്ടിലേക്ക മടങ്ങിപ്പോകണം.' കുറുപ്പ് തുടർന്നു:' ഇവിടെ വന്നു ഇങ്ങനെ ബഹളം കൂട്ടിയാൽ നിങ്ങളെയും പിടിച്ചു ജയിലിലിടും. ഇതു സബ്ജയിലാണ്.'

'ഞങ്ങളും ഇവിടെ ഇരുന്നോളാം' ചില വിദ്യാർത്ഥികൾ സധൈര്യം പറഞ്ഞു.

'ഉടനെ പിരിഞ്ഞുപോകണം. ഇല്ലെങ്കിൽ ലാത്തിച്ചാർജ്ജ് ചെയ്യും.' ഇൻസ്പെക്ടർ വിളിച്ചുപറഞ്ഞു.

പുല്ലാണ് പുല്ലാണ് ലാത്തിച്ചാർജ്ജ് പുല്ലാണ്' ഒരു വിദ്യാർത്ഥി വിളിച്ചു പറഞ്ഞു. പലരും അതേററു വിളിച്ചു.

'ലാത്തിച്ചാർജ്ജ്' ഇൻസ്പെക്ടർ അരിശത്തോടെ കല്പിച്ചു.

'വരട്ടെ നിർത്തു' കുഞ്ഞുകുട്ടക്കുറുപ്പപേക്ഷിച്ചു: 'ഈ വിദ്യാർത്ഥികളെ അടിച്ചു ചതക്കരുത്.'

അവിടെ ഒരു ബഹളമായിക്കഴിഞ്ഞിരിക്കുന്നു. ഉള്ള പോലീസുകാർ ലാത്തിയും വടിയുമായി വിദ്യാർത്ഥികളെ കടന്നാക്രമിച്ചു കഴിഞ്ഞിരിക്കുന്നു. വിദ്യാർത്ഥികൾ ചിന്നിച്ചിതറി. ചിലർ മുററത്തേക്കു ചാടി. കയ്യിൽ കിട്ടിയ കല്ലു പെറുക്കി പോലീസുകാരെ ഉന്നംവെച്ചെറിഞ്ഞു.

'മര്യാദക്ക് ഒഴിഞ്ഞുപോവുകയാണ് നല്ലത്' ഇൻസ്പെക്ടർ താക്കീതു ചെയ്തു: 'അല്ലെങ്കിൽ വെടിവെക്കും.'

'വെക്കെടാ വെടി' വേലായുധനെന്ന വിദ്യാർത്ഥി കുപ്പായത്തിൻെറ കുടുക്കഴിച്ചു മാറു പിളർന്നു കാട്ടിക്കൊടുത്തു.

ഇൻസ്പെക്ടർ ആ വിദ്യാർത്ഥിയെ തുറിച്ചുനോക്കി.

'ഒന്നുകിൽ ഞങ്ങടെ മാസ്റ്ററെ വിട്ടുതരണം. അല്ലെങ്കിൽ ഞങ്ങളെ വെടിവെച്ചു കൊല്ലണം.' വേലായുധൻ വീണ്ടും പറഞ്ഞു: 'ഞങ്ങൾ ഒന്നിനൊരുങ്ങിവന്നതാണ്'

കുഞ്ഞുകുട്ടക്കുറുപ്പ് ഇൻസ്പെക്ടറുടെ അടുത്തുചെന്നു പറഞ്ഞു: 'ഇവർ വിദ്യാർത്ഥികളാണ്. എൻെറ വി

ദ്യാർത്ഥികളാണ്, ഞാൻ ഇവരെ പറഞ്ഞു സമാധാനിപ്പിച്ചുകൊള്ളാം. ലാത്തി ചാർജ്ജ് നിർത്താൻ പറയൂ.' കുറുപ്പ് ഉറക്കെ വിളിച്ചുപറഞ്ഞു. 'പ്രിയപ്പെട്ട വിദ്യാർത്ഥികളെ'

'ലാത്തിച്ചാർജ്ജ് നിർത്തൂ' ഇൻസ്പെക്ടരും പറഞ്ഞു.

'പ്രിയപ്പെട്ട വിദ്യാർത്ഥികളെ, നിങ്ങളക്രമം കാണിക്കരുത്. ശാന്തരായി മടങ്ങിപ്പോകണം. ഞാൻ പഠിപ്പിച്ച വിദ്യാർത്ഥികൾ ഇത്ര അച്ചടക്കമില്ലാതെ അക്രമം കാണിക്കുന്നതു എനിക്കു വേദനാജനകമാണ്. അതുകൊണ്ടു ശാന്തരായി മടങ്ങുക. ഒരു വരിയായി നില്ക്കുക.'

വേലായുധൻ മുന്നിൽ നിന്നു. മറ്റു വിദ്യാർത്ഥികൾ ആയാളുടെ പിന്നാലെയും. അവർ ശാന്തരായ ആട്ടിൻകുട്ടികളെപ്പോലെ പറഞ്ഞു:

'സാർ മാസ്റ്ററും പോരണം.'

'ഞാൻ വരും' കുറുപ്പ് തുടർന്നു: 'നിങ്ങളിപ്പോൾ പോകണം, നല്ലപോലെ പഠിക്കണം-മാർച്ച്' കുറുപ്പ് കല്പിച്ചു.

വിദ്യാർത്ഥികൾ വരിവരിയായി പുറത്തേക്കുപോയി. അവർ പുറത്തു കടന്നു ഉടനെ വീണ്ടും മുദ്രാവാക്യങ്ങൾ വിളിക്കാൻ തുടങ്ങി. ചില വിദ്യാർത്ഥികൾക്ക് അടികൊണ്ട് തലപൊട്ടി ചോരയൊലിച്ചിരുന്നു. മറ്റു ചിലരുടെ ശരീരത്തിൽ പല ഭാഗത്തും നീരുവന്ന വീങ്ങിത്തടിച്ചിരുന്നു.

'കെ. കെ. മാസ്റ്ററെ വിട്ടയക്കണം' ആ മുദ്രാവാക്യം അങ്ങകലേക്ക്—മജിസ്ട്രേട്ട് താമസിക്കുന്ന ദിക്കിലേക്ക്—നീങ്ങിനീങ്ങിപ്പോയി.

ആ അന്തരീക്ഷം ശാന്തമായപ്പോൾ ഗാർഡാപ്പീസർ തടവുകാരെ സബ്ജെയിൽ മുറികളിൽ കടത്തി എണ്ണിനോക്കി പൂട്ടി.

ലോക്കപ്പിലുണ്ടായിരുന്നവരെയും മുറിയിൽ കടത്തി എണ്ണി: 'നാല്' ഗാർഡാപ്പീസർ പറഞ്ഞു.

'അഞ്ചാളുണ്ടായിരുന്നു' മറ്റു ചില പോലീസുകാരും പറഞ്ഞു.

'ഒരാളെവിടെ?' ഗാർഡാപ്പീസർ സൂക്ഷിച്ചുനോക്കിക്കൊണ്ട് ചോദിച്ചു: 'ആരാ ഇല്ലാത്തത്?'

'ഒരാളില്ല.' പാറാവുകാരൻ പേരുപറഞ്ഞു കണക്കു നോക്കി. 'കണ്ണോട്ട കുറുപ്പ്, നമ്പൂതിരി, ബാലകൃഷ്ണൻ, മീശക്കാരൻ—ആ ചൊറിപിടിച്ച വാരിയരാണില്ലാത്തത്.'

'രണ്ടാള് പോയി വേഗം തിരിഞ്ഞു നോക്കിൻ' തെറിച്ചുപോയ തൊപ്പിയെടുത്തു തലയിൽവെക്കുന്ന ഇൻസ്പെക്ടറുടെ അടുത്തേക്കു നീങ്ങി ഗാർഡാപ്പീസർ പറഞ്ഞു: 'സാർ ഒരാളെ കാണാനില്ല.'

'ആരാ മേജർ മേനോനല്ലല്ലോ.'— ഇൻസ്പെക്ടർ ചോദിച്ചു.

'മേജർ മേനോനുണ്ട്. ആ വാരിയരെയാണ് കാണാത്തത്.' ഗാർഡാപ്പീസർ ബോധിപ്പിച്ചു.

'രണ്ടു നാലാളുകൾ പോയി തിരഞ്ഞു പിടിച്ചുകൊണ്ടുവരട്ടെ' ഇൻസ്പെക്ടർ തുടർന്നു: 'നിങ്ങളൊക്കെ എന്താ തിന്നുന്നത്, ചോറല്ലേ? ബാക്കിയുള്ളവർ പോയി തിരഞ്ഞു പിടിച്ചുകൊണ്ടുവന്നു ലോക്കപ്പിലാക്കിത്തരിക. നിങ്ങൾ വിട്ടയക്കുക. ആ ആളെ ഉടനെ പിടിച്ചു എന്റെ മുമ്പിൽ ഹാജരാക്കണം.'

'സർ' ഗാർഡാപ്പീസർ അനുസരിച്ചു

രണ്ടു കോൺസ്റ്റബിൾമാർ ചാരിയായി തിരഞ്ഞു റോട്ടിലിറങ്ങി. ഇൻസ്പെക്ടർ സ്റ്റേഷനിലേക്കു നടക്കുമ്പോൾ പറഞ്ഞു:

'രണ്ടാളെ ഇങ്ങോട്ടയക്കണം'

ഇൻസ്പെക്ടർ സ്റ്റേഷനിൽ ചെന്നു തൊപ്പി മേശപ്പുറത്തുവെച്ച്, കസേലയിലിരുന്നു. രണ്ടു പോലീസുകാർ അങ്ങോട്ടു ചെന്നു.

'ആ നാല്യ ജന്തുക്കളെയും ഓരോരുത്തനെയായിക്കൊണ്ടുവന്നു ചതച്ചുവിടണം. ചാവരുത്. അവരെക്കൊണ്ടു കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു വിളിപ്പിക്കണം.'

'സർ' പോലീസുകാരനുസരിച്ചു. ഒരാൾ പോയി കുഞ്ഞുകുട്ടക്കുറുപ്പിനെ കൊണ്ടുവന്നു.

'കുറുപ്പേ' ഇൻസ്പെക്ടർ വിളിച്ചു ചോദിച്ചു: 'മറ്റവൻ ചാടുന്നത് നിങ്ങളോട് കാലെക്കൂടി പറഞ്ഞിരുന്നില്ലേ?'

'ഞങ്ങളോടു പറഞ്ഞിരുന്നില്ല.'

'ഞങ്ങള്. ആരാടാ ഞങ്ങള്? നിന്റെ കാര്യം പറഞ്ഞാൽ മതി' ഇൻസ്പെക്ടർ കല്പിച്ചു: 'കൊടുക്കവനെ, കൊടുക്ക്. കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു വിളിക്കട്ടെ.'

ആ പോലീസുകാർ അടിക്കാൻ തുടങ്ങി.

'വിളിക്കെടാ വിളിക്ക്, കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു വിളിക്ക്.'

'ഞാനൊന്നും വിളിക്കാൻ ഒരുക്കമില്ല' കറുപ്പ് പറഞ്ഞു.

'പഞ്ചാരക്കണ്ട്. റിമാന്റിലയക്കണം. കഴുതയെ അവിടെ കൊണ്ടുപോയാക്കി വേറൊന്നിനെ കൊണ്ടുവാ' ഇൻസ്പെക്ടർ പറഞ്ഞു.

ഒരാൾ കറുപ്പിനെ കൊണ്ടുപോയി. രണ്ടാമതു കൊണ്ടുവന്നതു മേജറെയായിരുന്നു.

'നിനക്കു ചാകണോ?– കൊടുക്ക്–ചാവേണ്ട പൂതി തീരട്ടെ' ഇൻസ്പെക്ടർ കല്പിച്ചു.

'എന്നെ തല്ലരുത്' മേജർ കയ്കൂപ്പിക്കൊണ്ടപേക്ഷിച്ചു.

'കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു വിളിക്ക്' ഇൻസ്പെക്ടർ കല്പിച്ചു.

'കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദ്' മേജർ വിളിച്ചു.

'കുറെക്കൂടി ഉറക്കെ' ഇൻസ്പെക്ടർ പറഞ്ഞു.

മേജർ ആ പുതിയ മുദ്രാവാക്യം ഉറക്കെ വിളിച്ചു പറഞ്ഞു. ആ മുദ്രാവാക്യം വിഷപ്പുകപോലെ ആകാശ

ത്തിലലയടിച്ചു. താമസമുണ്ടായില്ല. ലോക്കപ്പിൽ നിന്നും മുദ്രാവാക്യം ഉയർന്നു:

'കമ്യൂണിസ്റ്റ് പാർട്ടി സിന്ദാബാദ്' ബാലകൃഷ്ണനും കൃഷ്ണൻകുട്ടി നമ്പൂതിരിയും ഒപ്പം മുദ്രാവാക്യം മുഴക്കുവാൻ തുടങ്ങി.

ഇൻസ്പെക്ടർ എഴുന്നേറ്റു ലോക്കപ്പിന്റെ മുമ്പിലേക്കു ചെന്നു. അപ്പോഴും അവർ മുദ്രാവാക്യം മുഴക്കുകയായിരുന്നു.

'ആ കുപ്പിയെ ഇങ്ങോട്ട് പുറത്തെടുത്ത് ആ രണ്ടെണ്ണത്തിനെയും ഒന്നു ചതക്കിൻ' ഇൻസ്പെക്ടർ കല്പിച്ചു. 'നിർത്തെടാ നിർത്തിൻ, ഇതു ചന്തയല്ല.'

ലോക്കപ്പു തുറന്നു. കുപ്പിയെ പുറത്തേക്കിറക്കി. സ്റ്റേഷനിലുണ്ടായിരുന്ന മേശയെയും കൊണ്ടുവന്നു അവരെ രണ്ടുപേരെയും ആമം വെച്ചു പൂട്ടി പുറത്തു നിർത്തി. വേറെ രണ്ട് ആമങ്ങളെടുത്ത് രണ്ടു പോലീസുകാർ ലോക്കപ്പിലേക്കു കടന്നു.

കമ്യൂണിസ്റ്റ് പാർട്ടി മൂർദ്ദാബാദെന്നു വിളിച്ച ചന്ദ്രശേഖരമേനവനെ കണ്ടതോടുകൂടി ബാലകൃഷ്ണനു കലി കയറിയിരുന്നു. അവൻ വീണ്ടും ആർത്തു വിളിച്ചു.

'കേട്ടോ കേട്ടോ നേതാവേ, കമ്യൂണിസ്റ്റ് പാർട്ടി സിന്ദാബാദ്' ബാലകൃഷ്ണൻ ഉറക്കെയുറക്കെ മുദ്രാവാക്യം വിളിച്ചു.

പോലീസുകാർ ആ രണ്ടുപേരുടെയും കയ്യുകൾ ആമം വെച്ചു പൂട്ടി. ഇൻസ്പെക്ടറും ലോക്കപ്പിലേക്കു കടന്നു. പിന്നെ ആ ലോക്കപ്പിലൊരു ഭയങ്കരമർദ്ദനമാണ് നടന്നത്.

‘കമ്മ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദെന്നു പറ’ ഇൻസ്പെക്ടർ ഇടക്കിടക്കു കല്പിച്ചിരുന്നു.

‘കൊന്നാലും ഞാൻ പറയില്ല—
കേട്ടോ കേട്ടോ ഭരതാവേ,
കമ്മ്യൂണിസ്റ്റ് പാർട്ടി സിന്ദാബാദ്’
ആ രണ്ടു പേരും ആർത്തുവിളിച്ചു.

കുറെ കഴിഞ്ഞപ്പോൾ ഇൻസ്പെക്ടർ പുറത്തു കടന്നു പറഞ്ഞു:

‘ഹായ് കഴുവേറികൾ—കരിമ്പൂച്ചയെ തിന്നവരാണ് കരിമ്പൂച്ചയെ തിന്നവർ’ ഇൻസ്പെക്ടർ കണ്ണു കടഞ്ഞുമടക്കി, വീണ്ടും നിവർന്നുകൊണ്ടു തുടർന്നു. ‘ഇനി ശവങ്ങളെ റിമാൻറിനയക്കണമല്ലോ. ഏറ്റിക്കൊണ്ടു പോവാൻ ഇടവരുത്തരുതേ’

പോലീസുകാർ മർദ്ദനം നിർത്തി പുറത്തുകടന്നു.

‘ആമങ്ങളുഴിച്ചുവെച്ച് എല്ലാവരെയും ലോക്കപ്പു ചെയ്തേക്കിൻ’ ഇൻസ്പെക്ടർ ചോദിച്ചു: ‘എന്താ ആ ചീനമുളകിന്റെ വായിൽ ചോര?’

‘എന്തെടാ വായില്? ഇങ്ങുവാ. നോക്കട്ടെ.’ ഒരു പോലീസുകാരൻ ബാലകൃഷ്ണനെ വലിച്ചു പുറത്തിറക്കി പറഞ്ഞു: ‘വായ കഴുക്.’

മറ്റൊരു പോലീസുകാരൻ ബാലകൃഷ്ണനു വെള്ളമെടുത്തുകൊടുത്തു. ബാലകൃഷ്ണൻ വായ കഴുകി. ചുകന്ന വെള്ളം! ആ കമ്മ്യൂണിസ്റ്റുകാരൻ വായിൽ കയ്യിട്ടു പരിശോധിച്ചു. മേലെ വരിയിൽ രണ്ടു പല്ലുകൾ കാണാനില്ല: ആ മർദ്ദനത്തിൽ അവ കൊഴിഞ്ഞുപോയി

രിക്കുന്നു. പോലീസുകാർ ആ പുള്ളികളുടെ വിലങ്ങുകളഴിച്ചു നാലുപേരെയും ലോക്കപ്പിലാക്കി പൂട്ടി.

'എത്ര തല്ലിയിട്ടും കാര്യമില്ല. കഴുതകൾ!' ഇൻസ്പെക്ടർ വെറുപ്പ് പ്രകടിപ്പിച്ചു.

രണ്ടു പോലീസുകാർ സന്ത്രിയും ലാന്തറുമായി ഗാർഡാപ്പീസിന്റെ മുമ്പിലേക്കു വന്നു.

'ആസ്പത്രിയിലാരാ?' ഇൻസ്പെക്ടർ അന്വേഷിച്ചു.

'ആരുമില്ല. ആയാൾ മരിച്ചു സർ' ഒരു പോലീസുകാരൻ ബോധിപ്പിച്ചു.

'ഒരുത്തൻ ചത്തു. ആ കമ്യൂണിസ്റ്റുകാരനെക്കൊണ്ടുള്ള ഉപദ്രവം തീർന്നുവല്ലോ.' ഇൻസ്പെക്ടർ സബ്ജയിലിന്റെ കോലായിൽക്കൂടി കിഴക്കുവടക്കോട്ടുലാത്തി. സ്റ്റേഷന്റെ അടുത്തു ചെന്നപ്പോൾ അദ്ദേഹം വിളിച്ചു പറഞ്ഞു. 'വസ്തീസ്സേ ആ ലോക്കപ്പിലുള്ള നാലാണുങ്ങളെയും ഒരു പെണ്ണിനെയും റിമാൻറിനയയ്ക്കു്,'

ഇൻസ്പെക്ടർ സ്റ്റേഷനിൽ നിന്നു ഹാറെടുത്തു തലക്കുവെച്ചു വീണ്ടും പുറത്തു കടന്നു കിഴക്കോട്ടു നടന്നു,

'ആ ചാടിപ്പോയവന്റെ കാര്യം എന്താക്കണം?' റൈറ്റർ ചോദിച്ചു.

ഇൻസ്പെക്ടർ നടന്നുകൊണ്ടു തുടർന്നു: 'അന്വേഷിക്കാൻ ആളു പോയിട്ടില്ലേ? കിട്ടിയാൽ റിമാൻറിനയക്കാം, ഇല്ലെങ്കിൽ വിട്ടു എന്നു റിക്കാർട്ടുണ്ടാക്കിയാൽ മതി. വെറുതെ കടലാസ്സു കേട്ടുവരുത്തണ്ടല്ലോ. റിമാൻറിലുള്ളവനല്ലല്ലോ ചാടിയതു്. അതു പിന്നെ തീരുമാനിക്കാം.'

'സെർ' റൈറ്റർ പിന്നോക്കം തിരിയുകയായിരുന്നു.

'ഒരു കാറേല്പിക്കണം. കക്കാട്ടംശത്തിൽ പോകണം.', ഇൻസ്പെക്ടർ ഗാഡാപ്പീസിന്റെ മുമ്പിൽ ചെന്നു നിന്നു ആസ്പത്രിയിൽ നിന്നു വന്നവരോടന്വേഷിച്ചു: 'എപ്പോഴാണു് ചത്തതു്?'

'വെളുപ്പാൻ കാലത്തു്.' ഒരാൾ പറഞ്ഞു.

'പിന്നെയെന്തേ സുഖക്കേടുണ്ടായതു്?'

'മൂത്രവും മലവും തീരെ പോയിരുന്നില്ല. പനിയും.'

ഇൻസ്പെക്ടർ കൂടുതലൊന്നും അന്വേഷിച്ചില്ല. ആയാൾ കിഴക്കോട്ടു നടന്നു. ആയാൾ വിചാരിച്ചു:

'ആ ചത്തുപോയവൻ എന്തു ചെയ്തു? കമ്യൂണിസ്റ്റുകാരെ പിടിക്കണമെന്നു മേലധികാരത്തിൽനിന്നു കല്പന കിട്ടി. കമ്യൂണിസ്റ്റുകാരന്റെ നിറവും തരവും സ്വഭാവവുമൊന്നും ആ കല്പനയിലുണ്ടായിരുന്നില്ല. പാങ്ങിലെ നായർക്കു ഭൂമിയൊഴിഞ്ഞുകൊടുക്കാൻ മടിച്ച രാരിച്ചൻനായരെ കമ്യൂണിസ്റ്റാക്കി പിടിച്ചു ആ ജന്മിയുടെ ഇഷ്ടത്തിനു ആയാളെ കുറെ ചതക്കുകയും ചെയ്തു. ആ കഴുത ചോര ഛർദ്ദിക്കാൻ തുടങ്ങി. വലിച്ചു ആസ്പത്രിയിൽ കൊണ്ടുപോയി വിട്ടു. അവിടെ കിടന്നു ചത്തു. ഇനി അതിന്റെ പേരിൽ കേസ്സു് ചാർജ്ജു് ചെയ്യുകയും സാക്ഷികളെ തിരഞ്ഞു നടക്കുകയും വേണമല്ലോ.'

ഇൻസ്പെക്ടരൊന്നു നെടുവീർപ്പിട്ടു.

'ആ ബാലകൃഷ്ണൻനായരെവിടെ?' ഇൻസ്പെക്ടർ അന്വേഷിച്ചു.

'ഓലെ നില്ലണ്ടാവ്വാ' ആരോ പറഞ്ഞു.

'വിളിക്കണം' ഇൻസ്പെക്ടർ അതു പറഞ്ഞുതിരിഞ്ഞതു് തങ്കമ്മയെ പൂട്ടിയിട്ട മുറിയുടെ നേർക്കായിരുന്നു.

തങ്കമ്മ മുടി വേർപെടുത്തി കെട്ടുകയായിരുന്നു. അവൾ മുടികെട്ടിവെച്ചു നിലത്തു കിടക്കുന്ന വാടിയ ഒരു ശോകപ്പൂക്കുല എടുത്തു.

'എന്താ അതു്?' ഇൻസ്പെക്ടർ ചോദിച്ചു.

'ഒന്നുമില്ല' തങ്കമ്മ വാടിയ പൂക്കുല അഴിയിൽക്കൂടി പുറത്തേക്ക് വലിച്ചെറിഞ്ഞു് അതു നോക്കി നിന്നു.

ഇൻസ്പെക്ടറും അതൊന്നു നോക്കി. എന്നിട്ടു ചോദിച്ചു: 'എത്ര വയസ്സായി'

'പതിനെട്ടു്'

'എന്തിനേ ഈ കമ്യൂണിസ്റ്റുകാരന്റെകൂടെ ചാടിപ്പോന്നതു്?'

'ചാടിപ്പോന്നതൊന്നുമല്ല. ഇന്നലെ ഞങ്ങളുടെ കല്യാണമായിരുന്നു. എല്ലാവരുംകൂടി നിശ്ചയിച്ചുറപ്പിച്ച കല്യാണം. അതു കഴിഞ്ഞു. ഇയാളുടെകൂടെ പോന്നു.'

'ഈ ഭർത്താവാണെന്നു പറയുന്നവൻ തനിച്ച കമ്യൂണിസ്റ്റുകാരനാണു്. അറിയാമോ?'

'കമ്യൂണിസ്റ്റുകാരനായാലെന്താ?'

'എന്താ എന്നോ?' ഇൻസ്പെക്ടർ വിവരിച്ചു കൊടുത്തു: 'ആ തെമ്മാടി വല്ല വെടി[illegible] ചാവും. ആ കുട്ടിയെ ഉപേക്ഷിക്കണ[illegible]ള്ളൂ. വി

ട്ടിൽപോയി അടങ്ങിയൊതുങ്ങിയിരിക്കാമെങ്കിൽ ഇവിടെ നിന്നു വിട്ടയക്കാം.'

തങ്കമ്മ യാതൊന്നും പറഞ്ഞില്ല.

'ആ സ്ത്രീയെ പുറത്തിറക്കിക്കൊണ്ടു വന്നിരിക്കുന്നുവോ?' ഇൻസ്പെക്ടർ ഗാഡാപ്പീസിന്റെ മുമ്പിൽ ചെന്നന്വേഷിച്ചു.

'ഇല്ല.' ഗാഡാപ്പീസർ പറഞ്ഞു.

'നിങ്ങളെന്താഹേ മനുഷ്യനല്ലേ? ആ സ്ത്രീയെ പുറത്തിറക്കിക്കൊണ്ടു വരാതെ കഷ്ടപ്പെടുത്തുന്നതെന്തിനാ?' ഇൻസ്പെക്ടർ തുടർന്നു: 'ആ സ്ത്രീയെ പുറത്തിറക്കിക്കൊണ്ടു വരൂ.'

'ആ സ്ത്രീവാഡർ വന്നോട്ടെ എന്നു വിചാരിച്ചു.'

'ആളയച്ചിട്ടുണ്ടോ?'

'മജിസ്ട്രേട്ട് വന്നിട്ട്......'

'മജിസ്ട്രേട്ട് വന്നു- ആളെ അയച്ച് സ്ത്രീവാർഡർ വരുന്നതുവരെ ആ സ്ത്രീയെ കഷ്ടപ്പെടുത്താനാണോ ഭാവം? രണ്ടാളുകളെ വിളിച്ചു പുറത്തിറക്കിക്കൊണ്ടുവന്നു മുറിയിലാക്കി പൂട്ടു.'

കാറ് വന്നു. ഇൻസ്പെക്ടർ കാറിന്റെ അടുത്തേക്കു ചെന്നു. കോൺസ്റ്റബിൾ ബാലകൃഷ്ണൻനായർ കാറിന്നരികെ ഉണ്ടായിരുന്നു. അവർ കക്കാട്ടുശ്ശേരിയിലേക്കു തിരിച്ചു. പതിനൊന്നു മണിക്കു മുമ്പ് അവർ കക്കാട്ടെ ഹൈസ്കൂളിന്റെ പടിക്കൽ ചെന്നിറങ്ങി.

ആ പാലപ്പടിക്കലെ ആലിന്റെ തണുത്ത വലിയൊ [illegible] ചാറിക്കളിക്കുന്നു. ഇൻസ്പെക്ടർ ആ

നോക്കിക്കണ്ടു നേരെ ഹൈസ്കൂളിലേക്കു കടന്നു. ഹൈസ്കൂളിലെ വലിയ ഹാളിന്റെ മോന്തായത്തിൽ ഒരു ചുവന്നകൊടി. വെള്ളവലിച്ച ചുവരുകളിൽ നിറച്ചും താറു കൊണ്ട് മുദ്രാവാക്യങ്ങളെഴുതിയിരിക്കുന്നു. പ്രധാന മുദ്രാവാക്യം 'കെ. കെ. മാസ്റ്ററെ വിട്ടുകിട്ടണം' എന്നായിരുന്നു.

അന്നൊരു ശനിയാഴ്ചയായിരുന്നതുകൊണ്ട് ഹൈസ്കൂളുണ്ടായിരുന്നില്ല. സ്കൂൾ ശിപായി കരിക്ക അവിടെ അടിച്ചുവാരിക്കൊണ്ടിരുന്നു.

'ഇവിടെ വാ' ഇൻസ്പെക്ടർ കരിക്കയെ വിളിച്ചു.

കരിക്ക ഇൻസ്പെക്ടരുടെ അടുത്തുചെന്നു.

'ഇതൊക്കെ എഴുതിയതു് ആരാ?' ഇൻസ്പെക്ടരന്വേഷിച്ചു.

'അടിയനറിഞ്ഞുകൂടാ' കരിക്ക ബോധിപ്പിച്ചു.

'രാത്രി ഇവിടെ ആരും കാവൽ കിടക്കാറില്ലേ?'

'ഇല്ല'

'പോയി ആ നമ്പീശൻമാസ്റ്ററെ ഒന്നു വിളിക്കണം. ആയാളോടു് മാനേജരുടെ വീട്ടിലേക്കു വരാൻ പറയണം.' ഇൻസ്പെക്ടർ കുട്ടനുണ്ണിക്കുറുപ്പിന്റെ വീട്ടിലേക്കു നടന്നു. നടക്കുമ്പോൾ പറഞ്ഞു: 'ബാലകൃഷ്ണൻനായർ പോയി ആ അധികാരിയെയും ഒന്നു വിളിച്ചുകൊണ്ടുവരൂ.'

ഇൻസ്പെക്ടർ തനിച്ചാണു് കുട്ടനുണ്ണിക്കുറുപ്പിന്റെ വീട്ടിലേക്കു കടന്നുചെന്നതു്. കുട്ടനുണ്ണിക്കുറുപ്പ നടുമുറ്റത്തിന്റെ [illegible]

ണ്ടായിരുന്നു. ഇൻസ്പെക്ടറെ കണ്ട ഉടനെ കുറുപ്പ് പടിക്കലേക്കു ഇറങ്ങിച്ചെന്നു.

'നിങ്ങൾക്കൊക്കെ സ്കൂളുണ്ടായിട്ടു നാട്ടിൽ ഇരിക്കപ്പൊറുതി ഇല്ലല്ലൊ.' ഇൻസ്പെക്ടർ തുടർന്നു: 'പത്തിരുപതു കുട്ടികൾ വന്നു പോലീസ് സ്റ്റേഷൻ വളഞ്ഞു. അവരെ പിരിച്ചുവിടാൻ വളരെ ബുദ്ധിമുട്ടി. സ്കൂൾകുട്ടികളല്ലായിരുന്നുവെങ്കിൽ ഞാൻ വെടിവെച്ചു പായിപ്പിക്കുമായിരുന്നു.'

'എന്റെ സ്കൂളിലെ കുട്ടികളോ?' സ്കൂൾമാനേജരന്വേഷിച്ചു.

'അതെ. വല്ലാത്തൊരു ബഹളം! പുളിനീറുകളെപ്പോലുള്ള കുട്ടികൾ! ഒടുക്കം ഒരു ലാത്തിച്ചാർജ്ജ് നടത്തി പിരിച്ചുവിട്ടു.'

അവർ പൂമുഖത്തേക്കു കയറി.

'ചായയുണ്ടാക്കാൻ പറയൂ, ഏടത്തിയോട്.' കുട്ടനുണ്ണിക്കുറുപ്പ് പറഞ്ഞു. ആയാൾ സ്റ്റാൻറിൽ തൂക്കിയിട്ടിരുന്ന ഖദർവേഷ്ടിയെടുത്തു ചുമലിലിട്ടുകൊണ്ട് പറഞ്ഞു: 'ഇരിക്കൂ'

'ഈ ജാതി അക്രമങ്ങൾക്കു നേതൃത്വം വഹിച്ചിട്ട് ഞങ്ങളെന്താ കാണിക്കേണ്ടതു്?' ഇൻസ്പെക്ടർ ഹാറെടുത്തു തലയൊന്നു തുടച്ചശേഷം അവിടെത്തന്നെ വെച്ചുകൊണ്ട് പറഞ്ഞു: 'ആ കൊടികളൊക്കെ നിങ്ങൾക്കുതന്നെ വലിച്ചെടുത്തു ചുട്ടുകൂടെ?'

'ഞങ്ങളെന്താ കാണിക്കേണ്ടതു്? പോയി എന്റെ സ്കൂളിന്റെ വെള്ള വലിച്ച ചുവരുകളൊക്കെ ഒന്നു നോക്കി കാണണം. അതൊക്കെ കമ്യൂണിസ്റ്റുകാരാക്കി കാ

റിയിരിക്കുന്നു. കൊഴുകൊഴുത്ത ടാറുകൊണ്ട് ചുവരൊക്കെ വൃത്തികേടാക്കിയിരിക്കുന്നു. ഒരു മുന്നൂറുറുപ്പിക ചിലവാക്കിയാൽ അതൊക്കെ മായ്ച്ചുകളയാൻ കഴിയില്ല.'

'ഒക്കെ ഞാൻ നേരത്തെ കണ്ടിരിക്കുന്നു.' ഇൻസ്പെക്ടർ തുടർന്നു: 'ചുവരിന്മേൽ എഴുതിക്കണ്ടതൊക്കെ മായ്ച്ചുകളയുക, ചുവന്ന കൊടികളൊക്കെ വലിച്ചെടുത്തു ചുട്ടുകരിക്കുക. ഇതൊക്കെ നാട്ടുകാർക്ക് ചെയ്യാം. ഇതിന്നു പോലീസൊന്നും വരേണ്ടതില്ല.'

'ഇത്തരം തെമ്മാടിത്തം കാണിക്കുന്നവരെ നിലയ്ക്കു നിറുത്താനാണ് പോലീസ്. നിങ്ങൾക്കു കഴിയില്ലെങ്കിൽ അതു പറയിൻ. സർക്കിൾ ഇൻസ്പെക്ടരെയോ ഡി. എസ്. പി.യെയോ മന്ത്രിയെയോ ആരെയാണ് വേണ്ടതെങ്കിൽ ഞാൻ പോയി കാണാം.'

'അതൊന്നും വേണ്ട.' ഇൻസ്പെക്ടർ തടഞ്ഞുകൊണ്ടു തുടർന്നു: 'നാട്ടുപ്രമാണികളുടെ സഹായമില്ലാതെ ഞങ്ങൾക്കു ഇതൊന്നും ഒതുക്കാൻ കഴിയില്ല. നിങ്ങൾക്കു ഇക്കാര്യത്തിൽ വല്ലവരെയും സംശയമുണ്ടെങ്കിൽ പറയാം. ഞങ്ങൾ വിളിച്ചു ചോദിക്കാം. അറസ്റ്റ് ചെയ്യാം. കേസ്സു ചാർജ്ജ് ചെയ്യാം. തെളിവുണ്ടാക്കിത്തന്നാൽ ശിക്ഷിപ്പിക്കാം. ആരാ ഇതൊക്കെ ചെയ്യുന്നത്?'

'ആരാണെന്ന് എനിക്കു പറയാൻ വയ്യ. എങ്കിലും എനിക്കു സംശയമുണ്ട്.'

'ആരെയാ സംശയം?'

'സ്കൂളിൽ വലിയൊരു കുറുമ്പനുണ്ട്. ഇക്കൊല്ലം പത്തിലാണ് പഠിക്കുന്നത്. അവനാണ് ഇവിടെ സം

വിദ്യാർത്ഥിനേതാവ്. അവനും വേറെ ചിലരുംകൂടിയാവണം. ഞാനന്വേഷിക്കട്ടെ. ചിലരുടെയൊക്കെ ലിസ്റ്റ് തരാം. ആ വികൃതിയും ജാഥയായി വന്നിരുന്നില്ലേ?'

'വന്നിരുന്നു. കുഞ്ഞുകുട്ടക്കുറുപ്പ് അവനെ വിളിച്ച് ഉപദേശിക്കുന്നതു കേട്ടിരിക്കുന്നു.'

'അവരെല്ലാവരും പത്രം വരുത്തുന്നു. പത്രം വരുത്തുന്നവരായിട്ട് വേറെയും ചിലരുണ്ട്. ഒരു ദിവസം രണ്ടു വാൻ എസ്. പി.യുമായി ഇങ്ങോട്ടു വന്നാൽ ആളെയൊക്കെ ഞാൻ ചൂണ്ടിത്തരാം. അവരെയൊക്കെ ഒന്നമർത്തിയാൽ പിന്നെ ഈച്ചപാറാതെ ഞാൻ കഴിച്ചോളാം.'

'നാട്ടുപ്രമാണികൾ ഇതൊക്കെ പറയും. അടുത്തു വരുമ്പോൾ ആവശ്യത്തിനാളെ കിട്ടില്ല. നിങ്ങൾ പറഞ്ഞിട്ടാണ് കുഞ്ഞുകുട്ടക്കുറുപ്പിനെ അറസ്റ്റ് ചെയ്തത്. കേസ്സു ചാർജ്ജുചെയ്യാൻ തെളിവുണ്ടാക്കിത്തരാമെന്നും സാക്ഷികളെ ഏർപ്പാടുചെയ്തു തരാമെന്നും പറഞ്ഞിട്ടെന്തായി?'

'മിനിഞ്ഞാന്നല്ലേ അറസ്റ്റ് ചെയ്തത്? അതിനു വേണ്ടതൊന്നും ചെയ്തിട്ടില്ലെന്നു നിങ്ങളെങ്ങനെ തീർച്ചയാക്കി? നിങ്ങൾ മറ്റുള്ള നാട്ടുവാഴികളെപ്പോലെയാണെന്നും [illegible] കണക്കാക്കരുതു?'

'ചായക്കു പറഞ്ഞിട്ടുണ്ട്'' ചന്ദ്രശേഖരനുണ്ണി പുറത്തുവന്നു ചോദിച്ചു: 'പിന്നെ—ഇനി ഇപ്പോൾ ഞാനെന്താ വേണ്ടതു്?'

'ഇപ്പോൾ അകത്തു പോവൂ. ഉച്ച തിരിഞ്ഞിട്ടു പോവാം ഗുരുവായൂർക്ക്' കുട്ടനുണ്ണിക്കുറുപ്പ് പറഞ്ഞു നോക്കി.

'ഇപ്പോൾതന്നെ പോവാമായിരുന്നു. ഒന്നുറുപ്പിക ഇങ്ങോട്ടു തന്നാൽമതി.' ചന്ദ്രശേഖരനുണ്ണി തുടർന്നു: 'പ്രോനോട്ടിന്റേയും ബാക്കി ഉറുപ്പികയുടെയും കാര്യങ്ങളൊക്കെ പിന്നെ സൗകര്യം പോലെ പറയാം.'

'എന്നാൽ പോയി സ്ഥലം ഒഴിവാക്കൂ.' കുട്ടനുണ്ണിക്കുറുപ്പിന്റെ മുഖഭാവം ഒന്നു മാറി. അയാൾ മേശ തുറന്നു ഒരമ്പതുറുപ്പികയെടുത്തു കൊടുത്തുകൊണ്ട് പറഞ്ഞു: 'ഇപ്പോൾ ഇതു കൊണ്ടുപൊയ്ക്കോളൂ. ഇന്നലെ കാര്യം നടക്കാത്ത സ്ഥിതിക്ക മറ്റു കാര്യങ്ങളൊക്കെ അവരെ കണ്ടു ഒന്നാലോചിച്ചു തീർച്ചയാക്കണം.'

'അതെങ്കിലത്' ചന്ദ്രശേഖരനുണ്ണി പണം വാങ്ങി അകത്തേക്ക പോയി.

'അപ്പോൾ തെളിവുകളും സാക്ഷികളും ഒക്കെ റെഡിയായിരിക്കുന്നുവെന്നാണോ പറയുന്നത്?' ഇൻസ്പെക്ടർ ചോദിച്ചു.

'എല്ലാം ഇവിടെ റെഡിയായിട്ടുണ്ട്.' കുറുപ്പ് പറഞ്ഞു.

'എന്നാൽ മതി. പിന്നെ ഒരാളെ വിളിച്ച് ആ കൊടികളൊക്കെ താഴിച്ചിറക്കി ചുട്ടുവിക്കണം. മരം കയറാൻ മിടുക്കനായ ഒരാളെ കിട്ടണം. ചുവരെഴുത്തുകൾ മായ്പ്പിക്കുകയും വേണം'

'അതൊക്കെ ഞാൻ ചെയ്യിച്ചോളാം. പക്ഷേ [illegible] പറയാതെ [illegible] ചെയ്യിച്ചിട്ട് കാ

ൎയ്യമൊന്നുമില്ല. നിങ്ങൾ അങ്ങാടിയിൽ ഇറങ്ങി ചില രെയൊക്കെ ഒന്നു വിളിച്ചു താക്കീതു ചെയ്യണം. ഞാ നാം വരാം' കറുപ്പ് തുടൎന്നു: 'കുഞ്ഞുകുട്ടനെ അറസ്റ്റ് ചെയ്തശേഷം ഇന്നു രാവിലെയാണ് ഞാനിവിടെ എ ത്തിയതു്. ഇവിടെ നോക്കുമ്പോൾ വലിയ ഒരിളക്കമു ണ്ട്. അതിന്റെയൊക്കെ പ്രകടനങ്ങളാണ് ഇതു്.'

'ഇതൊക്കെ നമുക്കു നിൎത്താം. മറേറ കാൎയ്യമെന്താ യി? ഇന്നല്ലെങ്കിൽ നാളെ കുഞ്ഞുകുട്ടക്കുറുപ്പിന്റെ പേ രിൽ ചാൎജ്ജുഷീററു കൊടുക്കണം. അന്നു പറഞ്ഞ കാ ൎയ്യം എന്തായി?'

'അതൊക്കെ ഇവിടെയുണ്ട്. ഇപ്പോൾ വേണമെ ങ്കിൽ കൊണ്ടുപോവാം.' കറുപ്പ് തുടൎന്നു: 'ഇതാ ചാ യ കഴിക്കൂ. തിന്നാൻ വല്ലതും വേണോ?'

'ഒന്നും വേണ്ട'

കറുപ്പിന്റെ വാല്യക്കാരൻ ചായയുമായി വന്നു. ഒരു റബ്ബർഷീററെടുത്തു മേശപ്പുറത്തു വിരിച്ചു. കപ്പും സാസറും നിരത്തി. ഇൻസ്പെക്ടരും കറുപ്പിനും ചായ പകൎന്നുകൊടുത്തു അവിടെത്തന്നെ നിന്നു.

'അകത്തു പോ. പാത്രം ഒഴിഞ്ഞാൽ വിളിക്കാം.' കറുപ്പ് പറഞ്ഞു: 'ചായ കഴിക്കൂ.'

'ആ നമ്പീശനോടു സാക്ഷി പറയേണ്ടകാൎയ്യം പറ ഞ്ഞുവോ? എന്തു പറയും?' ഇൻസ്പെക്ടർ ചായയെ ടുത്തുകൊണ്ട് ചോദിച്ചു.

'ഇപ്പോൾ വിളിപ്പിക്കാം. പറഞ്ഞിട്ടില്ല. ഇ ന്നലെ ഞാൻ മററൊരു തിരക്കിൽ പെട്ടു [illegible]

കഴിഞ്ഞില്ല. ഇപ്പോൾ വിളിപ്പിക്കാം.' കറുപ്പ് വാലിയക്കാരനെ വിളിച്ചു: 'എടാ'

'നിങ്ങളെക്കാളധികം ചൂടെനിക്കുണ്ടല്ലോ, ഞാനാളെ അയച്ചിട്ടുണ്ട്.' ഇൻസ്പെക്ടർ ചായ കുടിച്ചുതീർത്തു ഗ്ലാസ്സ് ഒഴിവാക്കിവെച്ചു: 'പിന്നെ ഒരു കരുവാനേയും കിട്ടണം. സാക്ഷി പറയാൻ. വല്ല കരുവാനെയും കിട്ടില്ലേ?'

'ഓഹൊ. ഒക്കെ കിട്ടും.'

വാലിയക്കാരൻ വന്നു.

'ഇതൊക്കെ കൊണ്ടുപോ' കറുപ്പ് കല്പിച്ചു. മേശ തുറന്നു സിഗരറ്റും തീപ്പെട്ടിയുമെടുത്തു മേശപ്പുറത്തിട്ടു: 'എന്നിട്ട അതൊക്കെ ഇന്നുതന്നെ കൊണ്ടുപോവുന്നുവോ?'

'കൊണ്ടുപോകണം. അതിനാണ് വന്നതു. പിന്നെ സാക്ഷികളുടെ കാര്യം ഉറപ്പിക്കുകയും വേണം. നമ്പീശനും കരുവാനും, പിന്നെ കുഞ്ഞുക്കുട്ടകറുപ്പ് കമ്യൂണിസ്റ്റ്കാരനാണെന്ന് തെളിയിക്കാൻ ഒന്നോ രണ്ടോ സാക്ഷികളും മതി. കേസു ശിക്ഷിക്കും.'

കമ്യൂണിസ്റ്റാണെന്നു തെളിയിക്കാൻ എന്തു ചെയ്യണം.'

'പാർട്ടിക്ക് സംഭാവന ചോദിച്ചുവെന്നോ പണം പിരിച്ചു എന്നോ തെളിവു കൊടുത്താൽ മതി. അസിസ്റ്റാണ്ട് പബ്ലിക്ക് പ്രൊസിക്യൂട്ടറുമായി ആലോചിച്ചു സാക്ഷികൾക്കു ഉപദേശം കൊടുക്കാം. നിങ്ങൾ സാക്ഷികളെ ഉണ്ടാക്കിത്തന്നാൽ മതി.'

'സാക്ഷികൾക്കൊന്നും ക്ഷാമം വരില്ല. എനിക്ക ആറാമ്പത്തു കുടിയാന്മാരും കുറെ സ്കൂൾമാസ്റ്റർമാരും ഉണ്ട്.'

'അതാ നമ്പീശൻ വരുന്നുണ്ട്.' ഇൻസ്പെക്ടർ പറഞ്ഞു.

'നമ്പീശൻ സാധുവാണ്, സത്യസന്ധനാണ്. പറയാൻ മടിയുണ്ടാവും. നല്ലപോലെ ഒന്നു പേടിപ്പെടുത്തിയശേഷം പറഞ്ഞാൽ മതി.'

നമ്പീശൻമാസ്റ്റർ ഒരു എലിക്കുട്ടിയെപ്പോലെ വിറച്ചുവിറച്ചു കോലായിൽ കയറി ഞെങ്ങി നിന്നു. രണ്ടേമുക്കാൽ വീതിയുള്ള ജഗന്നാഥൻ മുണ്ട് ചുററി വായ് പൊത്തി ഓച്ഛാനിച്ചു നിൽക്കുന്ന ആ അദ്ധ്യാപകൻ അടിമത്തത്തിന്റെ നഗ്നരൂപമായി കാണപ്പെട്ടു.

'എന്താ നമ്പീശാ. ജയ്‌ലിലേക്കു പോവുകയല്ലേ?' ഇൻസ്പെക്ടർ ചോദിച്ചു: 'നമ്പീശനല്ലെ ഇന്നലെ രാത്രി ആ ഹൈസ്കൂളിലെ ചുവരിന്മേൽ നിറച്ചും ടാറുകൊണ്ടെഴുതിയത്?'

'ഞാനല്ല. ഞാനറിഞ്ഞിട്ടില്ല.' നമ്പീശൻ തൊഴുതു കുമ്പിട്ടുകൊണ്ടു പറഞ്ഞു.

'നേരു പറയുകയാണ് നല്ലത്. ഇല്ലെങ്കിൽ ചവിട്ടി എല്ലൊടിക്കും. നമ്പീശനും കുഞ്ഞുകുട്ടക്കുറുപ്പും തമ്മിൽ വലിയ സേവയായിരുന്നില്ലെ? നോക്കട്ടെ ആ കയ്യിങ്ങോട്ടു കാട്ടു.'

'കൂക്കാട്ടെ തേവരാണെ സത്യം. ഞാനറിഞ്ഞിട്ടില്ല.' നമ്പീശൻ ഇൻസ്പെക്ടരുടെ മുമ്പിൽ രണ്ടു കയ്യ് മലർത്തിക്കാട്ടി.

'എന്താ ഈ കയ്യൊക്കെ ഇങ്ങനെ കറുത്തുകൊണ്ടിരിക്കുന്നതു്? ഇതു ഇന്നലെ രാത്രി എഴുതിയ കീല് കഴുകിക്കളഞ്ഞിട്ടും പോവാത്തതല്ലേ?'

'അമ്പലത്തിലെ പാത്രം മോറിയപ്പോൾ കവരവിളക്കിന്റെ നാരായത്തിന്മേലുണ്ടായിരുന്ന മഷിയും കരിയും ആയതു പോവാത്തതാണു്.'

'നമ്പീശനാണെന്നാണു് ഞങ്ങളുടെ വിശ്വാസം. ഇന്നു വൈകുന്നേരം സ്റ്റേഷനിൽ വരണം. ഇപ്പോൾ പൊയ്ക്കോളൂ'

'എന്നെ കഷ്ടത്തിലാക്കരുതു്. ഞാൻ പോന്നാൽ പിന്നെ വീട്ടിലാരുമില്ല. അച്ഛൻ പനിച്ചുകിടക്കുകയാണു്. പിന്നെ രണ്ടു കുട്ടികളേയുള്ളൂ. എന്നെ രക്ഷിക്കണം. ഈ നാട്ടിലിരുന്നു പൊറുക്കാൻ സമ്മതിക്കണം.'

'നമ്പീശൻ ഞങ്ങൾ പറഞ്ഞതു കേൾക്കാനൊരുക്കമുണ്ടോ' കുറുപ്പാണു് ചോദിച്ചതു്.

'എന്തു പറഞ്ഞാലും കേട്ടോളാം'

'എന്നാൽ കുഞ്ഞുകുട്ടക്കുറുപ്പിനെതിരായി സാക്ഷി പറയണം. ഞാനന്നു പറഞ്ഞില്ലേ?' ഇൻസ്പെക്ടർ ചോദിച്ചു.

'സത്യവിരോധമായിട്ടു......' നമ്പീശൻ പറഞ്ഞു തീർന്നില്ല.

'സത്യവിരോധമായാലും പറയണം. ഇവിടെ കമ്യൂണിസ്റ്റുകാരുടെ അക്രമം അവസാനിപ്പിക്കാനാണു്. പറയേണ്ടതൊക്കെ ഞങ്ങൾ പറഞ്ഞുതരും. കോടതിയിലെ സാക്ഷിക്കൂട്ടിൽ കയറിനിന്നു അതൊക്കെ പറയണം.'

'ഭഗവാനേ-' നമ്പീശൻ നെടുവീർപ്പിട്ടു മേൽപ്പോട്ടുനോക്കി.

'പറയാതെ ഗതികമില്ലെങ്കിൽ ഈ എഴുതിയതും കൊടികുത്തിയതുമെല്ലാം നമ്പീശനാവും.'

'പറഞ്ഞോളാം, ആത്മരക്ഷക്കല്ലേ? സത്യവിരോധമാണെങ്കിലും പറഞ്ഞോളാം. എന്താ പറയേണ്ടിവര്വാ?'

'കേട്ടോളൂ' ഇൻസ്പെക്ടർ പറഞ്ഞുകൊടുത്തു: 'ഒരു ദിവസം രാത്രി 8 മണിക്ക് കുഞ്ഞുകുട്ടക്കുറുപ്പ് നിങ്ങളുടെ വീട്ടിൽ വന്നു. അയാളുടെ കയ്യിൽ ഒരു തോക്കും വാളും ഉണ്ടായിരുന്നു, അതു ശ്രദ്ധയായി നമ്പീശന്റെ വീട്ടിൽ സൂക്ഷിച്ച് ആവശ്യമാവുമ്പോൾ കൊടുക്കണമെന്നാവശ്യപ്പെട്ടു. അതു നിയമവിരുദ്ധസാധനങ്ങളാണെന്നും പറഞ്ഞു. നമ്പീശൻ അതു വയ്യെന്നു പറഞ്ഞു ഒഴിഞ്ഞുമാറി. ഇതാണ് പറയേണ്ടത്.'

'പറയാൻ വലിയ മനോവേദനയുണ്ട്' നമ്പീശൻ പറഞ്ഞു.

'എന്നാൽ പോന്നോളൂ. ഇന്നു തന്നെ തുണക്കാരന്റെകൂടെ ജയിലിൽ വന്നുകിടന്നോളൂ.' ഇൻസ്പെക്ടർ കുട്ടനുണ്ണിക്കുറുപ്പിനോട് പറഞ്ഞു, 'ആ തോക്കും വാളും കൊണ്ടുവരൂ; നമ്പീശന് അതിന്മേലുള്ള ചില അടയാളങ്ങൾ കാട്ടി പഠിപ്പിച്ചു കൊടുക്കണം.'

'മര്യാദക്ക പറഞ്ഞോളൂ നമ്പീശാ, ഇല്ലെങ്കിൽ ആപത്താവും' കുട്ടനുണ്ണിക്കുറുപ്പ് ഉപദേശിച്ചു അകത്തേക്ക പോയി.

'പറഞ്ഞോളാം' നമ്പീശൻ പറഞ്ഞു.

'ആ തോക്കും വാളും കൊണ്ടുവരട്ടെ. അതിന്മേലുള്ള ചില അടയാളങ്ങൾ നമ്പീശൻ പഠിച്ചുവെക്കണം. കോടതിയിൽവെച്ച് അടയാളം ചോദിക്കും, അപ്പോൾ അതുതന്നെയാണ് നമ്പീശൻ കണ്ടതെന്നും പറയണം.'

'ഉം' നമ്പീശൻ മൂളി.

'ഈ ചിന്ത കൂട്ടുകെട്ടൊന്നും പറ്റില്ല നമ്പീശനു' ഇൻസ്പെക്ടർ ഉപദേശിച്ചു: 'നമ്പീശൻ ഒരു കോൺഗ്രസ്സുകാരനാവണം. ഈ ജഗന്നാഥൻ മുണ്ടൊക്കെ ചുട്ടു കരിക്കണം. ഖദർമുണ്ടും കുപ്പായവും വാങ്ങി ഉടുത്തു കോൺഗ്രസ്സുപ്രചാരവേലക്കിറങ്ങണം. എന്നാൽ ഇവിടെ കുട്ടുണ്ണിക്കുറുപ്പിന്റെയും കോൺഗ്രസ്സുകാരുടെയും ഒക്കെ സഹായങ്ങളുണ്ടാവും. എന്താ വിചാരിക്കണത്?'

'ആയിക്കൊള്ളാം.'

'ഖദറുടുക്കണം.'

'അതാണ് പ്രയാസം. ഖദറിനു വലിയ വിലയാണ്.'

കുട്ടുണ്ണിക്കുറുപ്പ് കുത്തിനിറക്കുന്ന ഒരു നാടൻ തോക്കും ഒരു വാളുമായി പുറത്തുവന്നു.

'കണ്ടില്ലേ ഇതാണ് തോക്ക്.' ഇൻസ്പെക്ടർ തോക്കു വാങ്ങി പരിശോധിച്ചുകൊണ്ട് പറഞ്ഞു: 'ഇതു തോക്കു? ഇതാ ഈ ചട്ടയിൽ ഇരുമ്പുപാളകൊണ്ടൊരു കെട്ടുണ്ട്. ഇതാണ് തോക്കിന്റെ അടയാളം.'

നമ്പീശൻ അതു നോക്കിക്കണ്ടു. ഇൻസ്പെക്ടർ വാളും വാങ്ങി നോക്കി.

‘ഇതാ വാള്, ഒരു രണ്ടര ഇഞ്ചു വീതി. രണ്ടര മുഴം നീളം. ഇരുമ്പുപിടി. കൂർത്തതല. മനസ്സിലായില്ലേ. വേണമെങ്കിൽ എഴുതിയെടുത്തു പഠിച്ചോളൂ.’ ഇൻസ്പെക്ടർ ഉപദേശിച്ചു.

‘എഴുതിയെടുക്കുകയാണ് നല്ലത്.’ നമ്പീശൻ പറഞ്ഞു.

ഇൻസ്പെക്ടർ കുറുപ്പിന്റെ മേശപ്പുറത്തുനിന്നു ഒരു കടലാസ്സും പെൻസിലുമെടുത്തു നമ്പീശനു കൊടുത്തു. നമ്പീശൻ അതു വാങ്ങി പൂമുഖപ്പടിയിൽ വെച്ചു കുമ്പിട്ടെഴുതാൻ തുടങ്ങി.

‘എന്തിനാ വില അധികമാണെന്നു നമ്പീശൻ പറഞ്ഞിരുന്നതു്?’ കുറുപ്പന്വേഷിച്ചു.

‘ഖദറിനു’ ഇൻസ്പെക്ടർ തുടർന്നു: ‘നമ്പീശൻ ഖദറുടുത്ത കോൺഗ്രസ്സുകാരനാവാനൊരുക്കമാണ്. എന്നാൽ ഖദറിനു വില കൂടുതലാണെന്നാണ് നമ്പീശന്റെ ആക്ഷേപം.’

‘വില കൂടുതലിനു ഉറപ്പും അധികമുണ്ട്. ഞാൻ രണ്ടു കൊല്ലമായി, ഖദറാക്കിയിട്ടു. നല്ല ഉറപ്പുണ്ട്.’

‘ആദ്യം ഒന്നിച്ചു പണം മുടക്കണ്ടേ?’ നമ്പീശൻ എഴുതുന്നതിനിടയിൽ പറഞ്ഞു.

‘രണ്ടു മുണ്ടും രണ്ടു ഷർട്ടിനുള്ള തുണിയും ഞാനിപ്പോൾ തരാം. പതിനഞ്ചുറുപ്പികയേ ആവൂ. അഞ്ചു മാസമായി മുമ്മൂന്നുറുപ്പികത്തോതിൽ ശമ്പളം വാങ്ങുമ്പോൾ തിരിച്ചുതന്നാൽ മതി. സമ്മതമാണോ?’ കുറുപ്പ് ചോദിച്ചു.

'അതെ' നമ്പീശൻ പറഞ്ഞു.

'നമ്പീശനു പ്രസംഗിക്കാനറിയാമോ?' ഇൻസ്പെക്ടർ ചോദിച്ചു.

'വിദ്യാർത്ഥികളുടെ സാഹിത്യസമാജത്തിലൊക്കെ പ്രസംഗിക്കാറുണ്ട്.' നമ്പീശൻ പറഞ്ഞു.

'എന്നാൽ നല്ലൊരു കോൺഗ്രസ്സ് പ്രചാരകനായിക്കോളൂ.' ഇൻസ്പെക്ടർ പറഞ്ഞു.

'ഖദറിപ്പോൾത്തന്നെ തരാം. ഞാൻ എനിക്കുവാങ്ങി എടുത്തുവെച്ചതായിരുന്നു. കുപ്പായങ്ങളില എനിക്കു പിടിച്ചില്ല. തവിട്ടുനിറമാണ്. അതു ഉപയോഗിച്ചാൽ ഒരു കാവിവസ്ത്രക്കാരന്റെ ഛായയാവുമെന്നാണ് ഭാർഗ്ഗവിയുടെ അഭിപ്രായം.' കുറുപ്പ് ഖദറെടുക്കാൻ അകത്തേക്കു പോയി.

'എഴുതി' നമ്പീശൻ വായിച്ചുകൊടുത്തു: 'തോക്കിന്റെ ചട്ടയിൽ കാലിഞ്ച് വീതിയുള്ള ഇരുമ്പുപോളകൊണ്ട് ഒരു കെട്ട്. വാളിനു രണ്ടര മുഴം നീളം, രണ്ടര ഇഞ്ച് വീതി. കൂർത്ത തല. ഇരുമ്പുകൊണ്ടു പിടി.'

'അതെ.' ഇൻസ്പെക്ടർ ശരിവെച്ചു.

കുറുപ്പ് ഖദർമുണ്ടുകളും കുപ്പായത്തുണിയും കൊണ്ടുവന്നു നമ്പീശനു കൊടുത്തു. അധികാരിയും കോൺസ്റ്റബിൾ ബാലകൃഷ്ണൻനായരും പടികടന്നു.

'അധികാരി വന്നു. നമുക്കു ഇദ്ദേഹത്തെയും കൂട്ടി ഞാങ്ങാടിയിലേക്കൊന്നിറങ്ങാം.' ഇൻസ്പെക്ടർ ഹാറ്റെടുത്ത് തലയിൽവെച്ചെഴുന്നേറ്റു.

‘ആ വേലായുധൻ എന്ന ചെക്കനെയും കൂടി ഒന്നു പിടിച്ചു കൊണ്ടുപോകണം.’ ഖദർവേഷ്ടി ശരിക്കിട്ടുകൊണ്ട് കുട്ടനുണ്ണിക്കുറുപ്പും ഒരുങ്ങി. ആയാൾ പറഞ്ഞു: ‘അധികാരി ഇങ്ങോട്ടു വരേണ്ടാ; നമുക്ക് അങ്ങാടിയിലൊന്നു പോവാം.’

ഇൻസ്പെക്ടരും കുറുപ്പും മുററത്തേക്കിറങ്ങി.

‘ആ തോക്കും വാളും എടുത്തു കാറിൽ കൊണ്ടുപോയി വെച്ചേക്കു ബാലകൃഷ്ണൻനായരെ’ ഇൻസ്പെക്ടർ കല്പിച്ചുകൊണ്ട് ചോദിച്ചു: ‘ഇതൊക്കെ എവിടുന്നു കിട്ടി?’

‘ഒരു നായാട്ടുകാരൻ മാപ്പിളയോടു വാങ്ങിയതാണ്’ കുറുപ്പ് പറഞ്ഞു: ‘അവൻ തോക്കിന്നു എഴപത്തഞ്ചുറുപ്പിക വേണമെന്നൊക്കെ പറഞ്ഞു. ഞാൻ കണ്ണുകാട്ടി കേസ്സാക്കും എന്നൊക്കെ പറഞ്ഞപ്പോൾ ഇവിടെ കൊണ്ടുവന്നു തന്നു പോയി.’

അവർ പടികടന്നു. കോൺസ്റ്റബിൾ ബാലകൃഷ്ണൻ നായർ തോക്കും വാളുമെടുത്തു അവരെ അനുഗമിച്ചു. ഖദർതുണി കക്ഷത്തുവെച്ചുകൊണ്ട് നമ്പീശൻ മുററത്തിറങ്ങി കടലാസ്സ് നോക്കി വായിച്ചു.

‘തോക്കിന്റെ ചട്ടയിൽ കാല്വിഞ്ച് വീതിയുള്ള ഇരുമ്പുപോളകൊണ്ടൊരുകെട്ട്. വാളിന്നു രണ്ടരമുഴം നീളം. രണ്ടര ഇഞ്ച് വീതി. കൂർത്ത തല. ഇരിമ്പുകൊണ്ടു പിടി.’

'ഭഗവാനേ—' നമ്പീശൻ മാറത്തു കൈവെച്ചുകൊണ്ടു പ്രാർത്ഥിച്ചു:

'കരചരണകൃതം വാക്കൾവാക്കായജംവാ
ശ്രവണനയനജം വാ മാനസം വാ പരാധം
വിദിതമവിദിതം വാ സർവ്വമേതൽ ക്ഷമസ്വ
ശിവശിവ കരുണാബ്ധേ, ശ്രീമഹാദേവശംഭോ!

പ്രാർത്ഥിക്കുമ്പോൾ ആ പാവത്തിന്റെ കണ്ണുകൾ നിറഞ്ഞു തുളുമ്പിയിരുന്നു.






ട്ടിൽ നിന്നു ഒരു പെൺകുട്ടിയെ മോശവിചാരത്തോടുകൂടി തട്ടിക്കൊണ്ടു വന്നവനാണെന്നും, ആയാളെ ഒരാഴ്ച റിമാൻറു ചെയ്യുതരണമെന്നും ആവശ്യപ്പെടുന്നതായിരുന്നു രണ്ടാമത്തെ റിമാൻറുറിപ്പോർട്ട്.

പെട്ടനൂരത്തു നായർവീട്ടിൽ നിന്നു കുഞ്ഞിക്കുട്ടക്കുറുപ്പിന്റെ ഗൃഹപ്രദേശങ്ങൾക്ക് വശംവദയായി സുമാർ ഏഴുന്നൂറുറുപ്പികയുടെ സ്വർണ്ണാഭരണങ്ങളോടുകൂടി ചാടിപ്പോന്നവളും മൈനറുമായ തങ്കമ്മയെ കൂടുതൽ അന്വേഷണങ്ങൾ നടത്തി തെളിവെടുക്കുവാനും പ്രതിയുടെതന്നെ ചാരിത്രസംരക്ഷണത്തിനുമായി ഒരാഴ്ച റിമാൻറു ചെയ്യുതരണമെന്നായിരുന്നു മൂന്നാമത്തെ റിമാൻറുറിപ്പോർട്ട്.

ആ മൂന്നു റിമാൻറുറിപ്പോർട്ടുകളും എഴുതി ശരിയാക്കി ഗാഡാപ്പീസരെ ഏല്പിച്ചു റൈററർ സ്റ്റേഷനിലേക്കു മടങ്ങി.

ഗാഡാപ്പീസർ, വാരിയർ ചാടിപ്പോയതോടുകൂടി കൂടുതൽ കൃത്യനിഷ്ഠ പാലിക്കാൻ മനസാ ശപഥം ചെയ്തിരിക്കുകയായിരുന്നു. തങ്കമ്മയുടെ ശരീരത്തിൽ പണ്ടങ്ങളും സാരിയുമുണ്ട്. അതോടുകൂടി റിമാൻറുചെയ്യാൻ നിവൃത്തിയില്ലെന്നു ആയാൾ സ്റ്റേഷനിൽ ചെന്നു റൈററരോട്ട് പറഞ്ഞു.

'പണ്ടങ്ങൾ അഴിച്ചുവാങ്ങി റിക്കാർട്ടാക്കി കോടതിയിൽ ഹാജരാക്കണം. സാരി അഴിച്ചുമാറ്റണം. ഇതു രണ്ടും ചെയ്യാതെ ആ പെൺകുട്ടിയെ റിമാൻറിനു ഹാജരാക്കാൻ എനിക്കു സാധിക്കില്ല.' ഗാഡാപ്പീസർ തീർത്തുപറഞ്ഞു.

'നിങ്ങളെന്താ ഹെഡ് കൺസ്റ്റബ്ളെ പറയണതു? പെണ്ണുങ്ങളുടെ സാരിയഴിച്ചുവാങ്ങാൻ പാടുണ്ടോ?' റൈററർ ചോദിച്ചു.

'പത്തും പന്ത്രണ്ടും മുഴം നീളമുള്ള സാരിയിൽ പ്രതി കെട്ടിത്തൂങ്ങിച്ചത്താൽ ഉത്തരം പറയേണ്ടതു ഞാനാണ്. എനിക്കു സാധിക്കില്ലാ, വേണ്ടാത്ത ചുമതലകളും പൊല്ലാപ്പുകളും തലയിലേററി നടക്കാൻ.' ഗാഡാപ്പീസർ തുടർന്നു: 'ഞാൻ മററുള്ളവരെ റിമാൻറിനെടുക്കാം. അവരെ മജിസ്ട്രേട്ടിന്റെ മുമ്പാകെ ഹാജരാക്കുകയും ചെയ്യാം.'



ഗാഡാപ്പീസർ തങ്കമ്മയുടെ റിമാൻറുറിപ്പോർട്ട് സ്റ്റേഷൻറൈറററുടെ മേശപ്പുറത്തിട്ടു മടങ്ങിപ്പോന്നു. ആയാൾ ലോക്കപ്പിലുള്ള നാലു പുരുഷന്മാരെയും നാലു കോൺസ്റ്റബിൾമാരുടെ അകമ്പടിയോടെ മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കി. റിമാൻറുറിപ്പോർട്ട് കൊടുത്തു. മജിസ്ട്രേട്ട അവരെ റിമാൻറുചെയ്യാൻ കല്പിക്കുകയും ചെയ്തു.

'സാർ' കുറുപ്പ് പറഞ്ഞു: 'ഞങ്ങൾക്കു ഭക്ഷണം കഴിക്കണം. പോലീസുകാർ ഇതുവരെ ഒന്നും തന്നിട്ടില്ല. ഇനി റിമാൻറിലായാൽ രാവിലത്തെ ഭക്ഷണം കഴിഞ്ഞുവെന്നും വൈകുന്നേരം തരാമെന്നും പറഞ്ഞാൽ പററില്ല. ഞങ്ങൾക്കു വിശപ്പുണ്ട്.'

മജിസ്ട്രേട്ടൊന്നും പറഞ്ഞില്ല. ആയാൾ തല താഴ്ത്തി ഇരുന്ന് എന്തോ എഴുതി.

'അതൊക്കെ പിന്നെ പറയാം. നടക്കുക.' ഗാഡാപ്പീസർ കുറുപ്പിനോടു പറഞ്ഞു.

'സർ' കുറുപ്പ് ശബ്ദം ഉയർത്തിവിളിച്ചു: 'ഒന്നും മിണ്ടാതിരുന്നാൽ പററില്ല. ഇവിടെ തടവുകാരെ പട്ടിണികിടത്തൽ പതിവാണൊ?'

'പൊല്ലോള്ളു, അതിന്നു ചില നിയമങ്ങളൊക്കെയുണ്ട്.' മജിസ്ട്രേട്ട് തലയുയർത്തി നോക്കിക്കൊണ്ടു പറഞ്ഞു.

'നിയമംകൊണ്ടു വിശപ്പ് മാറില്ലല്ലോ.' കുറുപ്പ് പറഞ്ഞു.

'സർ' ബാലകൃഷ്ണനാണ് പറഞ്ഞതു്. 'ഇതു നോക്കണം എന്റെ രണ്ടു പല്ലുകൾ ഈ പോലീസുകാർ അടിച്ചു കൊഴിച്ചിരിക്കുന്നു. എനിക്കു വല്ലാതെ വേദനിക്കുന്നുണ്ട്, ഡോക്ടരെ കാണേണം.' ബാലകൃഷ്ണൻ വായ് പിളർന്നു കാട്ടിക്കൊടുത്തു.

മജിസ്ട്രേട്ട് ഒന്നും മിണ്ടിയില്ല. ചെകിട്ടുപൊട്ടനെപ്പോലെ ഇരുന്നു. പോലീസുകാർ ആ സഖാക്കളെ ഉന്തി കോടതിയിൽനിന്നു പുറത്തിറക്കിക്കൊണ്ടു നടന്നു. മജിസ്ട്രേട്ടിന്റെ കണ്ണിൽ നിന്നു തെററിയ ഉടനെ ഗാഡാപ്പീസർ കുറുപ്പിന്റെ പിരടിക്കൊരടിവെച്ചു കൊടുത്തുകൊണ്ടു ചോദിച്ചു:

'എന്തെടാ ഇവടെ ഊണൊന്നും ശരിയാവുന്നില്ലാ, അല്ലേ? ഇതു നിന്റെ അമ്മായിയുടെ വീടാണോടാ? അതേയോ?' ഗാഡാപ്പീസർ വീണ്ടും അടിച്ചു.

കറുപ്പ് പിൻതിരിഞ്ഞു മജിസ്ട്രേട്ടുകോടതിയിലേക്കു കുതിച്ചു. മജിസ്ട്രേട്ടിരിക്കുന്ന പ്ലാറ്റുഫോറത്തിന്റെ അടുത്തുചെന്നു ഉറക്കെ വിളിച്ചു:

'സാർ' അയാൾ ഇംഗ്ലീഷിൽ തുടർന്നു: 'നിങ്ങളൊരു ന്യായാധിപതിയല്ലേ? ഞങ്ങളെ റിമാൻറുചെയ്തു കഴിഞ്ഞിരിക്കുന്നു. ഞങ്ങളിപ്പോൾ നിങ്ങളുടെ കസ്റ്റഡിയിലാണ്. റിമാൻറിലുള്ള തടവുകാരെ അടിക്കാനും ഇടിക്കാനും പോലീസുകാർക്കു അധികാരമുണ്ടോ? ഇവിടെ നീതിയും നിയമവും ഇല്ലേ? ഇവിടെനിന്നു സബ്ജെയിലിലേക്കു കൊണ്ടുപോകുമ്പോൾ ഞാനെന്തു കുറ്റം ചെയ്തു? ഈ തടിയനും ക്രൂരനുമായ ഹെഡ്കോൺസ്റ്റബിൾ എന്നെ അടിച്ചതിനു സമാധാനം പറയിപ്പിക്കണം. നിങ്ങൾക്കതു പറയിപ്പിക്കാൻ കഴിയുമോ? ഇല്ലെങ്കിൽ ഞാനിവിടെനിന്നു പോവുകയില്ല. എന്നെ കൊന്നാലും വേണ്ടില്ല. ഇവിടെ ഇരിക്കാനാണ് ഭാവം. ഒരു ന്യായാധിപതിയായ നിങ്ങൾ ഒരു മുനിയെപ്പോലെ ഇരിക്കുന്നതെന്താണ്, വല്ല മറുപടിയും പറയാനൊരുക്കമുണ്ടോ?'

മജിസ്ട്രേട്ട് ആ പ്രസംഗം മുഴുവനും തലയുയർത്തി ഇരിച്ചിരുന്നു കേട്ടു. ഗാഡാപ്പീസർ കറുപ്പിന്റെ പിന്നിൽ അമ്പരന്നു നില്ക്കുകയായിരുന്നു. കറുപ്പിന്റെ ഒഴുക്കുള്ള ആ ഇംഗ്ലീഷ് പ്രസംഗത്തിന്റെ ഉള്ളടക്കം വ്യക്തമായി ഗാഡാപ്പീസർക്കു മനസ്സിലായിരുന്നില്ല.

'ഒരു മണിക്കൂർനേരം ലോക്കപ്പിലിട്ടു ഈ പോലീ[illegible] ചെയ്യാനായി കല്പിച്ചു. ഒരു ചെറുപ്പ

ക്കാരന്റെ രണ്ടു പല്ലുകൾ അടിച്ചുകൊഴിച്ചു. ഇതു നോക്കു. ഞങ്ങളുടെ ശരീരത്തിലെല്ലായിടത്തും അടികൊണ്ടു പൊട്ടി നീരുവന്നിരിക്കുന്നു. ഒരു മനുഷ്യനെ നിങ്ങളുടെ പോലീസ് അടിച്ചുകൊന്നിരിക്കുന്നു. നിങ്ങളുടെ കീഴിൽ ഞങ്ങളുടെ ജീവനും സ്വത്തിനും രക്ഷയില്ലാതായിരിക്കുന്നു. മിനിഞ്ഞാന്നു എന്റെ പക്കൽ നിന്ന് അഞ്ഞൂറുറുപ്പിക വിലപ്പിടിച്ച സ്വർണ്ണാഭരണങ്ങൾ ഈ പോലീസുകാർ പിടിച്ചെടുത്തിട്ടുണ്ട്. അതിനെ സംബന്ധിച്ചു അന്വേഷിക്കണം. അതു തിരികെ വാങ്ങിത്തരണം.'

'നിങ്ങളെന്നെ വിഷമിപ്പിക്കരുത്' മജിസ്ട്രേട്ടു ഇംഗ്ലീഷിൽത്തന്നെ തുടർന്നു; 'തടവുകാരെ ചിലപ്പോഴൊക്കെ പോലീസുകാർ അടിക്കും. അതിനൊന്നും നിയമമില്ലെങ്കിലും അവരുടെ പേരിൽ നടപടിയെടുക്കാൻ ഞങ്ങൾക്കു കഴിയില്ല. തെളിവു കിട്ടില്ല. സബ് ഇൻസ്പെക്ടർ വന്നാൽ ഞാൻ അദ്ദേഹത്തെ വിളിച്ചു വിവരം പറയാം. തടവുകാരെ അടിക്കാതിരിക്കാൻ പോലീസിനെ ഉപദേശിക്കാം. നിങ്ങളുടെ സ്വർണ്ണാഭരണത്തെപ്പറ്റി അന്വേഷിക്കാം. ഉച്ചക്കു ഭക്ഷണം തരാനേർപ്പാടു ചെയ്യാം. ദയവുചെയ്തു പോവുക.'

'പോയാൽ ഈ തടിയൻ ഇനിയും എന്നെ മർദ്ദിക്കും. അതുകൊണ്ടു ഞാൻ പോകുന്നില്ല. ഇനി തടവുകാരെ അടിക്കുകയില്ലെന്നു ഈ തടിയൻ നിങ്ങളുടെ മുമ്പിൽവെച്ചു പറഞ്ഞാലേ ഞാൻ പോകൂ' എന്നു ഞാൻ ഇംഗ്ലീഷിൽത്തന്നെ പറഞ്ഞു.

'ഇനി അടിക്കുകയില്ല. വരൂ. ഞാൻ തന്നെ നിങ്ങളെ സബ്ജയിലിൽ കടത്തി പൂട്ടിപ്പോരാം' മജിസ്ത്രേട്ട പ്ലാററുഫോമിൽ നിന്നിറങ്ങി മുമ്പെ നടന്നു. കുറുപ്പ് പിന്നാലെയും. ഗാഡാപ്പീസർ അവരെ അനുഗമിച്ചു.

മജിസ്ത്രേട്ടുതന്നെ സബ്ജയിൽ കോലായിൽ ചെന്നു വാർഡറെ വിളിച്ചു. കിഴക്കുനിന്നുള്ള രണ്ടാമത്തെ മുറി തുറപ്പിച്ചു ആ തടവുകാരെ അതിലാക്കി.

'ഈ നാലു തടവുകാർക്കു ഉച്ചക്ക് ചോറു കൊടുക്കണം. വൈകുന്നേരം ഈ പല്ലുപോയവനെ ആസ്പത്രിയിൽ കൊണ്ടുപോയി ഡോക്ടരെ കാണിക്കണം' മജിസ്ത്രേട്ട കല്പിച്ചു.

'സാർ' സബ്ജയിൽമുറി പൂട്ടിക്കൊണ്ട് വാർഡർ അനുസരിച്ചു.

'ഈ പോലീസുകാർ ഞങ്ങളോട്ട് വന്യമൃഗങ്ങളെപ്പോലെയാണ് പെരുമാറുന്നത്. ഇപ്പോൾ നിങ്ങളോട്ട് ഇങ്ങനെ സംസാരിക്കുന്നതിൽപോലും ഇവർക്കു അമർഷമുണ്ട്. ഇവർ പക വീട്ടാൻ തുടങ്ങിയാൽ ഞങ്ങളീ സബ്ജയിലിൽ കുഴപ്പമുണ്ടാകും. വേണ്ടിവന്നാൽ മരണംവരെ നിരാഹാരസമരം നടത്തും. മനുഷ്യൻ എന്നും ജീവിച്ചിരുന്നുകൊള്ളാമെന്നൊന്നും ഏററിട്ടില്ലല്ലൊ' കുറുപ്പ് ഇംഗ്ലീഷിൽത്തന്നെ പറഞ്ഞു.

'കുഴപ്പമൊന്നും ഉണ്ടാകരുത്. ഞാൻ രണ്ടു നേരവും സബ്ജയിൽ സന്ദർശിക്കാം. നിങ്ങൾക്കു വല്ല ആക്ഷേപവുമുണ്ടെങ്കിൽ എന്നോടു പറയാം.' മജിസ്ത്രേട്ട് ഇംഗ്ലീഷിൽ പറഞ്ഞു. സ്റ്റേഷനിൽ ചെന്നു റൈറ്ററോ

ട്ട പറഞ്ഞു: സബ്ബ് ഇൻസ്പെക്ടർ വന്നാൽ എന്നെ ഒന്നു കാണാൻ പറയണം.'

കറുത്ത മുഖഭാവത്തോടെ മജിസ്ട്രേട്ട് ഗാഡാപ്പീസറെ ഒന്നു നോക്കിക്കൊണ്ട് കോടതിയിലേക്കു പോയി.

'മോന്ത കട്ടികലംപോലെയാക്കിയാൽ എനിക്കു പേടിയൊന്നുമില്ല' ഗാഡാപ്പീസർ വിരവാദം പറഞ്ഞു: 'ഇവൻമാരെന്റെ—ഒരു പറക്കില്ല.'

'നിങ്ങൾ ആ സ്ത്രീയെ റിമാന്റു ചെയ്യിക്കാനൊരുക്കമുണ്ടോ?' റൈറ്റർ വന്നു ചോദിച്ചു.

'ഇല്ല' ഗാഡാപ്പീസർ ആ കറുപ്പിന്റെ മുമ്പിലേക്കു കുതിച്ചുകൊണ്ട് ചോദിച്ചു: 'ആരെടാ ഇവിടെ ഒരു ഇംഗ്ലീഷുകാരൻ വന്നിരിക്കുന്നത്? ഇവിടെ വാ'

കറുപ്പ് ആ തടവുമുറിയുടെ നടക്കുനിന്നൊന്നു ചിരിച്ചു.

'എന്തെടാ ചിരിക്കുന്നത്. ഇവിടെ വരാനാ പറഞ്ഞത്. നീയും നിന്റെ ഒരു ഇംഗ്ലീഷും. മര്യാദക്കു ഇവിടെ വന്നോ. ഇല്ലെങ്കിൽ പുറത്തിറക്കുമ്പോൾ ചവിട്ടി എല്ലൊടിക്കും. ആ എല്ലുകൊണ്ടു സൂപ്പുവെക്കും.'

'ഹെഡ് കോൺസ്റ്റബിൾ ഇപ്പോൾ പൊയ്ക്കോളൂ. നമുക്കു പിന്നെ സംസാരിക്കാം.' കറുപ്പ് പറഞ്ഞു.

'വന്നിരിക്കുന്നു ഒരു ഇംഗ്ലീഷുകാരൻ' ഹെഡ് കോൺസ്റ്റബിൾ വന്ന അമർഷം മുഴുവനും പുറത്തുപോകത്തക്കവിധം തിരിഞ്ഞുനടന്നു പറഞ്ഞു. 'ഫ്ഫൂ, കേൾക്കണോ എനിക്കു നിന്റെ ഒരിംഗ്ലീഷ്. ഞാനും പഠിച്ചിട്ടുണ്ടെടാ ഇംഗ്ലീഷൊക്കെ. ഇനി മജിസ്ട്രേട്ടിനോട്

വല്ലതും പറഞ്ഞിട്ടുണ്ടെങ്കിൽ നിന്റെ പൊടിയിവിടെ കാണില്ലാ നോക്കിക്കോ.'

'എന്റെ കാര്യം നിശ്ചയിക്കാൻ ഞാനാണ്' കറുപ്പ് പറഞ്ഞു.

'എന്തെടാ പറഞ്ഞത്' ഗാഡാപ്പീസർ പിന്തിരിഞ്ഞു വന്ന് അലറി. 'ഇവിടെ വാ' ഗാഡാപ്പീസർ റിമാന്റു മുറിയിലേക്കു കയ്യിട്ടു.

'നിങ്ങളേയ്' സൈതാലി വാർഡർ പറഞ്ഞു: 'നിങ്ങളൊക്കെ സബ്യൂറാക്കി ഇപ്പോ അങ്ങട്ടു പൊറസ്കൂളിൻ. റിമാന്റിലുള്ള തടവുകാരെ കയ്യിട്ടടിക്കാൻ ഞാൻ സമ്മതിക്കില്ല.

'പോടാ-മൊരട്ടെ' ഹെഡ്കോൺസ്റ്റബിൾ അലറി: 'പോ, പാകിസ്ഥാനിൽ പോ. ഇവിടെ കോൺഗ്രസ്സുകാരുടെ ഭരണമാണ്. ഒരു കമ്യൂണിസ്റ്റുകാരനെ കൊന്നാൽ എന്നോടൊരുത്തൻ ചോദിക്കില്ല'

'ഇങ്ങോട്ടു പോരിൻ ഹെഡ്കൺസ്റ്റബിളെ' അറമുഖൻ ഉപദേശിച്ചു.

മറ്റൊന്നും ചെയ്യാൻ നിവൃത്തിയില്ലാത്തതുകൊണ്ടു ഹെഡ്കോൺസ്റ്റബിൾ മടങ്ങി. ആ നടപ്പാതയിൽ നിന്നു പുലമ്പി.

'ഗാഡിലുള്ളവരോടാണ് ഞാൻ പറയുന്നത്. ആരും കേട്ടില്ലെന്നു വരേണ്ടാ' ഗാഡാപ്പീസർ തുടർന്നു: 'എല്ലാവരും ഇവിടെയുണ്ടാവണം, തടവുകാരോട് കളിക്കാനും ചിരിക്കാനും നിൽക്കരുത്. കമ്യൂണിസ്റ്റുകാർ ചാടിപ്പോയാൽ ഞാൻ മേലധികാരത്തിലേക്കു റിപ്പോർ

ട്ട ചെയ്യും. തൊപ്പിയഴിപ്പിച്ചു വെപ്പിക്കും. ജാഗ്രതയായിരുന്നിട്ടില്ലെങ്കിൽ അവർ ചാടിപ്പോകും. സ്റ്റേഷനിൽ കയ്യാമങ്ങളും ചങ്ങലകളുമുണ്ട്. അതൊക്കെ ഞാൻ ഏറ്റു വാങ്ങി ഗാഡാപ്പീസിൽ വെക്കും. ഈരണ്ടു തടവുകാരെയായി പുറത്തിറക്കിക്കൊള്ളുക. ആയവും ചങ്ങലയും വെച്ചുകൊള്ളുക. ഓരോ തടവുകാരന്റെയും ചങ്ങല ഓരോരുത്തർ പിടിച്ചുകൊള്ളുക. ബാക്കിയുള്ളവർ പാറാവു നിൽക്കുക.'

ഗാഡാപ്പീസർ സ്റ്റേഷനിലേക്കു പോയി:

'ഇന്നു വലിയ ജോറിലാണല്ലോ' വാർഡർ പറഞ്ഞു: 'തടവുകാരെ പുറത്തേക്കിറക്കുമ്പോൾ ഇടക്കിടക്കൊക്കെയുണ്ട് ഒരു തല്ലല്. ഞാൻ വേണ്ടാച്ചിട്ടാ. ഒന്നു ചത്തുപോയാൽ ഞാനും സമാധാനം പറയണമല്ലോ'

'കുപ്പരെ പൊട്ടൻ കടിച്ചുടക്കണം.' അറുമുഖൻ ഉടനെ: 'ഇന്നു രാവിലെ ലോക്കപ്പിൽനിന്നൊരുത്തൻ ചാടിയതിന്റെ ഈറയാണ്. ഇന്നത്തോടുകൂടി എന്റെ ഗാഡ്ജോലി തീർന്നു. ഇനി ഗാഡിൽ വരുമ്പോഴേക്കൊക്കെ പാകം വന്നിട്ടുണ്ടാവും.'

ഗാഡാപ്പീസർ സ്റ്റേഷനിൽനിന്നു രണ്ടു നീണ്ട ചങ്ങലകൾ എടുത്തു കൊണ്ടുവന്നു അറുമുഖന്റെ മുമ്പിലിട്ടുകൊണ്ടു പറഞ്ഞു.

'കമ്യൂണിസ്റ്റ്കാരെ ഈരണ്ടു പേരെയായി ചങ്ങല വെച്ചു പുറത്തിറക്കുക, ഇതാ ചങ്ങല.'

'അപ്പോൾ അവർ കള്ളന്മാരെപ്പോലെ പോകണോ സാർ', അറുമുഖൻ ചോദിച്ചു.

'കൂടെ പോയി ചങ്ങല പിടിച്ചു നില്ക്കണം.' ഗാഡാപ്പീസർ പറഞ്ഞു.

'ഉം — പ്രയാസംതന്നെയാണ്' അവറാൻ പറഞ്ഞു: 'മൂന്നു മാസമായി ആ കള്ളസാമാനം വൃത്തിയാക്കിയിട്ട്.'

'വയ്യാത്തവർ തൊപ്പിയും കുപ്പായവും അഴിച്ചുവെച്ച് കടിയാൾക്കുപോയി കട്ടിലിന്മേൽ കയറി കിടന്നുകൊള്ളണം. വേണമെങ്കിൽ കുറച്ചു ഹെയർ ഓയലും പുരട്ടാം. ഞാൻ ഗാഡാപ്പീസറായി ഇരിക്കുമ്പോൾ എന്റെ കീഴിലുള്ളവർ ഞാൻ പറഞ്ഞതു കേൾക്കേണ്ടിവരും.'

'അപ്പോൾ ഈ പെണ്ണുങ്ങളെ കൊണ്ടുപോവുമ്പളൊ സാർ' അവറാൻ ചോദിച്ചു: 'അവളെ കള്ളസിലേക്ക കൊണ്ടുപോവുമ്പോൾ ഞാൻ ചങ്ങലക്കിട്ടു പിടിച്ചോളാം.'

അവൻ പോലീസുസംസ്കാരം അഴിച്ചുവെച്ചു.

'സർ' അവുമ്പർ ചങ്ങലയെടുത്തുകൊണ്ടു തുടർന്നു: 'ഇക്കണക്കിൽ രാവിലെ ആറുമണിക്കു തുടങ്ങിയാൻ പന്ത്രണ്ടു മണിവരെ നമ്മൾക്കു പണിയായി. ഈ രണ്ടാളുകളുമായി പത്തുപതിനാറുവട്ടം ഇറക്കികയറുമ്പോഴേക്കു നേരം ഉച്ചയാവും.'

'അപ്പോൾതന്നെ തുടങ്ങിയാലേ വൈകുന്നേരത്തെ പുറത്തിറക്കല് ആറു മണിയാവുമ്പഴക്കു കഴിയൂ.' അവറാൻ പറഞ്ഞു.

'നിങ്ങൾ ഈ സ്ത്രീയെ കോടതിയിൽ ഹാജരാക്കാൻ ഭാവമുണ്ടോ?' റൈറ്റർ വീണ്ടും ചോദിച്ചു.

'അവളുടെ സാരിയും പണ്ടങ്ങളും അഴിച്ചുവെപ്പിച്ചു ദേഹപരിശോധന നടത്തിക്കാൻ ഞാൻ ഏറ്റുവാങ്ങാം' ഗാഡാപ്പീസർ പറഞ്ഞു.

'അതിങ്ങോട്ടെഴുതിത്തരിൻ.' റൈറ്റർ തുടർന്നു: 'ഒരു പ്രതിയെ ഇരുപത്തിനാലു മണിക്കൂറിലധികം ലോക്കപ്പിൽ വെച്ചുംകൊണ്ടിരിക്കാൻ പാടില്ലല്ലോ. പെണ്ണുങ്ങളുടെ സാരിയഴിക്കാനൊന്നും എനിക്ക് കഴിയില്ല.'

'അതും എഴുതിത്തരാം; അതിലപ്പുറവും എഴുതിത്തരാം.' ഗാഡാപ്പീസർ തുടർന്നു: 'ആ പെണ്ണു സാരിയഴിച്ചു കഴുത്തിൽ കെട്ടി തൂങ്ങിച്ചത്താൽ നീ സമാധാനം പറയുമോ?'

'ആരെങ്കിലും ഒരാള് വരണമല്ലോ' റൈറ്റർ പറഞ്ഞു: 'എനിക്ക് നിങ്ങളോട് വാദിക്കാൻ വയ്യ. ഞാൻ ഹാജരാക്കിക്കൊള്ളാം. ലോക്കപ്പിന്റെ താക്കോൽ തന്നാൽ മതി.'

റൈറ്റർ ഗാഡാപ്പീസിന്റെ ഉള്ളിൽ കടന്നു. ലോക്കപ്പിന്റെ താക്കോലെടുത്തു വാർഡറെ വിളിച്ചു തങ്കമ്മയുടെ മുറി തുറന്നു.

'ഇങ്ങോട്ടു വരൂ' റൈറ്റർ പറഞ്ഞു.

'എങ്ങോട്ടാ?' തങ്കമ്മ ചോദിച്ചു.

'മജിസ്ട്രേട്ടു കോടതിയിൽ ഹാജരാക്കാനാണ്.' റൈറ്റർ പറഞ്ഞു.

തങ്കമ്മ പുറത്തേക്കു കടന്നു. ഇടത്തുകൈകൊണ്ടു സാരിത്തലപ്പു തെറുക്കിപ്പിടിച്ച് ഒതുങ്ങിനിന്നു. അവറാൻ അവളെ തുറിച്ചു നോക്കി.

റൈററർ വാർഡറേയും കൂട്ടി തങ്കമ്മയെ കൊണ്ടു പോയി മജിസ്ട്രേട്ടിന്റെ മുമ്പിൽ ഹാജരാക്കി. റിമാന്റു റിപ്പോർട്ട് സമർപ്പിച്ചു. മജിസ്ട്രേട്ട് ആ സ്ത്രീയെ ഏററു വാങ്ങി വാർഡറെ ഏല്പിച്ചുകൊണ്ടു കല്പിച്ചു:

'ആ സ്ത്രീവാർഡറെ വിളിപ്പിക്കണം.'

'സർ' വാർഡറനുസരിച്ചു.

'ഈ സ്ത്രീക്കു ഭക്ഷണം കൊടുക്കണം.'

'സർ'

വാർഡറും റൈറററും തങ്കമ്മയെക്കൊണ്ടു മടങ്ങി. അവർ അവളെ അതേ മുറിയിൽത്തന്നെ റിമാൻറുചെയ്തു. ഇതുവരെ ഗാഡാപ്പീസറുടെ കയ്യിലുണ്ടായിരുന്ന തം ക്കോൾ വാർഡറുടെ കയ്യിലായി എന്നുമാത്രം.

'ആ പെണ്ണു തൂങ്ങിച്ചാവുകയോ അതിന്റെ വല്ല സ്വർണ്ണാഭരണങ്ങളും പോവുകയോ ചെയ്താൽ ഞാൻ ഉത്തരവാദിയാവുകയില്ല.' ഗാഡാപ്പീസർ പറഞ്ഞു.

'വേണ്ടാ ഹേ' റൈററർ സ്റ്റേഷനിലേക്കു മടങ്ങി.

'സേർ, ഞാനൊന്നു പുറത്തുപോയി വരാം.' ആറുമുവൻ ഗാഡാപ്പീസറോടു പറഞ്ഞു.

'എവിടെപ്പോയാലും വേണ്ടില്ല' ഗാഡാപ്പീസർ ആയാളുടെ ആപ്പീസിൽ കടന്നു കനപ്പിച്ചിരുന്നു.

'മിസ്റ്റർ മേനോൻ' കുറുപ്പ് ശങ്കരൻകുട്ടിയുടെ അടുത്തു ചെന്നിരുന്നു ചോദിച്ചു: 'പനി മാറിയോ, ദേഹസ്ഥിതി എങ്ങിനെ?'

ശങ്കരൻകുട്ടിമേനോൻ ഒന്നു ചെരിഞ്ഞുകിടന്നു പറഞ്ഞു: 'പനിയധികമൊന്നുമില്ല. മേൽവേദന മാറിയിട്ടില്ല. കാൽ നിലത്തു വെക്കാറായിട്ടില്ല.'

'ഇവിടെ ചിലതൊക്കെ ചെയ്യേണ്ടിവരുമെന്നാണെനിക്കു തോന്നുന്നതു്.' കറുപ്പ് തുടർന്നു: 'ഈ ഗാഡാപ്പീസർ ഒരു പേപ്പട്ടിയെപ്പോലായിരിക്കുന്നു. ഈയാൾ കണ്ടതിനു നേരെയൊക്കെ ചാടിക്കടിക്കാൻ ചെല്ലുകയാണ്. നമ്മുടെ നിലയെപ്പറ്റി ചിലതൊക്കെ ആലോചിച്ചുറപ്പിച്ചിട്ടില്ലെങ്കിൽ ഇവിടെ കഴിഞ്ഞുകൂടാൻ സാധിക്കുകയില്ല.

'മജിസ്ട്രേട്ടു പാവമാണ്. ഇപ്പോളിവിടെ നീതിയും ന്യായവുമൊന്നുമില്ല.' ശങ്കരൻകുട്ടി മേനവൻ തുടർന്നു: 'ഗവണ്മെണ്ടിനു കമ്യൂണിസ്റ്റ് പാർട്ടിയെ തകർക്കണമെന്നല്ലാതെ മറ്റൊരു ലക്ഷ്യവുമില്ല. അതിനു ഇത്തരം പോലീസുകാരെയും ഗുണ്ടകളെയും അഴിച്ചുവിട്ടിരിക്കുകയാണ്.'

'ആ സ്ഥിതിക്കു നമ്മളും കരുതിയിരിക്കണം.' കറുപ്പ് തുടർന്നു: 'ഈ ബാലകൃഷ്ണനെപ്പോലെ എടുത്തുചാടിയിട്ടു കാര്യമൊന്നുമില്ല. അടിയും ഇടിയും വാരിക്കെട്ടാം, അത്രമാത്രം.'

'അങ്ങനെ പറയൂ.' രേജർ തുടർന്നു: 'ഒരിക്കൽക്കൂടി പറയൂ. ടാറ്റിക്സ് വേണം. ഇന്നു നിങ്ങളെയെല്ലാം അടികൊള്ളിച്ചതു ഇവനാണ്. എടുത്തുചാട്ടംകൊണ്ട് രണ്ടു പല്ലു് പോയി, അതുതന്നെ.'

'മിണ്ടാതിരുന്നാൽ മതി.' ബാലകൃഷ്ണൻ തുടർന്നു: 'ഇത്തരം ടാറ്റിക്സ് പാർട്ടിയുടെ പ്രസ്റ്റിജിനെ ബാധിക്കും. സി. സി. ലവലിലുള്ള ഒരു നേതാവാണല്ലോ പാർട്ടി ഭരിക്കട്ടെ എന്നു ഉറക്കെ വിളിച്ചു പാ

ഞത്. എസ്. കെ. കേശവക്കണ്ണനും. ഈ നേതാവ് പാർട്ടിയിലുണ്ടായാൽ ഞാനിനി പിന്നെ പാർട്ടിയിലേക്ക വരില്ല.'

'ശരി, നിൽക്ക ബാലകൃഷ്ണൻ.' കൃഷ്ണൻനമ്പൂതിരി തുടർന്നു: 'നിങ്ങൾ തമ്മിലുള്ള സമരം ഇവിടെവെച്ചു വേണ്ടാ. മേജർ അത്ര മര്യാദക്കാരനൊന്നുമല്ല. ആ അഭിപ്രായം എനിക്കുമുണ്ട്. ഈ കാര്യങ്ങളൊക്കെ നമുക്കു ഭാവിയിൽ പറയാം. പുറത്തുവെച്ചു പറയാൻ ഇടവരുമ്പോളാവാം.'

'അതാണ് ശരി' കറുപ്പ് തുടർന്നു: 'ബാലകൃഷ്ണനെപ്പോലെ പൊട്ടിത്തെറിക്കരുത്. മേജറെപ്പോലെ പാർട്ടിയുടെ അഭിമാനം കളഞ്ഞു കുളിക്കുകയും അരുത്. അങ്ങനെ ഒരു ഇടനിലക്ക് നീങ്ങുന്നതായിരിക്കും നല്ലത്. ഗവൺമെന്റും പോലീസും പേപ്പട്ടികളെപ്പോലെയായിരിക്കുന്നു. പേപ്പട്ടിയോടു നേരിട്ടു സമരം നടത്തി, 'കടിച്ചോ പേപ്പട്ടീ' എന്നു പറഞ്ഞു തീറ്റി വെച്ചുകൊടുക്കുന്നത് ഭൂഷണവും ധൈര്യവുമല്ല. ബുദ്ധിശൂന്യതയാണ്.'

'ആ ഹെഡ് കോൺസ്റ്റബിൾ ഇന്നു നിങ്ങളെ അടിച്ചുതു തീറ്റിച്ചിട്ടുണ്ടോ?' ബാലകൃഷ്ണൻ ചോദിച്ചു: 'ഒന്നുമല്ല. ഇവരുടെ പിടിയിൽ പെടാതെ കഴിക്കുകയാണ് വേണ്ടത്. പെട്ടാൽ അടുത്ത നിമിഷത്തിൽതന്നെ ചാടുക. വാരിയരെ ഞാൻ ബഹുമാനിക്കുന്നു. ഇവർ എങ്ങിനെയായാലും മർദ്ദിക്കും. എന്നാൽ എതിർത്തുനിന്നു മനസ്സാക്ഷി നഷ്ടപ്പെടുത്താതെ മരിക്കാമ

ല്ലോ. മനസ്സാക്ഷി ടാററിസ്സാക്കി മരക്കൊമ്പത്തു കെട്ടിത്തൂക്കി സൂക്ഷിക്കാൻ എനിക്കു സാദ്ധ്യമല്ല.'

'അതൊക്കെ ശരിയാണു്. എങ്കിലും ആവശ്യമില്ലാതെ അടിയെ വിളിച്ചുവരുത്തരുതു' കറുപ്പ പറഞ്ഞു.

'നിങ്ങൾക്കിപ്പോൾ മരിക്കാൻ മടിയുണ്ടാവും.' ബാലകൃഷ്ണൻ അമർഷത്തോടെ തുടർന്നു: 'ഇന്നലെയാണല്ലോ കല്യാണം. ജയിലിൽനിന്നു രക്ഷപ്പെട്ടു പോയി സുഖമായി ജീവിക്കാൻ മോഹമുണ്ടാവും. നിങ്ങളൊരിടത്തരക്കാരനാണു്, നാട്ടുവാഴിയാണു്. മരിക്കാതിരിക്കാൻ വേണ്ട ടാററിസ്സംകളൊക്കെ ഉപയോഗിച്ചുകൊള്ളണം. പെററിബൂർഷ്വാ! ഞാൻ കല്യാണം കഴിച്ചിട്ടില്ല. ഇതു നോക്കു, എന്റെ കയ്യ്. ഇതു കസ്സോട്ടിൻതായയുടെ തഴമ്പാണു്. ഞാൻ തൊഴിലാളിയാണു്. എനിക്കു മരിച്ചാലും ഒന്നും നഷ്ടപ്പെടാനില്ല. ജയിച്ചു ജീവിച്ചാൽ ലോകം മുഴുവനും കിട്ടാനുണ്ടുതാനും. ഈ തത്വശാസ്ത്രം ഉറച്ചു വിശ്വസിച്ചിട്ടാണു് ഞാൻ കമ്യൂണിസ്റ്റ് പാർട്ടിയിലേക്കു വന്നിരിക്കുന്നതു്. അടിക്കു പേടിയുള്ളവർ അഭിമാനവും മനസ്സാക്ഷിയും അടിയറവെച്ചു കഴിയുന്നവേഗം തടിയൂരി പുറത്തു കടക്കുകയാണു് നല്ലതു്.'

'നിർത്തെടാ ബാലകൃഷ്ണാ' ശങ്കരൻകുട്ടിമേനോൻ പറഞ്ഞു.

കറുപ്പ് താളുപോലെ വാടിപ്പോയി. അയാളാകെ വിളർത്തു.

'എന്താ, യജമാനനോടാണു ഗ്രാസ്യരോളും കടിക്കണമോ? ശതാട്ടുവാടികൾക്കുള്ളതല്ല കമ്യൂണിസ്റ്റ് പാർട്ടി.'

ബാലകൃഷ്ണൻ അവസാനിപ്പിച്ചു: 'ഞാനിനിയൊന്നും പറയുന്നില്ല. ഈ ലവൽക്രോസ്സിനടുത്തുള്ള നേതാവു കമ്യൂണിസ്റ്റ് പാർട്ടി മുർദ്ദാബാദ് വിളിച്ചപ്പോൾ തുടങ്ങിയതാണ് എനിക്കീകലി. ഞാൻ ചത്തിട്ടും പാർട്ടിയുടെ മാനം കാക്കും.'

ആ തടവുമുറി നിശ്ശബ്ദമായി. കാപ്പിട കറുപ്പ് അവിടെത്തന്നെ തരിച്ചിരുന്നു. അതിനുശേഷം അവിടെനിന്നെഴുന്നേററു തടവുമുറിയുടെ ഇരുമ്പഴിയിൽ പിടിച്ചു പുറത്തേക്കു നോക്കിക്കൊണ്ടങ്ങനെ നിന്നു.

കച്ചേരിവളപ്പിന്റെ കിഴക്കുഭാഗത്തുള്ള വീട്ടുവളപ്പിൽനിന്ന് ഒരു പിടക്കോഴി പറന്നുവന്നു. അതിന്റെ പിന്നാലെ തലയുയർത്തിപ്പിടിച്ചുകൊണ്ട് ഒരു പൂവൻകോഴി കാമഭ്രാന്തു പിടിച്ചുകൊണ്ട് ആ പിടക്കോഴിയുടെ പിന്നാലെ കുതിക്കുകയാണ്. കറുപ്പ് മുഖംതിരിച്ചു ബാലകൃഷ്ണനെയൊന്നു നോക്കി. ആയാൾ അടുത്ത മുറിയിലേക്കു ചെവിയോർത്തു: ഏകാഗ്രമാക്കിയുറപ്പിച്ച ആ ചെവിയിൽ തങ്കമ്മയുടെ ശ്വാസോച്ഛ്വാസത്തിന്റെ നേരിയ ശബ്ദം വന്നലച്ചു.

കറുപ്പിന്റെ കരളിൽ ഒരു വികാരം പതഞ്ഞുപൊങ്ങുകയായിരുന്നു. അതു കാമത്തിന്റേതായിരുന്നില്ല. ആ പൂവൻകോഴിയും താനും തമ്മിൽ വല്ല വ്യത്യാസവുമുണ്ടോ എന്നതായിരുന്നു കറുപ്പിന്റെ ആലോചന. താൻ ഒരു നാട്ടുവാഴിയാണെന്നും സുഖഭോഗാസക്തികൊണ്ടാണ് താൻ അങ്ങിനെ പറയുന്നതെന്നുമുള്ള ബാലകൃഷ്ണന്റെ ആരോപണത്തെപ്പററിയും കറുപ്പ് ആലോ

ചിച്ചു. തനിക്കു മരിക്കാൻ പേടിയുണ്ടോ? മരണത്തിന്റെ ഭീകരതയുടെ മുമ്പിൽ തന്റെ ആത്മാഭിമാനം അടിയറവെക്കത്തക്ക ഭീരുവാണോ താൻ. കുറച്ചു് ഒരുമണിക്കൂറോളം അങ്ങനെ പലതും ആലോചിച്ചുനിന്നു.

മണി പന്ത്രണ്ടടിച്ചു.

'ഒരൊററ എണ്ണത്തിനെ കാണാനില്ല.' ഗാർഡാപ്പീസർ പുറത്തുവന്നു. പട്ടംബൽട്ടെടുത്തു അരയിൽ കെട്ടിക്കൊണ്ടു തുടർന്നു: 'തടവുകാരെ പുറത്തിറക്കാറായി'

ഗാർഡാപ്പീസർ തൊപ്പിയെടുത്തു തലയിൽ വെച്ചു.

'തടവുകാരെ വിട്ടിറക്കുകയല്ലേ?' വാർഡർ വന്നന്വേഷിച്ചു.

'ആ സ്ത്രീയേയും കമ്യൂണിസ്റ്റുകാരേയും ഇപ്പോൾ പുറത്ത് ഇറക്കേണ്ട.' ഗാർഡാപ്പീസർ തുടർന്നു: 'അവർക്കുള്ള ചോറു് സബ്ജയിലിലേക്കു കൊടുത്താൽ മതി. ചക്കരയെ നിറുത്തിക്കൊണ്ട് അതിങ്ങോട്ട് എത്തിച്ചുകൊടുക്കണം.'

'എന്നാൽ ആദ്യം അതങ്ങട്ടു കഴിഞ്ഞോട്ടെ' വാർഡർ കുശിനിയിലേക്കു തന്നെ മടങ്ങി.

കോൺസ്റ്റബിൾ കുഞ്ഞമ്പുനായരുടെ അകമ്പടിയോടുകൂടി കഞ്ഞികുടിച്ചു് വയർ വീർപ്പിച്ച കുശിനിക്കാരൻ ചക്കപ്പുണ്ണി രണ്ടു പ്ലെയിററിൽ ചോറും കറിയുമായി സബ ജയിൽ കോലായിലേക്കു വന്നു. വാതിൽ പഴുതിലൂടെ ഒരു പ്ലെയിററു് തങ്കമ്മയുടെ മുറിയിലേക്കു നീക്കിവെച്ചു. മറൊന്നു അതിന്റെ കിഴക്കെ മുറിയിലേക്കും. ച

ക്കമെമ്പത്തു് പോലീസകമ്പടിയോടുകൂടി കശിനിയിലേക്ക തന്നെ മടങ്ങി. വീണ്ടും രണ്ടു പ്ലേയിറ്റെടുത്തു തിരിച്ചു വന്നു. ഈ വരവിൽ വാർഡറും രണ്ടു പ്ലേയിററിൽ ചോറെടുത്തിരുന്നു. അങ്ങനെ സബ്ജയിലിലുള്ള അഞ്ചു കമ്യൂണിസ്റ്റുകാർക്കും ഒരു സ്ത്രീക്കും ചോറു കൊടുത്തു.

'വേഗം വേഗം വാരിത്തിന്നിട്ടു ആ പ്ലേയ്റ്റുകളിങ്ങട്ടു തന്നാണി' വാർഡർ കല്പിച്ചു. 'കത്തന്ത്ര നായരെ, നിങ്ങള് ചക്കമയതിനെ അങ്ങോട്ടുകൊണ്ടു നടന്നോളി. ഞാനും വരാം. ഇബിറാങ്ങളുടെ കയ്യ്° കയ്കാൻ ഇത്തിരി വെള്ളം കൊണ്ടുവരട്ടെ.'

വാഡർ വെള്ളത്തിനുപോയി.

'കയ്യൊന്നു കഴുകാതെ ഇതെങ്ങിനെ വാരിത്തിന്നും?' കറുപ്പ് ചോദിച്ചു.

'അതൊന്നും ഇവിടെത്തരമാവില്ല.' ശങ്കരൻകുട്ടിമേനവൻ പറഞ്ഞു. 'വിശപ്പുണ്ടെങ്കിൽ കിട്ടിയതെടുത്തു് വാരി തിന്നോളൂ. ഇന്നു ചോറും കുറവാണ്°.'

കറുപ്പ് പ്ലേയിറെറടുത്തു നോക്കി. രണ്ടു പിടി വററ്. കൊള്ളിക്കിഴങ്ങുകൊണ്ടൊരു മസാലക്കറി ആ വററിന്റെ മുകളിൽ പരത്തി ഒഴിച്ചിരിക്കുന്നു. ആയാൾ ഒന്നു കൂട്ടിക്കലർത്തി വാരിത്തിന്നു.

'ആ പാത്രങ്ങളൊക്കെ വേഗം കഴുകി കാണിച്ചാണി' വാർഡർ ഒരു വലിയ പാത്രത്തിൽ വെള്ളവുമായി വന്നു. വെള്ളത്തിൽ താഴ്ത്തിയിട്ടിരുന്ന കപ്പ് എടുത്ത് വെള്ളംമുക്കി ഇരിമ്പഴികൾക്കിടയിലൂടെ തടവുകാരുടെ എച്ചിൽ കിണ്ണത്തിലേക്ക് പകർന്നുകൊടുത്തു.

‘കുടിക്കേണ്ടവർ ഇപ്പോൾ കുടിച്ചോളി. വേഗം കഴുകൂടി. കഴുകി ആ മൂക്കിലൊഴിച്ചാൽ മതി. നേരം പോവാണ്.’

വെള്ളമൊഴിച്ചു കൊടുക്കുന്നതിന്റെ ഇടയിൽ വാർഡർ തങ്കമ്മയുടെ മുറിയിലേക്കൊന്നെത്തിനോക്കി. അവൾ ചോറു തൊട്ടിരുന്നില്ല.

‘പിന്നെയ് എന്താണെടീ കുത്തിരിക്കുന്നു? ആ ചോറു വാരിത്തിന്നു പ്ലേയിററിങ്ങോട്ടു തരണമല്ലോ’ വാർഡർ തങ്കമ്മയോടു പറഞ്ഞു.

‘എനിക്കിപ്പോൾ ഊണു വേണ്ട’ തങ്കമ്മ പറഞ്ഞു. ‘ഞാൻ അതു തൊട്ടിട്ടില്ല. എടുത്തുകൊണ്ടു പൊയ്ക്കോളൂ.’

‘വേണ്ടെങ്കിൽ വേണ്ട.’ വാർഡർ ആ പ്ലേയ്‌റ്റു വലിച്ചെടുത്തു മററു മുറിയിൽനിന്നു പ്ലേയിററുകൾ വാങ്ങിയശേഷം ഗാർഡാപ്പീസറോടു പറഞ്ഞു: ‘ഹെഡ് കൺസ്റ്റബിളെ വിട്ടിറങ്ങൂടി.’

പോലീസുകാർ ഒരുങ്ങിക്കഴിഞ്ഞിരുന്നു. വാർഡർ ഓരോ മുറികളും തുറന്നു ബാക്കിയുള്ള തടവുകാരെ പുറത്തിറക്കി, അവരെ ഖരാനായിലേക്കു കൊണ്ടുപോയി.

‘ഇന്ന് ആരുടെകാര്യ് തീരാണ്. പടച്ചവനേ!’ ഒരു തടവുകാരൻ പറഞ്ഞു.

കക്കാട്ടു വില്ലേജിലേക്കു പോയ സബ് ഇൻസ്പെക്ടർ ശങ്കരൻനായരുടെ കാർ മടങ്ങിവന്നു. അദ്ദേഹം കാറിൽനിന്നിറങ്ങി. ഡ്രൈവർ കാറിലുണ്ടായിരുന്ന ഒരു തോക്കും വാളും എടുത്തു സ്റ്റേഷനിൽ കൊണ്ടുവന്നു വെച്ചു സ്ഥലം വിട്ടു.

'ആ കുറ്റപ്പിന്റെ പേരിൽ ആയുധനിയമപ്രകാരം ഒരു കേസ് രജിസ്റ്റർ ചെയ്ത് ചാർജ്ജ്ഷീററു തയ്യാറാക്കി കൊടുക്കണം.' ഇൻസ്പെക്ടർ സ്റ്റേഷനിൽ കടന്ന് റൈററരോടു പറഞ്ഞു. 'തെളിവുകളൊക്കെ ആയിരിക്കുന്നു. സാക്ഷികളുടെ പേർ വിവരം ഇതാ.'

ഇൻസ്പെക്ടർ സാക്ഷികളുടെ പട്ടികയെടുത്തു റൈററരെ ഏല്പിച്ചു.

'സർ' റൈറ്റർ അനുസരിച്ചു സാക്ഷിപ്പട്ടിക വാങ്ങി.

ഈ ആയുധങ്ങളും ഹാജരാക്കണം. അസിസ്റ്റൻറ് പബ്ളിക് പ്രോസിക്യൂട്ടറെ ആവശ്യപ്പെടണം. കഴിയുന്ന വേഗം ഈ കേസുകളൊക്കെ ശിക്ഷിപ്പിക്കണം' ഇൻസ്പെക്ടർ ഒരു സിഗരറെറടുത്തു കത്തിച്ചു കസേലയിലിരുന്നു.

'തിരൂർക്കാട്ടെ സർച്ചും അറസ്ററും അറസ്റ്റ് ചെയ്തവരുടെ വിവരവുമെല്ലാം പത്രത്തിൽ വന്നിരുന്നു' റൈററർ അന്നത്തെ പത്രമെടുത്തു ഇൻസ്പെക്ടർക്കു കൊടുത്തുകൊണ്ടു ചോദിച്ചു: 'ഇനി വാരിയാരെ എന്തു ചെയ്യണം?'

ഇൻസ്പെക്ടർ പത്രറിപ്പോർട്ടു വായിച്ചശേഷം ചോദിച്ചു:

'അറസ്റ്റ് ചെയ്തിരിക്കുന്നുവെന്നല്ലേ റിപ്പോർട്ടുള്ളു? അറസ്റ്റ് ചെയ്തവരെ ചോദ്യം ചെയ്തു വിട്ടയക്കാൻ നമുക്ക് അധികാരമുണ്ടല്ലോ. ഇവിടുന്നെത്ത റിപ്പോർട്ടറെ കണ്ടിട്ടു ആ വാരിയാരെ ചോദ്യംചെയ്തു വിട്ടയച്ചു എന്നു കൂടി റിപ്പോർട്ടു ചെയ്യാൻ പറയൂ.'

'സാർ' റൈറ്റർ തുടർന്നു: മജിസ്ട്രേട്ടു ഒന്നു കാണേണമെന്നു പറയാൻ കല്പിച്ചിട്ടുണ്ട്.'

'അതെന്തു കാര്യത്തിനാ?'

'ആ ഗാഡാപ്പീസർ എന്തൊക്കെയോ കുഴപ്പങ്ങളുണ്ടാക്കുന്നുണ്ട്. കറുപ്പിനെ ഇന്നു കോടതിയിൽവെച്ചടിച്ചുവത്രെ. ആ സ്ത്രീയെ റിമാൻറുചെയ്യാൻ ഏററുവാങ്ങിയില്ല. ഒടുക്കം ഞാനാണ് കൊണ്ടുപോയി റിമാൻറുചെയ്യിച്ചതു്.'

'ഉം' ഇൻസ്പെക്ടർ തുടർന്നു: തിരുക്കാട്ടുനിന്നു അറസ്റ്റു് ചെയ്തവരുടെ പേരിൽ ഒരു കമ്മ്യൂണിസ്റ്റു് ഗൂഢാലോചനക്കേസ് ചാർജ്ജുചെയ്യണം. അവിടെ പോയി അധികാരിയെക്കണ്ടു സാക്ഷികളെയുണ്ടാക്കണം.'

'സാർ'

'പിന്നെ ബാലകൃഷ്ണൻനായർ കക്കാട്ടുനിന്നു ഒരു ചെറുക്കനെ പിടിച്ചുകൊണ്ടു വരും. കക്കാട്ടെ ഹൈസ്കൂളിലെ വിദ്യാർത്ഥിനേതാവാണ്. അവനെ രണ്ടു കൊടുത്തു റിമാൻറിനയക്കണം. ഇന്നു രാവിലെ ഇവിടെ വന്നു ബഹളം കൂട്ടിയതു് അവൻെറ നേതൃത്വത്തിലാണ്.' ഇൻസ്പെക്ടർ എഴുന്നേററുകൊണ്ട് തുടർന്നു: 'ഞാനൊന്നു വീട്ടിൽ പോയിവരാം'

ഇൻസ്പെക്ടർ മജിസ്ട്രേട്ടുകോടതിയിലേക്കാണ് പോയതു്. മജിസ്ട്രേട്ടു ഉച്ചഭക്ഷണം കഴിച്ചു ചേംബറിൻെറ മുറിയിൽ ഇരുന്നു വിശ്രമിക്കുകയായിരുന്നു. ഇൻസ്പെക്ടർ ചെന്നു മുഖം കാണിച്ചപ്പോൾ മജിസ്ട്രേട്ടു വരാന്തയിലേക്കു വന്നു പറഞ്ഞു:

'റിമാൻറിലുള്ള തടവുകാരെ ഗാഡാപ്പീസർ വല്ലാതെ അടിക്കുന്നുവെന്നു പരാതിയുണ്ട്. കുറച്ചൊക്കെ മനസ്സിരുത്താൻ പറയണം. ഇന്നു ആ കുരുപ്പിനെ എൻറെ മുമ്പിലിട്ടടിച്ചിരിക്കുന്നു.'

'അവരൊക്കെ തെമ്മാടികളാണ് സേർ. ഒരു കമ്യൂണിസ്റ്റ്കാരൻ ഇന്നു കസ്റ്റഡിയിൽനിന്നു ചാടിപ്പോയിരിക്കുന്നു.'

'തെമ്മാടികളാവാം, എന്നാലും ചില നിയമങ്ങളൊക്കെയില്ലേ? ലോക്കപ്പിൽവെച്ചു നിങ്ങളെന്തു ചെയ്താലും എനിക്കു വിരോധമില്ല. റിമാൻറിനു ഹാജരാക്കിയാൽ പിന്നെ അവരുടെ ചുമതല എനിക്കാണ്. ഒന്നോ രണ്ടോ ചത്തുപോയാൽ ഞാനും സമാധാനം പറയണം. അതുകൊണ്ട് ഗാഡാപ്പീസറോട് മനസ്സിരുത്താൻ പറഞ്ഞേക്കണം. പിന്നെ—' മജിസ്ട്രേട്ടു തുടർന്നു: 'ആ കുരുപ്പിൻെറ വകയായി പത്തഞ്ഞൂറുറുപ്പികയുടെ സ്വർണ്ണാഭരണങ്ങൾ പോലീസുകാർ പിടിച്ചെടുത്തിട്ടുണ്ടെന്നു ആവലാതിയുണ്ട്. അതിൻെറ വാസ്തവമെന്താണ്? അങ്ങിനെ ഉണ്ടെങ്കിൽ അതും കോടതിയിൽ ഹാജരാക്കണം.'

'അന്വേഷിക്കട്ടെ. ഉണ്ടെങ്കിൽ ഹാജരാക്കാം.' ഇൻസ്പെക്ടർ തുടർന്നു: 'സ്വർണ്ണാഭരണങ്ങൾ മാത്രമല്ല, കുറെ ആയുധങ്ങളും ഹാജരാക്കാനുണ്ട്. അതൊക്കെ ഇന്നു ഹാജരാക്കാൻ റൈറ്ററോട് പറഞ്ഞിട്ടുണ്ട്. ഇന്നല്ലെങ്കിൽ നാളെ ഹാജരാക്കും,

മജിസ്ട്രേട്ടു സ്വന്തം മുറിയിലേക്കു മടങ്ങി.

സബ്ബ് ഇൻസ്പെക്ടർ സ്റ്റേഷനിലേക്കു മടങ്ങുമ്പോൾ തന്നെ ഗാഡാപ്പീസറെ താക്കീതു ചെയ്തു. നേരെ റിമാൻറുമുറിയുടെ അടുത്തുചെന്നു ചോദിച്ചു.

'മിസ്റ്റർ ശങ്കരൻകുട്ടിമേനോൻ, നിങ്ങളുടെ കയ്യിലുണ്ടായിരുന്ന ആ മാലയും മോതിരവും ആരുടെയാണ്? കുഞ്ഞുകുട്ടക്കുറുപ്പിന്റേതാണെന്നു ഒരാക്ഷേപമുണ്ടല്ലോ. ആരുടെ പേരിലാണു ചേർക്കേണ്ടതു്?'

'കുറുപ്പിന്റേതാണു്.' മേനോൻ പറഞ്ഞു.

'കുറുപ്പേ, നിങ്ങൾ മജിസ്ട്രേട്ടിനോടാവലാതി പറഞ്ഞു ഇല്ലേ?' ഇൻസ്പെക്ടർ തുടർന്നു: 'ഇതിനൊക്കെ ചില നടപടിക്രമങ്ങളുണ്ട്. അതിനുമുമ്പ് വേണ്ടാത്ത ആക്ഷേപങ്ങൾ പറഞ്ഞിട്ടു കാര്യമൊന്നുമില്ല. അതൊക്കെ തക്ക സമയത്തു കോടതിയിൽ ഹാജരാക്കാം. ആവശ്യമില്ലാതെ ആക്ഷേപം പറയരുതു്.'

'നടപടിക്രമങ്ങളും നിയമങ്ങളുമില്ലാത്ത ഒരു കാലമാണിതു്. അതുകൊണ്ടു പറഞ്ഞതാണ്.' കുറുപ്പു പറഞ്ഞു.

'അപ്പോൾ മാലയും മോതിരവും കുറുപ്പിന്റെ പേരിൽ ചേർക്കാം — അല്ലേ?' ഇൻസ്പെക്ടർ ചോദിച്ചുകൊണ്ട് തിരിഞ്ഞു സ്റ്റേഷനിലേക്കു നടന്നു.

കോൺസ്റ്റബിൾ ബാലകൃഷ്ണൻനായർ വേലായുധനെന്ന വിദ്യാർത്ഥിയെ പിടിച്ചുകൊണ്ടു വന്നു കഴിഞ്ഞിരുന്നു. ഒന്നു രണ്ടു പോലീസുകാരെ വിളിച്ച് ആ വിദ്യാർത്ഥിയെ നല്ലപോലെ മർദ്ദിപ്പിച്ചു അവ[illegible] വെച്ചു.

'എടാ, ആരു പറഞ്ഞു ജാഥ നയിക്കാൻ,' ഇൻസ്പെക്ടർ ചോദിച്ചു.

'ആരും പറഞ്ഞില്ല' വേലായുധൻ പറഞ്ഞു.

'പിന്നെ?'

'ഞങ്ങളുടെ മാസ്റ്ററെ അറസ്റ്റ് ചെയ്തതിൽ പ്രതിഷേധിക്കാനാണ് ജാഥ നയിച്ചത്.'

'അമ്പലപ്പടിക്കലെ ആലിന്മേൽ ചെങ്കൊടി നാട്ടിയത് ആരാ?'

'എനിക്കറിഞ്ഞുകൂടാ.'

'ഹൈസ്കൂൾ ചുവരിന്മേൽ എഴുതിയതോ?'

'എനിക്കറിഞ്ഞുകൂടാ.'

'ഇനിയേതൊക്കെ കുട്ടികളാണ് കമ്മ്യൂണിസ്റ്റുകാർ'

'എനിക്കറിഞ്ഞുകൂടാ.'

'എത്ര വയസ്സായി?'

'പതിനേഴ്,'

'ഏതു ക്ലാസ്സിലാണ് പഠിക്കുന്നതു്?'

'പത്തിൽ'

'പോ — ചെളുക്കേ' ഇൻസ്പെക്ടർ തുടർന്നു: 'ഇവനേയും റിമാൻറിനയക്കൂ. വയസ്സ് പതിനെട്ടെന്നു ചേർത്തിയാൽ മതി. അല്ലെങ്കിൽ തൊന്തരവാണ്.'

പോലീസുകാർ വേലായുധനെ കൊണ്ടുപോയി. ഇൻസ്പെക്ടർ വീട്ടിലേക്കു നടന്നു. റൈറ്റർ വേലായുധന്റെ റിമാൻറുറിപ്പോർട്ട് ശരിപ്പെടുത്തിക്കൊടുത്തു.

നാലുമണിക്കു മുമ്പു പോലീസുകാർ വേലായുധനെയും റിമാൻറുചെയ്തു. ആ താലൂക്കു സബ്‌ജെയിലിൽ ആറു കമ്യൂണിസ്റ്റുകാരായി.

സമയം നാലായപ്പോൾ ഗാഡാപ്പീസർ തടവുകാരെ പുറത്തിറക്കാനൊരുങ്ങി. ആമങ്ങളും ചങ്ങലകളുമായി ആയാൾ ആപ്പീസിൻെറ പുറത്തുവന്നു പറഞ്ഞു:

'ആദ്യം കമ്യൂണിസ്റ്റുകാരെ പുറത്തിറക്കുക. ഈ രണ്ടാളുകളെമാത്രം പുറത്തിറക്കിയാൽ മതി.'

'കമ്യൂണിസ്റ്റുകാരെ ഒന്നിച്ചു പുറത്തിറക്കാം സാർ' അറുമുഖൻ തുടർന്നു: 'ഒരൊറ്റൊന്നു ചാടിപ്പോവില്ല. നമ്മളാറേഴാളുകൾ തോക്കും കുന്തവുമായി നില്ക്കുമ്പോൾ ഒരുത്തനൊന്നു ചാടണതു കാണാമല്ലോ'

'അങ്ങിനെ മതി സാർ' ഗാഡിലുള്ള പോലീസുകാർ ഏകകണ്ഠമായി അഭിപ്രായപ്പെട്ടു.

വാർഡർ താക്കോലുമായി വന്നു.

'വാതിൽ തുറക്കിൻ. ആദ്യം ആ കമ്യൂണിസ്റ്റുകാരെ പുറത്തിറക്കിൻ.' ഗാഡാപ്പീസർ ആ റിമാൻറുമുറിയുടെ കിഴക്കുഭാഗത്തു ഒതുങ്ങിനിന്നു.

വാർഡർ വാതിൽ തുറന്നു കമ്യൂണിസ്റ്റുകാർ ഓരോരുത്തരായി പുറത്തുവന്നു. കുഞ്ഞുകുട്ടക്കുറുപ്പ് പുറത്തേക്കു കടക്കുമ്പോൾ ഗാഡാപ്പീസര ആഞ്ഞൊരടിയും ചവിട്ടും ഒപ്പം വെച്ചുകൊടുത്തു. ആയാൾ നടപ്പാതയിൽനിന്നു കിഴക്കോട്ടിറങ്ങുന്ന കല്പടവിലേക്കു കമിഴ്ന്നു വീണു.

'ഇവിടെ എൻെറ അധികാരമാണെടാ. നീയും നിൻെറ ഒരിംഗ്ലീഷും. ചെല്ലടാ ആക്ഷേപം ചൊല്ലുക്. നായിൻെറ ......' ഹെഡ്കോൺസ്റ്റബിൾ അലറി.

'സേർ' വേലായുധൻ മുററത്തേക്കു ചാടി. അവൻ മാസ്റ്ററെ പിടിച്ചെഴുന്നേല്പിക്കാൻ ശ്രമിച്ചു. ആ കല്പടവിൽ ചോര തളം കെട്ടിയിരുന്നു, കുറുപ്പിന്നു ബോധമുണ്ടായിരുന്നില്ല.

സ്വന്തം സെല്ലിൻെറ മുമ്പിൽ തൻെറ ഭർത്താവ് ബോധഹീനനായി കിടക്കുന്ന കാഴ്ച തങ്കമ്മ കണ്ടു. ഉൽക്കണ്ഠാകുലങ്ങളായ അവളുടെ നോട്ടം ആ രംഗത്തു തറച്ചു നിന്നു.

'ആ വീണുകിടക്കുന്നവനെ വലിച്ചെഴുന്നേല്പിക്കാൻ' ഗാഡാപ്പീസർ കല്പിച്ചു ചോദിച്ചു: 'എന്താ ആ ജന്തുവിന്നു അപസ്മാരമുണ്ടോ?'

'അപസ്മാരം!' വേലായുധൻ പല്ലു കടിച്ചുകൊണ്ടു പറഞ്ഞു: 'ചവിട്ടി മറിച്ചിട്ട് അപസ്മാരം!'

വേലായുധൻ പതുക്കെ മാസ്റ്ററെ ഒരു കല്പടവിൽ മലർത്തിക്കിടത്തി. അദ്ദേഹത്തിൻെറ തല മടിയിൽവെച്ചു ഇരിപ്പുറപ്പിച്ചു.

'സേർ' ആ വിദ്യാർത്ഥി വിളിച്ചുനോക്കി.

അദ്ധ്യാപകൻ വിളി കേട്ടില്ല. ശിഷ്യൻ ഗുരുനാഥൻെറ ഹൃദയസ്ഥാനത്തു കയ്യ് വെച്ചുനോക്കി പരിശോധിച്ചു.

കുഞ്ഞുകുട്ടക്കുറുപ്പിൻെറ ഹൃദയം അപ്പോഴും മിടിച്ചുകൊണ്ടിരുന്നു.

---



# 19

# ആറടി മണ്ണ്

'സാർ'

വേലായുധൻ വീണ്ടും കുഞ്ഞുകുട്ടക്കുറുപ്പിനെ വിളിച്ചുനോക്കി. മറുപടിയുണ്ടായില്ല.

'അറുമുഖാ, ചാത്തുവോ, നോക്ക്' ചോര വാർന്നു കിടക്കുന്ന ആ ചെറുപ്പക്കാരന്റെ അടുത്തൊന്നു ചെന്നു നോക്കുകപോലും ചെയ്യാതെ ഗാഡാപ്പീസർ കല്പിച്ചു: 'ആ പ്രമാണിയെ വലിച്ചു ഈ നടപ്പുരയിലേക്കു കയറ്റിയിട്ട്, ഒരു സായ്പ്! മജിസ്ട്രേട്ടിനോടു ഇംഗ്ലീഷു പറയുമ്പോൾ വിചാരിച്ചതാണ് രണ്ടു പൊട്ടിക്കണമെന്നു. വലിച്ചു കയററി ഇടുവിൻ. മററുള്ള തടവുകാരെ [illegible] കാട്ടി കൊണ്ടുവരുവിൻ.'

രണ്ടു പോലീസുകാർ കുഞ്ഞുകുട്ടക്കുറുപ്പിന്റെ കാലും തലയും പിടിച്ചു നടപ്പുരയിലേക്കു കയററിയിട്ടു.

'ഇരുമ്പിൻ കട്ടിപോലെയിരിക്കുന്നു.' ഒരാൾ അഭിപ്രായപ്പെട്ടു: 'വല്ലാത്തൊരു കായം.'

കുഞ്ഞുകുട്ടക്കുറുപ്പ് ഒന്നു ഞെരങ്ങി. ദീർഘമായി ഒന്നു നിശ്വസിച്ചു. ചോരയൊലിക്കുന്ന തല നിലത്തിട്ടു തട്ടി.

'കയ്യിന്മേലൊക്കെ ചോരയായി' തല പിടിച്ച പോലീസുകാരൻ ചോര പുരണ്ട കയ്യു നോക്കി പറഞ്ഞു.

'സർ' വേലായുധനും നടപ്പുരയിലേക്കു കയറി.

'ഓടെടാ ഓട്—ഒരു ശിഷ്യൻ!' ഗാഡാപ്പീസർ ലാത്തികൊണ്ടു വേലായുധനെ തോണ്ടി മുററത്തേക്കു തള്ളി.

ഗാഡിലുള്ള പോലീസുകാർ കമ്യൂണിസ്റ്റ് തടവുകാരെ ചങ്ങലക്കിട്ടുപിടിച്ചു കിണററിൻകരയിലേക്കു തെളിച്ചു.

ഗാഡാപ്പീസർ നടപ്പുരയിലിരിക്കുന്ന ബക്കററിലെ വെള്ളമെടുത്തു കുറുപ്പിന്റെ മുഖത്തു തളിച്ചുനോക്കി. ബോധത്തിന്റെ ഒരടയാളവും ആ മുഖത്തു കണ്ടില്ല. ആ ശരീരത്തിൽ വിയർപ്പുതുള്ളികൾ പൊടിച്ചുനിന്നിരുന്നു.

'കുറുപ്പേ—കുറുപ്പേ' ഗാഡാപ്പീസർ കുലുക്കിവിളിച്ചു: 'എടാ കള്ളവൊക്കെ മാററും,—നോക്കിക്കോ.'

ഗാഡാപ്പീസർ ആ ശരീരം തറയിലിട്ടു ഉരുട്ടിനോക്കി. ചെവിയുടെ അററത്തുനിന്നു ഒരു രോമം വലിച്ചു

പരിച്ചുനോക്കി. ആ വേദനയും കറുപ്പിന്റെ തലച്ചോറിലേക്കു കടന്നുചെന്നില്ല.

'ചത്താൽ ചത്തു. അതുതന്നെ.' ഗാഡാപ്പീസർ അല്പമൊരു പരിഭ്രമത്തോടെ ആപ്പീസിൽ കടന്നു. കനത്തൊരു ചട്ടയെടുത്തു പുറത്തുവന്നു കറുപ്പിനെ വീശി. ആ ഹെഡ് കോൺസ്റ്റബിൾ ഇതികർത്തവ്യതാമൂഢനായി അങ്ങോട്ടുമിങ്ങോട്ടും ഉലാത്തി. അല്പം മുമ്പാണ് റിമാന്റിലുള്ള തടവുകാരെ കടന്നടിച്ചതിന്നു മജിസ്ട്രേട്ടിൽനിന്നു സബ് ഇൻസ്പെക്ടർ വഴിയായി തനിക്കു താക്കീതു കിട്ടിയതു്. ആ താക്കീതിന്റെ അല അന്തരീക്ഷത്തിൽ വിലയിക്കുന്നതിന്നു മുമ്പു താൻ വീണ്ടും ഒരു റിമാന്റു തടവുകാരനെ അടിച്ചു തള്ളിയിട്ടിരിക്കുന്നു. ആ അധികപ്രസംഗിക്കു ബോധവുമില്ല.

'ഹെഡ് കണിസ്റ്റബിളേ ഇപ്പെണ്ണിനെ പുറത്തിറക്കണ്ടേ?' എന്നു ചോദിച്ചുകൊണ്ടു സ്ത്രീ വാർഡർ നടപ്പുരയിലേക്ക് കയറി.

'കള്ളത്തരം കാട്ടാതെ എഴുന്നേറ്റോ' ഗാഡാപ്പീസർ വീണ്ടും പറഞ്ഞു: 'ഇല്ലെങ്കിൽ തുണി കഴിച്ചു നല്ലുബന്ധമില്ലാതെ കിടത്തും.'

ഗാഡാപ്പീസർ കറുപ്പുടുത്ത മുണ്ടു പിടിച്ചു വലിച്ചുനോക്കി. ബോധമുണ്ടെങ്കിൽ-നാണമുണ്ടെങ്കിൽ-കറുപ്പിന്റെ കയ്കൾ തടുക്കേണ്ടതായിരുന്നു. അതുണ്ടായില്ല.

'റബ്ബേ! ചോരയല്ലേ ഈ തളംകെട്ടി നില്ക്കുന്നത്!' ഉമ്മ പറഞ്ഞു.

ആ കൽപ്പടവുകളിൽ ചോര തളംകെട്ടി നില്ക്കുന്നതു് ഗാഡാപ്പീസർ അപ്പോൾ മാത്രമാണ് ശ്രദ്ധിച്ചതു്.

വിദഗ്ദ്ധനായ ഒരു കുററക്കാരൻ തെളിവുമറക്കാൻ ശ്രമിക്കുന്നതുപോലെ ഗാഡ്ഫാപ്പീസർ ബക്കററെടുത്തു ആ ചോരയിലേക്കൊഴിച്ചു. അതു കൊണ്ടും തൃപ്തിപ്പെടാതെ ഒന്നുരണ്ടു പിടി പൊടിമണ്ണു വാരി അവിടെ വിതറി.

കുഞ്ഞുകുട്ടക്കുറുപ്പിൻെറ ശ്വാസഗതിയിൽ പെട്ടെന്നൊരു മാററമുണ്ടായി.

'ഉമ്മേ, ഇതു നോക്കിൻ' അല്പം പരിഭ്രമത്തോടെ ഗാഡ്ഫാപ്പീസർ തുടർന്നു: 'ഇതെന്താ?'

ഉമ്മ കുറുപ്പിൻെറ അടുത്തേക്കു നീങ്ങി. കാൽമുട്ടുകളിൽ കയ്യൂന്നി കുനിഞ്ഞുനിന്നു നോക്കിക്കൊണ്ടു പറഞ്ഞു:

'ഇച്ച് കുററില്ല' ഉമ്മ സ്വരം താഴ്ത്തിത്തുടർന്നു: 'നല്ല പന്തിയല്ലാന്നാ തോന്നണെ. ചാത്തത്തിൻെറ......'

'ചത്തു കളയുമൊ?' ഗാഡ്ഫാപ്പീസർ ഇടക്കു കയന്നന്വേഷിച്ചു.

'ആവോ ആവോ. പടച്ചവൻ കണ്ടു.' ഉമ്മ തുടർന്നു: 'അപ്പോൾ ഇങ്ങളും ഒരു മനിസനല്ലേ? ഇച്ചേലിക്ക് തടവുകാരെ തല്ലേം കുത്തും ചവിട്ടും ഒക്കെ ചെയ്യാലോ? ഇപ്പോ ഇത്തിരി മുമ്പല്ലേ മൂപ്പര് ഇങ്ങളോട് തടവുകാരെ തല്ലരുതെന്നു പറഞ്ഞതു്?'

ഗാഡ്ഫാപ്പീസർ ഉമ്മയുടെ മുഖത്തേക്കു തുറിച്ചുനോക്കിക്കൊണ്ടു നിന്നു.

'ഇങ്ങളെന്താ ഇങ്ങനെ നത്തു മിഴിക്കുംപോലെ മിഴിച്ചുനിക്കണെ? വെക്കം ചെന്നു മൂപ്പരോടു പറഞ്ഞി

ആ ഡാക്കിട്ടറെ ഒന്നു വിളിപ്പിച്ചി' ഉമ്മ വീണ്ടും കരിഞ്ഞുനിന്നു വിളിച്ചു: 'മോനെ മോനേ...ഒ'

ഗാഡ്ഡാപ്പീസർ മജിസ്ട്രേട്ടു കോടതിയിലേക്കു നടന്നു.

തങ്കമ്മ അവളുടെ മുറിയിൽനിന്നു ഇരുമ്പഴികൾക്കിടയിലൂടെ ഉൽക്കണ്ഠയോടെ ആ രംഗം നോക്കിക്കൊണ്ടു നിൽക്കുകയായിരുന്നു. ഗാഡ്ഡാപ്പീസർ സ്ഥലം വിട്ടുപോയപ്പോൾ തങ്കമ്മ ചോദിച്ചു.

'എന്താ ഉമ്മേ, ആയാൾക്കെന്താ?

'എന്താണെന്നും ഇച്ച് കുറിയില്ല. വിളിച്ചാൽ മിണ്ടേണ്ല്യ' ഉമ്മ തുടർന്നു: 'എപ്പളുംണ്ട് ഈ പുറ കൺഷെംബള്ക്ക് കണ്ണും മുഖം ഇങ്ങ്നെ കോടിയും കൂത്തം. ൻറാളെന്തിനാ കരയണത്!'

അപ്പോൾ മാത്രമാണ് ഉമ്മ തങ്കമ്മയുടെ കണ്ണുനീർ കണ്ടത്. തങ്കമ്മ സാരിത്തലപ്പുകൊണ്ടു കണ്ണു തുടച്ചു. ഒന്നും പറഞ്ഞില്ല. അവൾ വീണ്ടും ഇരുമ്പഴി പിടിച്ചു കറുപ്പിനെത്തന്നെ നോക്കി നിന്നു.

ഗാഡ്ഡാപ്പീസർ കോടതിയിലേക്കു ചെന്നപ്പോൾ മജിസ്ട്രേട്ടു വീട്ടിലേക്കു പോവാൻ ഒരുങ്ങി നില്ക്കുകയായിരുന്നു.

'ആ കറുപ്പിനു എന്തോ — നല്ല സുഖമില്ല' ഗാഡ്ഡാപ്പീസർ തുടർന്നു: 'ആ ഡോക്ടറെയൊന്നു വരുത്തുകയാവും നല്ലതു്.'

'എന്താ സുഖക്കേട്?' മജിസ്ട്രേട്ടന്വേഷിച്ചു.

'അപസ്മാരമാണെന്നു തോന്നുന്നു. വിളിക്കുമ്പോൾ സബ്ജയിൽ കോലായിൽനിന്നു മുറ്റത്തേ [illegible]

ലകത്തി വീണു, ആ കൽപ്പടവിൽ തല തച്ചിട്ടാണു് വീണതു്. നെററിയിൽ നല്ലൊരു മുറിയായിട്ടുണ്ടു്. ഒരു പാട്ട ചോര പോയിരിക്കുന്നു. ഇപ്പോൾ തീരെ ബോധമില്ല' ഗാഡാപ്പീസർ വിവരിച്ചുകൊടുത്തു.

'ആ ബോധക്കേടു തീരുമ്പോൾ ആസ്പത്രിയിൽ കൊണ്ടുപോയി മുറി കെട്ടിച്ചു കൊണ്ടുവരേണ്ടതുള്ളൂ.'

'ആസ്പത്രിയിലേക്കു നടത്തിക്കൊണ്ടു പോവാൻ പ്രയാസമാവും. പിന്നെ വേണമെങ്കിൽ വല്ല വണ്ടിയും വിളിക്കണം. ഡോക്ടരെ വരുത്തിയാൽ സമാധാനമുണ്ടല്ലൊ.'

മജിസ്ട്രേട്ടു ശിപ്പായിയോടു ഡോക്ടരെ വിളിച്ചുകൊണ്ടു വരുവാൻ കല്പിച്ചു.

ഗാഡാപ്പീസർ മടങ്ങി. അയാൾ വീണ്ടും നടപ്പുരയിലെത്തി. നിമിഷങ്ങൾ കനമുള്ള കാൽവെപ്പോടെ പതുക്കെപ്പതുക്കെ നീങ്ങുകയാണു്. പടിഞ്ഞാട്ടു ചെരിഞ്ഞിറങ്ങിയ സൂര്യന്റെ കിരണങ്ങൾ കച്ചേരിവളപ്പിലെ മരച്ചില്ലകളുടെ ഇടയിൽക്കൂടെ ആ നടപ്പുരയിലേക്കു വന്നു വീണിരുന്നു. കുഞ്ഞുമുട്ടക്കുറുപ്പു് നെടുതായൊന്നു നിശ്വസിച്ചു; അതു ഗാഡാപ്പീസർ കണ്ടു.

'ഉമ്മേ–മ' ഗാഡാപ്പീസർ വിളിച്ചു: 'ഉമ്മേ ഇവിടെ വരിൻ.'

ഗാഡാപ്പീസർ കുനിഞ്ഞു നിന്നു കുറുപ്പിനെ നോക്കി, വീണ്ടും ഒരു നീണ്ട ശ്വാസം കുറുപ്പിൽനിന്നു നിർഗ്ഗമിച്ചു. ഉമ്മായും കുറുപ്പിന്റെ അടുത്തെത്തി.

'ഇതു നോക്കിൻ, ഇതു നോക്കിൻ' ഗാഡാപ്പീസർ പറഞ്ഞു.

തടവുമുറിയുടെ താക്കോൽ സെയ്താലിവാർഡറുടെ പക്കലായിരുന്നു. ഉമ്മ അവരുടെ തടിച്ച ശരീരം അനുവദിക്കുന്നത്ര വേഗത്തിൽ സബ്ജയിൽ കോലായിലൂടെ കിഴക്കോട്ടു കുതിച്ച് അവിടെനിന്നുറക്കെ വിളിച്ചു:

‘സൈതാലിയേ–സൈതാലിയേ’ അവർ കിണറ്റിൻകരയിൽ നില്ക്കുന്ന വാർഡറെ മാടിവിളിച്ചു. നടപ്പുരയിലേക്ക് ചൂണ്ടിക്കാട്ടി സ്വരം താഴ്ത്തിക്കൊണ്ടു പറഞ്ഞു: ‘ഇതാ വിളിച്ചുണ്ടു.’

സൈതാലിവാർഡർ കുതിച്ചുവന്നു. മജിസ്ട്രേട്ട തങ്കമ്മയുടെ തടവുമുറിയുടെ മുമ്പിൽ ഇരുമ്പഴിയും പിടിച്ചു നില്ക്കുകയായിരുന്നു.

‘തുറക്കൂ’ മജിസ്ട്രേട്ട കല്പിച്ചു ഒഴിഞ്ഞു നിന്നു.

സൈതാലിവാർഡർ തടവുമുറി തുറന്നു. ഉമ്മ അകത്തുകടന്നു തങ്കമ്മയെ താങ്ങി എഴുന്നേല്പിച്ചിരുത്തി. ‘എന്താ ന്റോളക്ക് ശെകത്താനിയതാണോ കൊണ്ടാക്കേണ്ടതുണ്ടോ?’ ഉമ്മ ചോദിച്ചു.

തങ്കമ്മ ഇല്ലെന്നു തലയാട്ടി അറിയിച്ചു.

‘പിന്നെ എന്താ നിന്ന നിലക്കൽനിന്നു കൊട്ടിപ്പിടഞ്ഞു വീഴുന്നു?’ ഉമ്മ ചോദിച്ചു.

‘ഒന്നുമില്ല. തല ചുറ്റുന്നതുപോലെ തോന്നി,’ തങ്കമ്മ പറഞ്ഞു:

‘ന്റോളക്ക് വെള്ളം കുടിക്കണോ?’

‘വേണ്ട.’

‘കിണറ്റിൻകരയിലേക്ക് പോണോ?’

[illegible] എഴുന്നേറ്റു.

'പോരിൻ' ഉമ്മ തങ്കമ്മയുടെ കയ്യ് പിടിച്ചു നടന്നു.

'എന്താ — കറുപ്പിന്റെ ബോധക്കേടു മാറിയില്ലേ?' കോൺസ്റ്റബിൾ അറുമുഖൻ അന്വേഷിച്ചു.

'അതിന്റെ കഥ കഴിഞ്ഞു മകളേ. ഇച്ചെറിയ കുഞ്ഞും ചതിച്ചിട്ടു ചെയ്താൽ മനുഷ്യനാരു ചാവത്തില്ലേ?' ഉമ്മ പറഞ്ഞു.

'കയ്യ് വിട്.' തങ്കമ്മ ഉരച്ചു: 'ഞാൻ നടന്നോളാം.' അവൾ കയ്യ് വലിച്ചെടുത്തു വേഗം നടന്നു.

'മരിച്ചു?' പോലീസുകാർ രണ്ടുപേരും ഒപ്പം ചോദിച്ചു.

'ഉറു നോക്കാണി' ഉമ്മ വിവരിച്ചുകൊടുത്തു: 'ഏതു ദിവസമായി ആരൊക്കെ കള്ളനാരും കാട്ടാനാ വിചാരിച്ചു ചിറിയിളയൻ ഭോഗം പിടിച്ചു വലിച്ചു നോക്കി. അപ്പൊഴത്തിൽത്തന്നെ ചാതത്തിന്റെ എടങ്ങേറായിരുന്നു.'

'നടക്കിൻ' അറുമുഖൻ പറഞ്ഞു: 'തട്ടുകാര് കിണററിൻകരയിലെത്തി.'

ആ അകമ്പടിക്കാർ നടന്നു.

'ചാതം വലിക്കുന്നതു കണ്ടിട്ടും മുപ്പരാരെ തന്ത്യം തിരുന്നില്ല. നീ ട്ടെന്നു വിളിച്ചു' ഉമ്മ പറഞ്ഞു.

'പാറിച്ചു' അറുമുഖൻ വിളിച്ചുപറഞ്ഞുകൊണ്ടു പാഞ്ഞു.

തങ്കമ്മ കിണററിന്റെ ആൾമറയിൽ കയറിനിൽക്കുകയായിരുന്നു. അറുമുഖൻ വരുന്നതു കണ്ട ഉടനെ അവൾ കിണററിലേക്കു ചാടി.

ഉടനെ കിണററിന്റെ ആൾമറയിലേക്കു കയറി. കിണററിലേക്കൊരു ചാട്ടം. ദാസ് പറഞ്ഞതുപ്പോലെതന്നെ ഇതൊക്കെ കഴിഞ്ഞു.'

പോലീസുകാർ തോക്കും കയ്യിൽ പിടിച്ച് ആൾമറയിലേക്കു കുനിഞ്ഞ് കിണററിലേക്കു നോക്കിനില്ക്കുകയായിരുന്നു. മജിസ്ട്രേട്ടും ഗാഡാപ്പീസറും അവിടേക്കു ചെല്ലുന്നതു കണ്ടപ്പോൾ അവർ ഒതുങ്ങിനിന്നു സലാം കൊടുത്തു.

'അതിനു നീന്താനറിയാമോ? താണുപോയോ?' മജിസ്ട്രേട്ടു ചോദിച്ചുകൊണ്ടു തുടർന്നു: 'കിണററിലിറങ്ങാൻ ഒരാളെ വിളിച്ചുകൊണ്ടുവരണം.' മജിസ്ട്രേട്ട് കിണററിലേക്കു കുനിഞ്ഞുനോക്കി.

'സർ' ഒരു പോലീസുകാരൻ ആജ്ഞയനുസരിച്ച് റോഡിലേക്കിറങ്ങി.

'അതാ-അതാ' ഗാഡാപ്പീസർ ചൂണ്ടിക്കാണിച്ചു.

കിണററിലെ വെള്ളത്തിന്റെ ഉപരിതലത്തിലേ ചില കുമിളകൾ ഉയർന്നുവന്നിരുന്നു. ഒരു അര മിനിട്ടിനിടക്കു തങ്കമ്മയുടെ ശരീരം ജലപ്പരപ്പിലേക്കു പൊങ്ങി.

'പണി കഴിഞ്ഞിരിക്കുന്നു.' മജിസ്ട്രേട്ടു അഭിപ്രായപ്പെട്ടു

ഡോക്ടറും ശിപായിയും വന്നു. അവരും കിണററിലേക്കു എത്തിനോക്കി.

'ആത്മഹത്യ ചെയ്തതാണ്.' മജിസ്ട്രേട്ടു വിധിച്ചുകൊടുത്തു: 'വൈകുന്നേരം പുറത്തെടുക്കേണ്ടതാണ്'. പോലീസുകാരുടെ കണ്ണുതെററിച്ചു കിണററിൽ ചാടി.'

'മററതോ?' ഡോക്ടരന്വേഷിച്ചു.

'അപസ്മാരമാണ്' ഗാഡാപ്പീസർ വിവരിച്ചു: 'തടവുകാരെ വിട്ടുപുറത്തിറക്കുമ്പോൾ ആയാൾ കൽപ്പടവിലേക്കു തലകുത്തി വീണു. അവിടെ കിടന്നു കൊട്ടിപ്പിടഞ്ഞു മരിച്ചു.'

'ഇനി ഞാനിവിടെ നിന്നിട്ടു കാര്യമൊന്നുമില്ലല്ലോ, ശവങ്ങൾ രണ്ടും പോസ്റ്റ്മോർട്ടത്തിന്നയക്കൂ' ഡോക്ടർ പറഞ്ഞു: 'ഞാൻ നടക്കട്ടെ.'

ഡോക്ടർ സ്ഥലം വിട്ടു.

പുറത്തുപോയ പൊല്ലീസുകാരൻ ഒരു കൂലിക്കാരനെ വിളിച്ചുകൊണ്ടുവന്നു. ആ കൂലിക്കാരൻ കിണററിലിറങ്ങി, തങ്കമ്മയുടെ ശവത്തിന്റെ കഴുത്തിൽ കയറിട്ടു. കരക്കുനില്ക്കുന്ന പൊല്ലീസുകാർ കിണററിൽനിന്നു ശവം വലിച്ചുകയററി.

പൊല്ലീസുകാർ കൂലിക്കാരന്റെ സഹായത്തോടെ ആ സ്ത്രീയുടെ ശവം സബ്ജയിലിന്റെ ഉമ്മറത്തേക്കു കൊണ്ടുവന്നു. കുഞ്ഞുകുട്ടക്കുറുപ്പിന്റെ ശരീരത്തിന്നടുത്തുതന്നെ കിടത്തി.

സബ് ഇൻസ്പെക്ടരും ഫൈററും മജിസ്ത്രേട്ടിന്റെ സാന്നിദ്ധ്യത്തിൽതന്നെ സ്ത്രീവാർഡറുടെ സഹായത്തോടെ തങ്കമ്മയുടെ ശവശരീരം പരിശോധിച്ചു. ആ ശരീരത്തിലുണ്ടായിരുന്ന ആഭരണങ്ങൾ അഴിച്ചെടുത്തു കണക്കിൽ ചേർത്തു. ആ രണ്ടു ശവങ്ങളും ആസ്പത്രിയിലേക്കു [illegible] അറുമുഖനേയും അവറാനേയും വിട്ടു

അവരാൾ റോട്ടിലിറങ്ങി വീരാൻകുട്ടിക്കാക്കയുടെ പോത്തിൻവണ്ടി വിളിച്ചുകൊണ്ടുവന്നു. ശവശരീരങ്ങൾ വണ്ടിയിൽ കയററി ആസ്പത്രിയിലെത്തിച്ചു. ലാത്തി ഏന്തിയ രണ്ടു പൊല്ലീസുകാരുടെ അകമ്പടിയോടുകൂടി വന്നുചേൎന്ന ആ ശവങ്ങളുടെ കല്യാണഘോഷയാത്രയെ ഡോക്ടർ സ്വീകരിച്ചു.

പറയത്തക്ക പരിശോധനയൊന്നും കൂടാതെതന്നെ ഡോക്ടർ ആ ശവങ്ങൾ മറചെയ്യാൻ പൊല്ലീസുകാൎക്ക വിട്ടുകൊടുത്തു. റിക്കാൎഡുകൾ ശരിപ്പെടുത്തി.

നേരം സന്ധ്യയായിക്കഴിഞ്ഞിരുന്നു. വീരാൻകുട്ടിയുടെ പോത്തിൻവണ്ടി തൊപ്പിക്കുന്നിന്റെ അടിവാരത്തിലേക്ക നീങ്ങി. മമ്മട്ടികളും പിക്കാസുകളുമെടുത്ത രണ്ടുമൂന്ന കൂലിക്കാരും പോലീസുകാരും ആ വണ്ടിയെ അനുഗമിച്ചു.

വണ്ടി റോട്ടിൽ നിൎത്തി. വീരാൻകുട്ടി പോത്തുകളെ അഴിച്ചുവിട്ടു. അവക്കവൈക്കോലിട്ടുകൊടുത്തു. അറുമുഖൻ വണ്ടിയിൽ കെട്ടിയ വിളക്കഴിച്ചു കൂലിക്കാരുമായി കുന്നിന്റെ അടിവാരത്തിലേക്ക നടന്നു.

ആ ആസ്പത്രിയുടെ മേൽനോട്ടത്തിൽ മരിച്ച അനാഥശവങ്ങളുടെ ചുടലയിൽ ഒരു കുഴികൂടി കുഴിക്കപ്പെട്ടു. കൂലിക്കാർ വണ്ടിയിൽനിന്നു രണ്ടു ശവങ്ങളും കൊണ്ടുവന്നു ആ കുഴിയിൽ അടുപ്പിച്ചു കിടത്തി.

അറുമുഖൻ വണ്ടിവിളക്ക കാട്ടി ആ കുഴിയിലെ നവദമ്പതികളെ ഒന്നു നോക്കിക്കണ്ടു. അവന്റെ ഹൃദ

യാന്തരാളത്തിൽനിന്നുയർന്ന ഒരു കൊടുങ്കാററു നെടുവീർപ്പായി ആ ചുടലക്കളത്തിലെ അന്തരീക്ഷത്തിൽ പരന്നു.

കൂലിക്കാരുടെ മമ്മട്ടികളുയർന്നു. ആ ശവക്കുഴി മൂടിക്കൊണ്ടിരുന്നു. ആകാശത്തിന്റെ കണ്ണുനീർക്കണം പോലെ ഒരു നക്ഷത്രം പൊലിഞ്ഞുവീഴുന്നതു ആറുമുഖന്റെ ദൃഷ്ടിയിൽ പെട്ടു.

"ഒരു കൊള്ളിമീൻ വീണു" ആറുമുഖൻ പറഞ്ഞു.

ആ പോലീസുകാർ ശവസംസ്കാരം കഴിച്ചു മടങ്ങി. പാവപ്പെട്ട അവർ രണ്ടു കുഴികുഴിച്ചു യഥാവിധി ശവങ്ങൾ സംസ്കരിച്ചുവെന്നാണ് റിപ്പോർട്ടു ചെയ്തതു്. നാം അവർക്കു മാപ്പുകൊടുക്കുക.





ശനിദശ പത്തൊമ്പതു കൊല്ലമാണത്രെ.

പത്തൊമ്പതാമത്തെ അദ്ധ്യായം അവസാനിച്ചു. ജീവിതത്തിന്റെ നടപ്പാതയിൽ ഈ ദമ്പതികളെ കൊന്നു കഴിച്ചുമൂടിയതു് മഹാപാപമാവാം, മാപ്പാക്കുക. മൊയാരത്തിനേയും മററു നൂറുനൂറുപേരേയും കൊന്നു കഴിച്ചു മൂടിയ കോൺഗ്രസ്സിനും എനിക്കും മാപ്പനുവദിക്കുക.

ചെറുകാട്

